(Malayalam)
**Kuttippuzhayute Prabandhangal—Nireekshanam**
Essays
by Prof. Kuttipuzha Krishna Pillai
First Edition December 1990
Reprinted August 1998
Printed at Kairali Offset Press Thrissur

Published by Kerala Sahitya Akademi Thrissur



Price Rs. 55.00
*Distributors:*
National Book Stall, Kottayam

Cover design: Vinaylal

# കുറ്റിപ്പുഴയുടെ പ്രബന്ധങ്ങൾ
# നിരീക്ഷണം

പ്രൊഫ. കുറ്റിപ്പുഴ കൃഷ്ണപിള്ള



കേരള സാഹിത്യ അക്കാദമി
തൃശ്ശൂർ

# പ്രസാധകക്കുറിപ്പ്

കുറ്റിപ്പുഴ കൃതികളുടെ പകർപ്പവകാശം കുറ്റിപ്പുഴയുടെ അനുജൻ കുറ്റിപ്പുഴ ചന്ദ്രൻ എഴുതിയ വിൽപത്രപ്രകാരം 1990-ലാണ് കേരളസാഹിത്യ അക്കാദമിയ്ക്കു ലഭിച്ചത്. കഴിയുന്നത്ര കുറഞ്ഞ വിലയ്ക്ക് കൃതികൾ വായനക്കാർക്ക് ലഭ്യമാകണം എന്ന സദുദ്ദേശത്തോടെയാണ് പകർപ്പവകാശം അക്കാദമിക്ക് കൈമാറുന്നതെന്ന് കുറ്റിപ്പുഴയുടെ സഹപ്രവർത്തകരും ശിഷ്യരുമായ എ. വി. ജോസും, വി. കെ. പവിത്രനും അന്നു അറിയിച്ചിരുന്നു. അവരുടെ നിർദ്ദേശം പ്രാവർത്തികമാക്കാൻ അക്കാദമി ശ്രമിച്ചതിന്റെ ഫലമായാണ് ഈ കൃതി 1990-ൽ പ്രസിദ്ധപ്പെടുത്തിയത്. കുറ്റിപ്പുഴയുടെ പ്രബന്ധങ്ങൾ-സാഹിത്യ വിമർശനം, കുറ്റിപ്പുഴയുടെ പ്രബന്ധങ്ങൾ-തത്ത്വചിന്ത, ഗ്രന്ഥാവലോകനം, സ്മരണമഞ്ജരി എന്നീ കൃതികളും തുടർന്ന് പ്രസിദ്ധപ്പെടുത്തുകയുണ്ടായി.

രാഷ്ട്രീയം, ശാസ്ത്രം, വിദ്യാഭ്യാസം, ഗാന്ധിസം, ചരിത്രം, ഗ്രന്ഥശാലാ പ്രസ്ഥാനം തുടങ്ങിയുള്ള വ്യത്യസ്തങ്ങളായ വിഷയങ്ങളെ അധികരിച്ചുള്ള 51 ലേഖനങ്ങളടങ്ങിയ ഈ പുസ്തകം മുൻപതിപ്പിനേക്കാൾ ആകർഷകമായി ഇപ്പോൾ വീണ്ടും പ്രസിദ്ധീകരിക്കാൻ കഴിയുന്നതിൽ ഞങ്ങൾക്കു സന്തോഷമുണ്ട്. ഇതര കൃതികളുടേയും പുതിയ പതിപ്പുകൾ കഴിയുന്നത്ര ഭംഗിയായി പരമാവധി വിലകുറച്ച് പ്രസിദ്ധപ്പെടുത്തുവാനുള്ള ശ്രമങ്ങളും നടന്നുവരുന്നുണ്ട് എന്ന വിവരംകൂടി അറിയിക്കട്ടെ.

തൃശൂർ<br>30-7-98

പ്രൊഫ. ദാമോദരൻ കാളിയത്ത്<br>സെക്രട്ടറി

# കുറ്റിപ്പുഴ കൃഷ്ണപിള്ള
## 1900 - 1971

ഠ

സ്വതന്ത്ര ചിന്തകനും പണ്ഡിതനും സാഹിത്യവിമർശകനുമായിരുന്ന കുറ്റിപ്പുഴകൃഷ്ണപിള്ള കേരളത്തിൽ യുക്തിവാദത്തിന്റെ ദീപശിഖ ഉയർത്തിപ്പിടിച്ച വിപ്ലവകാരികൂടിയായിരുന്നു. എക്കാലവും സാമൂഹിക പുരോഗതിക്കുവേണ്ടി തന്റെ ചിന്താപരമായ കഴിവുകൾ വിനിയോഗിച്ച പ്രതിഭാധനനായിരുന്നു അദ്ദേഹം.

പറവൂർ താലൂക്കിലെ കുറ്റിപ്പുഴയിൽ 1900–ാം മാണ്ട് ആഗസ്റ്റ് 1–ന് കുറ്റിപ്പുഴ ജനിച്ചു. അയിരൂർ പ്രൈമറി സ്കൂൾ, ആലുവാ സെന്റ് മേരീസ് സ്കൂൾ എന്നിവിടങ്ങളിൽ പഠിച്ചശേഷം 1926–ൽ വിദ്വാൻ പരീക്ഷ പാസ്സായി. ജീവിതക്ലേശങ്ങളോട് നിരന്തരം പടപൊരുതിയാണ് അദ്ദേഹം ജീവിച്ചത്. ആലുവാ അദ്വൈതാശ്രമം ഹൈസ്കൂളിൽ അദ്ധ്യാപകനായി ജോലി നോക്കി. അക്കാലത്താണ് ശ്രീനാരായണ ഗുരുദേവനുമായി ബന്ധപ്പെടാൻ അവസരം ലഭിച്ചത്. 1928–ൽ ആലുവാ യൂണിയൻ ക്രിസ്ത്യൻ കോളേജിൽ അദ്ധ്യാപകനായി. അവിടെ ജോലിയിലിരിക്കുമ്പോഴാണ് എം. എ. പാസ്സായത്. 1961–ൽ പ്രൊഫ. കുറ്റിപ്പുഴ അദ്ധ്യാപകവൃത്തിയിൽനിന്നു വിരമിച്ചു.

അനസ്യൂതമായ വായനയും പഠനവും അദ്ദേഹത്തിന്റെ ചിന്തകൾക്കു മൂർച്ചകൂട്ടി. മനുഷ്യസ്നേഹിയും പുരോഗമനവാദിയുമായിരുന്ന അദ്ദേഹം വിപ്ലവാശയങ്ങളിലൂടെ സമൂഹത്തിൽ കൊടുങ്കാറ്റ് സൃഷ്ടിച്ചു. 1968–71 കാലയളവിൽ കേരള സാഹിത്യ അക്കാദമിയുടെ പ്രസിഡണ്ടായിരുന്നു. കേന്ദ്ര സാഹിത്യ അക്കാദമി അംഗം, ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട് ഭരണസമിതി അംഗം, കേരള സർവകലാശാലയുടെ സെനറ്റ് അംഗം, ബോർഡ് ഓഫ് സ്റ്റഡീസ് അംഗം, പാഠ്യപുസ്തക കമ്മറ്റി കൺവീനർ (1958), ബാലസാഹിത്യ ശില്പശാലാ ഡയറക്ടർ (1958), 'ദാസ് കാപ്പിറ്റൽ' മലയാള പരിഭാഷയുടെ ചീഫ് എഡിറ്റർ, കേരള സാഹിത്യ സമിതി പ്രസിഡണ്ട് എന്നീ നിലകളിൽ പ്രൊഫ. കുറ്റിപ്പുഴയുടെ സേവനം ശ്ലാഘനീയമാണ്.

1971 ഫെബ്രുവരി 11–ന് കുറ്റിപ്പുഴ കൃഷ്ണപിള്ള അന്തരിച്ചു.

ഠ

# ചിന്തയുടെ നിർഭയത്വം
## ഒരു മുഖക്കുറിപ്പ്

നിസ്വാർത്ഥമായ ജീവിതം, നിർഭയമായ വിചാരം, ലളിതവും നിശിതവുമായ ഭാഷാപ്രയോഗം. കേരളത്തിലെ നവോത്ഥാനചിന്തയുടെ പിതൃസ്വരൂപമായ കേസരി ബാലകൃഷ്ണപിള്ളയുടെ ഈ വൈശിഷ്ട്യങ്ങൾ കുറ്റിപ്പുഴ കൃഷ്ണപിള്ളയുടെ വ്യക്തിത്വത്തിലും വിസ്മയകരമായി സമന്വയിക്കപ്പെടുന്നു. ജനങ്ങളിൽനിന്ന് അന്യവത്കരിക്കപ്പെട്ട അധികാരത്തിന്റെ സമസ്തരൂപങ്ങളോടുമുള്ള സന്ധിയില്ലാത്ത എതിർപ്പാണ് കുറ്റിപ്പുഴയുടെ ലേഖനങ്ങളുടെ രാഷ്ട്രീയമായ ഉള്ളടക്കം. ഭൗതികവാദത്തിലുള്ള അടിയുറച്ച വിശ്വാസമാണ് അവയുടെ ദാർശനികമായ സമീപനത്തെ നിർവചിക്കുന്നത്; മതേതരത്വം, ജനാധിപത്യം, സോഷ്യലിസം, ഏകലോകം എന്നീ തത്ത്വങ്ങളാണ് കുറ്റിപ്പുഴയുടെ മൂല്യബോധത്തെ നിർണയിക്കുന്നത്. രണ്ടാം ലോകമഹായുദ്ധത്തിൽ തകർക്കപ്പെട്ട ഒരു ലോകത്തിലിരുന്ന് അദ്ദേഹം സമഗ്രമായ മാനവമൈത്രിയെയും സാർവലൗകികമായ ഒരാധുനികമനുഷ്യസംസ്കാരത്തെയും സ്വപ്നംകണ്ടു; മതത്തിന്റെയും ഭാഷയുടെയും ദേശത്തിന്റെയും വംശത്തിന്റെയും പേരിലുള്ള നമ്മുടെ മിഥ്യാഭിമാനങ്ങളെ നിരന്തരം വ്രണപ്പെടുത്തി. സമഗ്രാധിപത്യത്തിന്റെ എല്ലാ സ്വരൂപങ്ങളെയും—അത് ഹിറ്റ്ലറുടേതാകട്ടെ, സ്റ്റാലിന്റേതാകട്ടെ—ജനാധിപത്യത്തിന്റെയും അധികാരവികേന്ദ്രീകരണത്തിന്റെയും പക്ഷത്തു നിന്ന് അദ്ദേഹം ചോദ്യംചെയ്തു. 'ആത്മീയത'യെച്ചൊല്ലിയുള്ള ഇന്ത്യക്കാരുടെ പൊങ്ങച്ചങ്ങളെ ഭൗതികവാദിയുടെ ആത്മവിശ്വാസത്തോടെ രൂക്ഷമായി പരിഹസിച്ചു.

ഈ സമാഹാരത്തിലെ ആദ്യലേഖനമായ 'പുരോഹിതൻ, പോലീസ്, പട്ടാളം' എടുക്കുക. ആധുനിക ഫ്രഞ്ച് ദാർശനികനായ മിഷേൽ ഫൂക്കോവിന്റെ സമീപനങ്ങളോട് അത്ഭുതകരമായ സമാനത പുലർത്തുന്നവയാണ് ഈ ലേഖനത്തിലെ മുഖ്യനിരീക്ഷണങ്ങൾ. 'ജയിലിന്റെ ജനന'മെന്ന പുസ്തകത്തിൽ മനുഷ്യശരീരത്തിന്റെ ചലന–പ്രവർത്തനസ്വാതന്ത്ര്യങ്ങളെ തടയുന്നതിനായി ഓരോ കാലത്തും അധികാരിവർഗം എങ്ങനെ തടവറകൾ കെട്ടിപ്പൊക്കി യജമാനത്തത്തെ സ്ഥിരീകരിക്കുന്ന ഒരു വാസ്തുശില്പത്തിനു ജന്മം നൽകി എന്ന് ഫൂക്കോ വിശദീകരിക്കുന്നുണ്ട്. പള്ളി, സ്കൂൾ, തടവറ, ആശുപത്രി, ഭ്രാന്താലയം എന്നീ സ്ഥാപനങ്ങൾ എങ്ങനെ ഓരോ കാലത്തും മനുഷ്യരെ നിയന്ത്രിക്കുന്ന സ്ഥലസംവിധാനങ്ങളായി മാറി എന്ന് തുടർന്നുള്ള രചനകളിൽ അദ്ദേഹം പരിശോധിക്കുന്നു. പുരോഹിതനും പോലീസും പട്ടാളവും മനുഷ്യസമുദായത്തിന്റെ സംഘടനാപ്രയാണത്തിൽ വന്നുചേർന്ന അനിവാര്യദോഷങ്ങളാണെന്ന് കുറ്റിപ്പുഴ സമർത്ഥിക്കുന്നു. മനുഷ്യപ്രകൃതിയിൽ തിന്മമാത്രം കാണുന്ന മദ്ധ്യകാല യൂറോപ്യൻബോധത്തിലാണു പൗരോഹി

തൃത്തിന്റെ അടിവേരുകൾ അദ്ദേഹം കണ്ടെത്തുന്നത്. ഭയപ്പെടുത്തി ഭരിക്കുന്ന സമ്പ്രദായം ആദ്യം ആരംഭിച്ചത് പുരോഹിതരായിരുന്നു. ന്യൂനപക്ഷത്തിന്റെ സുഖത്തിനായി ഭൂരിപക്ഷം ദുഃഖിക്കണമെന്ന നീചസ്ഥിതിക്കു വിത്തുപാകുകയും യൂറോപ്പിനെ മുഴുവൻ ചോരയിൽ ആഴ്ത്തുകയും ചെയ്തത് ഈ പുരോഹിതാധിപത്യമായിരുന്നു. ശാസ്ത്രത്തിന്റെ വികാസമാണ് അതിനെ വെല്ലുവിളിച്ചത്. ക്രമേണ യൂറോപ്പ് രാഷ്ട്രീയത്തെ മതത്തിൽനിന്നും മുക്തമാക്കി. എങ്കിലും ഇതു സാധിച്ച ബൂർഷ്വാവിപ്ലവങ്ങൾ പുതിയൊരു പൗരോഹിത്യത്തെ സൃഷ്ടിച്ചു: നിയമപാലനത്തിനുള്ള പോലീസും പട്ടാളവും. ബെർട്രാന്റ് റസ്സലിനെപ്പോലെതന്നെ, ഭീതിയിലധിഷ്ഠിതമായ അനുസരണയും സദാചാരവും മനുഷ്യനെ മുന്നോട്ടു നയിക്കില്ലെന്ന് കുറ്റിപ്പുഴയും കരുതുന്നു. സ്വമേധയാ നിയമം സൃഷ്ടിക്കുകയും അതനുസരിക്കുകയും ചെയ്യുന്ന മനോഭാവമാണു വളരേണ്ടത്. അതിനു മനുഷ്യർ സംസ്കാരസമ്പന്നരാകണം. ഭയം ജനഹൃദയത്തിലെ നന്മയെ നശിപ്പിക്കുകയേയുള്ളൂ. രാജ്യം സംസ്കാരസമ്പന്നമാകുന്തോറും സൈന്യബലം ചുരുങ്ങുകയാണു വേണ്ടത്. എന്നാൽ, ഇന്നു ദുരഭിമാനവും ദുർമോഹവുംകൊണ്ടു യുദ്ധാസക്തരായിത്തീരുന്ന നേതാക്കൾ ജനങ്ങളെ പൈശാചികമായി പോർക്കളത്തിലേക്കു തള്ളിവിടുകയാണ്. ജനതതിയെ വിദ്യാഭ്യാസത്താൽ ഉണർത്തുകയും സ്നേഹത്താൽ വശീകരിക്കുകയും ചെയ്യുന്ന ഭരണകൂടത്തിന് പോലീസും പട്ടാളവും അനാവശ്യമായിത്തീരുമെന്നും അത്തരം സമുദായമാണ് നാം ലക്ഷ്യമാക്കേണ്ടതെന്നും കുറ്റിപ്പുഴ ഓർമ്മിപ്പിക്കുന്നു. റസ്സലിന്റെയും അൽഡസ് ഹക്സിലിയുടെയും മറ്റും വിചാരങ്ങളോടടുത്തുനിൽക്കുന്നവയാണു ലേഖകന്റെ ആശയഗതികൾ. ദുരധികാരത്തോടുള്ള ഈ വിദ്വേഷം 'ലിയോൺ ട്രോട്സ്കി' എന്ന ദീർഘലേഖനത്തിലും കുറ്റിപ്പുഴ പ്രദർശിപ്പിക്കുന്നു. റഷ്യൻവിപ്ലവത്തിൽ ട്രോട്സ്കി വഹിച്ച പങ്ക് എടുത്തുകാട്ടുകയും സ്റ്റാലിന്റെ 'ഒരു രാജ്യത്തു സോഷ്യലിസ'മെന്ന തത്ത്വം ട്രോട്സ്കിയുടെ 'സാർവദേശീയ സോഷ്യലിസ'മെന്ന തത്ത്വത്തിന് എതിരായിത്തീർന്നതുകൊണ്ടാണ് ട്രോട്സ്ക്കിക്കു നാടുവിടേണ്ടിവന്നതെന്നു ചൂണ്ടിക്കാട്ടുകയുമാണദ്ദേഹം. സ്റ്റാലിൻ ഭരണകൂടത്തിനെതിരായ വിമർശനം ഒടുവിൽ ട്രോട്സ്കിക്കു ജീവാപായംവരെ വരുത്തിവെച്ചു. സ്വതന്ത്രമായ ചിന്തയെയും വിമർശനത്തെയും സേച്ഛാധിപതികൾ എത്രത്തോളം ഭയപ്പെടുന്നു എന്നതിന് ഒരു ഉദാഹരണമായിട്ടാണു ലേഖകൻ ട്രോട്സ്കിയുടെ കഥ പറയുന്നത്.

ആദ്യലേഖനത്തിലാരംഭിക്കുന്ന മതവിമർശനം കുറ്റിപ്പുഴ തുടർന്നുള്ള പല ലേഖനങ്ങളിലുമായി യുക്തിസമൃദ്ധമാക്കുന്നുണ്ട്. 'മതാധികാരികളും യുദ്ധവും' എന്ന ലേഖനത്തിൽ ജീവിതത്തിന്റെ അരക്ഷിതത്വമാണു മതമെന്ന 'കറുപ്പുവില്പന' സാദ്ധ്യമാക്കുന്നതെന്ന് അദ്ദേഹം പറയുന്നു. അതുകൊണ്ടുതന്നെ മതാധികാരികൾ ലോകസമാധാനത്തെയും സമസ്തലോകൈശ്വര്യത്തെയും ഭയപ്പെടുന്നു. മനുഷ്യവർഗത്തെ ഭയപ്പെടുത്തി അന്ധവിശ്വാസത്തിൽ ബന്ധിക്കുന്ന മതാധികാരികൾ, ജീവിതഭീതിയെ ഉച്ചാടനംചെയ്യാൻ ശ്രമിക്കു



മെന്നു വിശ്വസിക്കുക വയ്യ. ഇന്നോളമുള്ള മഹായുദ്ധങ്ങൾക്കും കലാപങ്ങൾക്കും പിന്നിൽ മതം ഒരു വലിയ പ്രേരകശക്തിയായിരുന്നിട്ടുണ്ടെന്നു ലേഖകൻ സോദാഹരണം സ്ഥാപിക്കുന്നു. ഇംഗ്ളണ്ടിലെ ആർച്ച്ബിഷപ്പും റോമിലെ പോപ്പും ഓരോ കാലത്തും സ്ഥാപിതതാല്പര്യങ്ങളുമായി കൂട്ടുകൂടുകയും സാമ്രാജ്യത്വത്തെ ന്യായീകരിക്കുകയും ചെയ്തുപോന്നിട്ടുണ്ട്. അതേസമയം യുദ്ധം ചൂണ്ടിക്കാണിച്ച് സയൻസിനെ നിഷേധിക്കുന്നവരെ ലേഖകൻ ശക്തമായി വിമർശിക്കുന്നു. ഭക്ഷണം പാകംചെയ്യുന്ന അഗ്നി ഭവനം ദഹിപ്പിക്കാനും ഇടയാക്കുന്നതിനാൽ മനുഷ്യർ തീ കണ്ടുപിടിച്ചതേ അബദ്ധമായി എന്നു പറയുംപോലെയാണ് ഈ ശാസ്ത്രവിമർശനം. ശാസ്ത്രം സ്വയം യുദ്ധപ്രേരകമല്ലെന്നും യുദ്ധോദ്യുക്തമായ സങ്കുചിതരാഷ്ട്രീയവും അധികാരഗർവുമാണ് ശാസ്ത്രത്തെ യുദ്ധത്തിനായി പ്രയോജനപ്പെടുത്തുന്നതെന്നും ജേക്കബ് ബ്രൊണൊവ്സ്കിയെപ്പോലുള്ള ആധുനികശാസ്ത്രചിന്തകർ പ്രസ്താവിച്ചിട്ടുള്ളത് ഇവിടെ ഓർക്കാവുന്നതാണ്. മതവിശ്വാസക്ഷയമാണു യുദ്ധത്തിനുകാരണമെന്ന പുരോഹിതരുടെ വാദത്തെ കുറ്റിപ്പുഴ നിരാകരിക്കുന്നു. സ്കന്ദനെന്ന ദൈവമായി ഇന്ത്യക്കാർ ആരാധിക്കുന്നത് അലക്സാണ്ടറെന്ന വെള്ളക്കാരനെയാണെന്ന് എൻ. ഗോപാലപിള്ളയെ ഉദ്ധരിച്ച് വാദിക്കുമ്പോഴും—ആ വാദത്തിന്റെ ചരിത്രപരമായ അടിസ്ഥാനം ദുർബലമാണെങ്കിലും—കുറ്റിപ്പുഴയുടെ ലക്ഷ്യം മതവിശ്വാസങ്ങളുടെ മൗഢ്യം വെളിവാക്കുകയെന്നതാണ്. 'മതവ്യാപാരികൾ റഷ്യയിലേക്ക്' എന്ന ലേഖനത്തിൽ യോർക്കിലെ ആർച്ച് ബിഷപ്പ് മതപ്രചാരണാർത്ഥം സോവിയറ്റ് യൂണിയനിലേക്കു നടത്തിയ യാത്രയെ അദ്ദേഹം പരിഹസിക്കുന്നു.

ഗാന്ധിയെക്കുറിച്ചുള്ള കുറ്റിപ്പുഴയുടെ വിമർശനങ്ങളിലെയും പ്രധാനഘടകം ഗാന്ധിയുടെ മതപരതതന്നെയാണ്. മതവും രാജ്യതന്ത്രവും ഇടകലർത്തി അദ്ദേഹം ഒരു 'ഗാന്ധിമതം' തന്നെ സ്ഥാപിച്ചിരിക്കുന്നു എന്ന് കുറ്റിപ്പുഴ ആരോപിക്കുന്നു. രാഷ്ട്രീയപ്രബുദ്ധത ജനങ്ങളിൽ വളർത്താൻ എളുപ്പത്തിനായി ഗാന്ധിമതത്തിന്റെ വേഷവും ഭാഷയും തെരഞ്ഞെടുത്തതിനെ ന്യായീകരിച്ചാൽതന്നെ, ഇനിയുള്ള രാജ്യത്തിന്റെ പുരോഗതിക്ക് ആധുനികവും മതേതരവും ജനാധിപത്യപരവുമായ സോഷ്യലിസത്തിന്റെ മാർഗമാണാവശ്യമെന്നും ആ മാർഗത്തിൽ ഗാന്ധിമതം ഒരു പ്രതിബന്ധമാണെന്നും ലേഖകൻ അഭിപ്രായപ്പെടുന്നു. ഗാന്ധിയുടെ സാമ്പത്തികസിദ്ധാന്തത്തെ കുറ്റിപ്പുഴ അർഹമായ രീതിയിൽതന്നെ ആക്ഷേപിക്കുന്നുണ്ട്. മുതലാളിമാരെത്തന്നെ പാവങ്ങളുടെ 'ട്രസ്റ്റി' മാരാക്കാമെന്ന വ്യാമോഹം കോഴിയെ കുറുക്കൻ പോറ്റിക്കൊള്ളുമെന്ന വിശ്വാസത്തിനു തുല്യമാണ്. പുതിയ ഭാഷയുമായി വരുന്ന പഴയ ചൂഷണവ്യവസ്ഥിതിയെത്തന്നെയാണ് ഗാന്ധി ഉയർത്തിപ്പിടിക്കുന്നത്. അഹിംസ പ്രസംഗിച്ചുകൊണ്ട് അദ്ദേഹം ജന്മിത്ത—മുതലാളിത്തവ്യവസ്ഥയുടെ ഹിംസയെ നിലനിർത്താൻ സഹായിക്കുകയാണ്. 'ക്യാപ്പിറ്റലിസത്തെ' പവിത്രീകരിക്കയാണ് ഗാന്ധിയുടെ 'ട്രസ്റ്റീഷിപ്പ്' സിദ്ധാന്തം ഫലത്തിൽ ചെയ്യുന്നതെന്ന് ലേഖകൻ ശരിയായി ചൂണ്ടിക്കാട്ടുന്നു. ഒപ്പംതന്നെ തന്റെ

'അന്തർവാണി'യെയാണു താൻ പിന്തുടരുന്നതെന്ന ഗാന്ധിയുടെ ശാഠ്യത്തെയും കുറ്റിപ്പുഴ ആക്രമിക്കുന്നുണ്ട്. ഗാന്ധിസത്തിനകത്ത് ഒരുതരം ഫാസിസമുണ്ടെന്നു പല സ്വതന്ത്രചിന്തകരും ആക്ഷേപിച്ചിട്ടുള്ളത് ഇവിടെ ഓർക്കാവുന്നതാണ്. ഗാന്ധിയുടെ 'ദൈവവിളി' എങ്ങനെ സുഭാഷ്ചന്ദ്രബോസിന്റെ തേജോവധത്തിനു കാരണമായി എന്ന് ലേഖകൻ വിശദീകരിക്കുന്നു. ഹിറ്റ്ലറും മുസ്സോലിനിയും മറ്റും ഇതേ രീതിയിൽ സ്വന്തം ഇച്ഛകളെ രാഷ്ട്രത്തിന്റെ ഇച്ഛകളായി അവതരിപ്പിക്കുകയും പ്രവാചകവേഷംകെട്ടി 'അന്തഃകരണത്തിന്റെ ശബ്ദ'ത്തെ പിന്തുടരുന്നതായി നടിക്കുകയും ചെയ്തവരായിരുന്നു. കായികബലത്തിനുപകരം ഇച്ഛാബലംകൊണ്ട് ഹിംസനടത്തുകയാണിവിടെ. ഗാന്ധിയുടെ 'രാമരാജ്യ' സങ്കല്പത്തെയും കുറ്റിപ്പുഴ ആക്രമിക്കുന്നു. പഴയ അയോദ്ധ്യയുടെ മാതൃകയിലേക്ക് അദ്ദേഹം ഇന്ത്യയെ പിറകോട്ടുവലിക്കുകയല്ലേ എന്നദ്ദേഹം സംശയിക്കുന്നു. രാമരാജ്യത്തിനു ഗാന്ധി നൽകുന്ന ലക്ഷണങ്ങളെ കുറ്റിപ്പുഴ യുക്തിയുക്തം എതിർക്കുന്നുണ്ട്. ബ്രിട്ടീഷ്ഭരണം അവസാനിച്ചാൽ ആരു ഭരിക്കണമെന്ന് ഗാന്ധി വ്യക്തമാക്കുന്നില്ല. നാട്ടുരാജാക്കന്മാരും ഭൂപ്രഭുക്കളും ടാറ്റമാരും ബിർളമാരും 'ട്രസ്റ്റി'കളായുള്ള ഒരു ഭരണമാകാം പിന്നീടിവിടെ ഉണ്ടാവുക എന്ന് കുറ്റിപ്പുഴ ഭയപ്പെട്ടു (അതേറെക്കുറെ ശരിയായെന്നും നമുക്ക് ഇന്നറിയാം). സാമ്പത്തിക സ്വാതന്ത്ര്യത്തെക്കുറിച്ചും ഗാന്ധിയുടെ സങ്കല്പം ധൂമിലമാണ്. ചൂഷിതരും മർദ്ദിതരും സംഘടിച്ച് സ്വാതന്ത്ര്യം നേടണമെന്ന മാർക്സിന്റെ 'മനുഷ്യോപനിഷത്തി'ലാണ് തനിക്കു വിശ്വാസമെന്നും, വ്യക്തികളെ നന്നാക്കി സാമൂഹ്യവ്യവസ്ഥിതി മാറ്റാൻ ഇന്നോളം വന്ന പ്രവാചകർക്കൊന്നും കഴിഞ്ഞിട്ടില്ലെന്നും കുറ്റിപ്പുഴ വ്യക്തമാക്കുന്നു. ഗാന്ധി 'സോഷ്യലിസ്റ്റാ'ണെന്നു പറയുന്നത് കപടമാണെന്നും ഗാന്ധിയൻ 'സോഷ്യലിസം' എന്ന സംജ്ഞയിൽ തന്നെ വൈരുദ്ധ്യമുണ്ടെന്നും അദ്ദേഹം പറയുന്നു. ഉൽപാദനോപകരണങ്ങളെ സാമൂഹ്യക്ഷേമത്തിനായി പൊതുവുടമയിൽ കൊണ്ടുവരാൻ സമ്മതിക്കാത്ത, സ്വകാര്യസ്വത്തിനെ ന്യായീകരിക്കുന്ന ഒരാൾക്കും സോഷ്യലിസ്റ്റാവാൻ കഴിയില്ല. തന്നെയല്ല, ചാതുർവർണ്യം അംഗീകരിക്കയും മുതലാളിത്തത്തെ ഫലത്തിൽ പിന്തുണയ്ക്കുകയും ചെയ്യുന്ന, തപസ്സുചെയ്ത ശൂദ്രനെ വധിക്കുകയും ഭാര്യയെ കാട്ടിലുപേക്ഷിക്കുകയും ചെയ്ത, ശ്രീരാമനെ മാതൃകാപുരുഷനാക്കുന്ന ഗാന്ധിവിചാരം സോഷ്യലിസത്തിനു വിലങ്ങുതടിയാണെന്ന് കുറ്റിപ്പുഴ പറയുന്നു. 'ധാർമികസ്വാതന്ത്ര്യ'വും അപ്രായോഗികമാണെന്നദ്ദേഹം ചൂണ്ടിക്കാണിക്കുന്നു. മൂകരാക്കപ്പെട്ട ദരിദ്രലക്ഷങ്ങളുടെ ഉണർച്ചയിലൂടെ മാത്രമേ രാഷ്ട്രീയ-സാമ്പത്തിക-ധാർമികസ്വാതന്ത്ര്യങ്ങൾ യാഥാർത്ഥ്യമായിത്തീരൂ എന്നദ്ദേഹം നിരീക്ഷിക്കുന്നു. 'ഗാന്ധിയൻ സോഷ്യലിസ'മെന്ന ലേഖനത്തിൽ ഈ ആശയങ്ങൾ അദ്ദേഹം കൂടുതൽ വിശദീകരിക്കുന്നുണ്ട്. ഗാന്ധിയുടെ അധിഭൗതികതയും സോഷ്യലിസത്തിന്റെ ശാസ്ത്രീയഭൗതികവാദവും അന്യോന്യവിരുദ്ധമാണ്. ഉൽപാദനോപകരണങ്ങളുടെ പൊതുവുടമ, സാമ്പത്തികവർഗബോധം, സംഘടിതശക്തി ഉപയോഗിച്ചുള്ള വിപ്ലവം,



തൊഴിലാളിവർഗാധിപത്യം-ഇവയാണ് ശാസ്ത്രീയസോഷ്യലിസത്തിന്റെ മൗലികഘടകങ്ങൾ. മുതലാളിത്തത്തിന്റെ ഒരു ശുദ്ധീകൃതരൂപം മാത്രമായ ഗാന്ധിയുടെ 'ട്രസ്റ്റീഷിപ്പ്' അതിനു പകരം നിൽക്കുകയില്ല. ശാസ്ത്രീയമായ സോഷ്യലിസത്തിൽ വിശ്വസിക്കുകയും അന്ധവിശ്വാസങ്ങളെ അപഹസിക്കുകയും ചെയ്യുന്നതുകൊണ്ടാണ് കുറ്റിപ്പുഴ നെഹ്റുവിനെ ബഹുമാനിക്കുന്നത്. പീഡിതവർഗാനുകൂലിയായിരുന്നുവെങ്കിലും കർക്കശമായ വർഗവിശകലനം കുറ്റിപ്പുഴ പലപ്പോഴും നടത്തിയിരുന്നില്ലെന്ന് ഇതു കാണിക്കുന്നു. നെഹ്റുഭരണത്തിനെനയിച്ച യഥാർത്ഥലക്ഷ്യങ്ങളും അവയുടെ പ്രായോഗികപ്രത്യാഘാതങ്ങളുമല്ല, നെഹ്റു എന്ന വ്യക്തിയുടെ വിശ്വാസങ്ങളും പ്രസ്താവങ്ങളുമാണ് കുറ്റിപ്പുഴ പരിഗണിക്കുന്നത്. കുറ്റിപ്പുഴയുടെ രീതിശാസ്ത്രത്തിന്റെ ഒരു പരിമിതിയായേ ഇതു കാണേണ്ടതുള്ളു. അദ്ദേഹത്തിന്റെ പ്രതിജ്ഞാബദ്ധതയെ ഇത് ദുർബലപ്പെടുത്തുന്നില്ല. സാമൂഹ്യപ്രശ്നങ്ങൾക്കു വ്യക്തിഗതമായ പരിഹാരം അസാദ്ധ്യമാണെന്ന് അദ്ദേഹം അസന്ദിഗ്ദ്ധമായി പറയുന്നുണ്ട്.

ഇന്ത്യക്കാരന്റെ അഹിംസാപൂജയുടെ പൊള്ളത്തരത്തെ കുറ്റിപ്പുഴ പരിഹസിക്കുന്നു. ('അഹിംസ-ഒരു മൂടുപടം'). ഭൗതികമായ അടിസ്ഥാനമില്ലാതെ കേവലം ഒരാത്മീയാദർശനമെന്ന നിലയിൽ അഹിംസാതത്ത്വത്തെ പൂജിക്കുന്നത് ബൂർഷ്വാജീവിതത്തിന്റെ വൈകൃതമായി ലെനിൻ കണ്ട സിദ്ധാന്ത-പ്രയോഗവൈരുദ്ധ്യത്തിന് ഒരുദാഹരണമായി അദ്ദേഹം അവതരിപ്പിക്കുന്നു. ഹിംസയെ ആർക്കും ഉദാത്തീകരിക്കാൻ കഴിയില്ലെങ്കിലും പ്രായോഗികജീവിതത്തിൽ അത് അനിവാര്യമായിത്തീരുന്നുവെന്ന് സമ്മതിക്കാതിരിക്കാനും കഴിയില്ല. ഉപജീവനത്തിൽപോലും ഹിംസയുണ്ടല്ലോ. ഇന്ത്യയുടെ പുരാണ നായകൻമാരെല്ലാം ഹിംസയിലൂടെ 'ധർമ്മസ്ഥാപനം' നിർവഹിച്ചവരാണ്. ഭഗവദ്ഗീത എങ്ങനെ വ്യാഖ്യാനിച്ചാലും ആയുധമെടുത്തു പോരാടാനുള്ള ആഹ്വാനമാണ്. ഗാന്ധിതന്നെയും ഇന്ത്യയ്ക്കു സ്വാതന്ത്ര്യം നൽകാമെങ്കിൽ ഇംഗ്ലീഷുകാർക്കുവേണ്ടി തോക്കെടുക്കാമെന്ന് ഇന്ത്യക്കാരെ ഉപദേശിച്ചിരുന്നു. 'സായുധപ്രതിരോധം അസാദ്ധ്യമായ അവസ്ഥയിൽ ദുർബലർക്കു സാദ്ധ്യമായ നിഷ്ക്രിയപ്രതിരോധമാണ്, അല്ലാതെ അഹിംസാത്മക പ്രതിരോധമല്ല കഴിഞ്ഞ 30 വർഷമായി ഞാൻ പ്രയോഗിച്ചുപോന്നത്' എന്ന ഗാന്ധിയുടെ പ്രസ്താവംതന്നെ ലേഖകൻ ഉദ്ധരിക്കുന്നുണ്ട്. സ്വാതന്ത്ര്യസമരാനന്തരവും ഇന്ത്യ അതിന്റെ സൈന്യബലവും ആയുധബലവും വർദ്ധിപ്പിച്ചിട്ടേയുള്ളു എന്നും അദ്ദേഹം ചൂണ്ടിക്കാട്ടുന്നു. മനുഷ്യജീവിതത്തെ ഭരിക്കുന്നത് ധനശക്തിയും അധികാരശക്തിയുമാണെന്നു മറ്റൊരു സന്ദർഭത്തിൽ അദ്ദേഹം പറയുന്നുണ്ട്. (ധനശക്തിയും അധികാരശക്തിയും). മുതലാളിത്ത രാജ്യങ്ങളിൽ ഇവ രണ്ടും പരസ്പരം പിന്തുണച്ചു നിലനിൽക്കുന്നു. കാറൽമാർക്സ് ശാസ്ത്രീയ സോഷ്യലിസംകൊണ്ടു ധനകേന്ദ്രീകരണത്തിന്റെ തിന്മകളെ നേരിടാമെന്നുകണ്ടെത്തി. 'എന്നാൽ, അധികാരശക്തിയും ഇതുപോലെ കേന്ദ്രീകൃതമായി സാമൂഹ്യജീവിതത്തെ അലങ്കോലപ്പെടുത്തുമെന്നു

കാണാനുള്ള കണ്ണ് മാർക്സിനുണ്ടായില്ല' എന്നും 'സോഷ്യലിസത്തിൽ ധനശക്തി സമീകൃതമാകുന്നതോടെ അധികാരശക്തിയും തദനുസൃതമാകുമെന്ന് മാർക്സ് വിചാരിച്ചു'വെന്നും കുറ്റിപ്പുഴ പറയുന്നു. സോവിയറ്റ് റഷ്യയിൽ രൂപംകൊണ്ട സ്വേച്ഛാധിപത്യത്തെ അധികാരശക്തിയും കഴിയുന്നത്ര വികേന്ദ്രീകരണത്തിനു വിധേയമാക്കണമെന്ന് അദ്ദേഹം നിർദ്ദേശിക്കുന്നു. കുറ്റിപ്പുഴയുടെ റഷ്യയെക്കുറിച്ചും അധികാരത്തെക്കുറിച്ചുമുള്ള നിഗമനങ്ങൾ ശരിതന്നെ. എങ്കിലും മാർക്സിന്റെ സാമ്പത്തികവിമർശം അധികാരവിമർശത്തിന്റെ ഭാഗമായിരുന്നുവെന്നും ഭരണകൂടംതന്നെ ഇല്ലാതാവുംവിധം അധികാരം പൂർണമായും ജനങ്ങളിൽ തിരിച്ചെത്തുന്ന ഒരു വ്യവസ്ഥിതി അദ്ദേഹം സ്വപ്നം കണ്ടിരുന്നുവെന്നും ലെനിന്റെ 'ഭരണകൂടവും വിപ്ലവവും' ഈ സ്വപ്നത്തിന് മൂർത്തമായ സൈദ്ധാന്തികാടിസ്ഥാനം നൽകുന്നുവെന്നും ലേഖകൻ മറന്നുപോകുന്നതായിത്തോന്നുന്നു. 'അധികാരം സോവിയറ്റുകൾക്ക്' എന്ന മുദ്രാവാക്യത്തേക്കാൾ വലിയ ഒരു വികേന്ദ്രീകരണവാദം ലോകത്തുണ്ടായിട്ടില്ല. നിർഭാഗ്യവശാൽ ഗ്രാംഷിയും റോസാ ലക്സംബെർഗും ഭയപ്പെട്ടിരുന്നപോലെ യുദ്ധസാഹചര്യത്തിൽ അധികാരം ഭരണകൂടത്തിൽ കേന്ദ്രീകരിക്കപ്പെടുകയും അതു നടപ്പാക്കുന്ന ശക്തമായ ഒരു ഉദ്യോഗസ്ഥമേധാവിവർഗം വളരുകയും 'ജനാധിപത്യകേന്ദ്രീകരണം' എന്ന പാർട്ടിതത്ത്വം 'ഉദ്യോഗസ്ഥമേധാവിത്തപരമായ കേന്ദ്രീകരണ'മായി അധഃപതിക്കുകയും 'സോവിയറ്റുകൾ' തീരുമാനങ്ങളെടുക്കുന്ന സമിതികളാകേണ്ടതിനുപകരം മുകളിൽനിന്നു വരുന്ന തീരുമാനങ്ങൾ നടപ്പാക്കാൻമാത്രമുള്ള സമിതികളായിത്താഴുകയും ചെയ്തതുകൊണ്ടാണ് സോവിയറ്റ്വ്യവസ്ഥ ജനാധിപത്യവിരുദ്ധമായി മാറിയത്. എങ്കിലും ഈ അപചയം നേരത്തേകുട്ടിത്തന്നെ തിരിച്ചറിയാനുള്ള നിരീക്ഷണപാടവം കുറ്റിപ്പുഴ പ്രദർശിപ്പിച്ചു എന്നത് വർത്തമാനസാഹചര്യത്തിൽ ശ്രദ്ധേയമാണ്. അദ്ദേഹം സൂചിപ്പിക്കുന്ന 'അധികാര'ത്തിന്റെ പ്രശ്നം മിഷേൽ ഫൂക്കോ, നിക്കോസ് പോളന്റ്സാസ്, ഏണസ്റ്റോ ലക്ലാവു, ഗൊറാൻ തെർബോൺ, ലൂയി അൽത്യുസ്സെർ തുടങ്ങിയ സാമൂഹികചിന്തകരും വില്ഹെം റീഹ്, ടാൻകോട്ട് പാഴ്സൺസ് തുടങ്ങിയ മനോവൈജ്ഞാനികരും ഗൗരവമായിത്തന്നെ ചർച്ചചെയ്തിട്ടുണ്ട്. മാർക്സിസത്തിന്റെ വ്യാഖ്യാനങ്ങളിൽ വന്നുപെട്ട സാമ്പത്തികവാദപരമായ ന്യൂനീകരണം ഇന്ന് കഠിനമായി വിമർശിക്കപ്പെടുന്നുണ്ട്. നിക്കോസ് പി. മൗസേലിസ്സിന്റെ 'ഓർഗനൈസേഷൻ ആൻഡ് ബ്യൂറോക്രസി', 'പോസ്റ്റ്-മാർക്സിസ്റ്റ് ആൾട്ടർനേറ്റീവ്സ്' എന്നിങ്ങനെ 1990-ൽ പ്രസിദ്ധീകൃതമായ ഗ്രന്ഥങ്ങൾ ഈ ചർച്ചയുടെ സമീപകാല വികാസങ്ങൾ സമാഹരിക്കുന്നുണ്ട്.

ഇതുപോലെതന്നെ സമീപകാലത്തുമാത്രം ശക്തിപ്രാപിച്ച പല ചർച്ചകളുടെയും ആദ്യസ്ഫുരണം കുറ്റിപ്പുഴയുടെ പല ലേഖനങ്ങളിലും കാണാം. 'സ്ത്രീകളുടെ പാരതന്ത്ര്യം', 'റഷ്യയിലെ സ്ത്രീകൾ' എന്നീ ലേഖനങ്ങളിൽ സ്ത്രീകളുടെ സാമൂഹ്യാവസ്ഥയാണ് ഗ്രന്ഥകാരൻ ചർച്ചയ്ക്കെടുക്കുന്നത്. ലോകത്തിലെ മറ്റൊരുതരം സാമുദായികമർദനവും സ്ത്രീപീഡന



ത്തോളം രൂക്ഷമല്ല എന്ന് അദ്ദേഹം പറയുന്നു. 'സ്ത്രീധർമം' എന്ന പേരിൽ സ്ത്രീയുടെ അടിമത്തത്തെ വെള്ളപൂശുന്ന പുരുഷാധിപത്യത്തെ അദ്ദേഹം നിശിതമായി വിമർശിക്കുന്നു. ശീലാവതിയുടെയും ശകുന്തളയുടെയും സീതയുടെയും ഉദാഹരണങ്ങളിലൂടെ പുരാണങ്ങൾ ആൺകോയ്മയെ പ്രതിഫലിപ്പിക്കുന്നതെങ്ങനെ എന്ന് അദ്ദേഹം പരിശോധിക്കുന്നു. കവിതയിലും തത്ത്വജ്ഞാനത്തിലുമുള്ള സ്ത്രീവിരോധവും അദ്ദേഹം ഉദാഹരണസഹിതം പുറത്തുകൊണ്ടുവരുന്നു. 'പുരുഷനെ സൃഷ്ടിക്കാൻ തുടങ്ങിയപ്പോൾ ദൈവത്തിനു പറ്റിയ ഒരു തോൽവിയാണു സ്ത്രീ' എന്നു പറയുന്ന അരിസ്റ്റോട്ടിലും സ്ത്രീകൾക്ക് ശൂദ്രരോടൊപ്പം പാപയോനീപദവി നൽകുന്ന ഭഗവദ്ഗീതയും രണ്ടുദാഹരണങ്ങൾ മാത്രം. സാമ്പത്തികസ്വാതന്ത്ര്യം ലഭിക്കാതെ സ്ത്രീക്ക് സമൂഹത്തിൽ സമത്വം ലഭിക്കുകയില്ലെന്ന നിഗമനത്തിലാണ് ഗ്രന്ഥകാരൻ എത്തിച്ചേരുന്നത്. അതുകൊണ്ടുതന്നെ റഷ്യയിൽ വിപ്ലവാനന്തരം സ്ത്രീ നേടിയ പുതിയ പദവിയെ അദ്ദേഹം പ്രശംസിക്കുന്നു. മുതലാളിത്തവും യാഥാസ്ഥിതികത്വവുമാണ് സ്ത്രീപീഡനത്തിന്റെ മുഖ്യപ്രഭവങ്ങളായി അദ്ദേഹം കാണുന്നത്. 'സ്ത്രീയുടെ തലമുടി നീണ്ടതാണ്, പക്ഷേ, തലച്ചോറു ചെറുതാണ്', 'സ്വാതന്ത്ര്യം നല്ല ഭാര്യയെ ചീത്തയാക്കും' തുടങ്ങിയ പഴയ റഷ്യൻപഴഞ്ചൊല്ലുകളിലെ സ്ത്രീവിദ്വേഷത്തെ ആധുനിക റഷ്യയിലെ സ്ത്രീശക്തി വെല്ലുവിളിച്ചിരിക്കുന്നു. സ്ത്രീയുടെ ദുരവസ്ഥയുടെ ഒരു പ്രധാനകാരണം സാമ്പത്തികമായ പാരതന്ത്ര്യമാണെന്ന കുറ്റിപ്പുഴയുടെ നിഗമനം സാധുവാണ്. അതേസമയം ആധുനിക ഫെമിനിസത്തിന്റെ വീക്ഷണകോണിൽനിന്നു നോക്കുമ്പോൾ അത് അപര്യാപ്തമാണെന്നും പറയാതെ വയ്യ. ആൺകോയ്മയുടെ പ്രത്യയശാസ്ത്രവും അത് നിലവിൽ വരുത്തുന്ന അധികാരഘടനകളും സാമ്പത്തികതലത്തിൽ മാത്രം ഒതുങ്ങുന്നതല്ല. സ്ത്രീകൾ സാമ്പത്തികസ്വാതന്ത്ര്യം നേടിയ യൂറോപ്പിൽപോലും സ്ത്രീകൾക്കു നൽകപ്പെടുന്ന ജോലിയുടെ സ്വഭാവം വീട്ടുജോലികളുടേതിന് തുല്യമാണ്. കുടുംബസ്ഥാപനത്തിനകത്തും സാമൂഹ്യജീവിതത്തിലും സ്ത്രീയുടെ ലൈംഗികപദവി ഇന്നും പുരുഷനു തുല്യമായിട്ടില്ല. വീട്ടുജോലിയും ശിശുപരിചരണവും മറ്റും ഇന്നും സ്ത്രീകളുടേതായിത്തന്നെ തുടരുന്നു. സിമൊങ് ദ് ബുവ്വെ, നാൻസി ചൊദൊറോവ്, കെയ്റ്റ് മില്ലെറ്റ്, ഹെലീൻ സിക്സസ്, ആൻഡ്രിയാ ദ്വോർക്ക് തുടങ്ങിയവരുടെ സ്ത്രീവിമോചനചിന്തകളുമായിച്ചേർത്ത് കുറ്റിപ്പുഴയുടെ വിചാരങ്ങളെ പൂർണമാക്കുന്നത് ആശാവഹമായിരിക്കുമെന്നുമാത്രം സൂചിപ്പിക്കട്ടെ.

പുസ്തകങ്ങളോടുള്ള കുറ്റിപ്പുഴയുടെ സമീപനവും പ്രത്യേക ശ്രദ്ധയർഹിക്കുന്നുണ്ട്. ഗ്രന്ഥങ്ങൾ പൂജിക്കാനുള്ള മൃതവസ്തുക്കളല്ല അദ്ദേഹത്തിന്. അദ്ധ്യയനമാണ്, ആരാധനമല്ല ജ്ഞാനതൃഷ്ണ ശമിപ്പിക്കുക. ന്യായവാദവിദഗ്ദ്ധനായ ശങ്കരാചാര്യർപോലും ഒരു സിദ്ധാന്തം ശരിയോ തെറ്റോ എന്നു നിർണയിക്കുന്നത് അതിൽ ശ്രുതിവിരോധമുണ്ടോ എന്നു നോക്കിയിട്ടാണെന്ന് അദ്ദേഹം പരിഹസിക്കുന്നുണ്ട് (ഗ്രന്ഥാരാധന). നാമിന്ന് വൈദികകാലത്തല്ലാ

ജീവിക്കുന്നത്. അതുകൊണ്ട് പ്രാകൃതമായ തത്ത്വചിന്തകൾ നമുക്ക് ഏറെ പ്രയോജനംചെയ്യുകയില്ല. അരിസ്റ്റോട്ടിലിന്റെ ഗ്രന്ഥങ്ങൾ ചുട്ടുകളയണമെന്ന് റോജർ ബേക്കൺ പറഞ്ഞത്, അവയോടുള്ള സമൂഹത്തിന്റെ ദാസ്യഭാവം കണ്ടുമടുത്തിട്ടാണ്. ആധുനികവിജ്ഞാനത്തിന്റെയും അനുഭവത്തിന്റെയും പശ്ചാത്തലത്തിൽ അസംഗതവും അപകടകരവുമായ എല്ലാ സമീപനങ്ങളെയും പരിത്യജിച്ചുകൊണ്ട് സ്വതന്ത്രമായ നിരൂപണബുദ്ധിയോടെ വേണം ഗ്രന്ഥങ്ങളെ സമീപിക്കുവാൻ. നമ്മുടെ ഗ്രന്ഥശാലകളിലെ ഗ്രന്ഥസംഭരണത്തെക്കുറിച്ചും കുറ്റിപ്പുഴയ്ക്ക് വിമർശനങ്ങളുണ്ട്. നമ്മുടെ പല ഗ്രന്ഥശാലകളിലും മലയാളത്തിലെ ക്ലാസ്സിക്കുകൾപോലും കാണാനില്ലെന്നും മറിച്ച് മനസ്സിന്റെ കറുപ്പും കഞ്ചാവുമായ കുറ്റാന്വേഷണകഥയാണ് കുടുതലെന്നും അദ്ദേഹം നിരീക്ഷിക്കുന്നു (ഗ്രന്ഥശാലകൾ). വായനക്കാരുടെ അഭിരുചിയുടെ ദൂഷണത്തിനെതിരെ അദ്ദേഹം താക്കീതുനല്കുന്നു. ശാസ്ത്രഗ്രന്ഥങ്ങൾക്ക് ഗ്രന്ഥശാലകളിൽ പ്രധാനമായ സ്ഥാനം ലഭിക്കണമെന്നും അദ്ദേഹം ആഗ്രഹിക്കുന്നു. ഗ്രന്ഥശാലകളിലെല്ലാംതന്നെ ജ്ഞാനത്തെ നിരൂപണവിഷയമാക്കുന്ന ചർച്ചാസമിതികളുണ്ടാകണമെന്ന നിർദേശവും ശ്രദ്ധേയമാണ്. ജ്ഞാനം സ്വന്തം ബോധത്തിന്റെയും ആചരണത്തിന്റെയും ഭാഗമായിത്തീരണമെന്ന് അദ്ദേഹം മറ്റൊരിടത്തു നിഷ്കർഷിക്കുന്നു (മാനസികമായ ദഹനക്കേട്). കുറ്റിപ്പുഴ കൈകാര്യം ചെയ്യുന്ന വിഷയങ്ങളുടെ സീമ വിശാലമാണ്. 'സാമുതിരിയുടെ നാവികസൈന്യം', 'ഹ്യുയൻസാങ്' തുടങ്ങിയ ലേഖനങ്ങൾ അദ്ദേഹത്തിന്റെ ചരിത്ര താല്പര്യം ഉദാഹരിക്കുന്നു. 'ചാരവൃത്തി', 'പ്രചാരണം', 'മുഖസ്തുതിയും കൈക്കൂലിയും', 'ജനനനിയന്ത്രണം', 'ഭാവിയിലെ ക്ഷേത്രങ്ങൾ' തുടങ്ങിയ ലേഖനങ്ങൾ സമകാലികതാല്പര്യം പ്രദർശിപ്പിക്കുന്നു. കുറ്റിപ്പുഴയുടെ നർമബോധത്തിന് ധാരാളം ഉദാഹരണങ്ങൾ ഈ പുസ്തകത്തിലുണ്ട്. "അഷ്ടാംഗഹൃദയകാരന്റെ വാതപിത്തകഫങ്ങളെപ്പോലെ ഇവയും (പുരോഹിതൻ, പോലീസ്, പട്ടാളം എന്നിവ—ലേ.) ജനസമുദായഗാത്രത്തിൽ വ്യാപിച്ചിരിക്കുന്ന ത്രിദോഷങ്ങളാകുന്നു" (പേജ് 19). "ഈ വാദരീതി അവലംബിച്ചാൽ (ഗാന്ധിസത്തിൽ സോഷ്യലിസമുണ്ടെന്ന വാദം—ലേ.) പ്രൊഫസർ ഐയിൻസ്റ്റയിന്റെ ചതുർമാനസിദ്ധാന്തം പള്ളിക്കൂടത്തിലെ കണക്കുപുസ്തകത്തിലും ഉണ്ടെന്നു സമർത്ഥിക്കാം" (പേജ് 91). "ഇരുപത്തൊന്നു വട്ടം കൊലപാതകം നടത്തിയ ഒരാളുടെ (പരശുരാമന്റെ—ലേ.) ചിത്രം അഹിംസാവ്രതക്കാരായ ഗാന്ധിഭക്തന്മാർ എങ്ങനെ നോക്കിക്കണ്ടുനിൽക്കുന്നു എന്നറിയുന്നതും രസാവഹമായിരിക്കും". (പേജ് 98). "മതപരമായ ദുർവികാരം മനസ്സിന്റെ ഒരു വ്രണംതന്നെയാണ്. അതു വീണ്ടും വ്രണപ്പെടാനുമില്ല". (പേജ് 119). "പേപ്പട്ടിവിഷം വ്യാപിച്ചാൽ കുത്തിവെയ്പുകൊണ്ടു പരിഹാരം നേടാം. മതഭ്രാന്തിളകിയാൽ ഒരു രക്ഷയുമില്ല". (പേജ് 121). "ഏതായാലും ഇവയെല്ലാം (ശങ്കരൻ സ്ഥാപിച്ച മഠങ്ങൾ—ലേ.) ഇപ്പോൾ ഒരുതരം ആദ്ധ്യാത്മികസെമീന്ദാർമാരുടെ ആസ്ഥാനമണ്ഡപങ്ങൾ മാത്രമായി തീർന്നിരിക്കയാണ്". (പേജ് 129). "ഭക്ഷ്യക്ഷാമവും ജനപ്പെരുപ്പവുമുള്ള നമ്മുടെ



നാട്ടിൽ കുറെപ്പേർ മനഃപൂർവം ആഹാരം കഴിക്കാതെ മരിക്കാൻ തുടങ്ങുകയാണെങ്കിൽ അതുകൊണ്ട് ഒരു തരക്കേടും വരാനില്ല". (നിരാഹാരസത്യഗ്രഹത്തെക്കുറിച്ച് പേജ് 146). പുരാണങ്ങളെയും മതത്തെയും ആത്മീയപ്പൊങ്ങച്ചത്തെയും പരാമർശിക്കുമ്പോഴാണ് കുറ്റിപ്പുഴയുടെ പരിഹാസം ഏറ്റവും രൂക്ഷമാകുന്നതെന്ന് ഈ ഉദാഹരണങ്ങൾ വ്യക്തമാക്കിയിരിക്കുമല്ലോ.

ചെക്കോവ്, ബെർണാഡ് ഷാ, വെരിയർ എൽവിൻ, വോൾട്ടയർ, ട്രോട്സ്കി, നെഹ്റു—ഈ നിരീക്ഷണങ്ങളിലൂടെ കടന്നുപോകുമ്പോൾ ഉയർന്നുവരുന്ന ചില മാതൃകാപുരുഷന്മാരാണ് ഇവർ. മനുഷ്യസ്നേഹം, സ്ഥിതിസമത്വം, ഉൽപതിഷ്ണുത്വം എന്നീ ആദർശങ്ങളോട് കൂറുപുലർത്തിയവരായിരുന്നു കുറ്റിപ്പുഴയുടെ ഈ മാതൃകാപുരുഷന്മാർ. ഇവർക്കുണ്ടായിരുന്ന ഈ അടിസ്ഥാനമുല്യങ്ങൾതന്നെയാണ് കുറ്റിപ്പുഴ തന്റെ ജീവിതത്തിലും ചിന്തയിലും പ്രായോഗികമാക്കിയിരുന്നത്. പാണ്ഡിത്യത്തിന്റെ വിശാലതകൊണ്ടല്ല, ഹൃദയത്തിന്റെ ഉദാരതയും ചിന്തയുടെ നിർഭയതയും ശൈലിയുടെ ആർജവവും സാമൂഹികമായ ഉദ്വേഗവും ആശയങ്ങളുടെ ഉൽപതിഷ്ണുത്വവുംകൊണ്ടാണ് കുറ്റിപ്പുഴയുടെ ഈ നിരീക്ഷണങ്ങൾ ശ്രദ്ധേയമാകുന്നത്. മതാധിപത്യവും സവർണമേധാവിത്തവും കുത്തകമുതലാളിത്തവും പുരുഷമേധാവിത്തവും ചേർന്ന് ഇന്ത്യയിലെ ജനാധിപത്യപ്രക്രിയയ്ക്കു വെല്ലുവിളികളുയർത്തുന്ന വർത്തമാനസന്ദർഭത്തിൽ സമഗ്രാധികാരത്തിന്റെ സമസ്തരൂപങ്ങൾക്കും എതിർ നില്ക്കുന്ന കുറ്റിപ്പുഴയുടെ ഈ നിരീക്ഷണങ്ങളുടെ പ്രസക്തി എത്ര വലുതാണെന്ന് പ്രത്യേകം പ്രസ്താവിക്കേണ്ടതില്ല. സാഹിത്യ അക്കാദമിയുടെ ഈ സംരംഭം പ്രശംസനീയമാകുന്നതും ഇതുകൊണ്ടുതന്നെ.

ഇരിങ്ങാലക്കുട — സച്ചിദാനന്ദൻ

15 ജനുവരി 1991

# ഉള്ളടക്കം

# 1. പുരോഹിതൻ, പോലീസ്, പട്ടാളം

സമുദായം, രാഷ്ട്രം എന്നീ രൂപങ്ങളിൽ മനുഷ്യൻ സംഘടിക്കുവാൻ ചെയ്ത യത്നത്തിന്റെ ഫലമായി അവരെ മൂന്നു ദുർബലതകൾ ബാധിച്ചു. അവയാണ് പുരോഹിതനും പോലീസും പട്ടാളവും. അഷ്ടാംഗഹൃദയകാരന്റെ വാതപിത്തകഫങ്ങളെപ്പോലെ ഇവയും ജനസമുദായഗാത്രത്തിൽ വ്യാപിച്ചിരിക്കുന്ന ത്രിദോഷങ്ങളാകുന്നു. എതദ്ദോഷങ്ങളുടെ ഉത്കടമായ പ്രവർത്തനമാണ് സമുദായങ്ങൾക്കും രാജ്യങ്ങൾക്കും അസ്വാസ്ഥ്യവും അധഃപതനവും ഉണ്ടാക്കിത്തീർക്കുന്നത്. ഇതുവരെ നടന്നിട്ടുള്ള കലഹങ്ങളുടെയും യുദ്ധങ്ങളുടെയും ചരിത്രം ഈ തത്ത്വത്തെ വിശദീകരിക്കുന്നുണ്ട്. പുരോഹിതനും പോലീസും പട്ടാളവും മനുഷ്യരുടെ ആദിമദശയിൽ ഉണ്ടായിരുന്നവയല്ല. ജനസമുദായത്തിന്റെ സംഘടനാപ്രയാണത്തിൽ അവ അനിവാര്യദോഷങ്ങളായി വന്നുചേർന്നവ മാത്രമാണ്. ആദ്യം പുരോഹിതൻ, പിന്നെ പോലീസ്, പിറകെ പട്ടാളം എന്ന മുറയ്ക്ക് ഈ അവശതകൾ മനുഷ്യസമുദായത്തെ ഗ്രസിച്ചുകളഞ്ഞു. ജീവിതമത്സരത്തെ വേണ്ടവിധം നിയന്ത്രിച്ച് രാജ്യത്തിൽ ഒരു സുസ്ഥിതി പരിപാലിക്കുക എന്നുള്ളതാണ് ഇവയെക്കൊണ്ടു സാമാന്യമായി ഉദ്ദേശിക്കപ്പെട്ടിട്ടുള്ള പ്രയോജനം. പ്രസ്തുതോദ്ദേശം ഇതുവരെയും ശരിയായി നിർവഹിക്കപ്പെട്ടിട്ടില്ലെന്ന് അനുഭവം നമ്മെ പഠിപ്പിക്കുന്നു. പോലീസിന്റെ മിതമായ ആവശ്യം ഒരുപക്ഷേ, എന്നും അപരിത്യാജ്യമായിത്തന്നെയിരുന്നേക്കാം. എങ്കിലും ഈ മൂന്നിനെയും രാജ്യസമുദായഗാത്രങ്ങളിൽ കുത്തിവെക്കുന്ന ഒരുതരം വിഷദ്രവ്യങ്ങളായിട്ടുതന്നെ കണക്കാക്കേണ്ടതാണ്. രോഗത്തിന്റെ താല്ക്കാലികനിരോധനത്തിന് ഉപകരിച്ചേക്കാമെങ്കിലും അവ അന്തർഭാഗത്ത് അത്യുഗ്രങ്ങളായ ദോഷങ്ങളെ ഉല്പാദിപ്പിക്കുന്നു. ഈ ദോഷങ്ങളുടെ പ്രവർത്തനം അനുഭവപ്പെട്ടുതുടങ്ങിയതിന്റെ ഫലമായിട്ടാണ് നവീനലോകം പുരോഹിതന്റെ പിടിയിൽനിന്നു വിടുവാൻ ശ്രമിച്ചുകൊണ്ടിരിക്കുന്നത്. പോലീസിനും പട്ടാളത്തിനും ഇതേ ഭാവിതന്നെയാണ് മുന്നിൽ നിൽക്കുന്നതെന്ന് സൂക്ഷിച്ചാലറിയാം. സുപ്രസിദ്ധമായ അരാജകത്വസിദ്ധാന്തം (Anarchism) മനുഷ്യസമുദായത്തിന് ഈ ദോഷങ്ങളിൽനിന്നും പൂർണമായ മോചനം നേടാമെന്നു വാദിക്കുന്നുണ്ട്.

പുരോഹിതനും പോലീസും പട്ടാളവും മനുഷ്യർക്ക് ആവശ്യമായി വന്നത്

എങ്ങനെയെന്നു ചിന്തിക്കുന്നതു രസാവഹമായിരിക്കും. മനുഷ്യപ്രകൃതിയെപ്പറ്റിയുള്ള തെറ്റായ ധാരണകൊണ്ടും അതിനെ നിയന്ത്രണം ചെയ്യുവാൻ സ്വീകരിച്ച ആപൽക്കരമായ മാർഗത്തിൽനിന്നും ആണ് മേൽപറഞ്ഞവയുടെ ആവശ്യംനേരിട്ടത്. ഇത് അധികം അപരിത്യാജ്യമായിത്തീർന്നത് പൗരസ്ത്യദേശങ്ങളെ അപേക്ഷിച്ചു പാശ്ചാത്യദേശങ്ങളിലായിരുന്നു. മനുഷ്യന്റെ സ്വഭാവം പ്രകൃത്യാ ദോഷഭൂയിഷ്ഠമാണെന്നൊരു ബോധം മദ്ധ്യകാലങ്ങളിൽ യൂറോപ്പിൽ അടിയുറച്ചിരുന്നു. 'യൗവനം മുതൽ മനുഷ്യഹൃദയത്തിലെ ഭാവന ദുഷ്ടമായിത്തീരുന്നു' എന്ന ബൈബിൾവാക്യംതന്നെ ഈ ബോധത്തിന് അടിസ്ഥാനമായിട്ടുണ്ട്. മനുഷ്യപ്രകൃതിയിൽ തിന്മയല്ലാതെ മറ്റൊന്നും അന്ന് അവർ കണ്ടിരുന്നില്ല. ഈ നീചപ്രകൃതിയെ നിരോധിക്കുന്നതിന് ജനതാമദ്ധ്യത്തിൽ ദൈവഭീതിയെ പ്രബലപ്പെടുത്തേണ്ട ആവശ്യം നേരിട്ടു. ഇതിലേക്കു പ്രത്യേകം വേഷം കെട്ടി പുറപ്പെട്ടവരാണ് പുരോഹിതന്മാർ. ഉൽക്കർഷസോപാനമെന്ന് ആദ്യം തെറ്റിദ്ധരിച്ചു നടത്തിയ ഈ പുരോഹിതാംഗീകരണം നരിവാലുപിടുത്തംപോലെ ഒടുവിൽ അപകടത്തിലാണ് കലാശിച്ചതെന്ന് ചരിത്രസംഭവങ്ങൾകൊണ്ടു തെളിയുന്നുണ്ടല്ലോ. പുരോഹിതന്മാർ അന്ധമായ ജനതതിയെ നയിച്ചതു കൃത്രിമവും കപടവുമായ മാർഗത്തിലൂടെയായിരുന്നു. ഹൃദയകവാടങ്ങൾ തുറന്ന് അകത്തു വെളിച്ചം തെളിക്കുന്നതിനുപകരം അവർ അവയെ ബന്ധിച്ചു മുദ്രവെക്കുകയാണ് ചെയ്തത്. ഭയപ്പെടുത്തി ഭരിക്കുന്ന സമ്പ്രദായം ആദ്യമായി നടപ്പിൽ വരുത്തിയത് ഇക്കൂട്ടരത്രേ. ഈ ഭയപ്പെടുത്തൽ ദൈവത്തിന്റെ പേരിലായിരുന്നതുകൊണ്ട് അതിനു സർവത്ര ശക്തി വർദ്ധിച്ചു. വമ്പിച്ച സാമ്രാജ്യങ്ങൾകൂടി ഇവരുടെ ഭീഷണികൾക്ക് അടിമപ്പെട്ടു. യൂറോപ്പുമുഴുവൻ ഒരുകാലത്ത് മതത്തിനുവേണ്ടി ചോരക്കടലിൽ മുങ്ങിപ്പോയത് ഇക്കാരണത്താലാണ്. അഞ്ഞൂറു വർഷക്കാലം അത്ലാന്തികതീരംമുതൽ പെസഫിക് തീരംവരെ രക്തപ്രവാഹമുണ്ടായി; അതാണ് മുഹമ്മദുമതം എന്ന് സ്വാമി വിവേകാനന്ദൻ ഒരിക്കൽ പറഞ്ഞിട്ടുണ്ട്. മുഹമ്മദുമതം മാത്രമല്ല, ഇതുവരെ ഉണ്ടായിട്ടുള്ള സർവമതങ്ങളും ഒരുതരത്തിലല്ലെങ്കിൽ മറ്റൊരുതരത്തിൽ പാവങ്ങളുടെ ചോര കുടിച്ചു വളർന്നിട്ടുള്ളവയാണ്. ഇങ്ങനെ നോക്കിയാൽ ലോകത്തെ ദ്രോഹിച്ചിട്ടുള്ളവരിൽ മുന്നിട്ടുനിൽക്കുന്നവർ പുരോഹിതന്മാരാണെന്നു കാണാം. അല്പപക്ഷക്കാരുടെ സുഖത്തിനായി ഭൂരിപക്ഷം കഷ്ടപ്പെടണമെന്ന അതിനീചമായ ദുഃസ്ഥിതിക്ക് ആദ്യമായി വിത്തുപാകിയതും മറ്റാരുമായിരുന്നില്ല. ചുരുക്കത്തിൽ പുരോഹിതൻ പോലീസിനെക്കാളും പട്ടാളത്തിനെക്കാളും ഭയങ്കരനാകുന്നു. അവന്റെ കൈയിലിരിക്കുന്ന മതമെന്ന മയക്കുവിദ്യ മനുഷ്യന്റെ സർവനാഡികളെയും സ്തംഭിപ്പിക്കുന്ന ഒന്നത്രെ.

പാശ്ചാത്യദേശങ്ങൾ സയൻസിന്റെ വെളിച്ചംതട്ടി ഈ മയക്കുവിദ്യയിൽനിന്ന് ഉണർന്നതോടുകൂടി പുരോഹിതപ്രാമാണ്യത്തിനു ശൈഥില്യം സംഭവിച്ചു. ഈശ്വരനും മനുഷ്യനും മദ്ധ്യേ പുരോഹിതൻ എന്നൊരു ത്രിശങ്കു നിൽക്കുന്നത് അനാവശ്യവും ആപൽക്കരവുമാണെന്ന് തദ്ദേശീയർ അനുഭവിച്ചറിഞ്ഞുകഴിഞ്ഞു. തൽഫലമായി പുരോഹിതമതാന്ധതയെ മർദിക്കുവാനുള്ള



ശ്രമങ്ങൾ നാലുപാടും പ്രത്യക്ഷപ്പെട്ടു. ഈ ശ്രമത്തിന്റെ പ്രധാനരംഗമാണ് ഇന്നത്തെ റഷ്യ. പ്രസ്തുതരാജ്യം പുരോഹിതച്ചങ്ങല പൊട്ടിച്ചെറിഞ്ഞതുകൊണ്ടുതന്നെയാണ് ഇന്ന് ഇത്രവേഗത്തിൽ മുന്നോട്ടുപോകുന്നത്. ജീവിതശക്തി നിർബാധമായി വികസിക്കണമെങ്കിൽ അതു മതരക്ഷകന്മാരുടെ മർക്കടമുഷ്ടിയിൽനിന്നു മുക്തമാകണമെന്ന തത്ത്വം അവിടെനിന്നും ലോകം പഠിച്ചുതുടങ്ങിയിരിക്കുന്നു.

മേൽക്കാണിച്ചപ്രകാരം ദൈവഭീതികൊണ്ടു മനുഷ്യപ്രകൃതിയെ ഭരിക്കുവാൻ സാധിക്കുന്നതല്ലെന്നു കണ്ടപ്പോൾ പ്രാബല്യത്തിൽ വരുത്തിയ മറ്റൊരു ഉപായമാണ് നിയമഭീതി. ഇന്ന് ഭരണയന്ത്രം തിരിക്കുന്നത് ഏതാനും നിയമകർത്താക്കന്മാരാണ്. ഇവർ പല പേരുകളാൽ അറിയപ്പെടുന്നുവെന്നുമാത്രമേ വ്യത്യാസമുള്ളു. പണ്ടത്തെ പുരോഹിതന്മാരുടെ പ്രാമാണ്യം മുഴുവനും ഇപ്പോൾ ഇവരിലാണ് സമർപ്പിതമായിരിക്കുന്നത്. ഇവർ ആവശ്യാനുസരണം സൃഷ്ടിച്ചുവിടുന്ന നിയമങ്ങളുടെ പരിപാലനത്തിനുള്ള ആയുധങ്ങളാണ് പോലീസും പട്ടാളവും. രണ്ടാമത്തേത് അന്യരാജ്യങ്ങളുടെ ആക്രമണത്തിനുകൂടി ഉപയോഗപ്പെടുത്തുന്നുണ്ടെന്നുള്ള വിശേഷം മാത്രം. ഇവ രണ്ടും പുറകിലില്ലെങ്കിൽ നിയമത്തെ ജനങ്ങൾ ഗണ്യമാക്കുകയില്ല. ഇപ്പോഴത്തെ നിയമങ്ങളിൽ മിക്കതും മനുഷ്യസ്വഭാവത്തെ മലീമസമാക്കുന്നവയും അടിമത്തത്തെ പുലർത്തുന്നവയും ആകുന്നു. അവ ജനങ്ങളുടെ അഭിപ്രായമറിഞ്ഞോ അവരുടെ ക്ഷേമത്തെ ലക്ഷ്യമാക്കിയോ നിർമിക്കപ്പെട്ടിട്ടുള്ളവയല്ല. അങ്ങനെയാണെങ്കിൽ അവയുടെ പരിപാലനത്തിനു ബലപ്രയോഗം ആവശ്യമായിവരുന്നതല്ല. ഉദാഹരണമായി മഹാത്മാഗാന്ധിയുടെ സഹനസമരപ്രസ്ഥാനംതന്നെ എടുക്കാം. അദ്ദേഹത്തിന്റെ നേതൃത്വത്തിലുള്ള സത്യഗ്രഹഭടന്മാർക്കു പല നിയമങ്ങളും അനുസരിക്കാനുണ്ട്. അവയിൽ പലതും അതിതീവ്രങ്ങളുമാണ്. എന്നിട്ടും ഭടന്മാർ സ്വന്തമനസ്സാലെ നിയമങ്ങൾക്കു ബഹുകണിശമായി വഴിപ്പെടുന്നു. ഇവരെ ഇങ്ങനെ നിയന്ത്രിക്കുന്നതിനു ഗാന്ധിക്ക് പോലീസും പട്ടാളവും വേണ്ടിവന്നില്ല. കാരണം, അദ്ദേഹത്തിന്റെ നിയമശാസനങ്ങൾ അനുസരിക്കേണ്ടവരുടെ അഭ്യുദയത്തിനുവേണ്ടിയും അവരുടെ സമ്മതമറിഞ്ഞും ഏർപ്പെടുത്തപ്പെട്ടവയാണെന്നുള്ളതുതന്നെ. ഇപ്പോൾ സാധാരണയായി ജനങ്ങൾ നിയമത്തിനു വഴിപ്പെടുന്നത് ഭയംകൊണ്ടുമാത്രമാണ്. ഭയം ഏതു കാര്യത്തിലും ഏതവസ്ഥയിലും ദോഷകരമാകുന്നു. ഏതെങ്കിലും രൂപത്തിൽ ഭയം പ്രവർത്തിക്കുന്നകാലത്തോളം മനുഷ്യനു ശക്തിയും ശുദ്ധിയും ഉണ്ടാകുന്നതല്ല. ജനഹൃദയത്തിലെ സാത്വികാംശം വികസിക്കുന്നതിന് ഭയം എപ്പോഴും പ്രതിബന്ധകമായി ഭവിക്കുന്നു. എന്നു മാത്രമല്ല അതു മനുഷ്യന്റെ മൃഗീയമായ പ്രകൃതിയെ പ്രവൃത്ത്യുന്മുഖമാക്കുന്നതിനു സഹായിക്കുകയും ചെയ്യും. അനിഷ്ടഫലപ്രദങ്ങളായ കൃത്രിമനിയമങ്ങൾകൊണ്ടു ബന്ധിക്കപ്പെടുന്ന മനുഷ്യസ്വഭാവം അവസരം ലഭിക്കുമ്പോഴെല്ലാം കലുഷമായി ക്ഷോഭിച്ചു വിപ്ലവപ്രവണമായിത്തീരുന്നതാണ്. നിയമം പ്രബലതരമായി പ്രവർത്തിച്ചിട്ടും ലോകത്തിൽ കലഹങ്ങൾ കൂടിക്കൂടിവരുന്നത് ഇക്കാരണംകൊണ്ടത്രേ.

സമാധാനസംരക്ഷണത്തിനും നീതിന്യായപരിപാലനത്തിനുമായി സൂക്ഷിക്കപ്പെടുന്ന പോലീസും പട്ടാളവും വിപരീതഫലത്തെയാണ് അധികമായി പ്രദാനം ചെയ്യുന്നതെന്നു പ്രാപ്തകാലസംഭവങ്ങൾതന്നെ വിളിച്ചുപറയുന്നുണ്ട്. കുറ്റക്കാരെ നിയന്ത്രിക്കുന്നതിനും കൊള്ളയും കവർച്ചയും ഇല്ലായ്മചെയ്യുന്നതിനുമാണല്ലോ പോലീസ്. ഒരു രാജ്യത്ത് ആ വകുപ്പു വേണ്ടതിലധികം വിശാലമായിട്ടുണ്ടെങ്കിൽ അതിൽനിന്ന് അനുമാനിക്കേണ്ടത് ആ രാജ്യത്തിലെ ജനങ്ങൾ ക്രിമിനൽപ്പുള്ളികൾക്കുതുല്യം അധഃപതിച്ചിട്ടുണ്ടെന്നാണ്. പട്ടാളത്തിന്റെ സ്ഥിതി ഇതിൽനിന്ന് ഒട്ടും വ്യത്യസ്തമല്ലെന്നു മാത്രമല്ല, ഇതിനെക്കാൾ അപമാനകരവും ആപൽക്കരവും കൂടിയാകുന്നു. പട്ടാളം ചുരുക്കുവാൻ നോക്കാതെ അതിനെ പെരുക്കുവാനും പരിഷ്കരിക്കുവാനും പുറപ്പെടുന്നത് രാജ്യത്തിന്റെ അഥവാ പൗരാവലിയുടെ മുഖത്ത് കരിതേക്കുകതന്നെയാകുന്നു. പട്ടാളം പെരുകുമ്പോഴാണ് യുദ്ധങ്ങൾ ഉണ്ടാകുന്നത്. യുദ്ധം നടക്കുന്നത് ജനങ്ങളുടെ ആവശ്യത്തിനല്ല. അതു ഭരണയന്ത്രം തിരിക്കുന്ന ഏതാനും ദുഷ്ടാത്മാക്കളുടെ ദുരഭിമാനംകൊണ്ടും ദുർമോഹംകൊണ്ടും വരുത്തിക്കൂട്ടുന്ന ഒരു ഭയങ്കരസംഭവമാകുന്നു. യുദ്ധം വേണമെന്ന് ഒരു രാജ്യത്തിലെ പ്രജകളും പറയുകയില്ല. പല തന്ത്രങ്ങളും പ്രയോഗിച്ച് അവരുടെ ആനുകൂല്യം കൃത്രിമമായി സമ്പാദിക്കുകയാണ് ഭരണാധികാരികൾ ചെയ്യുന്നത്. പട്ടാളം പ്രജകൾക്കുവേണ്ടിയുള്ളതല്ല, അവരെ ഭരിക്കുന്നവരുടെ അഭിമാനവും അധികാരവും പുലർത്തുവാനുള്ളതാണ്. നാലഞ്ചു നേതാക്കന്മാർകൂടി ആലോചിച്ചു നിശ്ചയിച്ചാലുടൻ അതിനു കീഴടങ്ങി നാലഞ്ചു ലക്ഷം ജനങ്ങൾ പടക്കളത്തിൽ പോയി വെടിയേറ്റു മരിച്ചുകൊള്ളണമെന്ന ഏർപ്പാടാണ് യുദ്ധത്തിൽ അടങ്ങിയിരിക്കുന്നത്. ഇത് അധർമ്മത്തിന്റെ പരകോടിയെ കാണിക്കുന്ന ഒരു പൈശാചിക സമ്പ്രദായമല്ലേ? ഇതിൽനിന്നും മോചനം നേടാൻ പരിഷ്കൃതനായ മനുഷ്യന് ഇനിയും സാധിച്ചിട്ടില്ല. യുദ്ധം നിർത്തുവാനുള്ള ഇപ്പോഴത്തെ മുറവിളി സാമാന്യജനതയിൽനിന്നാണ് പുറപ്പെട്ടിട്ടുള്ളത്. അതിലേക്കുള്ള നവീന സംരംഭങ്ങൾ പട്ടാളത്തിന്റെ ദുർഭരമായ ഭാരത്തെയും നിഷ്പ്രയോജനതയെയും അതുകൊണ്ടുതന്നെ ആപത്തിനെയും നല്ലപോലെ വെളിവാക്കുന്നുണ്ട്.

ഒരു പരിഷ്കൃതഗവൺമെന്റിന്റെ യോഗ്യതയെയും പ്രതാപത്തെയും അല്ല, പോലീസും പട്ടാളവും സൂചിപ്പിക്കുന്നത്. നേരെമറിച്ച് ഗവൺമെന്റിന്റെ ഭീരുത്വത്തെയും അശക്തിയെയും ജനാവലിയുടെ സ്വതന്ത്രാഭിവൃദ്ധിക്കുള്ള വിഘാതത്തെയുമാണ് അവ തുറന്നുകാണിക്കുന്നത്. ആദർശരൂപത്തിൽ നോക്കുമ്പോൾ ഒരു രാജ്യത്തിന്റെ യഥാർത്ഥമായ പരിഷ്കൃതാവസ്ഥയിൽ പോലീസിന്റെയും പട്ടാളത്തിന്റെയും ആവശ്യം ഉണ്ടായിരിക്കുവാൻ പാടില്ല. അഥവാ ഉണ്ടായാൽത്തന്നെ അതു തുലോം ലഘുവായിരിക്കുകയും ചെയ്യും. ഭീമമായ ഒരു പട്ടാളത്തെ തീറ്റിപ്പോറ്റാതെ രാജ്യഭരണം ഭംഗിയായി നടത്താമെന്നുള്ളതിനു ചൈനയിലെ പ്രാചീനസ്ഥിതി ഒരു ഉത്തമദൃഷ്ടാന്തമാണ്. പാശ്ചാത്യരുമായുള്ള സമ്പർക്കത്തിനുമുമ്പ് അവിടത്തെ ഭരണം എത്രയോ ശാന്തമായിരുന്നു. നാല്പത്തിനാലുകോടി ജനങ്ങൾ അധിവസിക്കുന്ന ഒരു മഹാരാജ്യ



മാണ് ചൈന. അവിടെ പ്രാചീനകാലത്തുണ്ടായിരുന്ന പട്ടാളക്കാരുടെ സംഖ്യ ഒരു ലക്ഷം മാത്രമാണ്. പാശ്ചാത്യരാജ്യങ്ങളിലെ ആധുനികസ്ഥിതിയുമായി താരതമ്യപ്പെടുത്തി നോക്കുമ്പോൾ ഈ സംഖ്യ എത്രയും നിസ്സാരമാണെന്നു കാണാം. പട്ടാളം കുറഞ്ഞിരുന്ന അക്കാലത്ത് അവിടെ ഇന്നത്തെപ്പോലെ അന്തഃഛിദ്രങ്ങളും യുദ്ധങ്ങളും ഉണ്ടായിരുന്നില്ല എന്നുമാത്രമല്ല, പുരോഹിതനും പോലീസും അന്ന് അവർക്ക് ആവശ്യമില്ലായിരുന്നു എന്നു കേൾക്കുമ്പോൾ നമുക്ക് അത്ഭുതം തോന്നിയേക്കാം. ചൈനയെപ്പറ്റി അവിടത്തെ ഒരു പ്രസിദ്ധ പണ്ഡിതൻ എഴുതിയിട്ടുള്ള ഒരു നവീനഗ്രന്ഥത്തിൽ ഈ സംഗതികൾ തെളിവുസഹിതം വിവരിച്ചിട്ടുണ്ട്. ചൈനക്കാരുടെ ആചാര്യനായ കൺഫ്യൂഷ്യസിന്റെ സിദ്ധാന്തങ്ങളായിരുന്നു അന്നത്തെ ശാന്തമായ ഭരണത്തിന് അടിസ്ഥാനമായി പ്രവർത്തിച്ചിരുന്നത്. ചൈനയിലെ ബാലന്മാർ പാഠാലയത്തിൽ ആദ്യമായി പഠിക്കുന്നതു മനുഷ്യസ്വഭാവം നന്മയുടെ ഇരിപ്പിടമാണെന്ന തത്ത്വമത്രേ. കൺഫ്യൂഷ്യസിന്റെ ഈ ഉപദേശം നന്നായിട്ടു ജീവിക്കുവാനുള്ള ഒരു ആന്തരപ്രേരണയായി ജനഹൃദയത്തിൽ പ്രവർത്തിച്ചിരുന്നു. മതസംബന്ധമായ യാതൊരു കൺകെട്ടു വിദ്യകളും ഇത്തരം അദ്ധ്യയനത്തിൽ ഉണ്ടായിരുന്നില്ല. തൽഫലമായി വന്നുചേർന്നതാണ് അന്നത്തെ ശാന്തത. അതു ജനങ്ങളുടെ ഉള്ളിൽനിന്നു പുറപ്പെട്ടതാണ്. അല്ലാതെ ഭരണാധികാരികൾ പുറമേനിന്നു ബലം പ്രയോഗിച്ച് കൃത്രിമമായി കെട്ടിനിർത്തിയതല്ല! അതിന്റെ അടിസ്ഥാനം ഭീഷണിയും ശാസനയും അല്ലായിരുന്നു.

മനുഷ്യൻ നന്നാകുന്നതിന് ഒരു പ്രേരണയും നിയന്ത്രണവും അത്യാവശ്യം തന്നെ. അതിൽ ആർക്കും തർക്കമില്ല. എന്നാൽ, അതു പ്രകൃതിക്കനുകൂലമായി അവന്റെ ഹൃദയാന്തർഭാഗത്തു പ്രവർത്തിക്കത്തക്കതായിരിക്കണം. ഇതിലേക്ക് അറിവിന്റെയും സ്നേഹത്തിന്റെയും ശക്തികളെ ഹൃദയത്തിൽ ഉൽബുദ്ധമാക്കുകയാണു വേണ്ടത്. ജനതതിയെ വിദ്യാഭ്യാസംകൊണ്ട് ഉണർത്തുകയും സ്നേഹംകൊണ്ടു വശീകരിക്കുകയും ചെയ്യുന്ന ഒരു ഗവൺമെന്റിന് പോലീസും പട്ടാളവും അജഗളസ്തനങ്ങളായിത്തീരും. അഥവാ അങ്ങനെ ആക്കിത്തീർക്കുകയെന്നതാണ് ഒരു പരിഷ്കൃതഗവൺമെന്റിന്റെ ധർമം. തൽക്കാലം ഇത് ഒരു അപ്രാപ്യമായ ആദർശംമാത്രമായിരിക്കാം. എങ്കിലും അതിനെ മുൻനിർത്തിയുള്ള പുരോഗമനം അപരിത്യാജ്യമാകുന്നു. ദൈവത്തിന്റെയും നിയമത്തിന്റെയും പേരിൽ ഭയമാകുന്ന വിഷം കുത്തിവെയ്ക്കുന്ന ഇന്നത്തെ കുത്സിതമായ നയം നശിച്ച് രാജ്യമണ്ഡലം അചിരേണ ശുദ്ധമായിത്തീരുമെന്നു നമുക്ക് ആശിക്കാം.

*(വിചാരവിപ്ലവം 1936)*

# 2. വിചിത്രമായ ഒരു ഗുരുശിഷ്യബന്ധം

'അങ്ങ് ഗാന്ധിജിയുടെ ശിഷ്യനാണോ?' എന്ന് ലണ്ടനിൽവെച്ചു ജവഹർലാലിനോട് ഒരാൾ ചോദിക്കുകയുണ്ടായി. ഉത്തരംമുട്ടിക്കുന്ന അപകടം പിടിച്ച ഒരു ചോദ്യമായിരുന്നു അത്. 'മതകാര്യങ്ങളിൽ അല്ല' എന്നു മാത്രമേ അദ്ദേഹം അതിനു മറുപടി പറഞ്ഞുള്ളൂ. 'മറ്റുകാര്യങ്ങളിലോ' എന്നു വീണ്ടും ചോദിച്ചിരുന്നെങ്കിൽ എന്തായിരിക്കും മറുപടി? അതിപ്പോൾ ആർക്കും നിശ്ചയിച്ചുകൂടാ. ശിഷ്യത്വം പൂർണമായി സമ്മതിക്കാനോ, തീരെ നിഷേധിക്കുവാനോ അദ്ദേഹം ധൈര്യപ്പെടുമെന്നു തോന്നുന്നില്ല. അത്രയ്ക്കും വ്യാമിശ്രമായ ഒരു ബന്ധമാണ് ഈ രണ്ടു നേതാക്കന്മാർക്കും തമ്മിലുള്ളത്. അതിനൊരു ഗുരുശിഷ്യഭാവം കല്പിക്കാമെങ്കിൽ അത് ഏറ്റവും വിചിത്രവുമായിരിക്കും. യോജിപ്പില്ലാത്തിടത്തു യോജിപ്പ്. അടുപ്പമില്ലാത്തിടത്ത് അടുപ്പം. ഇങ്ങനെയൊരു വിചിത്രതയാണ് ഇതിൽ പൊന്തിക്കാണുന്നത്. ഭാരതീയമായ ഗുരുശിഷ്യബന്ധത്തിന്റെ മകുടാലങ്കാരമാണ് മതം. മതത്തെ സംബന്ധിച്ചിടത്തോളം ഈ പുതിയ ഗുരുശിഷ്യന്മാർ ധ്രുവങ്ങൾക്കു തമ്മിലുള്ള അകൽച്ചയിലാണ് നിലകൊള്ളുന്നത്. സർവപ്രാമാണ്യവും സർവതോന്മുഖമായ ഗൗരവവും ഗുരു മതത്തിനു നൽകുമ്പോൾ ശിഷ്യൻ അതൊരു നേരമ്പോക്കായിമാത്രം കരുതുന്നു! മനുഷ്യൻ നന്നാകാൻ മതം ആവശ്യമാണോ എന്ന ചോദ്യത്തിനു ഗുരു അനുവാദരൂപത്തിലും ശിഷ്യൻ നിഷേധരൂപത്തിലും ആയിരിക്കും മറുപടി പറയുക. രണ്ടുപേരും മനുഷ്യമഹത്ത്വത്തിന്റെ ഉന്നതകോടിയിലെത്തിയിട്ടുള്ളവരാണ്. മതത്തെപ്പറ്റി ഗാന്ധി എന്തുതന്നെ അഭിപ്രായപ്പെട്ടാലും മഹത്ത്വസമ്പാദനത്തിനു മതപരമായ വിശ്വാസം ആവശ്യമില്ലെന്നുള്ളത് ജവഹർലാലിന്റെ ജീവിതം ഒന്നാംതരമായി ഉദാഹരിക്കുന്നുണ്ട്. ഉപനിഷത്തും ഭഗവദ്ഗീതയും മറ്റും എന്തുപദേശിക്കുന്നു എന്നു നോക്കാതെതന്നെ സത്യധർമപരിപാലനത്തിനും ത്യാഗജീവിതത്തിനും മനുഷ്യൻ സന്നദ്ധനാകുമെന്ന് ആ സ്വതന്ത്രചിന്തകൻ ലോകത്തെ പഠിപ്പിക്കുന്നു. രാഷ്ട്രീയമായ അടിമത്തത്തെ മാത്രമല്ല, പുരാതനഗ്രന്ഥങ്ങളോടുള്ള മാനസികമായ അടിമത്തത്തെക്കൂടി അദ്ദേഹം ധ്വംസിച്ചുകൊണ്ടിരിക്കുകയാണ്. സ്വഭാവേനതന്നെ ഒരു കശാപ്പുശാലയായി കാണപ്പെടുന്ന ഈ ലോകത്തിൽ അഹിംസാവ്രതം കേവലം ഒരു ഉപായമായിട്ടു മാത്രമേ അദ്ദേഹം ഗണിച്ചിട്ടുള്ളൂ. ഏതാണ്ടൊരു വിദേശീയസംസ്കാരവിശേഷമാണ് ഈ ശിഷ്യനിൽ മുന്നിട്ടുനിൽക്കുന്നത്. എന്നാൽ, ഗുരുവിന്റെ നിലയോ? അടിമുതൽ മുടിവരെ കലർപ്പില്ലാത്ത ഭാരതീയസംസ്കാരത്തിന്റെ മൂർത്തീകരണമാണ് ഗാന്ധി. ഭഗവദ്ഗീതയുടെ ഒരു സജീവവ്യാഖ്യാനം എന്ന് അദ്ദേഹത്തെപ്പറ്റി ഒരു പണ്ഡിതൻ അഭിപ്രായപ്പെട്ടിട്ടുണ്ട്. മഹാത്മാഗാന്ധിയും ഹിമവാൻ പർവതവുമാണ് തന്നെ ഏറ്റവും അത്ഭുതപ്പെടുത്തിയതെന്ന് ഇന്ത്യ



സന്ദർശിച്ച ഒരു സായ്പ് ഒരിക്കൽ പറയുകയുണ്ടായി. പുറമേനിന്നും പുത്തനായി നാട്ടിൽ കടന്ന സായ്പിന് ഈ രണ്ടിലും അത്ഭുതം തോന്നിയേക്കാം. എന്നാൽ, ഗാന്ധി ഭാരതീയർക്ക് ഒരു അത്ഭുതപുരുഷനല്ല. അദ്ദേഹത്തിൽ പ്രതിബിംബിക്കുന്ന ഭാരതീയജീവിതം അവരുടെ പുരാതനഗ്രന്ഥങ്ങളിൽ പണ്ടേ നിഴലിച്ചുകൊണ്ടിരുന്ന ഒന്നാണ്. ഇന്ത്യക്കാരുടെ അത്ഭുതപുരുഷൻ ജവഹർലാലാകുന്നു. ജന്മംകൊണ്ട് ഇന്ത്യ, വളർച്ചകൊണ്ട് ഇംഗ്ലണ്ട്, നടപടികൊണ്ട് ഈ രണ്ടിലുംപെടാത്ത ഒരു നവലോകം ഇങ്ങനെ ഒന്നിലും ഒട്ടിച്ചേരാത്ത അദ്ദേഹത്തിന്റെ നില പൗരസ്ത്യർക്ക് ഒരു പുതുമതന്നെയാണ്. 'എല്ലായിടത്തും കുട്ടുവിട്ടും ഒരിടത്തും കൂട്ടില്ലാതെയും ഞാൻ പാശ്ചാത്യ പൗരസ്ത്യങ്ങളുടെ ഒരു വിചിത്ര സങ്കലനമായിത്തീർന്നിരിക്കുന്നു'. 'I have become a curious mixture of the east and west out of place everywhere and at home nowhere'. എന്ന് ജവഹർലാൽതന്നെ തന്റെ ആത്മകഥയിൽ പറഞ്ഞിട്ടുണ്ട്. ഗാന്ധി ഇന്ത്യയുടെ ആത്മാവിൽ ലയിച്ചുചേർന്നിരിക്കുന്നു എന്നു പറയാം. അതുകൊണ്ടുതന്നെയാണ് സാമാന്യജനത പണ്ഡിതപാമരഭേദമോ കുചേലകുബേരഭേദമോ കൂടാതെ ഒന്നാകെ അദ്ദേഹത്തിന്റെ പിന്നാലെ ഇപ്പോഴും പൊയ്ക്കൊണ്ടിരിക്കുന്നത്. ഈ ആത്മീയസമ്പർക്കം അഥവാ മാനസികമായ ഏകീഭാവം ജവഹർലാലിന് ഇനിയും ലഭിച്ചിട്ടില്ല. നിരാലംബമായ ആകാശത്തിലാണ് അദ്ദേഹത്തിന്റെ നില. അവിടെ നിന്നുകൊണ്ട് അതിദൂരവർത്തിയായ ഒരു ആദർശമണ്ഡലത്തിൽ അദ്ദേഹം അക്ഷമനായി ചുറ്റിക്കറങ്ങുന്നു. സ്വപ്നവർത്തിയായ ഒരു നവഭാരതത്തിന്റെ സുന്ദരരൂപം ആ നിഷ്കന്മഷഹൃദയത്തെ സദാപി ആകർഷിച്ചുകൊണ്ടിരിക്കുന്നു. പാവങ്ങളുടെ കഷ്ടതയിൽ ശിഷ്യന്റെ ഹൃദയം വെന്തുനീറുന്നുണ്ട്. എങ്കിലും ഗുരുവിനെപ്പോലെ അവരിലൊരുവനായി കൂട്ടത്തിൽ കൂടുവാൻ അദ്ദേഹത്തിന് ഇഷ്ടമില്ല. സാമാന്യജനതയ്ക്കു ശിഷ്യന്റെ ഭാഷയേക്കാൾ ഗുരുവിന്റെ ഭാഷയാണ് എളുപ്പം മനസ്സിലാകുക. കാരണം, ആദ്യത്തേതിൽ മതത്തിന്റെ യാതൊരു കലർപ്പും ഇല്ലെന്നുള്ളതാണ്. മനുഷ്യന് ആവശ്യമായ കാര്യങ്ങൾ മതത്തിൽനിന്നും വേർതിരിച്ചു കാണിക്കുമ്പോൾ ഭാരതീയർക്ക് അവ ദുർഗ്രഹങ്ങളായിത്തീരുന്നു! നേരേമറിച്ച് ഗുരുവിനേക്കാൾ കൂടുതൽ ശിഷ്യനെ മനസ്സിലാക്കുവാൻ യൂറോപ്യന്മാർക്കു കഴിയും. രാഷ്ട്രീയരംഗത്തിൽ ഇവർക്കു തമ്മിലുള്ള നിലഭേദം ആലോചിച്ചു രസിക്കാൻ വകയുള്ള ഒന്നത്രെ. ഇരുകൂട്ടരുടെയും ലക്ഷ്യം ഒന്നാണെങ്കിലും സഞ്ചാരമാർഗ്ഗം എത്രയോ ഭിന്നം! വേണ്ടിവന്നാൽ ഹിംസയ്ക്കും വർഗ്ഗവൈരത്തിനും വഴികൊടുക്കുന്ന മാർക്സിന്റെ വിപ്ലവസിദ്ധാന്തങ്ങളുംകൊണ്ടാണ് ശിഷ്യൻ തന്നെ അനുഗമിക്കുന്നതെന്ന് ഗുരുവിന് നല്ലപോലെ അറിയാം. എന്നിട്ടും ഈ വിരുദ്ധാശയപ്രചോദിതർ ഒരുമിച്ചു യാത്രചെയ്യുന്നതു നോക്കുക! ഇങ്ങനെ എത്രദൂരം ഈ അത്ഭുതാത്മാക്കൾക്ക് ഒരുമിച്ചുപോകാൻ കഴിയും? ഒരിക്കൽ തിരിഞ്ഞുനോക്കുമ്പോൾ ഗുരുവിന്റെ പുറകിൽ ശിഷ്യനെ കണ്ടില്ലെന്നുവരാം. അത്രയ്ക്കു വിഷമവും വിചിത്രവുമാണ് അദൃഷ്ടപൂർവമായ ഈ ഗുരുശിഷ്യബന്ധം.

(*വിചാരവിപ്ലവം 1937*)

# 3. 'കുഡാബക്സി'ന്റെ ചെമ്പു തെളിഞ്ഞു

അജ്ഞാതകാരണങ്ങളായിട്ടുള്ള സംഭവങ്ങളെ ദൈവികശക്തിയുടെ സന്താനങ്ങളായി വിശ്വസിച്ചു വിസ്മയിക്കുന്ന പതിവ് നമ്മുടെയിടയിൽ ധാരാളമാണ്. പ്രകൃത്യാ വിശ്വാസിയായ മനുഷ്യൻ അത്ഭുതസംഭവങ്ങളുടെ കാര്യകാരണബന്ധം കണ്ടുപിടിക്കുന്നതിൽ അശ്രദ്ധനും അപ്രാപ്തനുമാകുന്നു. അത്ഭുതവിദ്യകൾ കാണിച്ച് അമാനുഷത്വം നേടുന്ന ഒന്നാന്തരം സിദ്ധന്മാരെയും ഭക്തന്മാരെയും ഇന്ത്യയിൽ എവിടെയും കാണാം. ഇവരുടെ 'വിദ്യ'കൾ ക്ഷിപ്രവിശ്വാസികളായ സാമാന്യജനങ്ങളുടെയിടയിൽ എന്തുമാത്രം മിഥ്യാബോധം പരത്തിയിട്ടുണ്ടെന്നു പറഞ്ഞറിയിക്കാവതല്ല. തീക്കുഴിയിൽക്കൂടി കാലുപൊള്ളാതെ നടക്കുന്ന വിദ്യ ഇക്കൂട്ടത്തിൽ മുഖ്യമായിട്ടുള്ള ഒന്നാണ്. ഭക്തിയും സിദ്ധിയും കൊണ്ടുമാത്രം സാദ്ധ്യമാകുന്ന ഒന്നായിട്ട് ഈ അടുത്തകാലംവരെ പ്രസ്തുതവിദ്യ വിശ്വസിക്കപ്പെട്ടിരുന്നു. എന്നാൽ, ഇപ്പോൾ ശാസ്ത്രീയാന്വേഷണത്തിന്റെ ഫലമായി ഇതിന്റെ ചെമ്പു തെളിഞ്ഞിരിക്കുന്നു.

പാശ്ചാത്യശാസ്ത്രജ്ഞന്മാരാണ് ഇതിന്റെ രഹസ്യം തെളിയിച്ചിരിക്കുന്നത്. ആദ്യകാലത്ത് അവർക്കും ഇന്ത്യക്കാരുടെ ഈ വിദ്യയിൽ അത്ഭുതം തോന്നിയിരുന്നു. തത്സംബന്ധമായി ഇംഗ്ലണ്ടിൽവെച്ച് നടത്തിയ ചില പരീക്ഷണങ്ങൾ 'നേച്ചർ' എന്ന ശാസ്ത്രീയമാസികയിൽ വിവരിച്ചിട്ടുള്ളത് ഇന്ത്യക്കാർ പ്രത്യേകിച്ചും വായിച്ചറിയേണ്ടതാണ്.

തീക്കനൽച്ചാട്ടത്തിൽ പ്രസിദ്ധിനേടിയിട്ടുള്ള ഒരു ഇന്ത്യക്കാരനാണ് കുഡാബക്സ് (Kuda Bux) എന്ന മുഹമ്മദീയൻ. 1935 സെപ്തംബർ മാസം 17–ാം തീയതി അയാൾ കാർഷൽടൺ (Carshalten) എന്ന സ്ഥലത്തുവെച്ച് അധികം ആംഗ്ലേയശാസ്ത്രജ്ഞന്മാരുടെ സാന്നിദ്ധ്യത്തിൽ ഒരു പരീക്ഷണം നടത്തി. ഇതിലേക്കായി നിർമിച്ച അഗ്നികുണ്ഡത്തിന്റെ നീളം, വീതി, താഴ്ച, ഉപയോഗിച്ച വിറകിന്റെ തൂക്കം, ചൂടിന്റെ അളവ്, പരീക്ഷകന്റെ തൂക്കം ഇവയെല്ലാം പ്രത്യേകം രേഖപ്പെടുത്തിയിട്ടുണ്ട്. പതിനൊന്നടി നീളത്തിലുള്ള ഒരു ചെറിയ കിടങ്ങാണ് ഇതിലേക്കു തയ്യാർ ചെയ്തത്. തീ കത്തിജ്വലിച്ചു കനൽപ്പരുവമായപ്പോൾ അതിന് 430 (430°C)ഡിഗ്രി ചൂടുണ്ടായിരുന്നു. കുഡാബക്സിന്റെ തൂക്കം 120 റാത്തലാണ്. നിശ്ചിതസമയത്ത് അയാൾ അതിൽക്കൂടി നടന്ന് പരീക്ഷണത്തിൽ വിജയിയായി. നടക്കുന്നതിനു മുമ്പും പിമ്പും അയാളുടെ കാലിന്റെ ഉള്ളടികൾ ശാസ്ത്രജ്ഞന്മാർ പരിശോധിച്ചിരുന്നു. യാതൊരു വ്യത്യാസവും അവർ കണ്ടെത്തിയില്ല. ഇതിനുള്ള കാരണമെന്താണെന്ന് അവർ അന്നുമുതൽ ആലോചിച്ചുതുടങ്ങി. തന്റെ ഈശ്വരഭക്തിയും വിശ്വാസവും കൊണ്ടാണ് ഇതു സാധിക്കുന്നതെന്നത്രേ കുഡാബക്സ് പറഞ്ഞത്. ഇംഗ്ലണ്ടിലെ ശാസ്ത്രജ്ഞന്മാർക്ക് ഈ സമാധാനം തൃപ്തികരമായില്ല. ശാസ്ത്രീ



യവിചാരത്തിൽ അവർ ഒരു കാരണം കണ്ടുപിടിച്ചു. അന്ന് അതു പലർക്കും സംശയജനകമായി തോന്നിയെങ്കിലും ഇപ്പോൾ അവരുടെ അഭിപ്രായം ശരിയെന്നു വെളിപ്പെട്ടിരിക്കുന്നു. ഒന്നോ രണ്ടോ സെക്കന്റുകൊണ്ടാണ് ഈ തീക്കുഴിയിൽക്കൂടി പരീക്ഷകൻ നടക്കുന്നത്. ആ ചുരുങ്ങിയ സമയത്തിനുള്ളിൽ അഗ്നിയും പാദവും തമ്മിലുണ്ടാകുന്ന സ്പർശം ഏറ്റവും ലഘുവായിട്ടുള്ള ഒന്നത്രേ. അത്രത്തോളം ലഘുവും ഝടിതിയിൽ ഉണ്ടാകുന്നതുമായ സ്പർശം കൊണ്ട് ആരുടെയും കാലു പൊള്ളുന്നതല്ല എന്നായിരുന്നു ശാസ്ത്രജ്ഞന്മാർ അഭിപ്രായപ്പെട്ടത്. പ്രസ്തുതാഭിപ്രായത്തെ സാധൂകരിക്കുന്ന ഒരു പരീക്ഷണം ഇപ്പോൾ നടന്നിരിക്കുന്നു. ഇക്കാര്യത്തിൽ ഈശ്വരനുമായി യാതൊരു ബന്ധവുമില്ലാത്ത ഒരു ഇംഗ്ലീഷുകാരനാണ് ഇതു നടത്തിയത്. കഴിഞ്ഞലക്കം 'സയൻസ് മാസിക'യിൽ ഈ നവീന പരീക്ഷണത്തെപ്പറ്റി വിവരിക്കുകയും അതിനെ ആദ്യത്തേതുമായി താരതമ്യപ്പെടുത്തുകയും ചെയ്തിട്ടുണ്ട്.

കഴിഞ്ഞ ഏപ്രിൽമാസം ഇരുപതാം തീയതി അലക്സാണ്ട്റാ പാലസ്സിൽ വെച്ചാണ് പ്രസ്തുത പരീക്ഷണം നടന്നത്. കേംബ്രിഡ്ജിലെ ഒരു ഗ്രാഡ്വേറ്റായ റെജിനാൾഡ് ആഡ്കാക്സ്, അഹമ്മദ് ഹുസ്സെയിൻ ഇങ്ങനെ രണ്ടു പേർ ഇത്തവണ പരീക്ഷയിൽ ഏർപ്പെട്ടിരുന്നു.

12 അടി നീളം, 4 അടി വീതി, 9 ഇഞ്ച് താഴ്ചയുള്ള കിടങ്ങ്, ഓക്ക്മരത്തിന്റെ 4 ടൺ വിറക്, ഉപരിതലത്തിലെ ചൂട് 800 ഡിഗ്രി — ഇതൊക്കെയാണ് ഇത്തവണത്തെ കണക്ക്. 126 റാത്തൽ തൂക്കമുള്ള ഹുസ്സെയിൻ ആദ്യം നടന്നു. അയാൾ 1.6 സെക്കന്റുകൊണ്ട് നാല് അടിവെച്ചു. കാലിനു യാതൊരു പൊള്ളലും പറ്റിയില്ല. രണ്ടാമതു നടന്ന ആഡ്കാക്സിനു 160 റാത്തലാണു തൂക്കം. അയാൾ 1.8 സെക്കന്റിൽ മൂന്നടിവെച്ച് ഒട്ടും പൊള്ളൽ പറ്റാതെ ആ കനൽച്ചാൽ കടന്നു. ഇവരുടെ പരീക്ഷണം കുഡാബക്സിന്റേതിനോടു താരതമ്യപ്പെടുത്തുമ്പോൾ കൂടുതൽ പ്രയാസമുള്ളതാണെന്നുവേണം പറയുവാൻ. എന്തെന്നാൽ ബക്സ് വിശ്വാസംകൊണ്ടു നടന്ന കനൽച്ചാലിന്റെ ചൂടിനേക്കാൾ ഏതാണ്ട് ഇരട്ടി ചൂടാണ് ഈ സാധാരണന്മാരുടെ പരീക്ഷയ്ക്കു വിഷയമായത്. ഏതായാലും കാലു പൊള്ളാത്തതിന്റെ കാരണം ഭക്തിയോ സിദ്ധിയോ വിശ്വാസമോ ഒന്നുമല്ലെന്ന സംഗതി ഇതോടുകൂടി തെളിവുസഹിതം വെളിപ്പെട്ടിരിക്കുന്നു. ശാസ്ത്രജ്ഞന്മാരുടെ അഭിപ്രായമാണു ശരിയെന്നു സ്ഥാപിതമാകുകയും ചെയ്തു.

ഇന്ത്യയിൽ ഇത്തരം അഗ്നിപരീക്ഷകൾ എത്രകാലമായി നടന്നുവരുന്നു! അവയെല്ലാം ഈശ്വരന്റെ വെളിപാടുകളെന്ന് അന്ധമായി വിശ്വസിക്കാതെ അവയെപ്പറ്റി ശാസ്ത്രീയമായി അന്വേഷിക്കാൻ ആരെങ്കിലും ഉദ്യമിക്കുന്നുണ്ടോ? ഇതു യൂറോപ്യന്മാരുടെ കൈയിൽ കിട്ടിയപ്പോൾ അവർ എത്ര നിഷ്കർഷയോടുകൂടി, എത്ര പണം ചെലവാക്കി എങ്ങനെയെല്ലാം പരിശോധനനടത്തിയെന്നു നോക്കുക! താദൃശമായ ഒരു ശാസ്ത്രീയമനസ്ഥിതിയും ജിജ്ഞാസയും നമ്മുടെയിടയിൽ പൊന്തിവരണമെങ്കിൽ ഇനിയും എത്രകാലം വേണ്ടിവരും.

*(വിചാരവിപ്ലവം 1937)*

# 4. സ്ത്രീകളുടെ പാരതന്ത്ര്യം

സ്ത്രീകൾ ഇന്നും പുരുഷന്മാരുടെ അടിമകളായിത്തന്നെ കഴിഞ്ഞുകൂടുന്നു എന്നു പറഞ്ഞാൽ ചില സഹോദരിമാർ ശുണ്ഠിയെടുത്തേക്കാം. എന്നാൽ, സത്യസ്ഥിതി അതാണെന്നു ക്ഷമയോടെ ആലോചിച്ചാൽ സമ്മതിക്കേണ്ടിവരും. സ്ത്രീകൾക്കു സ്വാതന്ത്ര്യം കൊടുക്കേണ്ടതാണെന്നുള്ള ആശയം പരിഷ്കൃതരാജ്യങ്ങളിലെല്ലാം സ്വീകരിച്ചിട്ടുണ്ടായിരിക്കാം. പക്ഷേ, അത് എത്ര മാത്രം നടപ്പിൽ വന്നിട്ടുണ്ട്? സ്വാതന്ത്ര്യം ലഭിച്ചിട്ടുള്ള രാജ്യങ്ങളിൽപ്പോലും സ്ത്രീകൾ അത് അനുഭവിക്കുന്നുണ്ടോ? അഥവാ സ്വാതന്ത്ര്യപ്രകടനത്തിന് അവർ സന്നദ്ധരാകുന്നുണ്ടോ? നിസ്സംശയം നിഷേധരൂപത്തിൽ മറുപടി പറയാവുന്ന പ്രശ്നങ്ങളാണിവ. ഇന്നു സ്ത്രീസ്വാതന്ത്ര്യത്തിന്റെ ചില കിരണങ്ങൾ അവിടവിടെ സ്ഫുരിക്കുന്നുണ്ടാകാം. പക്ഷേ, ലോകത്തിലെ സ്ത്രീവർഗ്ഗത്തെ ഒട്ടാകെ കണക്കാക്കിനോക്കുമ്പോൾ ഈ സ്വാതന്ത്ര്യസ്ഫുരണം സർവത്ര വ്യാപിച്ചിരിക്കുന്ന ദാസ്യാന്ധകാരത്തിലെ ചില മിന്നാമിനുങ്ങുകൾ മാത്രമാണെന്നു മനസ്സിലാകും.

'വിവാഹിതയായ സ്ത്രീ ഇക്കാലത്തും പുരുഷനോടു ബന്ധിക്കപ്പെട്ടിരുക്കുന്ന ഒരടിമപ്പെണ്ണു മാത്രമാകുന്നു. ഒരു കന്യക അവളുടെ വീട്ടിലെ തടവുകാരിയും' എന്ന് ബർനാഡ് ഷാ അഭിപ്രായപ്പെട്ടതു പണ്ടത്തെയല്ല, ഇപ്പോഴത്തെ സാമുദായികസ്ഥിതിയെ അടിസ്ഥാനപ്പെടുത്തിയാണല്ലോ.

അനീതികളും അക്രമങ്ങളും ഈ ലോകത്തിൽ ധാരാളം ഉണ്ടായിട്ടുണ്ട്. അവയിലൊന്നുംതന്നെ സ്ത്രീകൾ അനുഭവിച്ചിട്ടുള്ള സാമുദായികമർദ്ദനത്തോളം കഠോരമാണെന്നു തോന്നുന്നില്ല. പക്ഷേ, ഈ സാമുദായികമർദ്ദനം പുരുഷന്റെ വാഗ്വിലാസത്തിൽ ഒരു മധുരഗാനമായി രൂപാന്തരപ്പെട്ട് സ്ത്രീവർഗ്ഗത്തിനു ഗുണവർദ്ധനമായി തോന്നിപ്പോകുന്നു. പുരുഷന്റെ ഇത്തരം കപടതന്ത്രത്തിൽപ്പെട്ട് അടിമത്തം ഒരു ആഭരണമായി ആശ്ലേഷിക്കപ്പെടുന്നു എന്നുള്ളതാണ് ഇതിനെ സംബന്ധിച്ച ഏറ്റവും ദുസ്സഹമായ ഭയങ്കരാവസ്ഥ. മനുഷ്യചരിത്രം ആരംഭിച്ച കാലംമുതൽ സ്ത്രീ പുരുഷന്റെ അടിമയാണ്. ഒരു ദേശത്തും ഒരു കാലത്തും ഈ സാമാന്യനിയമത്തിനു വ്യത്യാസം വന്നിട്ടില്ല. ഇതുവരെ ഉണ്ടായിട്ടുള്ള സാഹിത്യം പരിശോധിച്ചുനോക്കുക! സ്ത്രീജനദാസ്യത്തെ വെള്ളയടിച്ചു കാണിക്കുന്ന മോഹനചിത്രങ്ങളായിരിക്കും അതിലധികവും. സ്ത്രീധർമം എന്ന പേരിൽ ഉദ്ഘോഷിക്കപ്പെടുന്നതിന്റെയെല്ലാം ചുരുക്കം പുരുഷന്റെ പരിചര്യ എന്നു മാത്രമാണ്. കുഷ്ഠരോഗിയായ ഭർത്താവിന്റെ എച്ചിൽകൊണ്ടു വിശപ്പടക്കി പതിഭക്തി വെളിപ്പെടുത്തുന്ന ശീലാവതിയെപ്പോലുള്ള സ്ത്രീരൂപങ്ങൾ നമ്മുടെ സാഹിത്യത്തിൽ ധാരാളമുണ്ട്. ഇവയെല്ലാം സ്ത്രീകളെ വഞ്ചിക്കാൻ പുരുഷന്റെ സ്വാർത്ഥത സൃഷ്ടിച്ചുവിട്ടിരിക്കുന്ന അടിമത്തച്ചങ്ങലയുടെ കണ്ണികളാകുന്നു. അന്ധമായ പാതിവ്രത്യത്തെ വാനോളം വാഴ്ത്തിയാലേ പുരുഷന്റെ അസൂയ തൃപ്തിയടയുകയുള്ളൂ. അതേസമയം പത്നീഭക്തി പരിപാലിക്കുവാൻ പണിപ്പെടുന്ന പുരുഷന്മാർ എത്രയെത്ര ദുർലഭം! ഗർഭിണിയായ സീതയെ കാട്ടിൻനടുവിൽ തള്ളിക്കളയാൻ മടിക്കാത്ത ശ്രീരാമൻ ഉത്തമപുരുഷനാണ്; ഗാന്ധർവവിവാഹമെന്ന പേരിൽ ശകുന്തളയുടെ കന്യകാത്വം നശിപ്പിച്ചുകൊണ്ടു കൊട്ടാരത്തിൽ തിരിച്ചെത്തിയശേഷം അവളെ പണ്ടു കണ്ട ഭാവംപോലും നടിക്കാതെ പെരുമാറിയ ദുഷ്ഷന്തൻ ഉത്തമനായകനും! ഇത്തരം കഥാനായകന്മാരുടെ ഏതു പ്രവൃത്തിയേയും സാധൂകരിക്കുന്നതിന് പ്രമാണങ്ങളും ന്യായങ്ങളും ധാരാളം! നേരേമറിച്ചു നായികമാർ ദാസ്യഭാവം വിട്ട് അല്പമെങ്കിലും സ്വാതന്ത്ര്യം പ്രകടിപ്പിച്ചാൽ അതു മഹാപരാധം! 'ദാസ്യം സമസ്തജനഹാസ്യം' എന്നു കവി പാടിയിട്ടുള്ളതു പുരുഷന്മാരെ സംബന്ധിച്ചു മാത്രമാകുന്നു.

കവികളും തത്ത്വജ്ഞാനികളും ഒന്നുപോലെ സ്ത്രീസ്വാതന്ത്ര്യവിരോധികളായി പ്രത്യക്ഷപ്പെട്ടിട്ടുണ്ട്. താരതമ്യേന താണ ഒരു നിലയാണ് അവരുടെ ദൃഷ്ടിയിൽ സ്ത്രീകൾക്കുള്ളത്. 'പുരുഷനെ സൃഷ്ടിക്കാൻ തുടങ്ങിയപ്പോൾ ദൈവത്തിനു പറ്റിയ ഒരു തോൽവിയാണ് സ്ത്രീ' എന്നത്രേ അരിസ്റ്റോട്ടൽ പറയുന്നത്. ഭഗവദ്ഗീതയിൽ സ്ത്രീകൾ ശൂദ്രരോടൊപ്പം പാപയോനികളായി തള്ളപ്പെട്ടിരിക്കുന്നു. അവർക്കു വേദം പഠിക്കുവാൻ അധികാരമില്ല. പത്മപുരാണത്തിലും ഗാരുഡപുരാണത്തിലും സ്ത്രീകളുടെ അടിമത്തത്തെ തെളിയിക്കുന്ന പല ഭാഗങ്ങളുമുണ്ട്.

'സ്ത്രീധർമം മിക്കവാറും ശൂദ്രധർമത്തെപ്പോലെ' എന്ന് എഴുത്തച്ഛനും ഭാരതത്തിൽ പാടുന്നു. ഇങ്ങനെ എത്രയോ ഉദാഹരണങ്ങൾ ഏതു സാഹിത്യത്തിൽ നോക്കിയാലും കണ്ടെത്തുന്നതാണ്. അടിമകളെ ജീവനില്ലാത്ത സാധനങ്ങളെപ്പോലെ കൈമാറ്റംചെയ്തിരുന്ന ഒരു കാലമുണ്ടായിരുന്നു. സ്ത്രീകളെ സംബന്ധിച്ച് ഈ നില ഇപ്പോഴും തുടർന്നുപോരുന്ന ചില അപരിഷ്കൃതരാജ്യങ്ങളുണ്ടത്രെ. ഒരു നല്ല തോക്കു കിട്ടുകയാണെങ്കിൽ സ്വന്തം ഭാര്യയെ കൈമാറ്റം ചെയ്യുവാൻ മടിക്കാത്തവരാണ് അബ്സീനിയയിലെ ഭടന്മാരെന്നു പറയപ്പെടുന്നു. ഇനി ഓരോ സമുദായത്തിലെയും സ്ഥിതിഗതികൾ പരിശോധിച്ചുനോക്കുക! നമ്പൂതിരിമാരുടെ അന്തർജനങ്ങൾ ഇന്നും ഇരുട്ടറയിൽ കിടന്നു കഷ്ടപ്പെടുകയല്ലേ? അവരിൽ നാലഞ്ചുപേർ ആചാരക്കോട്ട ഭേദിച്ചു പുറത്തുവന്നു സ്വാതന്ത്ര്യകാഹളം മുഴക്കുന്നുണ്ടെങ്കിലും അത് എത്രത്തോളം ഫലിക്കുന്നുണ്ട്? മുസ്ലിംസമുദായത്തിലോ? അവിടെ സ്ത്രീകൾക്കു പള്ളിയിൽ പ്രവേശിക്കുന്നതിനുള്ള സ്വാതന്ത്ര്യംപോലും സിദ്ധിച്ചിട്ടുണ്ടോ? കമാൽ പാഷായുടെ കാരുണ്യംകൊണ്ട് ടർക്കിയിൽ മാത്രം അവർക്കു മൂടുപടം മാറ്റി മുന്നോട്ടുപോകുവാൻ കഴിഞ്ഞിട്ടുണ്ടെങ്കിലും ഇതരരാജ്യങ്ങളിലെ സ്ഥിതി എന്താണ്?

ഇപ്പോൾ വിദ്യാഭ്യാസംകൊണ്ടു പ്രബുദ്ധമായ സ്ത്രീവർഗത്തിനു പൂർവാധികം സ്വാതന്ത്ര്യബോധം ഉണ്ടായിട്ടുണ്ടെന്നു നാം സാധാരണ പറയാറുണ്ട്. പക്ഷേ, ആ സ്വാതന്ത്ര്യബോധത്തിന് അനുസരിച്ചു ജീവിക്കുന്നതിനുവേണ്ട

സാമൂഹ്യമായ പരിവർത്തനം ഇനിയും വന്നുചേർന്നിട്ടില്ല. എല്ലാത്തരം സ്വാതന്ത്ര്യത്തിന്റെയും അടിസ്ഥാനം സാമ്പത്തികമായ പ്രാപ്തിയാകുന്നു. സാമ്പത്തികസ്വാതന്ത്ര്യം ലഭിക്കാത്ത കാലത്തോളം സ്ത്രീക്കു പുരുഷന്റെ അടിമയായിത്തന്നെ ജീവിക്കേണ്ടിവരും. ഉപജീവനമാർഗത്തിന് പുരുഷനെ ആശ്രയിക്കേണ്ട എന്നു വന്നെങ്കിലേ സ്ത്രീക്ക് എല്ലാക്കാര്യങ്ങളിലും സമത്വവും സ്വാതന്ത്ര്യവും ലഭിക്കൂ. ഇതിലേക്ക് ആചാരക്രമങ്ങളിലും നിയമവ്യവസ്ഥകളിലും ഒരു നവീനപരിവർത്തനം അത്യാവശ്യമായിരിക്കുന്നു. ഇന്ന് റഷ്യയിൽ മാത്രമേ ഈ പരിവർത്തനം നടപ്പിൽ വന്നിട്ടുള്ളു. അവിടെ ഏതൊരു സ്ത്രീക്കും പുരുഷനോടൊപ്പം സ്വതന്ത്രമായി ജീവിക്കുവാനുള്ള മാർഗം തുറന്നിട്ടുണ്ട്. പരിപൂർണമായ സ്ത്രീസ്വാതന്ത്ര്യത്തെ പരിപോഷിപ്പിക്കുന്നവയാണ് അവിടത്തെ നിയമവ്യവസ്ഥകൾ. നമ്മുടെ സാഹിത്യത്തിലോ സമുദായത്തിലോ പ്രത്യക്ഷപ്പെടുന്നപോലുള്ള ഒരു അബലയല്ല ഇപ്പോഴത്തെ റഷ്യൻവനിത. അവൾ സബലയാണ്. ആരെയും ആശ്രയിക്കാതെ യാതൊരു വിധമായ അപമാനത്തിനും അപവാദത്തിനും ഇരയാകാതെ സ്വന്തമായി വേലചെയ്തു പണം സമ്പാദിച്ച് സ്വതന്ത്രമായി ജീവിക്കുന്നതിന് അവൾക്കു കഴിവുണ്ട്. അവൾക്കില്ലാത്തതായ സ്ഥാനം പുരുഷനും ഇല്ല. പുരുഷനുള്ളതൊക്കെ അവൾക്കും ഉണ്ട്. സ്ത്രീയെന്നുള്ള കാരണത്താൽ പ്രവേശം ലഭിക്കാത്ത യാതൊരു ഡിപ്പാർട്ടുമെന്റും റഷ്യയിൽ ഇല്ല. ഒരു രാജ്യത്തിലെ സമാവകാശികളായ അംഗങ്ങളെന്ന നിലയിൽ തങ്ങൾക്കും പുരുഷന്മാരോടൊപ്പം ചില കർത്തവ്യങ്ങളുണ്ടെന്ന ബോധമാണ് റഷ്യയിലെ സ്ത്രീകളിൽ മുന്നിട്ടുനിൽക്കുന്നത്. പ്രായമായാൽ ഒരു ഭർത്താവു വേണം, പ്രസവിക്കണം, കുട്ടികളെ വളർത്തണം— ഇത്രമാത്രമാണ് സ്ത്രീധർമം എന്ന മുത്തശ്ശിപ്രമാണം അവർ ദൂരത്തെറിഞ്ഞിരിക്കുന്നു. ഇതിനേക്കാൾ പ്രാധാന്യമേറിയ ചില ചുമതലകളുണ്ടെന്നും അവയുടെ നിർവഹണത്തിലാണ് സ്ത്രീശക്തി വെളിപ്പെടുത്തേണ്ടതെന്നും അവർ തെളിയിച്ചിരിക്കുന്നു. നമ്മുടെ സ്ത്രീകളുടെ നില ഇതിൽനിന്നെത്ര വ്യത്യസ്തം! 'നേരത്തെ കല്യാണം കഴിക്കുകയും നേരത്തെ മരിക്കുകയും ചെയ്യുക—ഇതാണ് ഒരു ഇന്ത്യക്കാരന്റെ മുദ്രാവാക്യം' എന്നു വിദേശിയായ ഒരു ഗ്രന്ഥകാരൻ എഴുതിയിട്ടുള്ളതു നമ്മുടെ സ്ത്രീകളെസ്സംബന്ധിച്ചിടത്തോളം തികച്ചും പരമാർത്ഥമാണെന്നു തോന്നിപ്പോകുന്നു. വളരെ പഠിച്ച് വലിയ ബിരുദം നേടി നല്ലൊരു ഉദ്യോഗവും സമ്പാദിച്ചു സ്വതന്ത്രമായി ജീവിക്കുന്ന സ്ത്രീകൾപോലും ഒരു ഭർത്താവിന്റെ പ്രീതിക്കുവേണ്ടി ആ ഉദ്യോഗവും നല്ല വരുമാനവും എല്ലാം കളഞ്ഞു സ്വാതന്ത്ര്യവും പണയപ്പെടുത്തി വീണ്ടും അടിമത്തത്തിലേക്കു പോകുന്ന കാഴ്ച ഈ നാട്ടിൽ ദുർലഭമല്ല. വിവാഹം കഴിഞ്ഞാൽ പിന്നെ സ്ത്രീ ഉദ്യോഗത്തിലിരിക്കുന്നതു ചില ഭർത്താക്കന്മാർക്ക് ഇഷ്ടമല്ലത്രേ! അതേ, ആഹാരത്തിനും വസ്ത്രത്തിനും അവനെ ആശ്രയിച്ചില്ലെങ്കിൽ അവൾ അല്പം സ്വാതന്ത്ര്യം കാണിച്ചേക്കുമെന്ന് അവൻ ഭയപ്പെടുന്നു. അതാണ് ഈ ഇഷ്ടക്കേടിന്റെ രഹസ്യം. അടിമത്തത്തിന്റെ നീണ്ട ഒരു പാരമ്പര്യം പുറകിൽ തൂങ്ങുന്നതുകൊണ്ട് എത്ര പഠിച്ചിട്ടും അതിൽനിന്നും



വിട്ടുമാറാനുള്ള ശക്തി ആധുനികവനിതയ്ക്ക് ഉണ്ടാകുന്നില്ല. അഥവാ പഴയ ദാസ്യംതന്നെ അവൾ ഇഷ്ടപ്പെടുന്നു. ഏറെനാൾ കൂട്ടിനുള്ളിൽ അടയ്ക്കപ്പെട്ട പക്ഷി കൂടു തുറന്നുകൊടുത്തിട്ടും പുറത്തുപോകാൻ മടിക്കുന്നതുപോലെയാണിത്. ഇംഗ്ലണ്ടിൽ സ്ത്രീകൾ സ്വതന്ത്രകളാണെന്നു നടിക്കുന്നുണ്ടെങ്കിലും പുരുഷന്റെ തോളിൽ ചാഞ്ഞു നിൽക്കാനല്ലാതെ സ്വന്തം കാലിൽ നിവർന്നു നിൽക്കുവാൻ അവർ ഇപ്പോഴും ധൈര്യപ്പെടുന്നില്ല. അവിടത്തെ പാർലമെന്റ് തെരഞ്ഞെടുപ്പ് ഇതിലേക്കു നല്ലൊരു തെളിവാണ്. സ്ത്രീകൾക്കു ഭൂരിപക്ഷമുള്ള നിയോജകമണ്ഡലങ്ങളിൽ നിൽക്കുന്ന സ്ത്രീസ്ഥാനാർത്ഥികൾ തോൽക്കുകയും തൽസ്ഥാനങ്ങളിൽ പുരുഷന്മാർ വിജയികളാകുകയും ചെയ്യാറുണ്ട്. സ്വാതന്ത്ര്യക്കൊടി പറപ്പിച്ചു വളരെനാൾ പ്രക്ഷോഭം നടത്തി വോട്ടവകാശം സമ്പാദിച്ചവരാണ് ഇംഗ്ലണ്ടിലെ സ്ത്രീകൾ. പക്ഷേ, തെരഞ്ഞെടുപ്പു വരുമ്പോൾ അവർ പുരുഷശക്തിക്കധീനപ്പെട്ട് സ്വവർഗ്ഗത്തിൽപ്പെട്ടവർക്കു വോട്ടുചെയ്യാതെ അവരെ തോല്പിച്ചുകളയുന്നു! മുതലാളിത്തവും യാഥാസ്ഥിതികത്വവും നിലവിലിരിക്കുന്ന രാജ്യങ്ങളിലെല്ലാം സ്ത്രീകളുടെ അനുഭവം ഇതുതന്നെയാണ്. ചുരുക്കം പറഞ്ഞാൽ സ്ത്രീകൾക്കു പുരുഷലോകത്തിന്റെ ചവിട്ടടിയിൽനിന്നു വിട്ടുമാറി തനിച്ചു ജീവിതമത്സരം നടത്തുവാനുള്ള ധൈര്യവും സാഹചര്യങ്ങളും ഇനിയും ഉണ്ടാകേണ്ടതായിട്ടാണിരിക്കുന്നത്. വിവാഹം, സ്വത്തവകാശം, കുടുംബവ്യവസ്ഥ മുതലായവയെ ബാധിക്കുന്ന ജീർണാചാരങ്ങളിൽനിന്നും ക്രൂരനിയമങ്ങളിൽനിന്നും അവർക്ക് ഒന്നാമതായി മോചനം ലഭിക്കണം. സാമൂഹ്യവും രാഷ്ട്രീയവുമായ ഒരു സമൂലപരിവർത്തനം കൂടാതെ അതു സാദ്ധ്യവുമല്ല.

*(വിചാരവിപ്ലവം 1941)*

# 5. മനുഷ്യശരീരത്തിലെ ധാതുദ്രവ്യങ്ങൾ

നാം ഏറ്റവും കൂടുതലായി അറിയേണ്ടതു നമ്മുടെ ശരീരത്തെപ്പറ്റിയാണ്. എന്നാൽ, അതിനെപ്പറ്റിത്തന്നെയാണ് നമുക്കു മിക്കവാറും ഒന്നും അറിഞ്ഞുകൂടാത്തതും. ശരീരഘടകങ്ങളായ വസ്തുക്കൾ അവയുടെ പ്രയോജനം, പ്രവർത്തനം, ആരോഗ്യത്തിനുപറ്റിയ ആഹാരം, രോഗങ്ങളുടെ നിദാനം, നിവാരണം ഇങ്ങനെ എത്രയെത്ര സംഗതികൾ നമ്മുടെ അറിവിനും ആലോചനയ്ക്കും വിഷയമാക്കേണ്ടവയായിട്ടുണ്ട്! വിദ്യാഭ്യാസാഭിവൃദ്ധി ഇത്രത്തോളമായിട്ടും ഈവക കാര്യങ്ങൾ വൈദ്യന്മാർക്കും ഡോക്ടർമാർക്കും വിട്ടുകൊടുത്തിട്ടു നാം ഇപ്പോഴും അജ്ഞതയിൽ കഴിഞ്ഞുകൂടുകയാകുന്നു. ശരീരത്തെസ്സംബന്ധിച്ച ശാസ്ത്രീയപഠനത്തിനു വിദ്യാഭ്യാസപരിപാടിയിൽ സാർവത്രികമായ പ്രാധാന്യം ലഭിക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു എന്നു വേണം പറയുവാൻ. ശാരീരികവിജ്ഞാനം വിദ്യാഭ്യാസപദ്ധതിയിലെ പ്രാഥമികപാഠങ്ങളിലൊന്നായിത്തീർന്നെങ്കിലേ ഈ ദോഷം നീങ്ങുകയുള്ളു.

നമ്മുടെ ശരീരം മിക്കവാറും വെറും വെള്ളമാണെന്നു പറഞ്ഞാൽ അത് ഏകദേശം ശരിയായിരിക്കും. എന്നു മാത്രമല്ല, അതു വെറും പൊള്ളയാണെന്നുകൂടി പറയാം. തലച്ചോറിൽ എഴുപത്തൊൻപതു ശതമാനവും വെള്ളമാണെന്നു ശാസ്ത്രജ്ഞന്മാർ സിദ്ധാന്തിക്കുന്നു. ശരീരം ഒന്നാകെ നോക്കിയാൽ എഴുപതുശതമാനവും വെള്ളമാണെന്നു കാണാമത്രേ. പോഷകദ്രവ്യങ്ങളായ പാർത്ഥിവാംശങ്ങൾ ബാക്കി മുപ്പതുശതമാനം മാത്രമേയുള്ളു. ശരീരധാരണത്തിനും ആരോഗ്യപരിപാലനത്തിനും അത്യന്താപേക്ഷിതങ്ങളായ ധാതുദ്രവ്യങ്ങൾ (Minerals) ക്കാണ് ഇവയിൽ പ്രാധാന്യം നൽകേണ്ടത്. ഒരു കെട്ടിടത്തെ താങ്ങിനിർത്തുന്ന തുലാങ്ങളെന്നപോലെ ഈ ധാതുദ്രവ്യങ്ങൾ ശരീരസൗധത്തിന് ആധാരങ്ങളായി പ്രവർത്തിക്കുന്നു. ഇവയിൽ അളവുകൊണ്ടു മുന്നിട്ടു നിൽക്കുന്നത് കാത്സ്യം, ഫോസ്ഫറസ് എന്നീ രണ്ടു ധാതുക്കളാണ്. ഇവ കൂടാതെ പൊട്ടാസ്യം, സൾഫർ, സോഡിയം, ക്ലോറിൻ, മഗ്നീഷ്യം, ഇരുമ്പ്, മാൻഗനീസ്, അയോഡിൻ എന്നിവയും പരിഗണനീയങ്ങളായിട്ടുണ്ട്. നമ്മുടെ അസ്ഥിയിൽ അധികം ഭാഗവും കാത്സ്യം, ഫോസ്ഫറസ് തുടങ്ങിയ ലവണധാതുക്കളാകുന്നു. ഈ രണ്ടംശങ്ങളും വേണ്ടുവോളം ഇല്ലെങ്കിൽ അസ്ഥിപഞ്ജരത്തിനു കേടുപറ്റുന്നതാണ്. ആറുകൊല്ലം കൂടുമ്പോൾ ശരീരത്തിലുള്ള കാത്സ്യം മുഴുവനും വ്യയം ചെയ്തു തീർന്നുപോയിട്ടു തൽസ്ഥാനത്തു പുതിയത് സംഭരിക്കപ്പെടുന്നു. ഈരണ്ടു കൊല്ലംകൂടുമ്പോൾ ഫോസ്ഫറസ്സും ഇങ്ങനെ നവീകൃതമാകുന്നതാണ്. ധാതുദ്രവ്യങ്ങൾ ഇപ്രകാരം സ്വയം വ്യയം ചെയ്തു തീരുമ്പോൾ ആ നഷ്ടം പരിഹരിക്കേണ്ടത് പുറമെനിന്നും ലഭിക്കുന്ന ഭക്ഷണപദാർത്ഥങ്ങളെക്കൊണ്ടാകുന്നു. ശരീരത്തിൽ ഏതേതു കുറഞ്ഞുകാ



ണുന്നുവോ അതതിനെ കൂടുതൽ കൊടുക്കത്തക്കവണ്ണംവേണം ഭക്ഷണപദാർത്ഥങ്ങൾ തിരഞ്ഞെടുക്കുവാൻ. പക്ഷേ, ഈ സംഗതിയിൽ നാമാരും അത്ര ശ്രദ്ധിക്കാറില്ല. തന്മൂലം ഉണ്ടാകുന്ന ധാതുദ്രവ്യന്യൂനത പലവിധ രോഗങ്ങൾക്കും വഴിയുണ്ടാക്കുന്നു. ജീവകങ്ങൾ (Vitamins) എന്നപോലെ ധാതുദ്രവ്യങ്ങളും വളരെ കുറവായിട്ടുള്ള ആഹാരസാധനങ്ങളാണു നാം സാധാരണ കഴിക്കാറുള്ളത്. ദന്തരോഗം, വിളർച്ച, ഗ്രഹണി തുടങ്ങിയ അനേകം രോഗങ്ങൾ ധാതുദ്രവ്യന്യൂനത (Mineral deficiencies) കൊണ്ടു വരുന്നതാണ്. ശരീരത്തിന് ആവശ്യമായ ഭക്ഷണപദാർത്ഥങ്ങൾ ബുദ്ധിപൂർവ്വം തിരഞ്ഞെടുക്കുന്നതായാൽ ഈ ന്യൂനത പരിഹരിക്കുന്നതിനു യാതൊരു പ്രയാസവും ഉണ്ടാകുന്നതല്ല. പാൽ, മുട്ട, മത്സ്യം ഇവയിൽ ഫോസ്ഫറസ്സും സൾഫറും ധാരാളമുണ്ട്. സോഡിയം ക്ലോറിൻ ഇവ നാം ഉപയോഗിക്കുന്ന ഉപ്പിൽനിന്നുതന്നെ വേണ്ടുവോളം ലഭിക്കും. പലതരം സസ്യങ്ങളും ഫലങ്ങളും പൊട്ടാസ്യം, മഗ്നീഷ്യം എന്നീ ധാതുക്കളെ പ്രദാനംചെയ്യുന്നവയാണ്. കാത്സ്യം, ഇരുമ്പ്, ചെമ്പ്, അയോഡിൻ ഇവയുടെ അംശങ്ങൾ കുറഞ്ഞുപോകാതെ നോക്കുന്നതിലാണ് നാം പ്രത്യേകം ശ്രദ്ധിക്കേണ്ടത്. പാൽ, മോര്, വെണ്ണ ഇവയിൽനിന്നും ആവശ്യമായ കാത്സ്യം സംഭരിക്കുന്നതാണ് ഏറ്റവും ഉത്തമമായ മാർഗം. ദിവസേന നാഴി പാലെങ്കിലും കഴിക്കുന്നത് എല്ലാവർക്കും നല്ലതാണെന്നറിയാത്തവർ ആരുമില്ല. പക്ഷേ, നാഴി കഞ്ഞിക്കുപോലും വകയില്ലാത്ത നാട്ടിൽ പാലിന്റെ മാഹാത്മ്യം ഘോഷിക്കുന്നതുകൊണ്ട് എന്തുഫലം!

ഇരുമ്പിന്റെ അംശം ശരീരത്തിന് അപരിത്യാജ്യമായിട്ടുള്ള ഒരു ദ്രവ്യമാകുന്നു. നാം ശ്വസിക്കുന്ന ഓക്സിജൻ അണുപുടങ്ങളിൽ പ്രവേശിക്കുന്നതിന് ഇതില്ലെങ്കിൽ സാധ്യമല്ല. ചുരുക്കത്തിൽ ഇരുമ്പിന്റെ അംശം മുഴുവൻ തീർന്നുപോയാൽ മനുഷ്യൻ പെട്ടെന്നു മരിച്ചുപോകുന്നതാണ്. ഇത്ര ജീവപ്രാധാന്യമുള്ള ഈ ധാതുദ്രവ്യം മനുഷ്യശരീരത്തിൽനിന്നും ദിനംപ്രതി അല്പാല്പമായി നഷ്ടപ്പെട്ടുകൊണ്ടിരിക്കയാണ്. വിശേഷിച്ചും സ്ത്രീകളുടെ ശരീരത്തിൽനിന്ന് ഋതുകാലത്തു രക്തസ്രാവംവഴി ഇതു കൂടുതൽ പുറത്തുപോകുന്നുണ്ട്. 'അയൺ ടോണിക്സ്' (Iron tonics) എന്ന പേരിൽ പ്രസിദ്ധങ്ങളായിട്ടുള്ള ഔഷധങ്ങൾ ഇത്തരം കുറവു തീർക്കുന്നതിനുള്ളവയത്രേ. എന്നാൽ, ഇങ്ങനെയുള്ള ഔഷധങ്ങളേക്കാൾ കൂടുതൽ നല്ല ആഹാരസാധനങ്ങളെക്കൊണ്ടുതന്നെ പ്രസ്തുതധാതുദ്രവ്യത്തിന്റെ ന്യൂനത പരിഹരിക്കാവുന്നതാണ്. തവിടുകളയാത്ത ധാന്യങ്ങൾ, ഇറച്ചി, മുട്ട മുതലായവയിൽ ഇരുമ്പിന്റെ അംശം ധാരാളമുണ്ട്. ശരീരത്തിൽ ഇരുമ്പിന്റെ പ്രവർത്തനത്തിനു ചെമ്പുകൂടി ആവശ്യമാണത്രേ. എന്നാൽ, ആദ്യത്തേതുള്ള ആഹാരസാധനങ്ങളിൽ സാമാന്യേന രണ്ടാമത്തേതും അടങ്ങിയിട്ടുള്ളതുകൊണ്ട് ഈയാവശ്യം എളുപ്പം നിർവഹിക്കപ്പെടുന്നു. ഉരുളൻകിഴങ്ങ്, പയറുവർഗങ്ങൾ മുതലായവ ചെമ്പിന്റെ അംശം കലർന്നവയാണ്.

നമ്മുടെ രക്തത്തിൽ കലർന്നു ശരീരസഞ്ചാരംചെയ്തുകൊണ്ടിരിക്കുന്ന അയോഡിൻ എന്ന ദ്രവ്യം അളവിൽ ഒരു ഗ്രാമിന്റെ ആയിരത്തിൽ ഒരംശം

പോലുമില്ല. എന്നാലും അതിനുള്ള പ്രാധാന്യം അനല്പമത്രേ. അതിന്റെ പ്രവർത്തനം മനുഷ്യന്റെ സ്വഭാവത്തെയും ബുദ്ധിശക്തിയെയുംകുടി സ്പർശിക്കുന്നു. തൈറോയിഡ് ഗ്ലാൻഡിൽനിന്നും ഊറിവരുന്ന ദ്രവത്തിൽ (Secretion of the thyroid gland) ഏറ്റവും പ്രധാനമായ അംശം അയോഡിൻ ആണത്രേ. ഇതിന്റെ ന്യൂനാധികഭാവമനുസരിച്ച് ഒരു മനുഷ്യൻ മൂഢനോ ബുദ്ധിമാനോ അഥവാ കോപിയോ ശാന്തനോ ആയിത്തീരാമെന്നു ശാസ്ത്രജ്ഞർ അഭിപ്രായപ്പെടുന്നുണ്ട്. സമുദ്രത്തിൽനിന്നും എടുക്കുന്ന ഉപ്പിൽ അയോഡിൻ ധാരാളം കലർന്നിട്ടുണ്ട്. സമുദ്രതീരത്തുണ്ടാകുന്ന സസ്യാദികളും പ്രസ്തുത ദ്രവ്യപോഷകങ്ങളാകുന്നു.

ശരീരത്തിലുള്ള ധാതുദ്രവ്യങ്ങളെല്ലാംകുടി കണക്കാക്കിനോക്കിയാൽ ഏഴുറാത്തലോളം വരുന്നതാണ്. ഇവയുടെ കുറവനുസരിച്ച് ആരോഗ്യത്തിനും ഹാനി സംഭവിക്കുന്നു. ഈ കുറവു നേരിടാതിരിക്കുന്നതിന് ഒന്നാമതായി ശ്രദ്ധിക്കേണ്ടത് ആഹാരകാര്യത്തിലാണെന്ന് ഇനി പ്രത്യേകിച്ച് പറയേണ്ടതില്ലല്ലോ. എന്നാൽ, സസ്യഫലാദികൾ പാകംചെയ്യുമ്പോൾ അവയുടെ പുറംതൊലി നീക്കം ചെയ്യുന്നതുകൊണ്ട് ഇത്തരം ധാതുദ്രവ്യങ്ങൾ വളരെ നഷ്ടപ്പെട്ടുപോകുന്നുണ്ടെന്ന സംഗതി പ്രത്യേകം ഓർമിക്കേണ്ടതാണ്. സസ്യങ്ങളുടെയും ഫലങ്ങളുടെയും പുറംതൊലിയിലാണ് ഈ പോഷകദ്രവ്യങ്ങൾ അധികവും അടങ്ങിയിരിക്കുന്നത്. ഇവയൊട്ടും നഷ്ടമാകാതിരിക്കത്തക്കവണ്ണം നമ്മുടെ പാചകവിധി പരിഷ്കരിക്കേണ്ടത് അത്യാവശ്യമാകുന്നു. ഈവക സംഗതികളെപ്പറ്റി ശാസ്ത്രീയമായ അറിവ് ഇല്ലാത്തതുകൊണ്ടും ഉണ്ടായാൽത്തന്നെ അതനുസരിച്ചു ജീവിക്കുന്നതിനു ദാരിദ്ര്യം അനുവദിക്കാത്തതുകൊണ്ടും എത്രയെത്ര ഭയങ്കരരോഗങ്ങൾക്കു മനുഷ്യവർഗം ഇരയായിപ്പോകുന്നു!

*(വിചാരവിപ്ലവം 1943)*

# 6. ലിയോൺ ട്രാട്സ്കി

അതിവിസ്തൃതമായ ഈ ഭൂലോകത്തിൽ ഒരു കോണിൽപ്പോലും സ്വൈരമായി താമസിക്കുവാൻ നിവൃത്തിയില്ലാതെ ഒരാൾ നീണാൾ കഷ്ടപ്പെട്ടു. അദ്ദേഹമാണ് ട്രാട്സ്കി. എല്ലാ രാജ്യക്കാരും ഈ മഹാപുരുഷനെ പേടിച്ചു. അദ്ദേഹത്തിന്റെ ആഗമനവേളയിൽത്തന്നെ ഭരണകേന്ദ്രങ്ങൾ പ്രകമ്പിതങ്ങളായി. പൂർണമനസ്സോടുകൂടി ഒരു ഗവൺമെന്റും അദ്ദേഹത്തെ സ്വാധികാരാതിർത്തിക്കുള്ളിൽ താമസിക്കുവാൻ അനുവദിച്ചില്ല. ഇത്രമാത്രം ലോകത്തിന്റെ ശ്രദ്ധയെ ആകർഷിക്കുകയും ഇന്നത്തെ ഭരണകുടങ്ങളെ വിറപ്പിക്കുകയും ചെയ്ത ഈ വിചിത്രപുരുഷന്റെ ജീവചരിത്രം എത്ര രസാവഹമായിരിക്കുമെന്ന് ആർക്കും ഊഹിക്കാവുന്നതാണ്. ലോകരുടെ ജിജ്ഞാസയെ ശമിപ്പിക്കുവാനായി അദ്ദേഹംതന്നെ തന്റെ ചരിത്രം എഴുതി പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. ഈ മഹാഗ്രന്ഥം മനുഷ്യജീവചരിത്രത്തിലെ ഒരു 'അത്ഭുതകഥ'യായിത്തീർന്നിട്ടുണ്ടെന്ന് വായിച്ചുനോക്കുന്നവർക്കു മനസ്സിലാകും.

നിലവിലിരിക്കുന്ന സകല ഗവൺമെന്റുകളും ട്രാട്സ്കിയെ ഭയപ്പെടുന്നു. എന്താണ് ഇതിനു കാരണം? അദ്ദേഹം ഇന്നത്തെ സകല ഭരണകേന്ദ്രങ്ങൾക്കും ഒരു ഇടിവാളായിത്തീർന്നിട്ടുള്ളതുകൊണ്ടുതന്നെ. ആർക്കും തടുക്കാൻ പാടില്ലാത്ത ഈ ഇടിവാളിന്റെ മിന്നലിൽ ജനസമുദായം അന്ധതവിട്ടു കണ്ണു തുറക്കുന്നു. രാജ്യഭരണമെന്നപേരിൽ കൊള്ളയും കവർച്ചയും നടത്തുന്നവർ ഇങ്ങനെ പ്രബുദ്ധമാകുന്ന ജനതതിയുടെ ക്രോധാഗ്നിയിൽ ഭസ്മീഭവിക്കുന്നു. ഇത്തരം സമൂലമായ പരിവർത്തനത്തിന്റെ ഒരു 'ഗണപതിക്കുറിപ്പു' മാത്രമാണു നാം റഷ്യയിൽ കണ്ടത്. ലെനിന്റെ നേതൃത്വത്തിൽ അതു കുറിച്ചതും അപ്രകാരം നടത്തിയതും ട്രാട്സ്കിയായിരുന്നു. ഈ രഹസ്യം ശരിയായി അറിയണമെങ്കിൽ അദ്ദേഹത്തിന്റെ ജീവചരിത്രംതന്നെ വായിച്ചുനോക്കണം. റഷ്യയിൽ ജ്വലിപ്പിച്ച ഹോമാഗ്നി ലോകം മുഴുവൻ പടർത്തണമെന്നുള്ളതാണ് ട്രാട്സ്കിയുടെ ഉദ്ദേശ്യം. അതുകൊണ്ടുതന്നെയായിരുന്നു അദ്ദേഹത്തെ ഇതരന്മാർ ഭയചകിതരായി വീക്ഷിച്ചതും.

ഇന്നത്തെ ഗവൺമെന്റുകളുടെ ദൃഷ്ടിയിൽ ട്രാട്സ്കി ഒരു വ്യക്തിമാത്രമല്ല. ഒരിടത്തും അടങ്ങിയൊതുങ്ങി നിലകൊള്ളാത്ത ഒരു വമ്പിച്ച ശക്തിയെയാണ് ആ നാമധേയത്തിൽ അവർ കണ്ടത്. എങ്ങും ചെന്ന് അലച്ചുകയറി നാലുപാടും പ്രസരിക്കുന്ന ഒരു ശക്തിവിശേഷം അദ്ദേഹത്തിൽ സ്ഥിതിചെയ്തിരുന്നു. ട്രാട്സ്കിയുടെ ഓരോ രക്തത്തുള്ളിയും വിപ്ലവബീജങ്ങൾകൊണ്ടു നിറഞ്ഞതായിരുന്നു. സ്വയം ശ്രമിച്ചാൽത്തന്നെയും വിപ്ലവമനഃസ്ഥിതിയിൽനിന്നും ഒഴിഞ്ഞു ജീവിക്കുവാൻ അദ്ദേഹത്തിനു സാദ്ധ്യമായിരുന്നില്ല. അത്രമാത്രം അത് ആ ശരീരമനസ്സുകളിൽ ബലമായി വേരൂന്നിയിരുന്നു. ആധു

നികകാലത്തിലെ വിപ്ലവകാരികളിൽ ഒരുവൻമാത്രമല്ല. അദ്ദേഹം അവരിൽ അഗ്രേസരനാകുന്നു. ചിലർ ആദർശമാർഗത്തിൽ മുന്നിട്ടുനിന്നേക്കാം. മറ്റുചിലർ പ്രായോഗികപദ്ധതിയിൽ പ്രാമുഖ്യം നേടിയേക്കാം. എന്നാൽ, ട്രാട്സ്കി ഈ രണ്ടിലും തുല്യസാമർത്ഥ്യം പ്രദർശിപ്പിച്ചിട്ടുള്ള ആളാണ്. സമസ്തലോകസുഖമാണ് അദ്ദേഹത്തിന്റെ ആദർശം. കാറൽമാർക്സിന്റെ സിദ്ധാന്തങ്ങളനുസരിച്ചു പ്രവർത്തിച്ചെങ്കിൽ മാത്രമേ ഈ ആദർശത്തിലെത്താൻ കഴിയുകയുള്ളൂ എന്ന് അദ്ദേഹം പൂർണമായി വിശ്വസിച്ചു. ഇതിലേക്കു ലോകത്തിന്റെ പഴയ ഘടനകളെല്ലാം തച്ചുടച്ചു 'ഭൂരിപക്ഷ ഭൂരിസുഖ'മെന്ന പ്രമാണമനുസരിച്ചുള്ള പുതിയ ഘടനകൾ സകല കാര്യങ്ങളിലും നിർമിക്കേണ്ടത് അത്യാവശ്യമാകുന്നു. അതു വിപ്ലവംകൊണ്ടല്ലാതെ സാധിക്കുന്നതല്ലെന്ന് ട്രാട്സ്കി ലോകം മുഴുവൻ വിളംബരം ചെയ്തിട്ടുണ്ട്. ലെനിന്റെ സഹപ്രവർത്തകനായി നിന്ന് റഷ്യയിൽ അദ്ദേഹം തന്റെ ഉദ്ദേശ്യം പൂർണമായി സാധിച്ചു.

വിപ്ലവം എന്നുകേൾക്കുമ്പോൾ റഷ്യയും റഷ്യയെന്നുകേൾക്കുമ്പോൾ ലെനിനും ആ പേരിനോടുകൂടെ ട്രാട്സ്കിയുമാണ് നമ്മുടെ ഓർമയിൽ ആദ്യം വരുന്നത്. എന്നാൽ ഇന്നു ലോകത്തിൽ ഉണ്ടായിട്ടുള്ള ദയനീയസംഭവങ്ങളിൽ ഏറ്റവും വലുത് ട്രാട്സികിക്കു താൻ ജനിച്ചുവളർന്നതായ നാട്ടിൽനിന്നു—തന്റെ കർമശക്തികൊണ്ടു സൃഷ്ടിച്ച നവീനറഷ്യയിൽനിന്നു—പുറത്തുപോകേണ്ടിവന്നു എന്നുള്ളതാണ്. ഇതിനുള്ള പ്രധാന കാരണം സമസ്തലോകസുഖമെന്ന മേൽകാണിച്ച ആദർശത്തെ ലക്ഷ്യമാക്കി വികസിക്കാൻ തുടങ്ങിയ അദ്ദേഹത്തിന്റെ വിപ്ലവബുദ്ധി റഷ്യയുടെ അതിർത്തികളെയും അതിക്രമിച്ചു തുടങ്ങിയതാണെന്നു ചരിത്രം സൂക്ഷിച്ചുനോക്കിയാലറിയാം.

സ്വന്തം കൈകൊണ്ടു കല്ലും മണ്ണും ചുമന്നുകൊണ്ടുവന്നു കെട്ടിയുണ്ടാക്കിയ ഒരു ഭവനത്തിൽ പണി പൂർത്തിയായപ്പോൾ താമസിക്കുവാൻ നിവൃത്തിയില്ലാതെവന്ന ഒരു അവസ്ഥയാണ് ട്രാട്സ്കിക്ക് അനുഭവപ്പെട്ടത്. അദ്ദേഹം വളർന്നു വളർന്നു സ്വന്തം ഭവനത്തിൽ മാത്രമല്ല, ലോകത്തൊരിടത്തും ഒതുങ്ങാത്ത മട്ടിലായിപ്പോയി.

ഇന്ന് റഷ്യയുടെ ഭരണകൂടം നിയന്ത്രിക്കുന്ന സ്റ്റാലിൻ ആദർശത്തിലും വീക്ഷണത്തിലും ഒരു റഷ്യക്കാരൻ മാത്രമാണ്. എന്നാൽ, ട്രാട്സ്കി 'വസുധൈവകുടുംബകം' എന്നു പാടുന്ന ഒരു സർവരാജ്യപൗരനായിരുന്നു. സ്റ്റാലിന്റെ സങ്കുചിതമായ കാര്യപരിപാടിക്കകത്തു ചുരുണ്ടുകൂടിക്കിടന്നു ജോലിചെയ്യുവാൻ നിവൃത്തിയില്ലാത്തവിധം വിശാലഹൃദയനായതുകൊണ്ടാണ് അദ്ദേഹത്തിനു പുറത്തുപോകേണ്ടിവന്നത്. 'വിപ്ലവം മനഷ്യരെയും മനുഷ്യസ്വഭാവത്തെയും ഗ്രസിച്ചുകളയുന്ന ഒന്നാകുന്നു' (Revolution is a great devourer of men and character) എന്ന് അദ്ദേഹംതന്നെ ഒരിടത്തു സമാധാനം പറയുന്നുണ്ട്.

## ജനനവും ബാല്യവും

റഷ്യയെപ്പറ്റി നാം ധാരാളം അറിഞ്ഞുവരുന്നുണ്ടെങ്കിലും ലെനിനെപ്പറ്റി നാം കുറെയൊക്കെ കേട്ടിട്ടുണ്ടെങ്കിലും ട്രാട്സ്കിയുടെ പേര് അത്രത്തോളം നമുക്കു സുപരിചിതമായിട്ടുണ്ടെന്നു തോന്നുന്നില്ല. അതുകൊണ്ട് ഈ മഹാപുരുഷനെപ്പറ്റി ചില സംഗതികൾ ഇവിടെ പ്രസ്താവിക്കുന്നതു പ്രയോജനകരമാണെന്നു വിശ്വസിക്കുന്നു. ഇദ്ദേഹം ജനിച്ചത് 1879 ഒക്ടോബർ 26-ാം തീയതിയാണ്. മഹാന്മാരുടെ ജനനസമയം മറ്റേതെങ്കിലും ഒരു പ്രധാന സംഭവംകൊണ്ടു സവിശേഷം സ്മരണീയമാകാറുണ്ടല്ലോ. ട്രാട്സ്കിയുടെ ജനനകാലത്തിനും ഈ സവിശേഷത ലഭിച്ചിട്ടുണ്ട്. അതു വരാനിരുന്ന ജീവിതാഹവത്തിന്റെ ഒരു കാഹളധ്വനിയായിട്ടും കണക്കാക്കാം. എന്തെന്നാൽ അക്കൊല്ലത്തിൽത്തന്നെയാണ് അന്നത്തെ സാർ ചക്രവർത്തിയായിരുന്ന അലക്സാണ്ടർ ദ്വിതീയനെ ഡൈനാമെറ്റുകൊണ്ടു വധിക്കുവാനുള്ള ഉദ്യമം റഷ്യയിൽ ആദ്യമായി നടന്നത്. അന്നു റഷ്യയിൽ ചില ഭീകരപ്രസ്ഥാനക്കാർ ഉണ്ടായിരുന്നു. ചക്രവർത്തിയെ വധിക്കണമെന്നുള്ള നിശ്ചയം ഇവരുടെ രഹസ്യാലോചനായോഗത്തിൽ പാസ്സായതിനുശേഷം രണ്ടുമാസം കഴിഞ്ഞപ്പോഴാണ് ട്രാട്സ്കി ഭൂലോകജാതനായത്. ജനിച്ച് ഒരുമാസം കഴിഞ്ഞപ്പോൾ ആ നിശ്ചയമനുസരിച്ചുള്ള ഉദ്യമം ഉണ്ടായെങ്കിലും തൽക്കാലം ഫലിച്ചില്ല. പിന്നീടു രണ്ടുകൊല്ലത്തിനുശേഷമാണ് അലക്സാണ്ടർ ചക്രവർത്തി വധിക്കപ്പെട്ടത്. എന്നാൽ, അതോടുകൂടി അന്നത്തെ അരാജകകക്ഷി നിഷ്പ്രയാസം ധ്വംസിക്കപ്പെടുകയും ചെയ്തു. ഇങ്ങനെ സാർ ചക്രവർത്തിയുടെ ദുർഭരണംകൊണ്ടുള്ള ദുരിതങ്ങൾ മുലപ്പാലോടുകൂടിത്തന്നെ അനുഭവിച്ചുകൊണ്ടാണ് ട്രാട്സ്കി വളരാൻ തുടങ്ങിയത്.

അദ്ദേഹത്തിന്റെ മാതാപിതാക്കന്മാർ വലിയ ധനവാന്മാരോ എന്നാൽ അത്ര ദരിദ്രന്മാരോ ആയിരുന്നില്ല. അവർ ഇടനിലയിലുള്ള (Middle Class) ഒരുതരം കൃഷിക്കാരായിരുന്നു. സ്വന്തമായി അത്യധ്വാനം ചെയ്തും കീഴിലുള്ളവരെക്കൊണ്ടു ജോലിചെയ്യിച്ചും അവർ കഷ്ടിച്ചു സുഖമായി കഴിഞ്ഞുകൂടി. അതുകൊണ്ട് ട്രാട്സ്കിക്കു ബാല്യകാലത്ത് അധികം കഷ്ടതയനുഭവിക്കേണ്ടിവന്നില്ല. റഷ്യയിലെ ഒരു കുഗ്രാമത്തിൽ ആയിരുന്നു ബാല്യകാലം നയിച്ചത്. ട്രാട്സ്കി ജാതിയിൽ ജൂതനാണെന്നുകൂടി ഈയവസരത്തിൽ പറഞ്ഞുകൊള്ളട്ടെ. കാറൽമാർക്സും ഒരു ജൂതനായിരുന്നു. പ്രൊഫസർ ഐൻസ്റ്റീനും ഈ വർഗ്ഗത്തിൽപ്പെട്ട ആളാണല്ലോ. ജൂതകുലം എത്ര മഹാന്മാരെയാണു ലോകത്തിനു പ്രദാനം ചെയ്തിട്ടുള്ളതെന്നു നോക്കുക! അഥവാ മനുഷ്യജാതിയെന്നു ഒന്നിനെമാത്രം പരിഗണിച്ചും അതിന്റെ സുഖത്തിനുവേണ്ടി ആയുഷ്കാലം ബലികഴിച്ചും ജീവിക്കുന്ന മഹാത്മാക്കളുടെ ജാതിയന്വേഷിച്ചിട്ടു കാര്യമെന്ത്? ജാതിമൂലം ജീവിതത്തിൽ ചില പ്രതിബന്ധങ്ങൾ ട്രാട്സ്കിക്കും നേരിട്ടിട്ടുള്ളതുകൊണ്ടാണ് അതിനെപ്പറ്റി ഇവിടെ സൂചിപ്പിച്ചത്.

## വിദ്യാർത്ഥിജീവിതം

ഈ വീരപുരുഷന്റെ വിദ്യാലയജീവിതവും അത്ര പ്രശാന്തമായിരുന്നില്ല. അദ്ദേഹത്തിന്റെ വളർച്ചയോടുകൂടിത്തന്നെ രാജ്യത്തിലെ കഷ്ടതയും പെരുകിത്തുടങ്ങി. എല്ലായിടത്തും ജനങ്ങൾ അസ്വസ്ഥരായിക്കൊണ്ടിരുന്നു. സാർ ചക്രവർത്തിയുടെ അത്യന്തദുസ്സഹമായ സ്വേച്ഛാധികാരത്തിന് എതിരായുള്ള

ആശയങ്ങളും പ്രചരണവേലകളും നിഗൂഢമാർഗങ്ങളിൽക്കൂടി വ്യാപിച്ചുതുടങ്ങി. ഇവയുടെയെല്ലാം പ്രതിധ്വനി വിദ്യാലയഭിത്തികളെയും ഭേദിച്ച് വിദ്യാർത്ഥിഹൃദയങ്ങളിലും ചെന്നലച്ചു. ഇത്തരം തീപ്പൊരികൾ പാറിവീണാലുടൻ ശുഷ്കേന്ധനംപോലെ കത്തിയാളുന്ന ഒരു ഹൃദയമായിരുന്നു ട്രാട്സ്കിയുടേത്. അതുകൊണ്ടു വിദ്യാർത്ഥിജീവിതകാലത്തുതന്നെ അദ്ദേഹം വിപ്ലവോദ്യമങ്ങളിൽ ഏർപ്പെടുന്നതിനിടയായി. പുത്രനിൽ കണ്ട ഈ വ്യതിയാനം മാതാപിതാക്കന്മാരെ വല്ലാതെ വ്യാകുലപ്പെടുത്തി. വളരെ ഉപദേശിച്ചിട്ടും ഫലമില്ലെന്നുകണ്ട് ഒടുവിൽ പിതാവു ക്രുദ്ധനായി പുത്രനെ ഗൃഹത്തിൽനിന്നു ബഹിഷ്കരിച്ചു. മറ്റുള്ളവരുടെ രക്ഷയ്ക്കുവേണ്ടിയാണ് ഇപ്രകാരം ചെയ്തത്. ഇങ്ങനെ പതിനേഴാമത്തെ വയസ്സിൽത്തന്നെ നൈസർഗികപ്രേരണയാൽ സ്വഹൃദയത്തിൽ കുടികൊണ്ട ആശയങ്ങൾ അടിച്ചമർത്താത്തതുമൂലം ട്രാട്സ്കിക്കു നിസ്സഹായനായി വീടുവിട്ടുപോകേണ്ടിവന്നു. ആദ്യമായി സ്വന്തം വീട്ടിൽ ആരംഭിച്ച ഈ ബഹിഷ്കരണം പിന്നീടു സ്വന്തം രാജ്യത്തിലും യൂറോപ്പുഖണ്ഡത്തിലെ മറ്റെല്ലാ രാജ്യങ്ങളിലും ആവർത്തിക്കപ്പെടാനിടയായതാണ് ഇതിലേറ്റവും രസാവഹമായ ഭാഗം.

1896, തന്റെ ജീവിതത്തിൽ ഒരു മാറ്റം ഉണ്ടാക്കിയ സംവത്സരമാണെന്ന് അദ്ദേഹം പറയുന്നു. മനുഷ്യസമുദായത്തിൽ തനിക്കുള്ള സ്ഥാനമേതാണെന്നുള്ള പ്രശ്നം അദ്ദേഹത്തിന്റെ ഗാഢചിന്തയ്ക്ക് വിഷയീഭവിച്ചത് അക്കൊല്ലത്തിലാണ്. വീടുവിട്ടു പുറത്തിറങ്ങിയതിനുശേഷം അദ്ദേഹം തന്റെ കൂട്ടത്തിൽപ്പെട്ട സ്നേഹിതന്മാരുമായി ഒരു രഹസ്യസംഘം സ്ഥാപിക്കുകയും നിയമത്തിന്റെ പിടിയിൽനിന്നു നീങ്ങിനിൽക്കത്തക്കവണ്ണം ഒരു വ്യാജനാമം സ്വീകരിച്ചു തൊഴിലാളികളുടെയിടയിൽ പ്രചരണവേലയാരംഭിക്കുകയും ചെയ്തു. ഇതിലേക്കു വേണ്ട ലഘുലേഖകൾ അച്ചടിക്കുക മുതലായ സകല ജോലികളും ഈ വിദ്യാർത്ഥിവീരൻതന്നെയാണു നടത്തിയത്. തൊഴിലാളികളും പാവപ്പെട്ട കൃഷിക്കാരും മറ്റും ഈ ചെറുപ്പക്കാരെ രഹസ്യമായി സഹായിച്ചിരുന്നു. അന്ധനായ ഒരു തൊഴിലാളിയുടെ വക ഒരു ഇടുങ്ങിയ മുറിക്കുള്ളിൽ രാത്രിസമയത്താണ് പ്രചരണവേലയ്ക്കുള്ള സാമഗ്രികൾ ഇവർ ഒരുക്കിയിരുന്നത്. അന്ന് ആ ജീർണിച്ച മുറിക്കുള്ളിൽ ഒരു പഴയ മണ്ണെണ്ണവിളക്കിനു ചുറ്റും കുടിയിരുന്ന് ഉറക്കമിളച്ചു നാലഞ്ചു ചെറുപ്പക്കാർ ധൃതിയിൽ എഴുതുകയും അച്ചടിക്കുകയും ചെയ്തിരുന്നപ്പോൾ ഈ ബാലന്മാരുടെ എളിയ ഉദ്യമം അടുത്തകാലത്ത് ഒരു വമ്പിച്ച സാമ്രാജ്യത്തിന്റെ നാരായവേരു മുറിക്കുവാൻ പര്യാപ്തമാകുമെന്ന് ആരും സ്വപ്നേപി വിചാരിച്ചിരുന്നില്ല. ട്രാട്സ്കിയുടെ പിതാവുതന്നെ ഒരിക്കൽ ഇതിനെപ്പറ്റി കളിയാക്കുകയും ഈ കുട്ടികളുടെ ശ്രമം ഫലിക്കണമെങ്കിൽ മൂന്നു നൂറ്റാണ്ടുകൂടി കഴിയണമെന്നു പറകയുംചെയ്തിട്ടുണ്ടത്രേ. വിജയസിദ്ധിയിൽ അന്നുതന്നെ വിശ്വാസമുണ്ടായിരുന്ന പുത്രന് ഈ പ്രവചനം തെറ്റിപ്പോയെന്നു തെളിയിക്കുവാൻ പിന്നീട് ഇരുപത്തൊന്നു വർഷം മാത്രമേ വേണ്ടിവന്നുള്ളൂ. റഷ്യയിൽ സോവിയറ്റുഭരണം സ്ഥാപിച്ച് അതിലെ ഒരു അധിനായകസ്ഥാനത്ത് തന്റെ പുത്രൻ ആരാധ്യപുരുഷനായി വാഴുന്നതു



കാണുവാനും ഈ പിതാവിനു ഭാഗ്യം സിദ്ധിച്ചു. അന്നു കാണാൻ ചെന്നപ്പോൾ പണ്ടത്തെ ദീർഘദർശനം ട്രാട്സ്കി അനുസ്മരിപ്പിക്കുകയും പുത്രന്റെ ബാല്യദർശനമാണ് തന്റെ വാർദ്ധക്യവീക്ഷണത്തേക്കാൾ ശരിയായി കലാശിച്ചതെന്നു പിതാവ് സമ്മതിക്കുകയും ചെയ്തു.

## ജയിൽവാസം

1896–ൽ ആരംഭിച്ച വിപ്ലവപരിശ്രമങ്ങൾ രണ്ടുകൊല്ലക്കാലമേ തുടർന്നുകൊണ്ടുപോകാൻ സാധിച്ചുള്ളു. അപ്പോഴേക്കും പ്രവർത്തകന്മാർ അറസ്റ്റിൽപ്പെട്ടു. ഇങ്ങനെ ട്രാട്സ്കി പത്തൊൻപതാമത്തെ വയസ്സിൽ തന്റെ ജയിൽജീവിതം ആരംഭിച്ചു. അന്നുമുതൽ ഈ ധീരാത്മാവ് അനുഭവിച്ച കഷ്ടതകൾ എത്രമാത്രമാണെന്ന് എഴുതിയറിയിക്കാൻ പ്രയാസമത്രേ. സ്വേച്ഛാധികാരപ്രമത്തതയ്ക്കും പ്രജാസഞ്ചയമർദനത്തിനും കുപ്രസിദ്ധിനേടിയ സാർചക്രവർത്തിയുടെ ദുർഭരണം നടക്കുന്ന ആ കാലത്ത് രാജദ്രോഹകുറ്റം ഏറ്റു തടവിൽ പോകുന്നവരുടെ സ്ഥിതി ഏകദേശം ഊഹിക്കാവുന്നതാണല്ലോ. അന്നത്തെ നീതിന്യായക്കോടതികളിലെ അഴിമതികൾക്ക് അളവില്ലായിരുന്നു. കുറ്റം രാജദ്രോഹമെന്ന വകുപ്പിൽപ്പെട്ടാൽ അത് എത്ര ലഘുവായാലും വേണ്ടില്ല, അതികഠിനമായ ശിക്ഷയായിരിക്കും ലഭിക്കുക. മിക്കവാറും സൈബീരിയയിലേക്കു നാടുകടത്തുകയായിരുന്നു പതിവ്. അന്നത്തെ സൈബീരിയ ഭൂലോകത്തിലെ ഒരു നരകംതന്നെയായിരുന്നു. അവിടത്തെ തുളച്ചുകയറുന്ന തണുപ്പും വയറുകടിയുണ്ടാക്കുന്ന ആഹാരവുംകൊണ്ടു പൊറുതിമുട്ടി വളരെ തടവുകാർ ആത്മഹത്യചെയ്തിട്ടുണ്ട്! അറസ്റ്റ് ചെയ്യപ്പെട്ടാൽ ഒരു ശിക്ഷാവിധിയുണ്ടാകുന്നതു പലപ്പോഴും വളരെക്കാലം കഴിഞ്ഞിട്ടായിരിക്കും. അത്രയുംകാലത്തെ ജയിൽവാസംതന്നെ ഏതു കുറ്റത്തിനും മതിയായ ശിക്ഷയാകത്തക്കവണ്ണം ഭയങ്കരമാകുന്നു. ഈ ദുരിതഗർത്തങ്ങളിൽക്കൂടിയാണ് ട്രാട്സ്കിയുടെ യൗവനകാലം കടന്നുപോകുന്നത്. നാടുകടത്തലിൽപ്പെട്ട് സൈബീരിയയിലേക്കു പോകുന്നതിനുമുമ്പായി രണ്ടരക്കൊല്ലം അദ്ദേഹത്തിനു ജയിൽവാസം അനുഭവിക്കേണ്ടിവന്നു. ഇക്കാലത്ത് ആകെ ഇരുപതു ജയിലുകളിൽ അദ്ദേഹം താമസിച്ചിട്ടുണ്ട്. അവിടത്തെ തടവുമുറികളിലെ 'കഥ' മാനുഷദുഷ്കർമങ്ങളുടെ പരമാവധി കാട്ടുന്നതായിരുന്നു. കാറ്റും വെളിച്ചവും കടക്കാത്ത ഇടുങ്ങിയ മുറി, ദുഷിച്ച ആഹാരം, ജീർണിച്ച വസ്ത്രം, മൂട്ടയും പുഴുവും നിറഞ്ഞ വയ്ക്കോൽക്കിടക്ക—ഇവയൊക്കെയായിരുന്നു അന്നത്തെ ജീവിതാനുഭവങ്ങൾ! ഇങ്ങനെ ഒന്നോ രണ്ടോ ദിവസമല്ല, മാസമല്ല, രണ്ടരക്കൊല്ലം മുഴുവൻ! അതും ചോരത്തിളപ്പുള്ള യൗവനാരംഭത്തിൽ! ഒരു മനുഷ്യന് ഇതിൽപ്പരം കഷ്ടമായി എന്താണു വരാനുള്ളത്? ഒരു ജയിലിൽ അദ്ദേഹത്തിനു മൂന്നു മാസക്കാലം തുടർച്ചയായി ഒരൊറ്റ 'അടിയുടുപ്പു' (underwear) കൊണ്ടു കഴിച്ചുകൂട്ടേണ്ടിവന്നു. അഴുക്കുനീക്കുവാൻ സോപ്പുപോലും ഉണ്ടായിരുന്നില്ല.

ഈ ദുസ്സഹാവസ്ഥയിലും ട്രാട്സ്കി നിരന്തരമായി പുസ്തകപാരായണത്തിലേർപ്പെട്ടിരുന്നു. ജയിലുകളിൽവെച്ച് അദ്ദേഹം വായിച്ചുതീർത്തിട്ടുള്ള പുസ്തകങ്ങൾക്കു കണക്കില്ല. ഇതിലേക്ക് പുറമേനിന്നു പല സൗകര്യങ്ങളും

രഹസ്യമായി ലഭിച്ചിരുന്നു. രാഷ്ട്രീയത്തടവുകാരെ ഇങ്ങനെ പലപ്രകാരത്തിലും ഗൂഢമായി നാട്ടുകാരും ചിലപ്പോൾ ഗവൺമെന്റുദ്യോഗസ്ഥന്മാർതന്നെയും സഹായിച്ചിരുന്നു എന്നുള്ളതു പ്രത്യേകം സ്മരണീയമാണ്. പുറമേനിന്ന് എന്തെങ്കിലും തടവുമുറിയിലേക്ക് എത്തിച്ചുകൊടുക്കുന്നതിനു പല വഴികളുമുണ്ടായിരുന്നു. അതുകൊണ്ടു ഗ്രന്ഥപാരായണത്തോടൊപ്പം വിപ്ലവോദ്യമങ്ങൾ തുടർന്നുകൊണ്ടിരിക്കുന്നതിനും ട്രാട്സ്കിക്കു സാധിച്ചു. അദ്ദേഹം ബൈബിൾ വായിച്ചതും തടവിൽവെച്ചാണ്. പക്ഷേ, അതു മതം പഠിക്കുവാൻ വേണ്ടിയായിരുന്നില്ല. ഫ്രഞ്ച്, ജർമൻ തുടങ്ങിയ ഇതരഭാഷകൾ പഠിക്കുവാൻ കണ്ട എളുപ്പവഴിയായിരുന്നു അത്. ബൈബിളിന്റെ പല ഭാഷാന്തരങ്ങളും സ്വഭാഷയിലേതുമായി ഒത്തുനോക്കി മറ്റാരുടെയും സഹായംകൂടാതെയാണ് ഇക്കാര്യം സാധിച്ചത്. കൈയിൽ കിട്ടിയതെല്ലാം വായിച്ചുതള്ളുക അന്നു പതിവായിരുന്നു. യാഥാസ്ഥിതികന്മാർ മാത്രം ലാളിക്കുന്ന പല 'പഴഞ്ചൻ' മാസികകളുടെയും പത്രങ്ങളുടെയും മറ്റും അനേകവർഷത്തെ ലക്കങ്ങൾ ഒരു ജയിൽ ലൈബ്രറിയിൽ കിടന്നിരുന്നതു മുഴുവൻ സമയം കൊല്ലുവാൻവേണ്ടി അദ്ദേഹം വായിച്ചുതീർത്തു. മതം, രാജ്യതന്ത്രം മുതലായവയുടെ പേരിൽ മനുഷ്യർ എന്തെല്ലാം വിഡ്ഢിത്തങ്ങൾ കാട്ടിക്കൂട്ടുകയും എഴുതിപ്പിടിപ്പിക്കുകയും ചെയ്തിട്ടുണ്ടെന്ന് ഈ വായനക്കാലത്താണ് ട്രാട്സ്കിക്കു തികച്ചും അനുഭവപ്പെട്ടത്. ചുരുക്കത്തിൽ തടവുമുറിയായിരുന്നു അദ്ദേഹത്തിന്റെ യഥാർത്ഥ വിദ്യാലയം. ഭാവിജീവിതത്തിന് ആവശ്യമായ പല വിഷയങ്ങളിലും ഉപരിപഠനം നടത്തിയതും ഇക്കാലത്താണ്. സൈബീരിയയിലേക്കു പോകുന്നതിനു മുമ്പുള്ള ആറുമാസം മോസ്കോ ജയിലിലാണ് അദ്ദേഹം കഴിച്ചുകൂട്ടിയത്. ട്രാട്സ്കി ലെനിനെപ്പറ്റി ആദ്യമായി കേട്ടത് ഈ ജയിലിൽവെച്ചാണത്രേ. ലെനിൻ അന്നുതന്നെ പ്രസിദ്ധനായിക്കഴിഞ്ഞിരുന്നു. ഈ ജയിലിൽ ഉണ്ടായ വേറെ ചില അനുഭവങ്ങളും സ്മരണീയങ്ങളാണ്. അതിലൊന്ന് ഈ യുവാവിന്റെ വിവാഹമാകുന്നു. അതും ജയിലിൽവെച്ചുതന്നെ നടത്തി. ഭാര്യ ഭർത്താവിനെപ്പോലെ ഒരു രാഷ്ട്രീയത്തടവുകാരിയായിരുന്നു. ഇവർ അദ്ദേഹത്തിന്റെ ഉദ്യമങ്ങളിൽ വളരെ സഹായിച്ചിട്ടുണ്ട്. ട്രാട്സ്കിയുടെ ശരീരം ബന്ധനത്തിലായിരുന്നെങ്കിലും അദ്ദേഹത്തിന്റെ മനസ്സും നോട്ടവും തൊഴിലാളികളുടെയിടയിലായിരുന്നു. ഇക്കാലമത്രയും അദ്ദേഹം അവരുടെ സ്ഥിതിഗതികൾ സൂക്ഷിച്ചുനോക്കി പഠിച്ചു. ലഘുലേഖകൾ വഴിയായും മറ്റും ജനഹൃദയങ്ങളിൽ വിപ്ലവബീജം കുത്തിവെയ്ക്കുക എന്നതായിരുന്നു അദ്ദേഹത്തിന്റെ നിരന്തരധ്യാനം. ഇതിലേക്കു ഗൂഢമാർഗമായി ലഭിച്ച ഒരു സന്ദർഭവും ഈ ദീർഘദർശി പാഴാക്കിക്കളഞ്ഞില്ല. ഈ രണ്ടരക്കൊല്ലംകൊണ്ടു തൊഴിലാളികളെ പൂർവാധികം ഉണർത്തുന്നതിനും വിപ്ലവകാരികളുടെ സംഖ്യ വർദ്ധിപ്പിക്കുന്നതിനും അദ്ദേഹത്തിനു സാധിച്ചു. ഇത്രയും കഴിഞ്ഞാണ് ശിക്ഷാവിധിയനുസരിച്ചു സൈബീരിയയിലേക്കുള്ള ആദ്യത്തെ പുറപ്പാട്.

## സൈബീരിയ

മോസ്കോവിൽനിന്നും സൈബീരിയയിലേക്കുള്ള യാത്ര അതിദുസ്സഹമായിരുന്നു. 1900-ത്തിൽ ആണ് ട്രാട്സ്കിയെ അങ്ങോട്ടു കൊണ്ടുപോയത്. സൈബീരിയ റഷ്യയിലെ ആൻഡമാൻദ്വീപാണ്. അവിടെ ചെല്ലുന്ന തടവുകാർക്ക് പാർക്കുന്നതിനു പ്രത്യേകം കോളനികൾ (Edill Colonies) ഉണ്ട്. ഇവിടത്തെ വാസം നാട്ടിലെ ജയിൽവാസത്തേക്കാൾ കഷ്ടമാണെന്നു മുമ്പു സൂചിപ്പിച്ചിട്ടുണ്ടല്ലോ. ഇവിടെക്കിടന്ന് ആജീവനാന്തം നരകം അനുഭവിക്കുവാനാണ് സാർചക്രവർത്തി വിധികല്പിച്ചത്. പക്ഷേ, അടുത്ത ഭാവിയിൽത്തന്നെ തന്റെ സർവസ്വവും ദഹിപ്പിക്കത്തക്കവണ്ണമുള്ള അഗ്നികണങ്ങൾ ഈ തടവുകാരൻ തടവുമുറികളിൽനിന്നുതന്നെ നാനാദിക്കിലേക്കും അയച്ചുകൊണ്ടിരിക്കുന്നുണ്ടെന്ന് ആ ദുർഭരണകൂടസ്ഥൻ ധരിച്ചിരുന്നില്ല. രണ്ടുകൊല്ലം ട്രാട്സ്കി സൈബീരിയയിൽ താമസിച്ചു. പത്നിയും കൂടെയുണ്ടായിരുന്നു. അവർക്ക് രണ്ടു പെൺകുട്ടികളും ജനിച്ചു. ഈ പെൺകുട്ടികൾ പിൽക്കാലത്ത് വിപ്ലവരംഗത്തിലെ പ്രസിദ്ധനടികളായിത്തീരുന്നുണ്ട്. കോളനിയിലെ വിശ്രമജീവിതം ട്രാട്സ്കിക്ക് ധാരാളം എഴുതുന്നതിനും വായിക്കുന്നതിനും സൗകര്യമുണ്ടാക്കി. പത്രങ്ങളിലേക്കു ലേഖനങ്ങൾ അയച്ചുകൊണ്ടും കാറൽമാർക്സിന്റെ സിദ്ധാന്തങ്ങൾ പഠിച്ചുകൊണ്ടുമാണ് അദ്ദേഹം ദിവസങ്ങൾ നയിച്ചത്. പ്രസിദ്ധ ഗ്രന്ഥകാരന്മാരായ ഗിഡെ മോപ്പസാങ് (Maupassant), ഇബ്സൻ (Ibsen), ഗോർക്കി (Gorky) മുതലായവരെപ്പറ്റി ഇവിടെവെച്ച് അദ്ദേഹം ലേഖനങ്ങൾ എഴുതിയിട്ടുണ്ട്. പുറമേനിന്നും ചാരന്മാർവഴി അദ്ദേഹത്തിനു നല്ല പുസ്തകങ്ങൾ കിട്ടിക്കൊണ്ടിരുന്നു. ഇക്കൂട്ടത്തിൽ ലെനിൻ ജനീവയിൽവെച്ച് എഴുതിയ 'എന്താണു ചെയ്യേണ്ടത്' (What is to be done) എന്ന ഗ്രന്ഥവും ഉണ്ടായിരുന്നു. ഇങ്ങനെ രണ്ടുകൊല്ലം കഴിച്ചശേഷം 1902-ൽ സൈബീരിയയിൽനിന്നും രക്ഷപ്പെടാൻ അദ്ദേഹം തീർച്ചയാക്കി. പത്നിയും ഇതിലേക്കു പ്രേരിപ്പിച്ചു. ചാരന്മാരുടെ സഹായത്തോടുകൂടി ഒരു കള്ള പാസ്പോർട്ടുംകൊണ്ട് പല ഉപായങ്ങളും പ്രയോഗിച്ച് അക്കൊല്ലത്തിൽത്തന്നെ അദ്ദേഹം റഷ്യയുടെ അതിർത്തി കടന്നു. ട്രാട്സ്കി എന്ന പേരിന്റെ ആഗമം അറിയുന്നത് ഈയവസരത്തിൽ രസകരമായിരിക്കും. ഇത് അദ്ദേഹത്തിന്റെ സാക്ഷാൽ പേരല്ല. അന്ന് ആ പാസ്പോർട്ടിൽ പെട്ടെന്നു തോന്നിയപോലെ അദ്ദേഹം എഴുതിച്ചേർത്ത ഒരു വ്യാജനാമധേയം മാത്രമാണത്. പിന്നീട് ഈ പേരിൽ ധാരാളം ഗ്രന്ഥങ്ങളും പ്രബന്ധങ്ങളും എഴുതുകയാൽ അതു സ്വന്തമായിത്തീർന്ന് ലോകപ്രസിദ്ധമാകയും ചെയ്തു. പ്രച്ഛന്നവേഷത്തിലുള്ള ഈ പോക്കിൽ അദ്ദേഹത്തിനു ഭാര്യയെയും കുട്ടികളെയും വേർപെടേണ്ടിവന്നു. പിന്നീടു തമ്മിൽ കാണുന്നതിനു വളരെക്കാലം വേണ്ടിവന്നതിനാൽ അവരുടെ ദാമ്പത്യബന്ധം അതോടുകൂടി അവസാനിക്കുകയും ചെയ്തു.

## വിദേശയാത്ര

റഷ്യ വിട്ടു നേരെ വിയന്നയിലേക്കാണ് ട്രാട്സ്കി പോയത്. അവിടത്തെ സ്ഥിതിസമത്വവാദികളിൽ പ്രമാണിയായ ഡോക്ടർ വിക്ടർ ആഡ്ലറെ ആദ്യമായി ചെന്നുകണ്ട് അദ്ദേഹത്തിന്റെ ധനസഹായത്തോടുകൂടി ലണ്ടനിലേക്കു തിരിച്ചു. അന്ന് ലെനിൻ താമസിച്ചിരുന്നത് ലണ്ടനിലായിരുന്നു. ജനീവ, ലണ്ടൻ

മുതലായ വിദേശനഗരങ്ങളിലിരുന്ന് റഷ്യയെ ലക്ഷ്യമാക്കി പ്രചരണവേല നടത്തുകയായിരുന്നു ലെനിൻ ചെയ്തിരുന്നത്. ഇതിലേക്ക് ഗൂഢമായി റഷ്യയിലേക്കു പ്രവർത്തകന്മാരെ അയയ്ക്കുകയും അവിടെനിന്ന് ഇങ്ങോട്ടു കൊണ്ടുവരികയും പത്രങ്ങൾ നടത്തുകയും മറ്റുമായിരുന്നു പ്രധാന ജോലികൾ.

1902–ൽ ലണ്ടനിൽവെച്ചാണ് ഈ കൃഷ്ണാർജുനന്മാർ തമ്മിൽ ആദ്യമായി കാണുന്നത്. ഇത്ര ചെറുപ്പത്തിൽത്തന്നെ വിപ്ലവക്കളരിയിൽ പയറ്റി പഴക്കവും പരിചയവും നേടിയ യുവധീരനായ ട്രാട്സ്കിയെ നേരിട്ടു കണ്ടപ്പോൾ ലെനിനും അദ്ദേഹത്തിന്റെ പത്നിക്കും അതിയായ സന്തോഷവും വിജയ വിശ്വാസവും ഉണ്ടായി. അനന്തരം തന്റെ കാര്യപരിപാടി അനുസരിച്ചുള്ള ജോലികൾക്കായി അദ്ദേഹം ട്രാട്സ്കിയെ നിയമിച്ചു. വിദേശങ്ങളിൽ മുതലാളിത്തത്തിന് എതിരായി പൊതുജനാഭിപ്രായം രൂപവൽക്കരിക്കുക, തൊഴിലാളികളുടെ സംഘടനയുറപ്പിക്കുക എന്നിങ്ങനെ പല കാര്യങ്ങളിലും നമ്മുടെ കഥാനായകൻ നിയുക്തനായി. ലണ്ടനിൽത്തന്നെ ഏതാനും ദിവസങ്ങൾ ചുറ്റിസഞ്ചരിച്ച് അദ്ദേഹം പ്രസംഗങ്ങൾ ചെയ്തു. അനന്തരം പാരീസ്, ബർലിൻ, ബ്രസ്സൽസ് മുതലായ നഗരങ്ങളിലെ റഷ്യൻ വിദ്യാർത്ഥിസങ്കേതങ്ങളിൽപ്പോയി റഷ്യയിലെ അക്രമങ്ങളെപ്പറ്റി പ്രസംഗിച്ച് അവരെയെല്ലാം ഇളക്കി. അങ്ങനെ പ്രസംഗസഞ്ചാരം (Lecture Tour) ചെയ്തുകൊണ്ടു കുറേനാൾ കഴിച്ചു. 1903–ൽ റഷ്യൻ സോഷ്യൽ ഡിമോക്രേറ്റിക് പാർട്ടിയുടെ (The Russian Social Democratic Party) രണ്ടാമത്തെ കോൺഗ്രസ് ലണ്ടനിൽവെച്ചു കൂടിയപ്പോൾ ട്രാട്സ്കിയും അതിലെ ഒരു പ്രധാന പ്രവർത്തകനായിരുന്നു. ഈ കോൺഗ്രസ്സിൽവെച്ചാണ് പിന്നീട് പ്രസിദ്ധമായിത്തീർന്ന ബോൾഷെവിക്കുകൾ (Bolsheviks) എന്നും, മെൻഷെവിക്കുകൾ (Mensheviks) എന്നും പേരായ രണ്ടു ഭിന്നകക്ഷികളുണ്ടായത്. ആദ്യത്തെ വാക്കിനു ഭൂരിപക്ഷക്കാർ എന്നും രണ്ടാമത്തേതിന് അല്പപക്ഷക്കാർ എന്നും അർത്ഥമാകുന്നു. ട്രാട്സ്കി ഈ ഭിന്നിപ്പു കണ്ടു വിഷാദിച്ച് ഒരു കക്ഷിയിലും പ്രത്യേകമായിച്ചേരാതെ ഇരുകൂട്ടരേയും യോജിപ്പിക്കുന്നതിന് അതിപ്രയത്നം ചെയ്തുകൊണ്ടിരുന്നു. 1904–ലെ അദ്ദേഹത്തിന്റെ ശ്രമം മുഴുവനും ഈ ഉദ്ദേശ്യത്തോടുകൂടിയായിരുന്നു എന്നു കാണാം. ഇതിനിടയിൽ ചിലപ്പോഴൊക്കെ അഭിപ്രായഭേദംമൂലം ലെനിനുമായിട്ടും അദ്ദേഹത്തിനു വേർപിരിയേണ്ടിവന്നിട്ടുണ്ട്. ഒരിക്കൽ നിരസിച്ചുകളയുന്ന ട്രാട്സ്കിയുടെ അഭിപ്രായങ്ങളെ അനന്തരാനുഭവങ്ങൾകൊണ്ട് ശരിയെന്നുകണ്ട് വീണ്ടും പൂർണമായി സ്വീകരിക്കുന്നതിന് ലെനിൻ എപ്പോഴും തയ്യാറായിരുന്നു. എന്നാൽ, ഭാഗ്യവശാൽ ഈ നായകദ്വയം മിക്കവാറും ഏകാഭിപ്രായത്തോടുകൂടിയാണ് മുന്നോട്ടു പൊയ്ക്കൊണ്ടിരുന്നത്.

വിദേശവാസം ട്രാട്സ്കിക്കു പല വിധത്തിലും ഉപകരിച്ചു. ഇക്കാലത്താണ് രാഷ്ട്രവിജ്ഞാനത്തിൽ നാനാമുഖമായ പാണ്ഡിത്യം അദ്ദേഹം നേടിയത്. മാർക്സിന്റെ സിദ്ധാന്തങ്ങൾ ഓരോ രാജ്യത്തും ഏതെല്ലാം രീതിയിൽ പ്രചരിക്കുന്നു എന്ന് അദ്ദേഹം നേരിട്ടു കണ്ടു മനസ്സിലാക്കി. എഴുതാനും പ്രസംഗിക്കുവാനും അദ്ദേഹത്തിനുള്ള അനന്യമായ വൈദഗ്ദ്ധ്യം നല്ലപോലെ വെളിപ്പെട്ടതും ഇക്കാലത്താണ്. തരം കിട്ടുമ്പോൾ ഈ കർമശൂരനെ ഗൂഢമായി വീണ്ടും റഷ്യയിലേക്ക് അയയ്ക്കണമെന്നായിരുന്നു ലെനിൻ ആലോചിച്ചുകൊണ്ടിരുന്നത്. ട്രാട്സ്കിയും സോത്സാഹം അതിലേക്കു തയ്യാറായിരുന്നു. അദ്ദേഹത്തിന്റെ സാന്നിദ്ധ്യം റഷ്യയിൽ ആവശ്യമായിത്തീർന്ന സന്ദർഭം അപ്പോഴേക്കും വന്നുചേർന്നു. 1905 ജനുവരി 23–ാം തിയതി ട്രാട്സ്കി ജനീവയിൽ വന്നപ്പോൾ തലേദിവസം റഷ്യയിൽ നടന്ന ഒരു കൂട്ടക്കൊലയെപ്പറ്റി കേൾക്കാനിടയായി. തൊഴിലാളികളുടെയും കൃഷിക്കാരുടെയും ഒരു വമ്പിച്ച സംഘം ഒരു പുരോഹിതന്റെ നേതൃത്വത്തിൽ ചക്രവർത്തിയുടെ കൊട്ടാരത്തിൽ സങ്കടം ബോധിപ്പിക്കുവാൻ പുറപ്പെട്ടു. ആ ശാന്തസമൂഹത്തെ കൊട്ടാരവാതിൽക്കൽവെച്ച് പട്ടാളക്കാർ നിഷ്കരുണം വെടിവെച്ചു പിന്തിരിപ്പിക്കുകയും തൽഫലമായി സ്ത്രീകളും കുട്ടികളും ഉൾപ്പെടെ വളരെപ്പേർ മരിക്കുകയും ചെയ്തു. അന്നൊരു ഞായറാഴ്ചയുമായിരുന്നു. 'ബ്ലഡി സൺഡേ' (Bloody Sunday) എന്ന പേരിൽ ഇതു പിന്നീട് റഷ്യൻ ചരിത്രത്തിൽ കുപ്രസിദ്ധമാകയും ചെയ്തു. ട്രാട്സ്കി കേട്ടത് ഈ കൊലയെപ്പറ്റിയാണ്. തനിക്ക് റഷ്യയിൽ കടക്കേണ്ട അവസരം ആഗതമായെന്ന് അദ്ദേഹം നിശ്ചയിച്ചു. അദ്ദേഹം രണ്ടാമതു വിവാഹംചെയ്ത ഭാര്യയും അപ്പോൾ കൂടെയുണ്ടായിരുന്നു. രണ്ടുപേരുംകൂടി ഒരു വ്യാജപാസ്പോർട്ടിന്മേൽ ജനീവയിൽനിന്നും മ്യൂനിച്ചിലെത്തി, അവിടെനിന്നും വിയന്നയിലേക്കുതിരിച്ചു. റഷ്യയിലേക്ക് കടക്കേണ്ടവർക്ക് ആവശ്യമായ പാസ്പോർട്ടും പണവും മറ്റും സമ്പാദിച്ചുകൊടുക്കുന്നതിൽ അവിടെ ഡോക്ടർ വിക്ടർ ആഡ്ലർ ബദ്ധശ്രദ്ധനായിരുന്നു. കണ്ടുപിടിച്ചാലുടൻ മരണശിക്ഷ ലഭിക്കുമായിരുന്ന ആ സന്ദർഭത്തിൽ അദ്ദേഹം യാതൊരു കൂസലുംകൂടാതെ പല തന്ത്രങ്ങളും പ്രയോഗിച്ചു റഷ്യയിൽ കടന്നുകൂടി. അവിടത്തെ പ്രധാനനഗരമായ സെന്റ് പീറ്റേഴ്സ് ബർഗ്ഗ് (ഇപ്പോൾ ലെനിൻഗ്രാഡ്) കൂട്ടവും കൊലയും കൊണ്ട് തൊട്ടാൽ പൊട്ടത്തക്കവിധം വിജൃംഭിച്ചു നില്ക്കുകയായിരുന്നു. സ്ഥിതിഗതികളെല്ലാം ട്രാട്സ്കി ഒരു നോട്ടത്തിൽ മനസ്സിലാക്കി. ഒരു ഭയങ്കരവിപ്ലവത്തിനുള്ള സകലതും സജ്ജീകരിക്കുവാൻ അദ്ദേഹം ഉടൻ തയ്യാറായി. പല ഗൃഹങ്ങളിലും വേഷം മാറി ഒളിച്ചു താമസിച്ചുകൊണ്ടാണ് ഈ കാര്യം നടത്തിയത്. ഇക്കൂട്ടത്തിൽ കുറെ ദിവസം ഒരു കണ്ണാശുപത്രിയിൽ നേത്രരോഗം നടിച്ചും അദ്ദേഹം താമസിക്കുകയുണ്ടായി. റഷ്യ ഒട്ടുക്കു കൊളുത്തേണ്ടതായ തീയ്യ് ആദ്യം ഈ പട്ടണത്തിൽ കൊളുത്തി പരീക്ഷിക്കുവാനാണ് ട്രാട്സ്കി നിശ്ചയിച്ചത്. മുഹൂർത്തം അടുത്തു വന്നപ്പോൾ അദ്ദേഹം അതു പരീക്ഷിച്ചു. 1905–ലെ ഒക്ടോബർ വിപ്ലവം എന്ന പേരിൽ പ്രസിദ്ധമായ ആ സ്വാതന്ത്ര്യസമരം ഈ രീതിയിലാണു സംഭവിച്ചത്. അതിലെ സൂത്രധാരനും പ്രധാനനടനും ട്രാട്സ്കിയായിരുന്നു. തൊഴിലാളികളെ ഇളക്കുന്നതിലും അവരെ വേണ്ടമാർഗ്ഗത്തിൽ നയിക്കുന്നതിലും അദ്ദേഹം അന്നു പ്രദർശിപ്പിച്ച സാമർത്ഥ്യം സർവരെയും അത്ഭുതപ്പെടുത്തി. അതുവരെ മിക്കവാറും അജ്ഞാതനായിരുന്ന ട്രാട്സ്കി പെട്ടെന്ന് അതിപ്രസിദ്ധനായ ഒരു അത്ഭുതമനുഷ്യനായി പ്രത്യക്ഷപ്പെട്ടു. റഷ്യൻജനത അദ്ദേഹത്തെ ആരാധി

ക്കാൻ തുടങ്ങി. അത്രമാത്രം മഹത്തായ കർമശൂരതയാണ് അന്ന് അദ്ദേഹം പ്രകാശിപ്പിച്ചത്. എങ്കിലും അന്നത്തെ വിപ്ലവം പൂർണവിജയത്തിൽ കലാശിച്ചില്ല. വിപ്ലവകാരികൾ കൂട്ടംകൂട്ടമായി വന്നു നഗരം വളഞ്ഞെങ്കിലും അതു പിടിച്ചെടുക്കുന്നതിനുമുമ്പ് ചക്രവർത്തിയുടെ സൈന്യം അവരെ കീഴ്പ്പെടുത്തിക്കളഞ്ഞു. അനന്തരമുണ്ടായ അറസ്റ്റിൽപ്പെട്ട് ട്രാട്സ്കി വീണ്ടും ബന്ധനസ്ഥനായി;

## വീണ്ടും ജയിൽ

ഇനിയുള്ള ജീവിതകഥ ഇതിലും വിചിത്രമാകുന്നു. പരിണാമം വിജയത്തിലായില്ലെങ്കിലും ഇപ്പോഴുണ്ടായ ജനക്ഷോഭം വരാൻപോകുന്ന മഹാവിപ്ലവത്തിന്റെ മുഖവുരയാണെന്ന് ട്രാട്സ്കിക്ക് അറിയാമായിരുന്നു. അതുകൊണ്ട് അദ്ദേഹം നിരാശനായില്ല. ലെനിൻ ഈ അവസരത്തിൽ എങ്ങനെയോ രക്ഷപ്പെട്ട് ഫിൻലണ്ടിൽ (Finland) ഗൂഢവാസം ചെയ്കയായിരുന്നു. ട്രാട്സ്കിയുടെ 26-ാമത്തെ വയസ്സിലാണ് ഈ രണ്ടാമത്തെ ജയിൽവാസം വേണ്ടിവന്നത്. ഇതു പതിനഞ്ചു മാസത്തോളം നീണ്ടുനിന്നു. അപ്പോൾ കഴിഞ്ഞവിപ്ലവത്തിന്റെ പ്രാധാന്യത്തെ സ്ഥാപിച്ചുകൊണ്ട് 'റഷ്യയും വിപ്ലവവും' (Russia and Revolution) എന്ന ഗ്രന്ഥം എഴുതിത്തീർത്തത് ഇക്കാലത്താണ്. തടവുമുറി ഇപ്പോഴും അദ്ദേഹത്തിന് ഒരു വിദ്യാലയംതന്നെയായിരുന്നു. 1906 സെപ്തംബർ 26-ാം തിയതി ഇവരുടെ കേസ് വിസ്താരം തുടങ്ങി. അതിസാമർത്ഥ്യത്തോടെ വേണ്ട തെളിവുകൾ ശേഖരിച്ചു കോടതിയിൽ അദ്ദേഹം വാദിച്ചുനോക്കിയെങ്കിലും ഫലമുണ്ടായില്ല. സൈബീരിയയിലേക്കുള്ള നാടുകടത്തൽ രണ്ടാമതും ഈ കർമയോഗിയെ റഷ്യൻരംഗത്തുനിന്നും നീക്കംചെയ്തു.

## പിന്നെയും സൈബീരിയ

അത്ഭുതാവഹമായ മനസ്സാന്നിദ്ധ്യത്തോടെ ഏതാപത്തിനോടും എതിരിടുവാനുള്ള ശക്തി അന്ന് അദ്ദേഹത്തിനുണ്ടായിരുന്നു. അതുകൊണ്ട് സൈബീരിയയിലെത്തിയ ഉടൻതന്നെ അവിടെനിന്നും രക്ഷപ്പെടുവാൻ അദ്ദേഹം തീർച്ചയാക്കി. ഇക്കാര്യം ഇത്തവണ പണ്ടത്തേക്കാൾ പതിന്മടങ്ങു പ്രയാസമുള്ളതായിരുന്നു. പോലീസിന്റെ ദൃഷ്ടിയിൽപ്പെടാതെ പുറത്തുചാടുവാൻ ഒരുവിധത്തിലും നിവൃത്തിയുണ്ടായിരുന്നില്ല. ഒടുവിൽ അപായകരമായ ഒരു മാർഗം തന്നെ ട്രാട്സ്കി സധൈര്യം അവലംബിച്ചു. മനുഷ്യസഞ്ചാരം അധികമില്ലാത്ത ഹിമാവൃതങ്ങളായ ആർടിക് (Arctic) പ്രദേശങ്ങളിലൂടെ യാത്ര ചെയ്വാനാണ് അദ്ദേഹം നിശ്ചയിച്ചത്. ഇതൊരു സാഹസപ്രവൃത്തിതന്നെയായിരുന്നു. ഒരുതരം മാനിനെ കെട്ടി മഞ്ഞിലൂടെ ഓടിക്കുന്ന ഒരു വണ്ടി ഇതിലേക്ക് ഏർപ്പാടുചെയ്തു. വണ്ടിയിൽ വയ്ക്കോൽനിറച്ച് അതിനുള്ളിൽ കിടന്നു പുറമേ കയറുകൊണ്ടു കെട്ടി ഏറ്റവും ഗോപ്യമായി യാത്രതിരിച്ചു. അധികാരികൾ അതൊരു വെറും വൈക്കോൽവണ്ടിയായി മാത്രമേ കണക്കാക്കിയുള്ളു. പ്രാചീനറഷ്യയുടെ അന്തകനും നവീനറഷ്യയുടെ സ്രഷ്ടാവുമായ ഒരു വീരാത്മാവ് ആ വൈക്കോൽക്കെട്ടിനകത്തുണ്ടെന്ന് ആരാണു സംശയിക്കുക? ഹിമപ്രദേശത്തുകൂടി ഒരു വമ്പിച്ച സാമ്രാജ്യത്തിന്റെ അതിർത്തി കടക്കുവാനുള്ള ഈ



യാത്ര എത്ര ആപൽക്കരമാണെന്ന് ഊഹിക്കുകയാണു നല്ലത്. അത്യുഗ്രമായ തണുപ്പും സഹിച്ചു ശരിയായ ആഹാരംപോലും ലഭിക്കാതെ പന്ത്രണ്ടുദിവസം തുടർച്ചയായി ഈവിധം യാത്രചെയ്തിനുശേഷമേ അദ്ദേഹം അതിർത്തിപ്രദേശത്തുള്ള ഒരു ചെറിയ തീവണ്ടിസ്റ്റേഷനിലെത്തിയുള്ളൂ. അവിടെനിന്നും തീവണ്ടിവഴി ലെനിൻ താമസിച്ചിരുന്ന ഫിൻലണ്ടിൽ ചെന്നുചേർന്നു. ഈ തിരിച്ചുവരവ് ലെനിനും മറ്റുള്ളവർക്കും ഒരു യാദൃച്ഛികസംഭവം തന്നെയായിരുന്നു. സകലരക്ഷാമാർഗങ്ങളും തടഞ്ഞ് സൈബീരിയൻനരകത്തിൽ അടയ്ക്കപ്പെട്ട ട്രാട്സ്കി എങ്ങനെ ജീവനോടുകൂടി ഈവിധം തിരിച്ചെത്തിയെന്നോർത്ത് അവരെല്ലാം ആശ്ചര്യപരതന്ത്രരായി. ആനന്ദഭരിതനായ ലെനിൻ കുറേദിവസം ട്രാട്സ്കിയെ തന്റെകൂടെ താമസിപ്പിച്ചു. അപ്പോഴും താൻ ആപൽപരിധിക്കുള്ളിൽത്തന്നെയെന്നു കണ്ട് അദ്ദേഹം അവിടെനിന്നും ദൂരെയുള്ള ഒരു ഗ്രാമത്തിലേക്കു ഗോപ്യമായി മാറി. ഇവിടത്തെ ശാന്തമായ ഗ്രാമീണജീവിതം കുറെനാൾ അദ്ദേഹം ആസ്വദിച്ചു. അപ്പോഴാണു തന്റെ സൈബീരിയൻ പലായനത്തെപ്പറ്റി 'ദെയർ ആൻഡ് ബാക്ക്'(There and Back) എന്ന പുസ്തകം എഴുതിത്തീർത്തത്. പക്ഷേ, ശത്രുസമീപത്ത് ഇങ്ങനെ എത്രനാൾ ഒളിച്ചുതാമസിക്കും? നാടുവിടുന്നതുതന്നെ തൽക്കാലം നല്ലതെന്ന് അദ്ദേഹം തീർച്ചയാക്കി. പുതിയ പുസ്തകം വിറ്റുകിട്ടിയ പണവുംകൊണ്ട് ഒരു 'സ്കാൻഡിനേവിയൻ' കപ്പലിൽ കയറി ട്രാട്സ്കി തന്റെ രണ്ടാമത്തെ വിദേശയാത്രയും ആരംഭിച്ചു. പിന്നീടു പത്തു കൊല്ലക്കാലം തുടർച്ചയായി വിദേശവാസം തന്നെ വേണ്ടിവന്നു.

## വീണ്ടും വിദേശവാസം

വിപ്ലവസാഹിത്യത്തിലുള്ള ഗ്രന്ഥനിർമാണവും പത്രനിർമാണവും പത്രപ്രവർത്തനവുംകൊണ്ടു വിദേശങ്ങളിലും ട്രാട്സ്കി ഒരു പ്രാമാണികനായിത്തീർന്നു. 1907-ൽ ലണ്ടനിൽവെച്ച് സോഷ്യലിസ്റ്റ് കോൺഗ്രസ്സിന്റെ ഒരു സമ്മേളനം നടന്നു. അവിടെ ലെനിൻ സർവപ്രമാണിയായിരുന്നെങ്കിലും അദ്ദേഹത്തിന്റെ സകല പ്രശംസയ്ക്കും പാത്രീഭവിച്ചുകൊണ്ട് ട്രാട്സ്കിയും ഒരു നേതാവായിത്തന്നെ പ്രശോഭിച്ചു. അന്നുണ്ടായ ഒരു സംഭവം ഇവിടെ സ്മരണീയമത്രേ. കോൺഗ്രസ് സമ്മേളനം കഴിഞ്ഞപ്പോൾ പ്രതിനിധികൾക്കു പലയിടത്തേക്കും തിരിച്ചുപോകുന്നതിനു പണമുണ്ടായിരുന്നില്ല. എല്ലാവരും ഒരു വിഷമസ്ഥിതിയിലായി. ഈ ദുർഘടഘട്ടത്തിൽ അവിചാരിതമായ ഒരു സഹായം ലഭിച്ചു. റഷ്യയിൽ സോവിയറ്റ് ഭരണം സ്ഥാപിക്കുന്ന കാലത്ത് മടക്കിക്കൊടുക്കാമെന്ന കരാറിന്മേൽ എല്ലാവരും ചേർന്ന് ഒരു പ്രോമിസറിനോട്ട് എഴുതിക്കൊടുത്താൽ ആവശ്യമുള്ള പണം തരാമെന്ന് ഇംഗ്ലണ്ടിലെ ലിബറൽ പാർട്ടിയിലെ ഒരംഗം സമ്മതിച്ചുപോൽ! ഭാവിയിൽ വിശ്വസിച്ചുകൊണ്ട് നിർദ്ധനന്മാരായ തങ്ങളുടെ കൈയൊപ്പിനു വിലകല്പിച്ചു പണംതരാൻ അന്ന് ഇങ്ങനെ ഒരു ഇംഗ്ലീഷുകാരൻ തയ്യാറായതിൽ അവരെല്ലാവരും അത്ഭുതപ്പെട്ടു. ഉടനെ നോട്ടെഴുതിക്കൊടുത്തു പണംവാങ്ങി. 1918-ൽ സോവിയറ്റ് ഭരണം സ്ഥാപിച്ച ഉടനെ ലെനിൻ ചെയ്ത പ്രവൃത്തി ഈ നോട്ടനുസരിച്ചുള്ള സംഖ്യ പലിശസ

ഹിതം തിരിച്ചുകൊടുക്കുക എന്നതായിരുന്നു.

ട്രാട്സ്കി ലണ്ടനിൽനിന്നും തിരിച്ചത് വിയന്നയിലേക്കാണ്. 1907 മുതൽ ഏഴു വർഷം സ്ഥിരമായി അവിടെത്തന്നെ താമസിച്ചു. 1908-ൽ വിയന്നയിൽനിന്നും അദ്ദേഹം ഒരു റഷ്യൻപത്രം തുടങ്ങി. വളരെ പ്രശസ്തി നേടിയ ഈ പത്രം വഴിയായിട്ടാണ് ട്രോട്സ്കിയുടെ രാഷ്ട്രീയസിദ്ധാന്തങ്ങളും റഷ്യൻ കാര്യനിരുപണങ്ങളും പുറമെ ധാരാളമായി പ്രചരിച്ചത്. വാദപ്രതിവാദങ്ങളിൽ ട്രാട്സ്കിയെ ഖണ്ഡിക്കുന്നതിന് അധികംപേർക്കും കഴിഞ്ഞില്ല. ഇംഗ്ലണ്ട്, ജർമനി, ആസ്ത്രിയ തുടങ്ങിയ രാജ്യങ്ങളിലെ തൊഴിലാളിസംഘടനകളെല്ലാം തന്നെ ശരിയായ രുപത്തിലുള്ളവയല്ലെന്നും അവ ആദർശശുദ്ധിയോടെ പ്രവർത്തിക്കുന്നില്ലെന്നുമുള്ള വസ്തുത ഇക്കാലത്താണ് അദ്ദേഹത്തിനു മനസ്സിലായത്. ഇവയിലെ നേതാക്കന്മാർ മിക്കവരും മാർക്സിന്റെ സിദ്ധാന്തങ്ങളിൽനിന്നും സ്വേച്ഛാനുസരണം വ്യതിചലിക്കുന്നവരും നിന്ദ്യമായ സാമ്രാജ്യമനഃസ്ഥിതിയിൽനിന്ന് ഒഴിഞ്ഞുമാറാത്തവരുമാണെന്ന് ട്രാട്സ്കിക്ക് അനുഭവം കൊണ്ട് നേരിട്ടറിവാൻ കഴിഞ്ഞു. അവസരം ലഭിക്കുമ്പോഴെല്ലാം നിശിതമായ വാക്ശരം പ്രയോഗിച്ച് ഇക്കൂട്ടരോട് അദ്ദേഹം പോരാടി. ഇങ്ങനെയിരിക്കുമ്പോഴാണ് 1914-ൽ മഹായുദ്ധം ആരംഭിച്ചത്. ഈ യുദ്ധപ്രഖ്യാപനം ഓരോ രാജ്യത്തുമുള്ള തൊഴിലാളി നേതാക്കന്മാരുടെ ദുഷിച്ച മനഃസ്ഥിതിയെ ഒന്നുകൂടി വെളിച്ചത്തു കൊണ്ടുവന്നു. ഓരോ രാജ്യത്തിലുള്ള കക്ഷിയും കമ്യൂണിസ്റ്റതത്ത്വങ്ങൾക്കു വിപരീതമായും സർവരാജ്യപൗരബോധം ഇല്ലാതെയും ഏറ്റവും ലജ്ജാകരമായവിധം അതതു രാജ്യത്തിലെ മുതലാളിഗവൺമെന്റിനെ യുദ്ധകാര്യത്തിൽ അനുകൂലിച്ചു. നികൃഷ്ടവും ദയനീയവുമായ ഈ വ്യതിചലനത്തെ ട്രാട്സ്കിയെപ്പോലെ അത്ര ശക്തിയോടെ മറ്റാരും നിഷേധിച്ചില്ല. അദ്ദേഹം പുറപ്പെടുവിച്ച പ്രതിഷേധധ്വനി ലോകം മുഴുവൻ മാറ്റൊലിക്കൊണ്ടു. ഇതു സംബന്ധിച്ച് 'സൂറിച്ച്' എന്ന സ്ഥലത്തുനിന്ന് അദ്ദേഹം എഴുതിവിട്ട ഒരു ലഘുലേഖ നാടെല്ലാം പ്രചരിച്ചു. പലഭാഷകളിലായി അതിന്റെ അനേകലക്ഷം കോപ്പികൾ ചെലവായിത്തുടങ്ങിയപ്പോൾ യുദ്ധത്തിനു തയ്യാറായ രാജ്യക്കാരെല്ലാം അതു നിയമംമൂലം തടഞ്ഞു. ചുരുക്കത്തിൽ അന്നുമുതൽ സകല ഗവൺമെന്റുകളും ഈ മഹാവീരന്റെ നിശിതതൂലികയെ ഭയപ്പെടുവാൻ തുടങ്ങി. 'സൂറിച്ചു ലഘുലേഖ' എന്നു പ്രസിദ്ധമായിത്തീർന്ന ഇതിന്റെ പതിനാറായിരം പ്രതികൾ രണ്ടുമാസത്തിനുള്ളിൽ അമേരിക്കയിലും ചെലവായി. അവിടെ അച്ചടി നടക്കുന്നുണ്ടെന്നറിഞ്ഞയുടൻ പ്രസിഡണ്ട് വിൽസൻ പരിഭ്രമിച്ച് അതിന്റെ ചുരുക്കം ടെലിഫോൺവഴി വിളിച്ചുചോദിച്ചു മനസ്സിലാക്കിയത്രെ. നോക്കുക! ഒരു പേന ലോകം മുഴുവൻ ഇളക്കുന്നത്! നളികഗുളികകൾക്കു തുല്യമുള്ള ഇത്തരം പ്രയോഗങ്ങൾ കണ്ടിട്ട് ബർനാഡ് ഷാ ട്രാട്സ്കിയെ 'ലഘുലേഖകർത്താക്കളുടെ രാജാവ്' (King of pamphleteers) എന്നു വിളിച്ചിട്ടുണ്ട്.

## ബഹിഷ്കരണം

യുദ്ധത്തിനെതിരായുള്ള ഇത്തരം പ്രക്ഷോഭങ്ങളിലേർപ്പെട്ടതുമൂലം 1914-ൽ



ട്രാട്സ്കിക്ക് ആസ്ത്രിയ വിടേണ്ടിവന്നു. വിയന്നയിലെ ഏഴു വർഷത്തെ താമസം പലതുകൊണ്ടും സ്മരണീയമായിട്ടുള്ള ഒന്നാണ്. പലപ്പോഴും പണമില്ലാതെ അദ്ദേഹം വളരെ ക്ലേശിച്ചിട്ടുണ്ട്. അത്യാവശ്യമുള്ള സാമാനങ്ങൾപോലും പണയംവെച്ചിട്ടാണ് ചിലപ്പോൾ കുടുംബച്ചെലവുകൾ നിർവഹിച്ചത്. രണ്ടുകുട്ടികളുണ്ടായിരുന്ന ആ കുടുംബത്തിൽ ഒരു ധാത്രി ( Nurse) യെപ്പോലും നിയമിക്കുന്നതിനു സാധിച്ചില്ല. അദ്ദേഹത്തിന്റെ പത്നി സർവക്ലേശങ്ങളും ധൈര്യപൂർവം സഹിച്ചു. പണമുണ്ടായിരുന്നപ്പോൾ വാങ്ങി ശേഖരിച്ചിരുന്ന പുസ്തകങ്ങൾകൂടി ഈ കഷ്ടതയിൽ വിൽക്കേണ്ടിവന്നു. അദ്ദേഹത്തിന്റെ സ്വത്തുക്കൾ ഗവൺമെന്റ് കണ്ടുകെട്ടിയ സന്ദർഭങ്ങളും ഇതിനിടയ്ക്കുണ്ടായിട്ടുണ്ട്.

യുദ്ധം തുടങ്ങിയപ്പോൾ ആസ്ത്രിയയുടെ അതിർത്തി കടക്കണമെന്നുള്ള ആജ്ഞ ട്രാട്സ്കിയെ വല്ലാതെ വിഷമിപ്പിച്ചു. ഉപജീവനമാർഗമായി ഒരു പത്രത്തിന്റെ യുദ്ധലേഖകസ്ഥാനം (War Correspondent) സ്വീകരിച്ച് അദ്ദേഹം പാരീസിൽ കടന്നുകൂടി. കുറച്ചുനാൾകൊണ്ടു ഫ്രഞ്ചുഗവൺമെന്റിനും ഈ വിപ്ലവകാരിയുടെ സാന്നിദ്ധ്യം ദുസ്സഹമായിത്തീർന്നു. അവർ അദ്ദേഹത്തെ സ്പെയിൻ രാജ്യത്തേക്കു ബഹിഷ്ക്കരിച്ചു. പാരീസിലെ പോലീസ് ഇത്രമാത്രംകൊണ്ടു തൃപ്തിപ്പെട്ടില്ല. രാജസ്ഥാനങ്ങൾക്ക് അന്തകനായ ഒരു ഭീകരമൂർത്തി അങ്ങോട്ടുകടന്നിട്ടുണ്ടെന്ന് അവർ സ്പെയിനിലെ പോലീസിന് കമ്പിയടിച്ചു. അങ്ങനെ ഓരോ രാജ്യത്തുനിന്നും ഓടിക്കുന്നതിന് റഷ്യൻഗവൺമെന്റ് കഴിയുന്നത്ര തന്ത്രങ്ങൾ ഉപയോഗിക്കുന്നുണ്ടായിരുന്നു. കമ്പി കിട്ടിയ ഉടൻ സ്പെയിൻപോലീസ് പരിഭ്രാന്തചിത്തരായി. കുറെ ദിവസത്തെ അന്വേഷണംകൊണ്ടുമാത്രമേ അവർക്ക് ട്രാട്സ്കിയെയും കുടുംബത്തേയും കണ്ടുപിടിക്കാൻ കഴിഞ്ഞുള്ളു. മറ്റുള്ള രാജ്യങ്ങളിൽ ചെയ്തതുപോലെ ഇവിടെയും ട്രാട്സ്കി ഗവൺമെന്റിന്റെ ആജ്ഞ ലംഘിക്കുവാൻ മുതിർന്നതുകൊണ്ട് പോലീസിനു ബലം പ്രയോഗിച്ചുതന്നെ അദ്ദേഹത്തെ നീക്കംചെയ്യേണ്ടിവന്നു. കാഡിസ് (Cadiz) എന്ന സ്ഥലത്തേക്കാണ് അവർ അദ്ദേഹത്തെ കൊണ്ടുപോയത്. ഈ സ്ഥലം യൂറോപ്പിലെ തെക്കുപടിഞ്ഞാറൻ ഉപദ്വീപിന്റെ അറ്റമാണ്. ഇവിടെ വൻകര അവസാനിച്ച് വൻകടൽ തുടങ്ങുന്നു. ഇവിടവും വിട്ട് ഉടനെ എങ്ങോട്ടെങ്കിലും പൊയ്ക്കൊള്ളണമെന്നായിരുന്നു പിന്നത്തെ നിർദ്ദയമായ വിധി. ഇനി അദ്ദേഹം എങ്ങോട്ടു പോകും? ഇംഗ്ലണ്ടിലും ജർമനിയിലും ട്രാട്സ്കിയെ കടത്തുകയില്ല. കാഡിസിലെ കടൽപ്പുറത്തു നിന്നുകൊണ്ട് അദ്ദേഹം മന്ദഹാസപൂർവം തന്റെ അതുവരെ കഴിഞ്ഞ ഭൂപ്രദക്ഷിണത്തെപ്പറ്റി ഒന്നു ഭാവനം ചെയ്തുനോക്കി. അദ്ദേഹം എവിടെനിന്നു പുറപ്പെട്ടു? വടക്കുകിഴക്കെ അറ്റമായ സൈബീരിയയിൽനിന്ന്. അനന്തരം ആസ്ത്രിയ, സ്വിറ്റ്സർലാണ്ട്, ഫ്രാൻസ്, സ്പെയിൻ എന്നീ രാജ്യങ്ങളിലൂടെ ഈ മഹാരഥൻ വിധിയന്ത്രത്തിരിച്ചിലിൽപ്പെട്ടു ചുറ്റിക്കറങ്ങി ഇങ്ങനെ യൂറോപ്പുഖണ്ഡത്തിന്റെ ഒരറ്റംമുതൽ മറ്റേയറ്റം വരെ ക്ലേശസഹസ്രങ്ങൾ സഹിച്ചുകൊണ്ടു സഞ്ചരിച്ചെങ്കിലും സ്വൈരമായി താമസിക്കുവാൻ ഒരിഞ്ചു സ്ഥലംപോലും ഒരിടത്തും അദ്ദേഹ

ത്തിനു ലഭിച്ചില്ല. എന്തു കുറ്റം ചെയ്തിട്ടാണ്? മനുഷ്യവർഗത്തെ ഞെക്കിക്കൊല്ലുന്ന അനീതിയും അപഹരണവും നശിക്കണമെന്നാശിച്ചിട്ട്— അതിനുവേണ്ടി പ്രവർത്തിച്ചിട്ട്. അദ്ദേഹത്തിന്റെ പേന ഒരിടത്തും വെറുതെയിരുന്നില്ല, സ്വദേശത്തും വിദേശത്തും ഗ്രാമത്തിലും നഗരത്തിലും എന്നുവേണ്ട, തീവണ്ടിയിലും തീക്കപ്പലിലുംകൂടി ആ വിശിഷ്ടായുധം അനവരതം പടപൊരുതിക്കൊണ്ടിരുന്നു. ലെനിൻപോലും ഇത്രമാത്രം കഷ്ടപ്പെട്ടിട്ടില്ല. അദ്ദേഹം ഇക്കാലത്ത് ജനീവ തുടങ്ങിയ വിദേശനഗരങ്ങളിൽ എങ്ങനെയോ കഴിച്ചുകൂട്ടുകയായിരുന്നു.

## അമേരിക്കയിലേക്ക്

വിധിയുടെ വിചിത്രഗതിയിൽ ഒരു കുടുംബഭാരവും ഭേസിക്കൊണ്ട് സ്പെയിൻദേശാതിർത്തിവരെ ചെന്നെത്തിയ ട്രാട്സ്കിക്ക് അപ്പോൾ ഏകാവലംബമായി അമേരിക്കമാത്രമേ ഉണ്ടായിരുന്നുള്ളു. 1917 ആരംഭിക്കുന്നതിന് ഏതാനും ദിവസംമുമ്പ് അദ്ദേഹം അമേരിക്കയ്ക്ക് കപ്പൽ കയറി. അക്കൊല്ലത്തെ ജനുവരി ഒന്നാംതിയതി കപ്പലിൽവെച്ചാണ് കൊണ്ടാടിയത്. ജനുവരി 13–ാം തീയതി ട്രാട്സ്കിയും കുടുംബവും ന്യൂയോർക്കിലെത്തി. സ്വകീയാദർശങ്ങളനുസരിച്ചുള്ള എഴുത്തും പ്രസംഗവും അവിടെയും ആരംഭിച്ചു. പക്ഷേ, അമേരിക്കവാസം അധികനാൾ വേണ്ടിവന്നില്ല. അപ്പോഴേക്കും റഷ്യയിലെ സ്ഥിതിഗതികൾക്ക് അവിചാരിതമായ ഒരു പരിവർത്തനമുണ്ടായി. 1907–ലെ വിപ്ലവംവഴിയായി ട്രാട്സ്കിയുടെ കൈകൊണ്ടുതന്നെ നാടടക്കം വിതയ്ക്കപ്പെട്ടിരുന്ന സ്വാതന്ത്ര്യസമരബീജങ്ങൾ യഥാകാലം മുളച്ചുവളർന്നു യുദ്ധകാലത്തെ അനുഭവമാകുന്ന വളംപറ്റി ബലംപൂണ്ടു പെട്ടെന്ന് തലപൊന്തിച്ചിരുന്നു. മൂന്നു വർഷത്തെ യുദ്ധം റഷ്യയെ ശത്രുക്കളുടെ ഒരു കശാപ്പുശാല ആക്കിയെന്നു ജനതതി മനസ്സിലാക്കി. തൽഫലമായി അടക്കിയാൽ അടങ്ങാത്തവിധം ജനക്ഷോഭം പെരുകി. ഈ സുവർണ്ണാവസരത്തെയാണ് ട്രാട്സ്കി പ്രതിദിനം പ്രതീക്ഷിച്ചുകൊണ്ടിരുന്നത്. അദ്ദേഹം അമേരിക്കയിൽ എത്തി രണ്ടുമാസം കഴിഞ്ഞപ്പോഴേക്കും ചിരകാലലാളിതമായിരുന്ന ആ പ്രതീക്ഷ ഫലിച്ചു. റഷ്യയിൽ സാറി (Czar) ന്റെ ഗവൺമെന്റ് നിലംപതിച്ചെന്നും അവിടെ ജനകീയഭരണം തുടങ്ങിയിരിക്കുന്നു എന്നുമുള്ള വാർത്ത ഒരു ദിവസം ന്യൂയോർക്കിൽ പരന്നു. ഹൃദയം കുളിർപ്പിക്കുന്ന ഒരു കേബിൾ ട്രാട്സ്കിക്കും ലഭിച്ചു. ആ നിമിഷംമുതൽ അദ്ദേഹം സർവതന്ത്രസ്വതന്ത്രനായി. തൽക്ഷണം റഷ്യൻ സ്ഥാനപതിയുടെ ആഫീസിൽ ചെന്നു നോക്കിയപ്പോൾ സാറിന്റെ പടം അവിടെനിന്നു നീക്കംചെയ്തിരിക്കുന്നതായി കാണപ്പെട്ടു. പുറമേ പോയിരുന്ന റഷ്യയിലെ രണശൂരന്മാരെല്ലാം നാട്ടിലേക്ക് ഓടിയെത്തേണ്ട സന്ദർഭമായിരുന്നു അത്. റഷ്യയിലേക്കു പാസ്പോർട്ട് കിട്ടുവാനുള്ള പ്രതിബന്ധങ്ങളെല്ലാം പുതിയ ഗവൺമെന്റ് നീക്കംചെയ്തു. ട്രാട്സ്കി ഉടൻതന്നെ കുടുംബസമേതം ന്യൂയോർക്കിൽനിന്നും കപ്പൽ കയറി. പക്ഷേ, യാത്രയിൽ പിന്നെയും തടസ്സങ്ങൾ നേരിട്ടു. ഹാലിഫാക്സ് (Halifax) എന്ന ദ്വീപിൽ കപ്പൽ അടുത്തപ്പോൾ അവിടത്തെ അധികാരികളായ ഇംഗ്ലീഷുകാർ അദ്ദേഹത്തെ തടഞ്ഞു. സംശ



യാത്മാക്കളായ ഇംഗ്ലീഷുകാർ റഷ്യയിലെ നൂതനഗവൺമെന്റിന്റെ ബലം പരീക്ഷിച്ചറിയുന്നതുവരെ ഒരു മാസക്കാലം അദ്ദേഹത്തിന് ഈ ദ്വീപിലെ കോൺസൻട്രേഷൻ ക്യാമ്പിൽ (Concentration Camp) കഴിച്ചുകൂട്ടേണ്ടിവന്നു. ഇത്തരം പ്രതിബന്ധങ്ങളെല്ലാം തരണംചെയ്ത് 1917 മെയ് മാസത്തിൽ ട്രാട്സ്കി റഷ്യയിൽ ചെന്നുചേർന്നു. ലെനിൻ ഉൾപ്പെടെയുള്ള മറ്റു മഹാരഥന്മാരെല്ലാം ഒരു മാസം മുമ്പുതന്നെ അവിടെ എത്തിയിരുന്നു. തങ്ങളുടെ പരമലക്ഷ്യത്തിലെത്തുന്നതിനുള്ള അവസാന പരിവർത്തനം അപ്പോഴും റഷ്യയിലുണ്ടായിട്ടുണ്ടെന്നുള്ള വസ്തുത കുറെ ദിവസംകൊണ്ട് അവർക്കെല്ലാവർക്കും മനസ്സിലായി. പ്രജാധിപത്യതത്ത്വങ്ങളനുസരിച്ചു രൂപവൽകൃതമായ ഒരു താൽക്കാലിക ഗവൺമെന്റായിരുന്നു അപ്പോൾ ഭരണം നടത്തിയിരുന്നത്. കെറൻസ്കി (Kerensky) എന്നൊരാളിൽ നായകത്വവും സ്ഥിതിചെയ്തിരുന്നു. (Kerensky's Provisional Government). ബോൾഷെവിക്കുകാർക്കു ഭൂരിപക്ഷമില്ലാത്തതും അവരുടെ ആദർശങ്ങളിൽനിന്നും ഗണ്യമായി വ്യതിചലിച്ചതുമായ ഗവൺമെന്റിനെയും ഉടനടി ഉടച്ചുവാർക്കണമെന്ന് ലെനിനും ട്രാട്സ്കിയും തീർച്ചയാക്കി. ഇതിലേക്കുവേണ്ടി വീണ്ടും സമരംതുടങ്ങി. ഇവർ രണ്ടുപേരും ജർമൻകാരുടെ ചാരന്മാരായി വന്നിരിക്കയാണെന്നും മറ്റുമുള്ള അപവാദങ്ങൾ ഇക്കാലത്തു ശത്രുക്കൾ പരത്തി. പുതിയ ഗവൺമെന്റിനോടു പൊരുതി ഭൂരിപക്ഷം നേടുവാനുള്ള ശ്രമത്തിൽ ലെനിനു വീണ്ടും അജ്ഞാതവാസം അനുഷ്ഠിക്കേണ്ടിവന്നു. ട്രാട്സ്കി വീണ്ടും ജയിലിൽ പോയി. പക്ഷേ, ഇത്തവണത്തെ ബന്ധനം ആദ്യകാലങ്ങളിലെപ്പോലെ ഉറപ്പുള്ളതായിരുന്നില്ല. അതു പെട്ടെന്നു ശിഥിലമായി. ലഘുലേഖകൾകൊണ്ടും പ്രസംഗങ്ങൾകൊണ്ടും അദ്ദേഹം തന്റെ കക്ഷിയുടെ ബലം ത്വരിതഗതിയിൽ വർദ്ധിപ്പിച്ചുകൊണ്ടിരുന്നു. ഒരൊറ്റ പ്രസംഗംകൊണ്ട് ഒരു സാമ്രാജ്യം മുഴുവൻ തകിടംമറിയുമെന്ന മട്ടിൽ അദ്ദേഹത്തിന്റെ ജനസ്വാധീനത പ്രത്യക്ഷപ്പെട്ടു. ആർക്കും നിരോധിക്കുവാൻ നിവൃത്തിയില്ലാത്തവിധം ട്രാട്സ്കി ഒരു വമ്പിച്ച ജനപ്രവാഹത്തിന്റെ തലവനായി മുന്നണിയിലേക്കു തള്ളിക്കയറി. 1907 ഒക്ടോബർ ഇതാ അവസാനത്തേതായി ആവർത്തിക്കപ്പെടാൻ പോകുന്നു.

## അവസാനവിപ്ലവം

1917 ഒക്ടോബർ മാസം 25–ാം തീയതി റഷ്യൻ ചരിത്രത്തിലെന്നല്ല, മനുഷ്യചരിത്രത്തിൽത്തന്നെ തങ്കരേഖകളാൽ അങ്കിതമാകേണ്ട ഒരു മഹാദിനമാകുന്നു. അന്നാണ് ഭുവനപ്രഥിതനായ ലെനിന്റെയും ട്രാട്സ്കിയുടെയും നേതൃത്വത്തിൽ ബോൾഷെവിക്കുകാർ റഷ്യൻസാമ്രാജ്യാധികാരം കൈവശപ്പെടുത്തി സ്വന്തം ഗവൺമെന്റ് സ്ഥാപിച്ചത്; പാവങ്ങളുടെ പ്രാണമരുത്തുകൊണ്ടു പങ്കവീശിയിരുന്ന പാപപ്രഭുക്കൾ എന്നന്നേക്കുമായി അധഃപതിച്ചത് അന്നാണ്. ആചാര്യവര്യനായ കാറൽമാർക്സിന്റെ മഹനീയസിദ്ധാന്തം പ്രായോഗികമാകുമെന്ന് ആദ്യമായി ലോകത്തെ പഠിപ്പിച്ച അത്ഭുതസംഭവമായിരുന്നു അത്. വേണ്ടിവന്നാൽ വേലക്കാരും കൂലിക്കാരും മേലാളരായി നാടുവാഴുമെന്നു ദുർമദാന്ധന്മാരായ മുതലാളന്മാർ അന്നു മനസ്സിലാക്കി. ഇസ്സംഗതി ലോകരെ പറഞ്ഞു

മനസ്സിലാക്കുവാനും അതു നടപ്പിൽ വരുത്തുവാനും തന്റെ പതിനേഴാമത്തെ വയസ്സുമുതൽ ഇരുപത്തൊന്നുവർഷക്കാലം മുഴുവൻ ഊണും ഉറക്കവുമുപേക്ഷിച്ചു ഭഗീരഥപ്രയത്നംചെയ്ത ത്യാഗമൂർത്തിയായ ട്രാട്സ്കിയാണ് വിജയശ്രീലാളിതനായി സെന്റ് പീറ്റേഴ്സ്ബർഗ് നഗരത്തിൽ അന്നു പ്രത്യക്ഷപ്പെട്ടത്. അതിനു രണ്ടുദിവസംമുമ്പുതന്നെ അദ്ദേഹം വിപ്ലവകാര്യപരിപാടിയനുസരിച്ചു സകലതും തയ്യാർചെയ്തിരുന്നു. ഒക്ടോബർ 24-ാം തിയതി അദ്ദേഹത്തിന്റെ ആജ്ഞയനുസരിച്ച് ഒരു പീരങ്കിപ്പട്ടാളം സ്ഥലത്തെത്തിയിരുന്നു. ബോൾഷെവിക്കുകാർ കൈവശപ്പെടുത്തിയ ഒരു പ്രധാന മന്ദിരത്തിൽ ഇരുന്നുകൊണ്ടാണ് അദ്ദേഹം സകല കാര്യങ്ങളും നിർവഹിച്ചത്. മന്ദിരത്തിൽനിന്നും പ്രധാന നഗരങ്ങളിലേക്കെല്ലാം ടെലിഫോൺ ഘടിപ്പിച്ചിട്ടുണ്ടായിരുന്നു. ചുറ്റുപാടും നടക്കുന്ന സംഭവങ്ങളെ ആ കെട്ടിടത്തിലിരുന്നുകൊണ്ടു നിയന്ത്രിക്കുന്നതിൽ അദ്ദേഹം പ്രദർശിപ്പിച്ച അതിസാമർത്ഥ്യം വാചാമഗോചരമത്രേ. അന്നത്തെ രാവും പകലും അല്പനേരം വിശ്രമിക്കുന്നതിനോ ആഹാരം കഴിക്കുന്നതിനോ ട്രാട്സ്കിക്കു കഴിഞ്ഞില്ല. ടെലിഫോൺവഴി നാനാദേശങ്ങളിൽനിന്നും വരുന്ന വിജയവാർത്തകൾക്ക് അനന്തരകരണീയം കാണിച്ചു മറുപടി അയച്ചും വിപ്ലവാവേശംകൊണ്ടു തിരതല്ലുന്ന ജനസമുദ്രത്തെ വേണ്ടവിധം നിയമനംചെയ്തും ശത്രുപക്ഷക്കാരുടെ രഹസ്യഗതികൾ സൂക്ഷിച്ചും കഴിയുന്നതും രക്തച്ചൊരിച്ചിൽ കൂടാതെനോക്കിയും ആ കെട്ടിടത്തിനകത്തിരുന്നുകൊണ്ട് ഇരുപത്തിനാലു മണിക്കൂറിനുള്ളിൽ അദ്ദേഹം റഷ്യൻസാമ്രാജ്യം കൈക്കലാക്കി. സകലതും വിചാരിച്ചപോലെ നിർവഹിച്ചു കഴിഞ്ഞപ്പോൾ മാത്രമേ ക്ഷീണം ആ ശരീരത്തെ ബാധിച്ചതായി തോന്നിയുള്ളു. അല്പം വിശ്രമിക്കാമെന്നു കരുതി അദ്ദേഹം ഒരു കസാലയിൽ ഇരുന്ന് ഒരു സിഗരറ്റ് വലിക്കാൻ ഭാവിച്ചു. അപ്പോഴേക്കും അതാ സർവരേയും പരിഭ്രമിപ്പിക്കുമാറ് ഈ വീരാതിവീരൻ മോഹാലസ്യപ്പെട്ടു താഴെ വീഴുന്നു. അടുത്തുണ്ടായിരുന്നവരുടെ ശുശ്രൂഷകൊണ്ട് ഉണർന്നപ്പോഴാണ് താൻ ഭക്ഷണം കഴിച്ചിട്ട് ഒരു പകലും ഒരു രാവും കഴിഞ്ഞിരിക്കുന്നു എന്ന സംഗതി ട്രാട്സ്കിക്ക് ഓർമവന്നത്.

## സോവിയറ്റ് ഭരണം

ലെനിൻ തന്റെ അജ്ഞാതവാസസ്ഥലത്തുനിന്നും അടുത്ത ദിവസംതന്നെ തലസ്ഥാനത്തു വന്നുചേർന്നു. രണ്ടുപേരും തമ്മിലുണ്ടായ കൂടിക്കാഴ്ച ഏറ്റവും ഹൃദയസ്പൃക്കായിരുന്നു. ശത്രുക്കളിൽനിന്നും ഗവൺമെന്റ് പിടിച്ചെടുത്തത് ട്രാട്സ്കിയായതുകൊണ്ട് അദ്ദേഹംതന്നെ സോവിയറ്റ് (Soviet) ഭരണസമിതിയുടെ അദ്ധ്യക്ഷനായിരിക്കണമെന്ന് അന്നത്തെ കോൺഗ്രസ് സമ്മേളനത്തിൽ ലെനിൻ അഭിപ്രായപ്പെട്ടു. എല്ലാവർക്കും അതു സമ്മതമായിരുന്നു. അന്ന് ആ സ്ഥാനം സ്വീകരിച്ചിരുന്നെങ്കിൽ ലെനിന്റെ സ്ഥാനത്ത് ട്രാട്സ്കി തന്നെ റഷ്യയെ ഭരിക്കുമായിരുന്നു. എന്നാൽ, അധികാരേച്ഛ അശേഷമില്ലാതിരുന്ന ഈ മഹാമനസ്കൻ അന്നത്തെ അത്യുന്നതസ്ഥാനം നിസ്സന്ദേഹം ഉപേക്ഷിക്കുകയാണുണ്ടായത്. തന്നെക്കാൾ പ്രായവും പ്രാപ്തിയുമുള്ള



ലെനിൻതന്നെ ഭരണസാരഥ്യം വഹിക്കണമെന്ന് അദ്ദേഹം നിശ്ചയിച്ചു. ഇങ്ങനെ ലെനിൻതന്നെ തൽസ്ഥാനത്ത് അധിഷ്ഠിതനായി. ദുർഭരണം, യുദ്ധം, വിപ്ലവം മുതലായവകൊണ്ടു നാശോന്മുഖമായിത്തീർന്ന രാജ്യത്തെ പുനരുജ്ജീവിപ്പിക്കുന്നതിനുള്ള ഏറ്റവും ഭാരമേറിയ ചുമതലയായിരുന്നു ഭരണാധികാരികളെ ആദ്യമായി അഭിമുഖീകരിച്ചത്. ഇതു നിറവേറ്റുന്നതിന് ട്രാട്സ്കിയുടെ ഉപദേശവും പ്രയത്നവും അപരിത്യാജ്യമാണെന്നു കണ്ടതിനാൽ യഥേഷ്ടം ഔദ്യോഗികജീവിതത്തിൽനിന്ന് ഒഴിയുവാൻ അദ്ദേഹത്തെ ലെനിൻ അനുവദിച്ചില്ല. സോവിയറ്റ് ഗവൺമെന്റിന്റെ ആദ്യത്തെ വിദേശകാര്യമന്ത്രിയായിട്ട് ട്രാട്സ്കി ഉടൻതന്നെ നിയമിതനായി. ലെനിന്റെ നിർബന്ധംകൊണ്ട് അദ്ദേഹം ആ സ്ഥാനം സ്വീകരിച്ചു മൂന്നു മാസക്കാലം ജോലിചെയ്തു. ഇതര ഗവൺമെന്റുകളുടെ ദൃഷ്ടിയിൽ സോവിയറ്റ് ഗവൺമെന്റിന് ഒരു വിലയും നിലയും ഇക്കാലത്തു ലഭിച്ചത് ട്രാട്സ്കിയുടെ രാജ്യതന്ത്രനൈപുണ്യംകൊണ്ടാണ്. റഷ്യയിലെ വിദേശകാര്യമന്ത്രി എളുപ്പം വഞ്ചിതനാകുന്ന സാമാന്യനല്ലെന്ന് ഇതര രാജ്യപ്രതിനിധികൾക്ക് അനുഭവംകൊണ്ടു മനസ്സിലായി. കാര്യാലോചനയ്ക്കായി ആഫീസിൽ വരുന്ന ഇക്കൂട്ടരുടെ കാപട്യങ്ങളെ അദ്ദേഹത്തിന്റെ ഗൃദ്ധ്രനേത്രങ്ങൾ നിഷ്പ്രയാസം കണ്ടുപിടിച്ചു. മൂന്നുമാസം കഴിഞ്ഞപ്പോഴേക്കും ഇതിലും ഗൗരവമേറിയ ചുമതല രാജ്യരക്ഷയ്ക്കുവേണ്ടി ട്രാട്സ്കി ഏറ്റെടുക്കേണ്ടിവന്നു.

## സിവിൽ വാർ

സോവിയറ്റ് ഗവൺമെന്റ് ജർമനിയുമായി സന്ധിചെയ്തെങ്കിലും അതിർത്തിപ്രദേശങ്ങളിൽ പല കക്ഷികളുമായിട്ട് അവർക്കു പോരാടേണ്ടിവന്നു. ഇവരെ അമർച്ചചെയ്തെങ്കിൽ മാത്രമേ ഗവൺമെന്റ് സുരക്ഷിതമാകയുള്ളു എന്ന ഘട്ടമായി. ഇതിലേക്ക് ഉടനടി വേണ്ടതു സൈന്യസന്നാഹമായിരുന്നു. റഷ്യയുടെ പഴയ സൈന്യം ഛിന്നഭിന്നമായും മിക്കവാറും വിശ്വാസയോഗ്യമല്ലാതെയുമാണു സ്ഥിതിചെയ്തിരുന്നത്. ഈ ദുർഘടഘട്ടത്തിൽ കരണീയമെന്തെന്നറിയാതെ എന്തിനുംപോരുന്ന ലെനിൻപോലും വിഷമിച്ചു. ട്രാട്സ്കിയെ മാത്രമേ അദ്ദേഹം ഒരു ശരണമായി കണ്ടുള്ളു. അടിയുറയ്ക്കാതെ ഇളകിക്കൊണ്ടിരുന്ന ഗവൺമെന്റിനെ സംരക്ഷിക്കുന്നതിനും അതുവഴി ലോകദൃഷ്ട്യാ തങ്ങളുടെ അഭിമാനം പുലർത്തുന്നതിനുംവേണ്ട പ്രാപ്തി ട്രാട്സ്കിക്കുണ്ടെന്ന് ആ സൂക്ഷ്മദർശി വിശ്വസിച്ചു. തൽഫലമായിട്ടാണു നമ്മുടെ കഥാനായകൻ യുദ്ധവകുപ്പിന്റെ അദ്ധ്യക്ഷനായി നിയമിതനായത്. രാജ്യത്തിനു നേരിട്ടിരിക്കുന്ന ആപത്തു കണ്ടു പ്രസ്തുത സ്ഥാനം സ്വീകരിക്കുന്നതിലും അദ്ദേഹം മടികാണിച്ചില്ല. പഴയ പട്ടാളത്തിൽനിന്നും കൊള്ളാവുന്നവരെ എടുത്തും പുതിയതായി ഭടന്മാരെ ചേർത്തും ഒരു വമ്പിച്ച ചെങ്കുപ്പായ സൈന്യം (Red Army) സംഘടിപ്പിക്കുവാനാണ് ട്രാട്സ്കി ആദ്യമായി ഉദ്യമിച്ചത്. തൽക്കാലാവശ്യത്തിനുവേണ്ട സൈന്യം ഉടൻതന്നെ തയ്യാറായി. യുദ്ധം നടക്കുന്ന സ്ഥലങ്ങളിൽ ട്രാട്സ്കിയുടെ സാന്നിധ്യം അത്യാവശ്യമായിരുന്നതുകൊണ്ട് അദ്ദേഹത്തിനു തലസ്ഥാനനഗരിയിൽ താമസിക്കുന്നതിനു നിവൃത്തിയുണ്ടായില്ല. ഇതി

നിടയ്ക്ക് റഷ്യയുടെ തലസ്ഥാനം സെന്റ് പീറ്റേഴ്സ്ബർഗ്ഗിൽനിന്ന് മോസ്കോവിലേക്കു മാറ്റുകയുണ്ടായി. കൂടെക്കൂടെ രണരംഗത്തിൽ പോയിവരുന്നതിനുവേണ്ടി ട്രാട്സ്കി ഒരു പ്രത്യേക തീവണ്ടി തയ്യാർചെയ്തു. തന്റെ ആഫീസ് അതിലേക്കു മാറ്റി. ഒരു യുദ്ധകാര്യാലയത്തിനുവേണ്ട സകല സജ്ജീകരണങ്ങളും ഈ വണ്ടിയിലുണ്ടായിരുന്നു. ചുരുക്കത്തിൽ അതു വിചിത്രമായ ഒരു സൈനികസ്ഥാപനംതന്നെയായിരുന്നു. അതിസമർത്ഥമായ ഒരു റിസർവ്വ് പട്ടാളം, അതിനുവേണ്ട ആയുധസാമഗ്രികൾ, ഒരു മുദ്രാലയം, റേഡിയോ, ടെലഫോൺ, ട്രാട്സ്കിയുടെ സെക്രട്ടറിയേറ്റ് മുതലായ സകലതും ആ ശകടഗർഭത്തിൽ അടക്കംചെയ്തിരുന്നു എന്നറിയുമ്പോൾ നമ്മൾ അത്ഭുതപ്പെട്ടേക്കാം. എന്നാൽ, ഇതിലും അത്ഭുതകരമായിട്ടുള്ളത് ട്രാട്സ്കി ഈ വണ്ടിയിൽ രണ്ടരക്കൊല്ലം താമസിച്ചു എന്നുള്ളതത്രേ. ഇത്രയും കാലം ഒരു തീവണ്ടിയിൽ ജീവിതം കഴിച്ചുകൂട്ടുക, ശത്രുവിമാനങ്ങളിൽനിന്നും പൊഴിയുന്ന ബോംബുകളുടെ ചുവട്ടിലൂടെ അത് അനവരതം ഓടിച്ചുകൊണ്ടിരിക്കുക, ക്ഷീണിച്ചു തകർന്നുപോകാറായ സ്വസൈന്യത്തിന്റെ മുന്നണി മുറിഞ്ഞുപോകാതെ പിൻബലം ഉണ്ടാക്കിക്കൊടുക്കുക—ഇങ്ങനെ ഉത്തരവാദിത്തവും ജീവാപായവും നിറഞ്ഞ നിരവധി കാര്യങ്ങൾ ഒരു രാജ്യത്തിന്റെ ഭാവിശ്രേയസ്സു മുഴുവനും ഉള്ളംകൈയിൽ വഹിച്ചുകൊണ്ടു ശരിയായി നിർവഹിക്കുക എന്നത് ഒരു അമാനുഷികകർമ്മമല്ലെങ്കിൽ പിന്നെന്താണ്? എന്നാൽ, ഒരു മനുഷ്യൻതന്നെ ഇതെല്ലാം നിർവഹിച്ചു. രണ്ടരക്കൊല്ലം കഴിഞ്ഞപ്പോഴേക്കും ശത്രുഭയം തീരെയില്ലാതായി. എങ്കിലും ഭാവിരക്ഷയ്ക്കു മറ്റു രാജ്യങ്ങളെപ്പോലെ സൈന്യബലം ഉറപ്പിക്കേണ്ടത് അത്യാവശ്യമെന്നു കണ്ടതിനാൽ ട്രാട്സ്കി അതിലേക്കായി വീണ്ടും പരിശ്രമം തുടർന്നു. ഇപ്പോൾ കാണുന്ന സോവിയറ്റ് സൈന്യം അദ്ദേഹത്തിന്റെ നേതൃത്വത്തിലാണ് ആദ്യമായി സംഘടിതമായത്. ഇങ്ങനെ ലെനിൻ മരിക്കുന്നതുവരെ യുദ്ധവകുപ്പിന്റെ അദ്ധ്യക്ഷനായി (War Commissar and Chairman of the Supreme War Council) ട്രാട്സ്കി ജോലിചെയ്തുകൊണ്ടിരുന്നു.

## പ്രതിഫലം

ഈ മഹാപുരുഷന്റെ ചരിത്രം ഇനി അധികം ദീർഘിപ്പിക്കേണ്ടതില്ല. ലെനിനോടൊപ്പം റഷ്യയിലെ എല്ലാ ഗൃഹങ്ങളും ട്രാട്സ്കിയുടെ പടംകൊണ്ട് അലംകൃതമായി. അദ്ദേഹം റഷ്യൻജനതതിയുടെ പ്രാണനായിത്തീർന്നു. ഈ മഹാവീരന്റെ കീർത്തി ദിഗന്തങ്ങളിൽ മാറ്റൊലിക്കൊണ്ടു. എന്നാൽ, ഇദ്ദേഹത്തിനു നാട്ടിൽ ശത്രുക്കളുണ്ടാകാതിരുന്നില്ല. യുദ്ധകാലത്തെ ഇദ്ദേഹത്തിന്റെ പല പ്രവൃത്തികളും പലർക്കും വിരോധം ജനിപ്പിച്ചിട്ടുണ്ടായിരുന്നു. സൈനികനിയമമനുസരിച്ചു കുറ്റക്കാർക്കു വധശിക്ഷ കൊടുക്കുക, പ്രാമാണികരായ ചിലരുടെ ശുപാർശകളും അഭിപ്രായങ്ങളും നിശ്ശേഷം നിരസിക്കുക എന്നിങ്ങനെ പലതും രാജ്യക്ഷേമത്തിനുവേണ്ടി അദ്ദേഹം ചെയ്തിട്ടുണ്ട്. അധികാരപ്രമത്തന്മാരും അസൂയാലുക്കളുമായ ചിലർക്ക് ഇതൊക്കെ ദുസ്സഹമായിത്തോന്നി. അദ്ദേഹത്തിന് എതിരായി ദുരാലോചനകൾ തുടങ്ങിയിരുന്നു. ലെനിൻ രോഗശയ്യയിൽ വീണപ്പോൾമുതൽ ട്രാട്സ്കിയെ പുറംതള്ളുവാനുള്ള വ്യാജവേലകൾ പല പ്രകാരത്തിലും നടക്കുന്നുണ്ടായിരുന്നു. ദീനക്കിടക്കയിൽ കിടന്നുകൊണ്ടുതന്നെ ലെനിൻ ഇതെല്ലാം അറിഞ്ഞെങ്കിലും പരിഹാരമാർഗം കാണാൻ കഴിയാത്തവണ്ണം അദ്ദേഹം അവശനായിപ്പോയി. ഈ സമയത്ത് ട്രാട്സ്കി വിശ്രമാർത്ഥം ഒരു ഗ്രാമവാസത്തിനായി പോയിരിക്കുകയായിരുന്നു. ലെനിൻ ആസന്നമരണനായ വിവരം സ്റ്റാലിൻ അദ്ദേഹത്തെ മനഃപൂർവ്വം അറിയിച്ചില്ലെന്നു പറയപ്പെടുന്നു. അതുകൊണ്ടു മരണസമയത്തു തമ്മിൽ കാണാൻപോലും കഴിയാതെപോയി. തന്റെ അന്ത്യസന്ദേശമടങ്ങിയ ഒരു കത്ത് ട്രാട്സ്കിക്കു കൊടുപ്പാനായി ലെനിൻ മരിക്കുന്നതിനുമുമ്പ് എഴുതിവെച്ചിട്ടുണ്ടായിരുന്നു. 1924 ജനുവരി 21–ാം തിയതിയാണ് ലെനിൻ മരിച്ചത്. തൽക്ഷണംതന്നെ മേൽപറഞ്ഞ കത്തു സമീപവർത്തികളായിരുന്ന ശത്രുക്കൾ മാറ്റിക്കളഞ്ഞു. ഈ കത്ത് ട്രാട്സ്കി ആവശ്യപ്പെട്ടിട്ടും ലഭിക്കുകയുണ്ടായില്ല. ഇതിലെ രഹസ്യം പൊതുജനങ്ങൾക്ക് ഇപ്പോഴും അജ്ഞാതമായിരിക്കുന്നു.

ഇനിയത്തെ കഥ എന്തിനു വിസ്തരിക്കുന്നു? മനുഷ്യമനസ്സു ദുഷിക്കുന്ന കാഴ്ച ഏതു രാജ്യത്തും കാണാം. റഷ്യയും ഇതിനു വ്യത്യസ്തമല്ല. ലെനിൻ മരിച്ചപ്പോൾ തൽസ്ഥാനം ആർക്കാണെന്നുള്ള സംഗതി സംശയിക്കത്തക്കതേ അല്ലായിരുന്നു. പക്ഷേ, സ്റ്റാലിൻ ആണ് അതു കൈവശമാക്കിയത്. 1925–ൽ ത്തന്നെ ട്രാട്സ്കി താൻ അതുവരെ ഏറ്റവും പ്രശസ്തമായി നടത്തിയ ഉദ്യോഗത്തിൽനിന്നും ഒഴിഞ്ഞു. 1926–ൽ അദ്ദേഹം ചികിത്സാർത്ഥം ജർമനിയിലേക്കുപോയി. ഈ തക്കംനോക്കി എതിരാളികൾ തങ്ങളുടെ കക്ഷിബലം വർദ്ധിപ്പിച്ചു. ഇതിനുവേണ്ടി നാടു മുഴുവൻ ഇവർ പരത്തിയ വ്യാജപ്രസ്താവനകൾക്കു കണക്കില്ല.

ജർമനിയിൽനിന്നും ട്രാട്സ്കി തിരിച്ചെത്തിയപ്പോൾ റഷ്യയിലെ അന്തരീക്ഷം പാടേ മാറിയിരിക്കുന്നതായി കണ്ടു. അദ്ദേഹത്തിന്റെ നാട്ടിലെ സ്ഥിരതാമസം തങ്ങൾക്കു കണ്ഠകോടാലിയായിത്തീരുമെന്ന് സ്റ്റാലിൻകൂട്ടർക്ക് അറിയാമായിരുന്നു. അതുകൊണ്ട് ജനക്ഷോഭം ഉണ്ടാക്കാതെ സൂത്രത്തിൽ ഈ തീക്കുടുക്കയെ ദൂരത്താക്കണമെന്ന് ഇക്കൂട്ടർ തീർച്ചയാക്കി. റഷ്യയുടെ മുഖത്തു കരി തേയ്ക്കത്തക്കവണ്ണം അവരതു സാധിക്കുകയുംചെയ്തു. 1926 ജനുവരി 16–ാം തിയതി അദ്ദേഹത്തെ തലസ്ഥാനനഗരിയിൽനിന്നും വളരെ ദൂരെ ഒരു കുഗ്രാമത്തിലേക്കു മാറ്റി. ഇതുകൊണ്ടും ശത്രുക്കളുടെ ഭയം തീർന്നില്ല. പിന്നേയും തന്ത്രങ്ങൾ പ്രയോഗിച്ച് 1929–ൽ ട്രാട്സ്കിയെ ബലാൽക്കാരേണ റഷ്യയുടെ അതിർത്തി കടത്തി പുറത്താക്കുകയുംചെയ്തു. സ്റ്റാലിൻഗവൺമെന്റിൽനിന്നും അവസാനമായി ലഭിച്ച ഈ പ്രതിഫലവുംകൊണ്ട് അദ്ദേഹം കാൺസ്റ്റാന്റിനോപ്പിളിലാണ് (Constantinople) എത്തിയത്. പിന്നീടു തുർക്കി രാജ്യത്തിൽപ്പെട്ട ഒരു ഒഴിഞ്ഞ സ്ഥലത്ത് അദ്ദേഹം കുറേനാൾ താമസിച്ചു. ഇക്കാലത്ത് ജർമനി, ഇംഗ്ലണ്ട് മുതലായ രാജ്യങ്ങളിലേക്കു പോകുവാൻ അദ്ദേഹം പാസ്പോർട്ട് ആവശ്യപ്പെട്ടുകൊണ്ടിരുന്നു. ഒരു ഗവൺമെന്റും ഇക്കാര്യത്തിൽ സ്വധർമം അനുഷ്ഠിച്ചില്ല. ഒടുവിൽ മെക്സിക്കോവിലാണ്

ട്രോട്സ്കിക്കു സ്ഥിരമായ ഒരു അഭയസ്ഥാനം ലഭിച്ചത്. 1936 മുതൽ നാലു വർഷത്തോളംകാലം അദ്ദേഹം അവിടത്തെ ഗവൺമെന്റിന്റെ സംരക്ഷണയിൽ താമസിച്ചു. ഇക്കാലമത്രയും അദ്ദേഹം സ്റ്റാലിൻ ഗവൺമെന്റിന്റെ നേരെ നിശിതങ്ങളായ ആക്ഷേപശരങ്ങൾ വർഷിച്ചുകൊണ്ടിരുന്നു. തന്മൂലം വിദൂരമായ മെക്സിക്കോവിൽപ്പോലും അദ്ദേഹത്തിന്റെ ജീവിതം സുരക്ഷിതമല്ലാതായി. സ്റ്റാലിന്റെ ചാരന്മാർ അദ്ദേഹത്തെ അപായപ്പെടുത്തുവാൻ പലപ്പോഴും തക്കം നോക്കിയിട്ടുണ്ടെന്നു പറയപ്പെടുന്നു. ഇതിൽ എത്രത്തോളം പരമാർത്ഥമുണ്ടെന്നു നിശ്ചയിച്ചുകൂടാ. ഏതായാലും ഈ മഹാപുരുഷനു ശത്രുഭയം വർദ്ധിച്ചുകൊണ്ടുതന്നെ വന്നു. ഇദ്ദേഹത്തിന്റെ ജീവരക്ഷയ്ക്കായി മെക്സിക്കോ ഗവൺമെന്റ് സകല ഏർപ്പാടുകളും ചെയ്തിരുന്നു എങ്കിലും ഒടുവിൽ അവയെല്ലാം വിഫലമായി. 1940 ആഗസ്റ്റ് മാസം 24-ാം തീയതി സ്വവസതിയിലേക്കു മിത്രഭാവത്തിൽ കയറിച്ചെന്ന ഒരു ഘാതകന്റെ ശിരോഭേദിയായ പ്രഹരമേറ്റ് ഈ വീരാത്മാവ് ഇഹലോകവാസം വെടിഞ്ഞു.

(*വിചാരവിപ്ലവം 1943*)

# 7. മതാധികാരികളും യുദ്ധവും

യുദ്ധകാലം മതാധികാരികളുടെ ഒരു കൊയ്ത്തുകാലമാണ്. നിലയും വിലയും കെട്ടു നശിച്ചുതുടങ്ങിയ മതത്തിന്റെ മാനം രക്ഷിക്കാനും മാഹാത്മ്യം ഘോഷിക്കാനും ഇതുപോലെ പറ്റിയ ഒരവസരം അവർക്കു മറ്റൊരു കാലത്തും ലഭിക്കുന്നതല്ല. യുദ്ധകാലത്തു കച്ചവടക്കാർ സാമാനവിൽപനയിൽ അമിതമായ ലാഭം എടുത്തു പണക്കാരനാകുന്നതുപോലെയാണ് ഇക്കൂട്ടരുടെയും പ്രവൃത്തി. ഇവർ വിൽക്കുന്നത് അന്ധവിശ്വാസച്ചരക്കുകളാണെന്നു മാത്രമേ വ്യത്യാസമുള്ളു. യുദ്ധം മൂലം ഭയവിഹ്വലമാകുന്ന ജനസഞ്ചയത്തെ വഞ്ചിക്കുന്നതിന് എളുപ്പം കൂടുമല്ലോ. ഭയത്തിൽനിന്നാണു മതത്തിന്റെ ഉല്പത്തി. ഭയംകൊണ്ടുതന്നെയാണ് അതു വളർച്ച പ്രാപിച്ചതും. യുദ്ധംകൊണ്ടു ജീവിതഭയം വർദ്ധിക്കുന്നു. തൽഫലമായി മനുഷ്യന്റെ ചിന്താശക്തി ക്ഷയിക്കുന്നു. ഏതെങ്കിലും ഒരു അഭയസ്ഥാനം നേടുക എന്ന നിലയിലാകും അപ്പോൾ അവന്റെ മനസ്സ്. ഈ തക്കം നോക്കിച്ചെല്ലുന്ന പുരോഹിതനും കള്ളപ്രമാണങ്ങൾ ചൊല്ലി കാര്യം നേടാൻ ഒരു പ്രയാസവും ഉണ്ടാകുന്നതല്ല. മതം മനം മയക്കുന്ന കറുപ്പാണെന്നുള്ള അഭിപ്രായം അക്ഷരംപ്രതി പരമാർത്ഥമാണ്. പക്ഷേ, ജീവിതം എത്രത്തോളം സുരക്ഷിതമാകുന്നുവോ അത്രത്തോളം ഈ കറുപ്പു വില്പന സാദ്ധ്യമല്ലാതാകും. നൂതനമായ ഒരു സാമ്പത്തികഘടനകൊണ്ട് റഷ്യയിലെ ജീവിതം താരതമ്യേന കൂടുതൽ സുരക്ഷിതമായിത്തീർന്നപ്പോൾ മതാധികാരികൾക്ക് അവിടംവിട്ട് ഓടേണ്ടിവന്നു. ചുരുക്കത്തിൽ സമാധാനവും സംതൃപ്തിയും ഉള്ളിടത്തു മതത്തിനു തലപൊക്കാൻ വയ്യാതാകും. ഈ തത്ത്വം മനസ്സിലാക്കിയിട്ടുള്ള മതാധികാരികൾ ലോകമൊട്ടുക്ക് ഇങ്ങനെയൊരു സുശോഭനാവസ്ഥ വന്നുചേരാൻ ആശിക്കുമെന്നോ അതിലേക്കുവേണ്ടി പ്രയത്നിക്കുമെന്നോ വിചാരിക്കുവാൻ നിവൃത്തിയില്ല. മനുഷ്യവർഗ്ഗത്തെ ഭയപ്പെടുത്തി അന്ധവിശ്വാസത്തിൽ ബന്ധിക്കുക എന്നുള്ളത് ഒരു ഉപജീവനമാർഗമായി സ്വീകരിച്ചിട്ടുള്ളവർ അവരുടെ സ്ഥാപനങ്ങളുടെ നിലനിൽപിന് ഉപകരിക്കുന്ന ജീവിതഭീതിയെ ഉച്ചാടനംചെയ്യാൻ ഉള്ളഴിഞ്ഞു ശ്രമിക്കുമോ? ഒരിക്കലുമില്ലെന്ന് ഇതുവരെയുള്ള മതചരിത്രംതന്നെ വിളിച്ചുപറയുന്നുണ്ട്. ഇപ്പോൾ നടക്കുന്നതും ഇതുവരെ നടന്നിട്ടുള്ളതും ആയ ഭയങ്കര യുദ്ധങ്ങളുടെയും കലാപങ്ങളുടെയും പിന്നിൽ നോക്കിയാൽ മതസ്ഥാപനങ്ങൾ അവയ്ക്കു പ്രേരകങ്ങളായി പ്രവർത്തിച്ചിട്ടുണ്ടെന്നു കാണാം. ഇന്നത്തെ യുദ്ധംതന്നെ ഉദാഹരണമായിട്ടെടുത്തു നോക്കുക! ഈ മഹാവിപത്തിനെ കാലേകൂട്ടി കണ്ട് അതു വന്നുചേരാതിരിക്കാൻവേണ്ടി ഉറ്റുശ്രമിച്ചത് ഒരൊറ്റ രാജ്യം മാത്രമാണ്—മതത്തെ ആട്ടിപ്പായിച്ച റഷ്യ. ലോകസമാധാനത്തിനുവേണ്ടി റഷ്യ എത്രത്തോളം ആത്മാർത്ഥമായി ശ്രമിച്ചുവെന്നു കാണിക്കുന്ന അനേകം രേഖാ

മൂലമായ തെളിവുകൾ ഇപ്പോൾ പുറത്തുവന്നിട്ടുണ്ട്. യുദ്ധാരംഭംവരെ മോസ്കോവിൽ താമസിച്ച ഒരു അമേരിക്കൻ സ്ഥാനപതി ഈയിടെ പ്രസിദ്ധീകരിച്ച ഒരു ഗ്രന്ഥത്തിൽ ഈ സംഗതികൾ നിഷ്പക്ഷമായി തുറന്നു പറഞ്ഞിരിക്കുന്നു. മതാധിപന്മാരുടെ സ്വാധീനശക്തിക്ക് അടിമപ്പെട്ടു കിടക്കുന്ന ഇംഗ്ലണ്ട് തുടങ്ങിയ രാജ്യങ്ങൾ ഇക്കാര്യത്തിൽ എത്രത്തോളം കുറ്റകരമായി പ്രവർത്തിച്ചിട്ടുണ്ടെന്നും ആ ഗ്രന്ഥകാരൻ വിശദമാക്കിയിട്ടുണ്ട്. ലണ്ടനിലെ ആർച്ച് ബിഷപ്പും റോമിലെ പോപ്പും സ്വന്തം നാട്ടുകാർക്കു നേട്ടമുണ്ടാക്കുന്ന ആക്രമണങ്ങളെ സാധൂകരിക്കാൻ പാടുപെടുന്നതു നാം പലപ്പോഴും കണ്ടിട്ടുണ്ടല്ലോ. ഞാനും നീയും ഒന്ന് എന്ന് ചെന്നായ ആട്ടിൻകുട്ടിയോടു പറയുന്ന മട്ടിൽ ആക്രമിക്കപ്പെട്ട രാജ്യങ്ങൾക്ക് ഈ മതാധിപന്മാർ നൽകുന്ന സമാധാനസന്ദേശങ്ങൾ മതസ്ഥാപനങ്ങളുടെ ക്രൂരജടിലമായ അപഹരണസ്വഭാവം വെളിപ്പെടുത്തുവാനേ ഉപകരിക്കുകയുള്ളു. രാഷ്ട്രീയവിപ്ലവങ്ങളുടെ ആഘാതമേറ്റ് അടിയിളകിത്തുടങ്ങിയിട്ടുള്ള സ്ഥാപിതതാല്പര്യങ്ങളിൽ (Vested interest) ഉൾപ്പെട്ടതാണല്ലൊ സംഘടിതമതം. അതു നിലനിൽക്കണമെങ്കിൽ സാമ്രാജ്യങ്ങളും യുദ്ധങ്ങളും അത്യാവശ്യമാണെന്നു ചരിത്രസംഭവങ്ങൾ തെളിയിക്കുന്നു. സാമ്രാജ്യങ്ങൾ ഉടഞ്ഞുതകർന്ന് യുദ്ധകാരണങ്ങൾ ഇല്ലാതായി ലോകം മുഴുവൻ സമത്വം, സ്വാതന്ത്ര്യം, സാഹോദര്യം ഇവ കളിയാടുമ്പോൾ മതപരമായ അപഹരണവും താനേ നശിച്ചുപോകുന്നതാണ്.

യുദ്ധത്തെ സംബന്ധിച്ച് മതാധികാരികൾ പുറപ്പെടുവിക്കുന്ന ചില വാദങ്ങൾ ബഹുവിചിത്രമത്രെ. മതവിശ്വാസവും ഈശ്വരഭക്തിയും കുറഞ്ഞതുകൊണ്ടാണുപോൽ ഈമാതിരി ഭയങ്കര യുദ്ധങ്ങൾ പൊട്ടിപ്പുറപ്പെടുന്നത്! മതത്തിനു പ്രാബല്യം ഉണ്ടായിരുന്ന പഴയ കാലങ്ങളിലാണ് യുദ്ധങ്ങൾ കൂടുതലായി നടന്നതെന്ന ചരിത്രസത്യം ഇക്കൂട്ടർ ഓർമിക്കുന്നില്ല. ഇന്നു യുദ്ധം ഉണ്ടെങ്കിലും അതു നിന്ദ്യവും വർജ്യവും ആയ ഒരു കർമമാണെന്ന് ഹിറ്റ്ലർപോലും സമ്മതിക്കുന്നുണ്ട്. വീരപുരുഷന്മാരുടെ ഉൽകൃഷ്ടധർമമായി യുദ്ധത്തെ കൊണ്ടാടുകയായിരുന്നു പണ്ടത്തെ പതിവ്. രാജാക്കന്മാരുടെ യോഗ്യത അളന്നുനോക്കുന്നത് അയൽരാജ്യങ്ങളെ പടവെട്ടിപ്പിടിക്കുന്നതിലത്രെ. ഈ അപരിഷ്കൃതാശയത്തിന് ഇന്ന് എന്തൊരു മാറ്റം വന്നിരിക്കുന്നു എന്നു നോക്കുക! സർവരാജ്യസഭ (League of Nations) സ്ഥാപിതമായതു ലോകസമാധാനം സർവോപരി കാമ്യം എന്ന നൂതനാശയത്തിന്റെ പ്രേരണകൊണ്ടല്ലേ? അതു പ്രഥമയത്നത്തിൽ ഫലിച്ചില്ലെങ്കിലും ആ ആശയം ഇന്നു സർവരാജ്യങ്ങളുടെ ഹൃദയത്തിലും ഉത്തേജിതമായി പ്രവർത്തിക്കുന്നതുകൊണ്ടു ഭാവിയിൽ അത് ഫലിക്കുമെന്ന് വിശ്വസിക്കാവുന്നതാണ്. ഈമാതിരിയൊരു നവീനവീക്ഷണം യുദ്ധസങ്കുലമായ ലോകചരിത്രത്തിൽ ഇതിനുമുമ്പ് ഉണ്ടായിരുന്നോ? മതവിശ്വാസം ശിഥിലമായി വരുന്തോറും മനുഷ്യൻ കൂടുതൽ സംസ്കൃതമാനസനായി മുന്നോട്ടു പോകുകയാണ് എന്നുള്ളതിന് ഇതൊരു ഒന്നാംതരം തെളിവാകുന്നു. ഇന്നത്തെ യുദ്ധത്തിൽ പണ്ടില്ലാതിരുന്ന എന്തെല്ലാം ലോകമര്യാദകൾ ഇരുകക്ഷികളും ആദരിക്കുന്നു എന്നു നോക്കുക! ഇന്നു കാണുന്നവിധം പണ്ട്. തടവുകാരായി പിടിക്കപ്പെടുന്നവർക്കു ശുശ്രൂഷ ലഭിച്ചിരുന്നുവോ?



യുദ്ധം ചൂണ്ടിക്കാണിച്ചുകൊണ്ട് സയൻസിന്റെ തലയ്ക്കടിക്കാനും അതുവഴി മതമാഹാത്മ്യം പരത്തുവാനും ചിലർ ഉത്സാഹിക്കാറുണ്ട്. ഇപ്പോഴത്തെ യുദ്ധസമ്പ്രദായം അതിക്രൂരമായിപ്പോയതുകൊണ്ട് സയൻസിനെ പഴിക്കുന്നവർ, മനുഷ്യർ തീ കണ്ടുപിടിച്ചതും അബദ്ധമായി എന്നു വാദിച്ചേക്കാം. ഭക്ഷണം പാകംചെയ്യുന്ന അഗ്നി ചിലപ്പോൾ ഭവനം ദഹിപ്പിക്കാനും ഇടയാകുന്നുണ്ടല്ലൊ. സയൻസ്കൊണ്ടു യുദ്ധം ക്രൂരമായെങ്കിൽ ആ ക്രൂരത തടയുന്നതിനുള്ള മാർഗങ്ങളും സയൻസുതന്നെ കണ്ടുപിടിക്കുന്നുണ്ടെന്ന സംഗതി ഇവർ വിസ്മരിക്കുന്നു. യുദ്ധംമൂലമുണ്ടാകുന്ന ക്രൂരതയുടെ ഒരു ആകത്തുക കണക്കാക്കിനോക്കിയാൽ അത് ഇന്നത്തെക്കാൾ ഒട്ടും കുറവല്ലായിരുന്നു പണ്ടും എന്നു കാണാവുന്നതാണ്. എന്നു മാത്രമല്ല, പണ്ടത്തെപ്പോലെ പൈശാചികമായ രീതിയിൽ യുദ്ധക്കളത്തിൽപ്പോലും ഇന്നത്തെ മനുഷ്യൻ പെരുമാറുന്നുണ്ടെന്നു തോന്നുന്നില്ല. ആഹാരം കൊടുക്കുവാൻ വിഷമമെന്നുകരുതി ലക്ഷക്കണക്കിനു തടവുകാരുടെ തല വെട്ടിക്കളയുന്നതും മുറിവേറ്റ് അർദ്ധപ്രാണരായി വീഴുന്നവർ അവിടെത്തന്നെ കിടന്നു നായ്ക്കൾക്കും നരികൾക്കും ഇരയാകുന്നതും മറ്റും ഇന്നത്തെ ദാരുണചിത്രങ്ങളാണോ? ഹിറ്റ്ലറുടെ ക്രൂരകർമങ്ങൾ ചിലതു വ്യത്യസ്തങ്ങളായിട്ടു മാത്രമേ ഗണിക്കാൻ പാടുള്ളു. ആധുനികയുദ്ധത്തിന്റെ സാമാന്യനിയമങ്ങൾക്ക് അവ ബാധകങ്ങളല്ല. മനുഷ്യവർഗത്തിന്റെ 'ആത്മീയത'യെല്ലാം നശിച്ചു മൃഗീയത പെരുകിപ്പെരുകി വരുന്നു എന്നും മറ്റും ആണ് ഇന്നത്തെ മതാധികാരികളുടെ പ്രസംഗം. മനുഷ്യചരിത്രം മനസ്സിലാക്കാതെയോ അഥവാ മനഃപൂർവം മറച്ചുവെച്ചോ മതത്തിന്റെ ജീർണോദ്ധാരണം നിർവഹിക്കാൻവേണ്ടി പുലമ്പുന്ന വിഡ്ഢിത്തങ്ങൾ എന്നു മാത്രമേ ഇതിന് അർത്ഥം കല്പിക്കേണ്ടതുള്ളു.

*(വിചാരവിപ്ലവം 1943)*

# 8. വാൾട്ടയർ

'ഇന്നത്തെ അറിവ് നാളത്തെ അജ്ഞാനമാകുന്നു' എന്ന് വെത്സ് അഭിപ്രായപ്പെട്ടിട്ടുണ്ട്. 'ഇന്നലെ ചെയ്തോരബദ്ധം' ഇന്നത്തെ ആചാരമാകാമെന്നും അതുതന്നെ നാളത്തെ ശാസ്ത്രമായിപ്പോകാമെന്നും ആശാൻ പ്രവചിച്ചിരിക്കുന്നു. മനുഷ്യസമുദായത്തിന്റെ പുരോഗമനത്തിന് സ്വതന്ത്രമായ യുക്തിവിചാരവും നവീനവിജ്ഞാനബോധവും എത്രമാത്രം ആവശ്യമാണെന്നാണു പ്രസ്തുതവാക്യങ്ങൾ തെളിയിക്കുന്നത്. എന്നാൽ, വിജ്ഞാനമാർഗത്തിലുള്ള സ്വതന്ത്രചിന്തയും പുരോഗമനവും തടയപ്പെട്ട് ജനസമുദായം ഓരോ കാലഘട്ടത്തിലും ബുദ്ധിപരമായ സ്തംഭിതാവസ്ഥയിൽ ആയിപ്പോയിട്ടുണ്ട്. മതപരമായ അന്ധത, വീരാരാധന, ഗതാനുഗതികത്വം ഇങ്ങനെ പലതും ഈ ബുദ്ധിസ്തംഭനത്തിനു കാരണങ്ങളായിത്തീരുന്നു. അമിതമായ ഗാന്ധിഭക്തികൊണ്ട് ഇൻഡ്യയിലും ഈ ദോഷം കടന്നുകൂടിയിട്ടുണ്ടെന്ന് ജവഹർലാൽ ഒരിക്കൽ പറയുകയുണ്ടായി. കെട്ടിക്കിടക്കുന്ന ജലം ദുഷിക്കുമ്പോൾ അതു വെട്ടിത്തുറന്നുവിട്ട് സ്വച്ഛജലത്തിനു പ്രവേശനമാർഗം ഉണ്ടാക്കുന്നതുപോലെ ലോകത്തെ ബുദ്ധിസ്തംഭനത്തിൽനിന്നും ഉണർത്തി സ്വതന്ത്രചിന്തയിൽക്കൂടി മുന്നോട്ടു തള്ളിവിടുവാൻ ഓരോ കാലഘട്ടത്തിലും യുക്തിവാദികളായ പണ്ഡിതന്മാർ അവതരിച്ചിട്ടുണ്ടെന്നു ചരിത്രം പരിശോധിച്ചാൽ കാണാം. സോക്രട്ടീസിന്റെ ആവിർഭാവം ഇങ്ങനെയൊരു കാലഘട്ടത്തിലായിരുന്നു. എന്നാൽ, അദ്ദേഹത്തിൽനിന്നും ലോകത്തിനു ലഭിച്ച നവീനബോധം അന്നത്തെ അന്ധതയെ ഒട്ടൊക്കെ നീക്കംചെയ്യുന്നതിനു സഹായിച്ചെങ്കിലും പിന്നീടു വളരെക്കാലത്തേക്ക് അതുതന്നെ സർവപ്രമാണമായി പരിണമിച്ചു ജനസമുദായത്തിന്റെ സ്വതന്ത്രചിന്താവ്യാപാരത്തിനു വിഘാതമായിത്തീർന്നു. വിജ്ഞാനവീഥിയിൽ മുന്നോട്ടുനീങ്ങാൻ സമ്മതിക്കാതെ സോക്രട്ടീസിന്റെ ശിഷ്യവർഗം എത്രയോ കാലം ലോകത്തെ ഭരിച്ചുകൊണ്ടിരുന്നു. ഇങ്ങനെ വന്നുചേർന്ന ചിന്താജാഡ്യത്തിൽനിന്നും ലോകം വീണ്ടും ഉണർന്നത് ക്രിസ്തുവിന്റെ രംഗപ്രവേശത്തോടുകൂടിയാണ്. പക്ഷേ, അന്നുണ്ടായ ഉണർച്ച അതിനുശേഷം വന്നുചേർന്ന ദീർഘനിദ്രയ്ക്കുള്ള ഒരു ഒരുക്കം മാത്രമായിരുന്നു. സ്വതന്ത്രചിന്തകനായിരുന്ന ക്രിസ്തുവിന്റെ നാമധേയത്തിൽ അസ്വാതന്ത്ര്യത്തിന്റെ കൊടിമരത്തറയും അന്ധവിശ്വാസത്തിന്റെ കൊടിക്കൂറയും ആയ പള്ളിമതം സ്ഥാപിതമായി. വിജ്ഞാനപുരോഗമനത്തിൽ ലോകത്തിനു നേരിട്ട ഏറ്റവും വലിയ ആപത്തായിരുന്നു അത്. പള്ളിമതം യുക്തിവാദത്തിന്റെ ഒരു ശവപ്പെട്ടിയായിത്തീർന്നു. ചിന്തിക്കാൻ ആർക്കും അധികാരമില്ലെന്നായി. ഇത്രയും ശക്തിയേറിയ ഒരു അടിമച്ചങ്ങല അതിനു മുമ്പോ പിമ്പോ മനുഷ്യന്റെ മനസ്സിനെ ബന്ധിച്ചിട്ടില്ല. അതു വെട്ടിമുറിക്കാതെ പരിപാലിക്കുന്നതിന് അന്നത്തെ രാജശക്തിയും



നിയുക്തമായി. പള്ളിമതത്തിനു രാജശക്തികൂടി കരഗതമായപ്പോൾ അതിനെ എതിർനിൽക്കാൻ ആരും ധൈര്യപ്പെട്ടില്ല. പതിനെട്ടാം നൂറ്റാണ്ടിന്റെ ആരംഭം വരെ ഈ അന്ധകാരാവസ്ഥ നീണ്ടുനിന്നു. മർത്ത്യസമുദായം മാനസികമായി ഏറ്റവും അധഃപതിച്ച ഒരു കാലഘട്ടമാണിത്. ഇങ്ങനെ ഭയങ്കരമായ ഇരുട്ടിൽ ആണ്ടുപോയ ലോകത്തിന് പ്രകാശംകൊടുക്കുവാൻ ഒന്നാമതായി പശ്ചിമ ചക്രവാളത്തിൽ ഉദിച്ച നക്ഷത്രമാണ് വാൾട്ടയർ.

ഏതൊരു കാലഘട്ടത്തിലാണ് വാൾട്ടയർ ജീവിച്ചിരുന്നതെന്നോർക്കുമ്പോളാണ് അദ്ദേഹത്തിന്റെ ജീവിതമഹത്ത്വം തികച്ചും വെളിപ്പെടുന്നത്. 1694 നവംബർ 21-ാം തിയതി ഉദിച്ച ആ നക്ഷത്രം 1778 മെയ്മാസം 30-ാം തിയതിവരെ പ്രകാശിച്ച് അസ്തമിച്ചു. ആ 84 നീണ്ട വർഷങ്ങളിൽ അറുപതും പള്ളിമതത്തോടു പടവെട്ടാൻവേണ്ടിത്തന്നെ വിനിയോഗിക്കപ്പെട്ടു! ഇത്രയും നീണ്ടകാലം നിരന്തരമായി മതശക്തിയോടും അതിന്റെ താങ്ങായി നിന്ന രാജശക്തിയോടും സുധീരം പടപൊരുതിയ മറ്റൊരു യുക്തിവാദിയുണ്ടെന്നു തോന്നുന്നില്ല. ഫ്രാൻസിലായിരുന്നു അദ്ദേഹം ജനിച്ചത്. രാജാവും പുരോഹിതനും ഒന്നായി നിന്ന് അടിമത്തം പുലർത്തിയിരുന്ന അക്കാലത്ത് ആർക്കും ഒരക്ഷരംപോലും പള്ളിമതത്തിനെതിരായി പറയുന്നതിനോ എഴുതുന്നതിനോ സ്വാതന്ത്ര്യമുണ്ടായിരുന്നില്ല. രാജ്യം മുഴുവനും പള്ളിയുടെ സ്വത്തും പുരോഹിതൻ ഭരണാധികാരിയും എന്നമട്ടിലായിപ്പോയാൽ അവിടത്തെ ജനങ്ങൾക്കു നേരിടാവുന്ന കഷ്ടത ഏകദേശം ഊഹ്യമാണല്ലോ. എത്രയോ ഗ്രന്ഥകാരന്മാരെ അന്നു തടവിലിടുകയും തൂക്കിക്കൊല്ലുകയും ചെയ്തു! ഇങ്ങനെ മർദനവും നരവേട്ടയും നടമാടിയിരുന്ന കാലത്ത് ഫ്രാൻസുരാജ്യം മാത്രമല്ല, യൂറോപ്പുമുഴുവൻ പ്രതിദ്ധ്വനിക്കത്തക്കവണ്ണം സ്വാതന്ത്ര്യകാഹളം മുഴക്കുവാൻ വാൾട്ടയർ ധൈര്യപ്പെട്ടു. അല്പകാലംകൊണ്ട് പശ്ചിമദേശത്തിലെ ഒരു വിജ്ഞാനകേന്ദ്രമായിത്തീർന്നു അദ്ദേഹം. ഒരു സേനാനിയുടെ കരവാളിനേക്കാൾ ശക്തി വാൾട്ടയറുടെ പേനയ്ക്കുണ്ടായിരുന്നു. അതിൽനിന്നും നാനാമുഖമായി പ്രവഹിച്ചുകൊണ്ടിരുന്ന നിശിതനിരൂപണശരങ്ങൾ അന്ധവിശ്വാസപരമ്പരയുടെ മാറിടം പിളർന്നു. പള്ളിമതത്തിന്റെ ബീഭത്സത ഇത്ര നഗ്നമായി വെളിപ്പെടുത്തുവാൻ മറ്റാർക്കും കഴിഞ്ഞില്ല. ഒരു കൂസലുംകൂടാതെ ആ അന്ധവിശ്വാസക്കുമ്പാരത്തെ തട്ടിത്തകർക്കുവാൻ അദ്ദേഹത്തിന്റെ കരങ്ങൾക്കേ ശക്തിയുണ്ടായുള്ളു. യൂറോപ്പിലെ അന്നത്തെ ഒരു ജീവനുള്ള ഗ്രന്ഥശാലയെന്നമട്ടിലായിരുന്നു ജനങ്ങൾ അദ്ദേഹത്തെ ആരാധിച്ചത്. ഉപന്യാസങ്ങൾ, കവിതകൾ, നോവലുകൾ, നാടകങ്ങൾ, ചരിത്രം ഇങ്ങനെ വിവിധവകുപ്പുകളായി അദ്ദേഹം എഴുതിക്കൂട്ടിയ ഗ്രന്ഥങ്ങൾക്കു കണക്കില്ല. യൂറോപ്പു മുഴുവനും വാൾട്ടയരുടെ തലച്ചോറുകൊണ്ടു നിറഞ്ഞു എന്നാണ് ഒരു നിരൂപകൻ അദ്ദേഹത്തെപ്പറ്റി അഭിപ്രായപ്പെട്ടിട്ടുള്ളത്. അനന്തരകാലത്ത് പാശ്ചാത്യദേശങ്ങളിൽ പടർന്നുപിടിച്ച് ഒടുവിൽ റഷ്യയിൽ അടിയുറച്ച നിരീശ്വരപ്രസ്ഥാനത്തിന് ആദ്യമായി മാർഗം തുറന്നത് വാൾട്ടയരുടെ ഗ്രന്ഥങ്ങളാകുന്നു. ഫ്രഞ്ച് വിപ്ലവകാരികൾക്കു പ്രചോദനം നൽകുന്നതിനും അവ പര്യാപ്തങ്ങളായിത്തീർന്നു. യൂറോപ്പിന്റെ നാനാ

ഭാഗങ്ങളിലും അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങൾക്കു പ്രചുരപ്രചാരം ലഭിച്ചു.

ഫ്രാൻസിൽ അദ്ദേഹം രാജാവിന്റെ ശത്രുവായിത്തീർന്നെങ്കിലും അയൽരാജ്യങ്ങളിലെ രാജകൊട്ടാരങ്ങളിൽ അദ്ദേഹത്തിനു സ്വാഗതം ലഭിക്കുകയുണ്ടായി. റഷ്യയിലെ കാതറയിൻ ചക്രവർത്തിനി ഈ പണ്ഡിതചക്രവർത്തിയുമായി കത്തിടപാടുകൾ നടത്തിക്കൊണ്ടിരുന്നു. ഈ സുഹൃൽബന്ധംവഴി അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങൾ റഷ്യയിൽ ധാരാളമായി പ്രചരിച്ചു. അതുപോലെ ജർമനിയിലും വാൾട്ടയർക്കു രാജബഹുമതി ലഭിച്ചു. ഇങ്ങനെ സർവജനസമാരാധിതനായിത്തീർന്നതുകൊണ്ടാണ് ഫ്രാൻസിലെ രാജകരങ്ങൾക്കുപോലും അദ്ദേഹത്തെ ധ്വംസിക്കുന്നതിനു ശക്തിയുണ്ടാകാതെപോയത്. എങ്കിലും ഇരുപത്തേഴുവർഷം നാടുകടത്തപ്പെട്ട് അദ്ദേഹത്തിനു വിദേശവാസം അനുഭവിക്കേണ്ടിവന്നു. അതുകഴിഞ്ഞ് പാരീസ് നഗരത്തിലേക്കുണ്ടായ അദ്ദേഹത്തിന്റെ തിരിച്ചുവരവ് ഒരു വലിയ ജൈത്രയാത്രയായിരുന്നു. ജനങ്ങൾ ലക്ഷക്കണക്കിന് ഒന്നിച്ചുകൂടി ആ പണ്ഡിതകേസരിയെ എതിരേറ്റു. രാജാവും പുരോഹിതവർഗവും മൂകഭാവം അവലംബിച്ചതേയുള്ളു. പ്രജാലക്ഷങ്ങളുടെ ആരാധനാമൂർത്തിയായിത്തീർന്ന ഒരു മഹാപണ്ഡിതന്റെ മുമ്പിൽ രാജശക്തി നിസ്സഹായമായി തലകുനിച്ചുപോയ ഒന്നാമത്തെ സംഭവമാണത്. പേനയ്ക്കു വാളിനേക്കാൾ ശക്തികൂടുമെന്ന് ആ സംഭവം വെളിപ്പെടുത്തി. ആശയങ്ങളുടെ അപ്രതിഹതമായ പ്രവാഹത്തെ തടഞ്ഞുനിർത്തുവാൻ സാമ്രാജ്യം ഭരിക്കുന്ന ചക്രവർത്തിക്കുകൂടി സാദ്ധ്യമല്ല എന്നു നാടുകടത്തപ്പെട്ട വാൾട്ടയരുടെ പ്രത്യാഗമനത്തിൽ എല്ലാവർക്കും അനുഭവപ്പെട്ടു. ഇങ്ങനെ അന്ന് അദ്ദേഹത്തിന്റെ ജീവിതംകൊണ്ടു സ്ഥാപിതമായ ചിന്താസ്വാതന്ത്ര്യവും യുക്തിവാദവുമാണ് അനന്തരകാലത്തെ വിജ്ഞാനാഭിവൃദ്ധിക്ക് അടിസ്ഥാനമുറപ്പിച്ചത്.

*(വിചാരവിപ്ലവം 1943)*

# 9. ചിത്രകാരന്റെ മാതൃക

വളരെ നൂറ്റാണ്ടുകൾക്കുമുമ്പ് ഒരു ചിത്രകാരൻ ഒരു പള്ളിയുടെ ചുമരുകളിൽ ചിത്രപ്പണി ചെയ്യുകയായിരുന്നു. ക്രിസ്തുവിന്റെ ജീവചരിത്രമാണ് അയാൾക്കു ചിത്രീകരിക്കുവാനുണ്ടായിരുന്നത്. പല കൊല്ലങ്ങളായി അയാൾ തന്റെ ജോലി തുടങ്ങിയിട്ട്. എന്നിട്ടും ആ ജീവചരിത്രം പൂർണമായില്ല. ആയുഷ്കാലം മുഴുവൻ ചെലവഴിച്ചെങ്കിലും ഏറ്റ കാര്യം ഏറ്റവും ഭംഗിയായി നിർവഹിക്കണമെന്നതായിരുന്നു ചിത്രകാരന്റെ ആഗ്രഹം. ഒടുവിൽ രണ്ടുകൂട്ടം ഒഴിച്ചു ബാക്കിയെല്ലാം പൂർത്തിയായി. യേശുവിന്റെ ശിശുരൂപവും ജൂഡാസും—ഈ രണ്ടും ശരിയായി വരച്ചൊപ്പിക്കുന്നതിന് തക്ക മാതൃകകൾ കിട്ടാതെ അയാൾ വിഷമിച്ചു. ചിത്രകാരൻ പല ദിക്കിലും അന്വേഷിച്ചുനടന്നു. ഫലമുണ്ടായില്ല. ഇങ്ങനെ നിരാശനായി ചുറ്റിനടക്കുമ്പോൾ ഒരു ദിവസം ഒരു തെരുവിൽ ഏതാനും കുട്ടികൾ കൂട്ടംകൂടി കളിക്കുന്നത് അയാൾ കണ്ടു. അവരിലൊരുവന്റെ മുഖം ചിത്രകാരനെ ആകർഷിച്ചു. ദൈവികമായ ഒരു ശോഭാവിശേഷം ആ ബാലവദനത്തിൽ വിളങ്ങുന്നതായി അയാൾക്കു തോന്നി. യേശുദേവന്റെ ശൈശവാകൃതിക്കു പറ്റിയ മാതൃക ഇവൻതന്നെയെന്നു നിശ്ചയിച്ച് അയാൾ ആ കുട്ടിയെ തന്റെ വീട്ടിലേക്കു കൂട്ടിക്കൊണ്ടുപോയി. അന്നുമുതൽ ദിനംതോറും ആ കുട്ടിയെ മുമ്പിലിരുത്തിക്കൊണ്ട് ചിത്രകാരൻ ചെറുപ്രായത്തിലുള്ള യേശുവിന്റെ രൂപം വരച്ച് തൃപ്തികരമാംവിധം പൂർത്തിയാക്കി. ജൂഡാസിന്റെ മാതൃക കണ്ടെത്തിയില്ലല്ലോ എന്നായി അയാളുടെ അനന്തരവിചാരം. ആ സ്ഥിരപരിശ്രമി വീണ്ടും അന്വേഷണം ആരംഭിച്ചു. അയാളുടെ ഭാവനയിലുള്ള ഒരു മുഖം കണ്ടുകിട്ടാതെ കൊല്ലങ്ങൾ പലതും പിന്നെയും കഴിഞ്ഞു. ചിത്രകാരൻ വൃദ്ധനായിത്തീർന്നു. ഉദ്ദേശിച്ച കാര്യം പൂർണമായി സാധിക്കാതെ തന്റെ ജീവിതം അവസാനിച്ചേക്കുമോ എന്ന് അയാൾ ഭയപ്പെട്ടു. ഈ വർത്തമാനം നാട്ടിലെല്ലാം പരന്ന് പലരും ജൂഡാസിന്റെ മാതൃകയായി ഇരിക്കാമെന്നു സമ്മതിച്ച് ചിത്രശാലയിൽ വന്നു. പരിശോധനയിൽ ഒരു മുഖവും ചിത്രകാരനെ തൃപ്തിപ്പെടുത്തിയില്ല. ജൂഡാസിന്റെ ദുഷ്ടമനസ്സ് തികച്ചും പ്രതിഫലിക്കുന്ന ഒരു മുഖം—തന്മയീഭവനയോഗ്യമായ അയാളുടെ ഹൃദയം ഭാവനയിൽ സൃഷ്ടിച്ചുവെച്ചിട്ടുള്ള ആ പ്രത്യേക ഭാവത്തോടുകൂടിയ മുഖം—കണ്ടുകിട്ടാതെ വൃദ്ധനായ ആ ചിത്രകാരൻ വിഷാദത്തിലാണ്ടു. ദിവസങ്ങൾ പിന്നെയും പൊയ്ക്കൊണ്ടിരുന്നു. ഒരു ദിവസം സായാഹ്നത്തിൽ ഈ ഭഗ്നാശൻ ഒരു മദ്യശാലയിൽ ഇരിക്കുകയായിരുന്നു. അപ്പോൾ കീറിപ്പറിഞ്ഞ വസ്ത്രങ്ങളും ധരിച്ച് അത്യന്തപരവശനായി ആടിയാടി ഒരു പൈശാചസ്വരൂപം അവിടെക്കേറിവന്ന് 'മദ്യം ...... ! മദ്യം ...... !' എന്നു വിളികൂട്ടി താഴെ വീണു. ചിത്രകാരൻ ചാടിയെഴുന്നേറ്റ് ആ പ്രാകൃതനെ പിടിച്ചുപൊക്കി അവന്റെ മുഖത്തു

നോക്കി. അയാൾ അത്ഭുതപ്പെട്ടുപോയി. എത്രയോ നാളായി തന്റെ മനസ്സിൽ കുടികൊണ്ടിരുന്ന ജൂഡാസിന്റെ ശരിപ്പകർപ്പുതന്നെ ആ സ്വരൂപം! അയാൾ ഭാവനംചെയ്തുകൊണ്ടിരുന്ന അതേ മുഖംതന്നെ തന്റെ മുന്നിൽ കാണുന്നു. സർവപാപകർമങ്ങളുടെയും കരിനിഴലുകൾ ആ മുഖത്ത് ഒന്നിച്ചു കുടികിടക്കുന്നതായി ചിത്രകാരൻ ദർശിച്ചു. ഒരു നിമിഷവും കളയാതെ അയാൾ ആ പ്രാകൃതനെ തന്റെ ഗൃഹത്തിലേക്കു കൂട്ടിക്കൊണ്ടുപോയി അവനു വേണ്ട ഭക്ഷണവും പാനീയവും മറ്റും കൊടുത്ത് ആശ്വസിപ്പിച്ചു. അനന്തരം അവനെ നോക്കിക്കൊണ്ട് ജൂഡാസിന്റെ ചിത്രം വരയ്ക്കാൻതുടങ്ങി. കഴിയുന്നതും വേഗത്തിൽ തീർക്കാനായി രാവും പകലും ഇടവിടാതെ അയാൾ ജോലിചെയ്തു. ഇങ്ങനെ ചിത്രപ്പണി നടന്നുകൊണ്ടിരിക്കുമ്പോൾ ഒരു ദിവസം ആ 'മാതൃക'യുടെ മുഖഭാവം പെട്ടെന്നു മാറുന്നത് ചിത്രകാരൻ കണ്ടു. യാദൃച്ഛികമായ ഒരു സ്തംഭിതാവസ്ഥ അവനെ ബാധിച്ചു. ഒരു ഭയാനകഭാവത്തോടെ കലങ്ങിമറിഞ്ഞ കണ്ണുകൾകൊണ്ട് അവൻ സ്വന്തം ഛായ പതിഞ്ഞിട്ടുള്ള ചിത്രത്തിലേക്കു തുറിച്ചുനോക്കുന്നുണ്ടായിരുന്നു. പെട്ടെന്നുണ്ടായ ഈ ഭാവപ്പകർച്ചയുടെ കാരണമറിയാതെ ചിത്രകാരൻ ചോദിച്ചു. 'എന്താ, നിങ്ങൾക്കു പെട്ടെന്നു വല്ല സങ്കടവും നേരിട്ടോ?' ഇതു കേട്ട് അവൻ തന്റെ കൈകൾകൊണ്ടു മുഖംപൊത്തി തേങ്ങിത്തേങ്ങിക്കരയാൻ തുടങ്ങി. ഏതാനും നിമിഷങ്ങൾ കഴിഞ്ഞ് അവൻ തലപൊക്കി കണ്ണീരൊലിച്ചുകൊണ്ട് ചിത്രകാരനെ നോക്കി പറകയാണ്: 'നിങ്ങൾ എന്നെ ഓർമിക്കുന്നില്ലേ? എത്രയോ കൊല്ലങ്ങൾക്കു മുമ്പ് ബാലയേശുവിന്റെ രൂപം വരയ്ക്കാൻ ഞാൻ നിങ്ങളുടെ മുമ്പിൽ ഒരു മാതൃകയായി ഇരുന്നിട്ടുണ്ട്.'

*(യുക്തിവിഹാരം 1943)*

# 10. ഭൂമിയിലെ സ്വർഗരാജ്യം

ഏതാണീ സ്വർഗരാജ്യം എന്ന ചോദ്യത്തിനു സോവിയറ്റ് റഷ്യയെ ചൂണ്ടിക്കാണിച്ചാൽ ഇപ്പോഴും ചിലർ നെറ്റി ചുളിച്ചേക്കാം. ആ രാജ്യത്തെ ഒരു നരകമായി പരിഗണിച്ചിരുന്നവരും അതിന് സമുദായഭ്രഷ്ട് കല്പിച്ചിരുന്നവരും ഈ അടുത്തകാലംവരെ ധാരാളമുണ്ടായിരുന്നു. ലോകത്തിന്റെ ധനാഗമമാർഗങ്ങളെല്ലാം കൈയടക്കംചെയ്ത് തദ്വാരാ വിവിധ രാജ്യങ്ങളിലെ ഭരണയന്ത്രങ്ങൾ യഥേഷ്ടം തിരിച്ചുകൊണ്ടിരിക്കുന്ന മുതലാളിമാരാണ് ഇവരിൽ അധികപേരും. ഭൂരിപക്ഷചൂഷണംകൊണ്ട് അല്പപക്ഷം സുഖത്തോടെ വാഴണമെന്നുള്ള തസ്കരസിദ്ധാന്തത്തെ സന്മാർഗകോടിയിൽപ്പെടുത്തി ജീവിതപ്രമാണമായി സ്വീകരിച്ചിരിക്കുന്ന ഈ പാപപ്രഭുക്കൾ, അവരുടെ സാമ്പത്തികതാല്പര്യങ്ങൾക്കു വിപരീതമായി സമത്വവും സാഹോദര്യവും സർവജനക്ഷേമവും പുലരത്തക്കവണ്ണം ഒരു പുതിയ ഭരണക്രമം നടപ്പിൽവരുത്തിയ റഷ്യയുടെ ശത്രുക്കളായി ഭവിച്ചതിൽ അത്ഭുതപ്പെടാനില്ല. ജനതതിയെ കൊള്ളചെയ്തുകൊണ്ടിരുന്ന പള്ളിമതത്തെ പുറംതള്ളിയ ആ രാജ്യം പുരോഹിതന്മാരുടെ വിദ്വേഷത്തിനു പാത്രമായതും സ്വാഭാവികംതന്നെ. യാതൊരതിരും അളവുമില്ലാതെ വ്യാജപ്രസ്താവനകൾകൊണ്ട് ആ രാജ്യത്തിലെ സ്ഥിതിഗതികളെ ഭയാനകമാക്കിക്കാണിക്കുവാൻ ഇത്രനാളും ഇക്കൂട്ടർ പരിശ്രമിച്ചുകൊണ്ടിരുന്നു. എന്നാൽ, ഇപ്പോഴത്തെ മഹായുദ്ധം ഈ കപടതന്ത്രങ്ങളുടെ ചെമ്പു തെളിയിച്ചുകഴിഞ്ഞു. ജുഗുപ്സാവഹങ്ങളായ അസത്യവാദങ്ങൾകൊണ്ടു ലോകത്തിന്റെ കണ്ണു മൂടിക്കെട്ടി റഷ്യയുടെനേരെ ചെളിവാരി എറിയുവാൻ ഇനി ആർക്കും ധൈര്യമുണ്ടാകുമെന്നു തോന്നുന്നില്ല. കൃത്രിമമായ മതവ്യവസ്ഥയിലും ഭരണക്രമത്തിലും കാലൂന്നിയിരിക്കുന്ന രാജ്യങ്ങൾ പലതും ജർമൻപെരുമ്പടയുടെ മുമ്പിൽ നാഡി തളർന്നു നിലംപതിച്ചപ്പോൾ മറ്റൊരിടത്തും കാണാത്തതായ ഓജസ്സോടും ഒരുമയോടുംകൂടി ഒറ്റയ്ക്കുനിന്നു പടപൊരുതി വിജയം നേടിയത് മതവും സന്മാർഗവുമില്ലെന്ന് അധിക്ഷിപ്തമായ ഈയൊരു രാജ്യം മാത്രമാണല്ലോ. ഇങ്ങനെ അനുഭവം സാക്ഷിയായി വന്നപ്പോൾ പണ്ടത്തെപ്പോലെ സത്യസ്ഥിതി മറച്ചു വ്യാജപ്രചരണവേല തുടർന്നുകൊണ്ടുപോകുവാൻ നിവൃത്തിയില്ലെന്നു വന്നിരിക്കുന്നു. മറ്റൊരു രാജ്യത്തുമില്ലാത്തതായ ഒരു നന്മയും മേന്മയും ഇപ്പോൾ ആ രാജ്യത്തു നാം കാണുന്നുണ്ട്. വിസ്മയാവഹമായ ഈ ജീവിതമഹത്ത്വം എവിടെനിന്ന് എങ്ങനെ ആവിർഭവിച്ചു എന്ന് ആലോചിച്ചുനോക്കേണ്ടതാകുന്നു. ഇരുപത്തഞ്ചു വർഷങ്ങൾക്കുമുമ്പ് റഷ്യയിൽ സംഭവിച്ച ഭരണവിപ്ലവം സാധാരണരീതിയിലുള്ള ഒന്നായിരുന്നില്ല. അവിടത്തെ പൗരജീവിതത്തെ അത് ആമൂലാഗ്രം ഇളക്കിമറിച്ചു. രാഷ്ട്രീയരംഗത്തിൽ മാത്രമല്ല, സാമ്പത്തികവും സാമൂഹ്യവുമായ രംഗങ്ങളിൽകൂടിയും ഒരു സമൂല

പരിവർത്തനം ഉണ്ടാക്കുന്നതിന് അതു കാരണമായിത്തീർന്നു. ചുരുക്കത്തിൽ ഒരു നവീനമാനവസംസ്കാരത്തിന്റെ ബീജാവാപമാണ് അന്നു നടന്നത്. മനുഷ്യജീവിതത്തിന്റെ സകലവശങ്ങളെയും നവീകരിക്കത്തക്കവിധം ഈ സാസ്കാരബീജം മുളച്ചുവളർന്ന് വികസിച്ച്, യുദ്ധസങ്കുലമായ ഇന്നത്തെ ലോകത്തിന് ആശയും ആശ്വാസവും നല്കിക്കൊണ്ടിരിക്കുന്നു. ശത്രുക്കൾ പറഞ്ഞുപരത്തിയ മാതിരി വ്യക്തിസ്വാതന്ത്ര്യത്തെ ഹനിക്കുന്ന സ്വേച്ഛാധികാരമോ, സന്മാർഗവ്യവസ്ഥയില്ലാത്ത കുടുംബജീവിതമോ, മൃഗീയമായ മർദന പരിപാടികളോ നിലവിലുള്ള ഒരു രാജ്യത്തിന് ഇത്രമാത്രം സുസംഘടിതവും സുദൃഢവുമായ ജീവിതശക്തി പ്രദർശിപ്പിക്കുവാൻ സാധ്യമാകുമോ?

തന്നെപ്പോലെതന്നെ തന്റെ അയൽക്കാരനേയും സ്നേഹിക്കുക എന്ന് ഉപദേശിച്ച ക്രിസ്തുദേവൻ വീണ്ടും ഭൂമിയിൽ അവതരിക്കുകയാണെങ്കിൽ ഒരുപക്ഷേ, അദ്ദേഹം റഷ്യയിലേക്കു താമസം മാറ്റിയേക്കാം. പാവങ്ങളെന്നൊരു വർഗം ഇല്ലാതായിത്തീർന്ന ആ രാജ്യത്തിന്റെ നേർക്ക് അദ്ദേഹം പുഞ്ചിരിതൂകുകയും ചൂഷണനിലയനങ്ങളായ ഇതരരാജ്യങ്ങളെ നോക്കി കണ്ണീർപൊഴിക്കുകയും ചെയ്തേക്കാം. എന്തുകൊണ്ടെന്നാൽ കഷ്ടപ്പെടുന്ന മനുഷ്യവർഗത്തെപ്പറ്റി അദ്ദേഹം ലോകത്തിനു നൽകിയ ഉപദേശം ഏറ്റവും വലിയതോതിൽ പ്രകാശം വീശിയത് ആ രാജ്യത്തിൽ മാത്രമാകുന്നു. സോവിയറ്റ് റഷ്യയിലെ ധാർമ്മികമായ പുരോഗതിയെപ്പറ്റി ഒരു പ്രസിദ്ധഗ്രന്ഥത്തിൽ പറഞ്ഞിട്ടുള്ളത് ഈ ഘട്ടത്തിൽ സ്മരണീയമത്രേ. അന്യരാജ്യങ്ങളിൽ ഞായറാഴ്ചമാത്രം ദൈവവിചാരത്തിനും മറ്റു ദിവസങ്ങളെല്ലാം പരദ്രോഹചിന്തയ്ക്കുമായി വിനിയോഗിക്കുമ്പോൾ റഷ്യയിൽ മനുഷ്യത്വത്തെ മാനിക്കാനുള്ള ധർമചിന്തകൊണ്ട് എല്ലാ ദിവസവും ഞായറാഴ്ചയായിത്തീർന്നിരിക്കുന്നു എന്നാണ് അതിൽ പറയുന്നത്. കഴിഞ്ഞ കാൽനൂറ്റാണ്ടിലെ ചരിത്രം നിഷ്പക്ഷബുദ്ധ്യാ പരിശോധിക്കുന്നവർക്ക് ഇതേറ്റവും ശരിയെന്നു കാണാവുന്നതാണ്. ജാതി, മതം, വർഗം, പ്രഭുത്വം മുതലായ കൃത്രിമഭേദകല്പനകളിൽക്കൂടി സ്ഥാപിത താല്പര്യങ്ങളെ (Vested interest) പരിരക്ഷിക്കാനായി മനുഷ്യത്വത്തെ ചവിട്ടിമെതിക്കുന്ന കാഴ്ചയല്ലേ അന്യരാജ്യങ്ങളിൽ ഇപ്പോഴും നിലവിലിരിക്കുന്നത്? ആവക അതിർത്തിക്കോട്ടകളെ തച്ചുടച്ച് അവയുടെ അടിയിൽ കിടക്കുന്ന മനുഷ്യത്വത്തിന്റെ മഹനീയത വെളിപ്പെടുത്തുവാനും എല്ലാ മനുഷ്യരേയും ഒന്നുപോലെ വീക്ഷിക്കുവാനും ഉദ്ബോധിപ്പിക്കുന്ന ഒരു നവീന നീതിശാസ്ത്രത്തെ ജീവിതപ്രമാണമായി സ്വീകരിക്കുവാൻ റഷ്യയ്ക്കു മാത്രമേ കഴിഞ്ഞിട്ടുള്ളു.

മനുഷ്യജീവിതത്തെ ഭരിക്കുകയും രൂപപ്പെടുത്തുകയും ചെയ്തുകൊണ്ടിരിക്കുന്ന പ്രേരകശക്തികൾ പലതുമുണ്ടെങ്കിലും അവയിലേറ്റവും പ്രധാനമായതു സാമ്പത്തികതാല്പര്യങ്ങളാണെന്നുള്ളത് ആർക്കും നിഷേധിക്കാൻ വയ്യാത്ത ഒരു പരമാർത്ഥമാകുന്നു. ഏതൊരു സാമ്പത്തികഘടനയിൽ നാം ജീവിക്കുന്നുവോ അതായിരിക്കും നമ്മുടെ സാമൂഹ്യജീവിതത്തിന്റെ നിയാമകമായ അടിസ്ഥാനം. പരചൂഷണവും വഞ്ചനയും ഉൾക്കൊള്ളുന്ന ഒരു സാമ്പത്തികവ്യവസ്ഥിതി മനുഷ്യന്റെ സാമൂഹ്യജീവിതസ്വഭാവത്തിലും ആവക ദോഷ



ങ്ങൾ വളർത്തിക്കൊണ്ടുവരുന്നു. 'ക്യാപ്പിറ്റലിസം' എന്ന പേരിലറിയപ്പെടുന്ന ധനവ്യവസ്ഥിതി ഇത്തരം ദോഷങ്ങളുടെ വിളനിലമാണെന്നുള്ളതിനു രണ്ടുപക്ഷമില്ല. ജീവിതമത്സരത്തെ കൊടുംപിരികൊള്ളിച്ചു മനുഷ്യരെ കേവലം മൃഗസ്വഭാവികളാക്കി പരസ്പരം വേട്ടയാടിക്കുന്ന അതിക്രൂരമായ ഒരേർപ്പാടാണിത്. അതിന്റെ നന്മകളെടുത്തു പൊന്തിച്ചുകാണിക്കുന്നവർ ഏതെങ്കിലും തരത്തിൽ അതുകൊണ്ടു സ്വകാര്യലാഭം നേടുന്നവരാണെന്നും സൂക്ഷിച്ചുനോക്കിയാലറിയാം. കഴിഞ്ഞതും ഇപ്പോൾ നടക്കുന്നതുമായ മഹായുദ്ധങ്ങൾ ഈ ദുഷിച്ച മുതലാളിത്തത്തിന്റെ സന്താനങ്ങളാണെന്നു പറഞ്ഞാൽ അതായിരിക്കും സത്യം. സോവിയറ്റ് റഷ്യയൊഴിച്ചുള്ള മറ്റു രാജ്യങ്ങളെല്ലാം ഭരിക്കുന്നത് വാസ്തവത്തിൽ ഒരു തരം ബാങ്കർമാരും കമ്പനിക്കാരുമാകുന്നു. രാജാവ്, പ്രസിഡണ്ട്, മന്ത്രി മുതലായ പേരുകളിൽ ഭരണകർത്താക്കളായി പ്രത്യക്ഷപ്പെടുന്നവർ മേല്പറഞ്ഞവരുടെ ചരടുപിടുത്തത്തിലാടുന്ന പാവകളാണ്. സർവാധിപതിയായ ഹിറ്റ്ലർക്കുപോലും ഈ മുതലാളിമാരുടെ ധനശക്തിയിൽനിന്നു വിട്ട് സ്വതന്ത്രമായി പ്രവർത്തിക്കുവാൻ സാധിക്കുന്നില്ല. ലോകത്തെ മുഴുവൻ ഒരു കശാപ്പുശാലയാക്കിയാലേ തങ്ങളുടെ കച്ചവടലാഭം വർദ്ധിക്കുകയുള്ളു എന്നു വന്നാൽ ആ ഘോരകർമത്തിനും അവർ തയ്യാറാകുന്നു. രാഷ്ട്രീയമണ്ഡലങ്ങളിൽ നടക്കുന്ന കൂടിയാലോചനകളുടെ പിറകിൽ നിന്നുകൊണ്ട് ഇവർ നടത്തുന്ന ദ്രോഹകർമ്മങ്ങൾക്ക് അനേകമുദാഹരണങ്ങൾ കാണിക്കാൻ കഴിയും. സ്വന്തം രാജ്യത്തിനു നാശംവരുത്തുന്ന രഹസ്യവ്യാപാരങ്ങൾപോലും ഇവർ നടത്തുന്നുണ്ട്. ഇന്നത്തെ യുദ്ധമാരംഭിച്ചതിനുശേഷം ജപ്പാൻകാർ അമേരിക്കൻ കമ്പനിക്കാരിൽനിന്നു വാങ്ങിയ എണ്ണ ഉപയോഗിച്ചാണ് 'പേൾ ഹാർബർ' തകർത്തത്! ഇറ്റലി യുദ്ധത്തിൽ ചേരുന്നതിന് അല്പം മുമ്പുവരെ ആ രാജ്യംവഴിയായി ജർമൻകാർക്കു ബ്രിട്ടീഷ്കമ്പനിക്കാരുടെ എണ്ണയും മറ്റു സാമഗ്രികളും രഹസ്യമായി ലഭിച്ചുകൊണ്ടിരുന്നു. ഇതുപോലെ എത്രയെത്ര നിഗൂഢവ്യാപാരങ്ങൾ—ലോകക്ഷേമത്തിന്റെ കഴുത്തിനു കത്തിവയ്ക്കുന്ന ഘോരപാതകങ്ങൾ—അണിയറയ്ക്കുള്ളിൽ നടക്കുന്നുണ്ടെന്ന് ആർ കണ്ടു! സമത്വം, സാഹോദര്യം, സ്വാതന്ത്ര്യം ഇവയുടെ വേരറക്കുവാൻവേണ്ടി മുതലാളിമാർ കണ്ടുപിടിച്ചിട്ടുള്ള ഒരു വ്യാജവേദാന്തമുണ്ട്. അതാണ് സ്വകാര്യസ്വത്തിന്റെ പവിത്രത (The sanctity of private property) എന്നത്. യഥേഷ്ടം ദുർവ്യാഖ്യാനം ചെയ്യാവുന്ന ഈ തത്ത്വത്തിന്റെ പേരിൽ ധനപരമായ എല്ലാ ചൂഷണസമ്പ്രദായങ്ങളും നീതീകരിക്കപ്പെടുന്നു! ഭക്ഷണം ലഭിക്കാതെ ലക്ഷകണക്കിനു ജനസഞ്ചയം പട്ടിണികിടന്നു മരിക്കുമ്പോൾ അതേ ഭക്ഷണസാധനങ്ങൾ കപടകച്ചവടമാർഗ്ഗങ്ങളിൽക്കൂടി സംഭരിച്ചു മറുദേശങ്ങളിലയച്ചു വിറ്റു ലാഭമുണ്ടാക്കുക, ഒരിടത്തു കുന്നുകൂടിക്കിടക്കുന്ന ഗോതമ്പ് മുതലായ സാധനങ്ങൾ ലോകത്തിന്റെ മറ്റൊരു കോണിൽ അവയ്ക്കുവേണ്ടി ജനങ്ങൾ ദാഹിച്ചുകൊണ്ടിരിക്കുമ്പോൾ വിലനിയന്ത്രണത്തിനായി ചുട്ടു നശിപ്പിക്കുക, ഏതാനും കമ്പനിക്കാരുടെ താല്പര്യങ്ങൾക്കുവേണ്ടി ബഹുലക്ഷം ജനങ്ങളുടെ സ്വാതന്ത്ര്യം നശിപ്പിക്കുക മുതലായ പൈശാചികകർമ്മങ്ങൾ മിക്ക രാജ്യ

ങ്ങളിലേയും നിയമദൃഷ്ടിയിൽ നീതികരിക്കപ്പെടാവുന്ന സ്വാഭാവികസംഭവങ്ങളായിത്തീർന്നിട്ടില്ലേ?

മേൽക്കാണിച്ചവിധം നാനാപ്രകാരേണ മനുഷ്യവർഗത്തിനൊരാപത്തായിത്തീർന്നിരിക്കുന്ന ഹിംസാത്മകമായ ക്യാപ്പിറ്റലിസത്തെ അടിയോടെ തകർത്തു തൽസ്ഥാനത്ത് സമത്വവും സാഹോദര്യവും പരസ്പരവിശ്വാസവും ഉൾക്കൊള്ളുന്ന ഒരു നവീനസാമ്പത്തികക്രമം നടപ്പിൽ വരുത്തിയതുകൊണ്ട് സോവിയറ്റ് റഷ്യയ്ക്കുണ്ടായിട്ടുള്ള ഐശ്വര്യവും സംസ്കാരവും അത്ഭുതാവഹമെന്നേ പറയേണ്ടു. ആഹാരം, വസ്ത്രം, വാസസ്ഥലം, വിദ്യാഭ്യാസം, രോഗനിവാരണം എന്നീ പ്രാഥമികജീവിതാവശ്യങ്ങൾ നിർവഹിക്കുവാനുള്ള സൗകര്യങ്ങൾ സർവജനങ്ങൾക്കും ഒന്നുപോലെ ലഭിക്കുക എന്ന മഹനീയാദർശം തികച്ചും പ്രവൃത്തിരൂപത്തിൽ വരുത്തുവാൻ അവിടത്തെ ഗവൺമെന്റിനു സാദ്ധ്യമായിത്തീർന്നിരിക്കുന്നു. തൊഴിലില്ലായ്മയും പട്ടിണിയും നിശ്ശേഷം നീക്കംചെയ്യുവാൻ ആ രാജ്യത്തിനു മാത്രമേ കഴിഞ്ഞിട്ടുള്ളു. മനുഷ്യൻ പരിഷ്കൃതസമുദായമായി ജീവിക്കുവാൻ തുടങ്ങിയതുമുതൽ ഇന്നുവരെ ഒരു രാജ്യത്തെ ഗവൺമെന്റിനും സാധിക്കാത്ത ഒരു മഹാകാര്യമാണിത്. ദാരിദ്ര്യത്തിന്റെ ദീനസ്വരത്തിനു പൂർണവിരാമം ഇട്ടു എന്നുള്ളതുകൊണ്ടുതന്നെ സോവിയറ്റ് റഷ്യ ഭൂമിയിലെ സ്വർഗരാജ്യമായിത്തീർന്നിട്ടില്ലേ?

*(വിചാരവിപ്ലവം 1944)*

# 11. റഷ്യയിലെ സ്ത്രീകൾ

കഴിഞ്ഞ കാൽനൂറ്റാണ്ട്കൊണ്ട് റഷ്യയിൽ ഉദിച്ചുയർന്നു വികസിച്ച നവീനജീവിതത്തിലേക്കു നോക്കിയാൽ ലോകത്തെ വിസ്മയിപ്പിക്കുന്ന പലതും അവിടെ കാണാൻ കഴിയും. മറ്റൊരു രാജ്യത്തും പ്രത്യക്ഷപ്പെടാത്തതായ ഒരു പ്രത്യേക ജീവിതശക്തി–ഒരു നവചൈതന്യപ്രവാഹം അവിടത്തെ രണരംഗത്തിൽ ഇപ്പോൾ നാം കാണുന്നില്ലേ? അതെവിടെനിന്നുണ്ടായി! യൂറോപ്പു മുഴുവൻ കീഴടക്കി തള്ളിക്കയറിയ ജർമൻ പെരുമ്പടയെ തടുത്തുനിർത്തി തച്ചുടച്ചു പിന്നാക്കം ഓടിച്ചുകൊണ്ടിരുന്ന ഈ മഹാശക്തിവിശേഷം എങ്ങുനിന്നാവിർഭവിച്ചു? ഇത്തരം ചോദ്യങ്ങൾക്ക് ഉത്തരം പറവാൻ ശ്രമിക്കുമ്പോൾ ഒന്നാമതു ചൂണ്ടിക്കാണിക്കേണ്ടത് അവിടത്തെ സ്ത്രീസമുദായത്തെയാണ്. 'ജനസമുദായത്തിൽ പകുതിഭാഗവും അടുക്കളയിലെ അടിമച്ചങ്ങലയിൽ ബന്ധിക്കപ്പെട്ടിരിക്കുമ്പോൾ ഒരു രാഷ്ട്രത്തിനും സ്വതന്ത്രമാകാൻ സാദ്ധ്യമല്ല,' എന്നു ലെനിൻ ഭരണാധികാരത്തിലെത്തിയ മാത്രയിൽ വിളംബരംചെയ്യുകയുണ്ടായി. ഇതര രാജ്യങ്ങളിലും ഇത്തരം അഭിപ്രായങ്ങൾ മുഴങ്ങിക്കേൾക്കുന്നുണ്ടെങ്കിലും അവ പ്രവൃത്തിരൂപത്തിൽ പ്രകടമാകുന്നത് പല നിയന്ത്രണങ്ങളോടുകൂടിയും മന്ദഗതിയിലും ആണെന്നു നിസ്സംശയം പറയാം. എന്നാൽ, ലെനിൻ വാക്കുകൊണ്ടു തൃപ്തിപ്പെടാതെ നിയമാധികാരം പ്രയോഗിച്ചുള്ള പ്രവൃത്തികൊണ്ട് സ്ത്രീകളുടെ അടിമച്ചങ്ങല ഇനിയൊരിക്കലും കണ്ണിചേരാത്തവിധം വെട്ടിമുറിക്കുകതന്നെ ചെയ്തു. സ്ത്രീ സ്വതന്ത്രയാകണമെങ്കിൽ അവളുടെ സാമ്പത്തികമായ പാരതന്ത്ര്യം ആദ്യമായി നീക്കണമെന്ന് അദ്ദേഹം കണ്ടു. മറ്റെല്ലാത്തരം സ്വാതന്ത്ര്യത്തിന്റെയും അടിസ്ഥാനം സാമ്പത്തികസ്വാതന്ത്ര്യമാകുന്നു. ഈ തത്ത്വത്തിന് അത് അർഹിക്കുന്നിടത്തോളം പ്രാധാന്യം ആദ്യമായി കൊടുത്തത് റഷ്യയിൽമാത്രമാണ്. സകല കാര്യങ്ങളിലും പുരുഷനോടൊപ്പം പൂർണ്ണമായ പൗരാവകാശം, ഏത് ഉദ്യോഗവകുപ്പിലും പ്രവേശിക്കുവാനുള്ള സർവസ്വാതന്ത്ര്യം, വേലയ്ക്ക് ഇരുകൂട്ടർക്കും തുല്യമായ പ്രതിഫലം വിശേഷിച്ച് സ്ത്രീക്കു മാതൃത്വത്തെ പരിഗണിച്ചുള്ള പ്രത്യേകാവകാശങ്ങൾ, പരസ്പരപ്രണയവിശ്വാസങ്ങളെ മാത്രം അടിസ്ഥാനമാക്കിയുള്ള വിവാഹം, സന്താനങ്ങളെ സംബന്ധിച്ചു ദമ്പതിമാർക്ക് ഒരുപോലെ ഉത്തരവാദിത്തം, ബുദ്ധിശക്തി, കായബലം, കാര്യശേഷി മുതലായവയിൽ പുരുഷനേക്കാൾ ഒരു വിധത്തിലും താഴെയല്ല സ്ത്രീ എന്നുള്ള സാമാന്യതത്ത്വത്തിന്റെ അംഗീകരണം ഇങ്ങനെ സ്ത്രീകൾക്കു റഷ്യയിലുണ്ടായിട്ടുള്ള പുരോഗമനം വിവരിക്കുവാൻ തുടങ്ങിയാൽ വളരെ വിസ്തരിക്കേണ്ടിവരും. 1917–ൽ ബോൾഷേവിക് ഭരണം നടപ്പാകുന്നതുവരെ അവിടത്തെ സ്ത്രീകൾ അനുഭവിച്ചിരുന്ന അടിമത്തം പരിശോധിക്കുമ്പോളാണ് ഇപ്പോഴത്തെ പുരോഗമനത്തിന്റെ

മാഹാത്മ്യം മനസ്സിലാകുന്നത്.

സോവിയറ്റ് റഷ്യയുടെ അഞ്ചിലൊരു ഭാഗം മാത്രമേ യുറോപ്പ് ഖണ്ഡത്തിൽ ഉൾപ്പെടുന്നുള്ളു. ബാക്കി അഞ്ചിൽ നാലുഭാഗവും പാശ്ചാത്യപരിഷ്ക്കാരം അടുത്ത കാലംവരെ പ്രവേശിക്കാതിരുന്ന ഏഷ്യാഭൂഖണ്ഡത്തിലാണ്. ആ ഭാഗങ്ങളിലെ സ്ത്രീകളുടെ നില ആടുമാടുകളുടേതിനേക്കാൾ കഷ്ടമായിരുന്നു. ആകെയുള്ളവരിൽ പത്തിലൊരു ഭാഗം മുസ്ലീംസ്ത്രീകളത്രേ. ഇരുപത്തിയഞ്ചുകൊല്ലം മുമ്പുവരെ ഇവർക്കു മൂടുപടംകൂടാതെ പുറത്തിറങ്ങാൻ സ്വാതന്ത്ര്യമുണ്ടായിരുന്നില്ല. ഭർത്താവു മരിച്ചാൽ അയാളുടെ വിധവയും മറ്റു സ്ഥാവരജംഗമവസ്തുക്കളോടൊപ്പം അടുത്ത അവകാശിക്കുള്ളതായിരുന്നു. അവയോടൊന്നിച്ച് അവളെക്കൂടി മറ്റാർക്കെങ്കിലും വിൽക്കുന്നതിന് ആ അവകാശിയെ നിയമം അനുവദിച്ചിരുന്നു. വിദ്യാഭ്യാസസൂര്യന്റെ ഒരു രശ്മിപോലും അവരെ എത്തിനോക്കിയിട്ടില്ലായിരുന്നു. മുസ്ലീംജനതയുടെ സ്ഥിതി ഇത്ര ഇരുട്ടടഞ്ഞിരുന്നെങ്കിൽ ക്രൈസ്തവസമുദായത്തിന്റെ നിലയോ, അതും ഒട്ടും അസൂയാവഹമായിരുന്നില്ല. വിവാഹിതയായ ഒരു സ്ത്രീക്ക് ഭർത്താവിനെക്കൂടാതെ അന്യരാജ്യങ്ങളിൽ സഞ്ചരിക്കുന്നതിനു സ്വാതന്ത്ര്യമുണ്ടായിരുന്നില്ല. വിദേശസഞ്ചാരത്തിനുള്ള 'പാസ്പോർട്ട്' കൊടുത്തിരുന്നതു ഭർത്താവിന്റെപേരിൽമാത്രമായിരുന്നു. അടുത്തകാലംവരെ റഷ്യയിൽ പ്രചരിച്ചിരുന്ന ചില പഴഞ്ചൊല്ലുകൾ സ്ത്രീകളുടെ ഈ നികൃഷ്ടനിലയെ ചിത്രീകരിക്കുന്നവയാണ്.

1. 'സ്ത്രീയുടെ തലമുടി നീണ്ടതാണ്. എന്നാൽ, അവളുടെ തലച്ചോറ് ചുരുങ്ങിയതത്രേ'.

2 'ഈവിന്റെ ഗോത്രത്തിൽപ്പെട്ടവരാണ് എല്ലാ സ്ത്രീകളും. അവരിൽ നിന്നാണ് പാപോല്പത്തി'.

3. 'സ്വാതന്ത്ര്യം ഒരു നല്ല ഭാര്യയെ ചീത്തയാക്കുന്നു'.

ഒരു കാലത്ത് ജനസമുദായം സ്ത്രീകളെ എങ്ങനെ പരിഗണിച്ചിരുന്നു എന്നുള്ളതിന് ഇത്തരം വാക്യങ്ങൾ മതിയായ തെളിവുകളാണ്. അന്നത്തെ അവരുടെ ജീവിതം മദ്ധ്യകാലഘട്ടത്തെ അനുസ്മരിപ്പിച്ചിരുന്നു. എന്നാൽ, ഇന്ന് അവർ ഒറ്റച്ചാട്ടംകൊണ്ട് ഇരുപത്തൊന്നാം നൂറ്റാണ്ടിന്റെ പടിവാതില്ക്കലെത്തിയിരിക്കുന്നതു നോക്കുക! മനുഷ്യചരിത്രത്തിൽ ഇതിനുമുമ്പ് ഒരിക്കലും സംഭവിച്ചിട്ടില്ലാത്ത ഒരത്ഭുതപരിവർത്തനമാണിത്.

സ്ത്രീകൾക്കു വേണ്ടത്ര സ്വാതന്ത്ര്യമുണ്ടെന്നു കാണിക്കാൻവേണ്ടി പേരിനുമാത്രം ചിലതു കാട്ടിക്കൂട്ടുന്ന ചില രാജ്യങ്ങളിലെ സമ്പ്രദായമല്ല റഷ്യയിൽ കാണുന്നത്. അഖില സോവിയറ്റ് കോൺഗ്രസ് സംഘടനയിൽ അഞ്ചിലൊരു ഭാഗം അംഗങ്ങളും സ്ത്രീകളാണ്. പ്രാദേശിക സോവിയറ്റുകളിലേക്കു തെരഞ്ഞെടുക്കപ്പെടുന്നവരിൽ അവരുടെ സംഖ്യ ഒന്നുരണ്ടല്ല, അയ്യായിരമാണ്. അവരിൽ പലരും പ്രസിഡന്റുമാരുടെയും സെക്രട്ടറിമാരുടെയും സ്ഥാനങ്ങളിൽ പ്രശോഭിക്കുന്നു. അന്യരാജ്യങ്ങളിൽ അബലമാർക്കു പറ്റിയതല്ലെന്നു പറഞ്ഞ് അകറ്റിനിർത്തിയിരുന്ന എൻജിനീയർ ഡിപ്പാർട്ടുമെന്റിൽ അഞ്ചുലക്ഷം സ്ത്രീകൾ ഉണ്ട്. എൻജിനീയറിംഗ് കോളേജുകളിൽ മൂന്നിലൊന്നും മെഡിക്കൽ കോളേജുകളിൽ പകുതിയിലധികവും വിദ്യാർത്ഥികളല്ല, വിദ്യാർത്ഥിനികളാണ്. ജഡ്ജിമാരിൽ നാലിലൊരുഭാഗം സ്ത്രീകളാണ്. കപ്പലുകളിലെ കപ്പിത്താൻ സ്ഥാനങ്ങളിലും അവർ പ്രവേശിച്ചിരിക്കുന്നു. രാജ്യതന്ത്രജ്ഞന്മാരായ സ്ഥാനപതികളുമായി കാര്യവിചാരം നടത്തുന്ന സ്വീഡനിലെ റഷ്യൻ അംബാസിഡർ മാഡം കൊളോൺടേ (Madame Kollontai) ആണ്. ധനകാര്യകമ്മിസ്സാർ ആയിട്ട് യാക്കോലിവ (Yakovleva) എന്നൊരു സ്ത്രീയെ കാണാം. മറ്റേതു രാജ്യത്തിൽ വന്നിട്ടുണ്ട് ഇത്രയും അഭിവൃദ്ധി?



സൈനികവിദ്യാലയങ്ങളിൽ സകല വകുപ്പുകളിലും സ്ത്രീകൾ പരിശീലനം നടത്തുന്നുണ്ട്. ഇതിഹാസങ്ങളാണോ എന്നു തോന്നത്തക്കവിധം വീരനാരീത്വം പ്രകടിപ്പിച്ചിട്ടുള്ള എത്രയെത്ര അത്ഭുതംതുളുമ്പുന്ന സംഭവങ്ങളാണ് റഷ്യയിലെ യുദ്ധരംഗത്തിൽ നടന്നുകൊണ്ടിരിക്കുന്നത്? ബോംബു വർഷിച്ചു ശത്രുസംഹാരം ചെയ്‌വാൻ പുറപ്പെടുന്ന വിമാനസൈനത്തിന്റെ നേതൃസ്ഥാനം വഹിക്കുവാൻ മറ്റേതെങ്കിലും രാജ്യത്തിലെ ഒരു സ്ത്രീയ്ക്കു കഴിവുണ്ടായിട്ടുണ്ടോ? അനന്യവനിതാലഭ്യമായ ആ സ്ഥാനത്തെത്തി പലപല വിമാനാക്രമണങ്ങളും നടത്തി ഒടുവിൽ വീരചരമം പ്രാപിച്ച ഒരു നായികയുടെ ശവസംസ്കാരകർമ്മം ഈയിടെ മോസ്കോവിൽ സർവബഹുമതികളോടുംകൂടെ നടത്തുകയുണ്ടായി. തൊട്ടിലാട്ടുന്ന കരം വേണ്ടിവന്നാൽ തോക്കെടുക്കാനും സന്നദ്ധമായാലേ വിഷ്ടപത്തെ ഭരിക്കാൻ ശക്തമാകയുള്ളു എന്ന തത്ത്വമാണ് റഷ്യയിലെ സ്ത്രീകൾ സ്വീകരിച്ചിരിക്കുന്നത്. മാതൃമണ്ഡലത്തിൽ മാൻപേടകളായും രണാങ്കണത്തിൽ ഹിംസ്രവ്യാഘ്രികളായും പ്രത്യക്ഷപ്പെടാൻ അവർക്കു കഴിയും. യഥാർത്ഥമായ സ്വാതന്ത്ര്യംകൊണ്ട് റഷ്യയിലെ വനിതാലോകത്തിനുണ്ടായിട്ടുള്ള നേട്ടമാണത്. ആറു മാസക്കാലം നീണ്ടുനിന്ന സബാസ്റ്റപോൾ നഗരരോധത്തിൽ (Siege of Sebastapol) ഭൂഗർഭത്തിലുള്ള കൃത്രിമഗുഹാഗൃഹങ്ങളിൽ ശിശുക്കളെ മുലകൊടുത്ത് ഉറക്കിക്കിടത്തിക്കൊണ്ടു യന്ത്രത്തോക്കുമേന്തി പുറത്തുവന്ന് ശതക്കണക്കിനു ജർമൻഭടന്മാരെ കൊന്നൊടുക്കിയ അമ്മമാരുടെ ചരിത്രം ആരെയാണ് പുളകിതഗാത്രരാക്കാത്തത്! അടുക്കളയിൽനിന്ന് അടർക്കളത്തിലേക്ക് ഇത്ര വേഗത്തിലും ഇത്ര ധൈര്യത്തോടും പാഞ്ഞുചെല്ലാൻ അവർക്കു കഴിയുമെന്ന് ആർ വിചാരിച്ചു? സ്ത്രീത്വത്തിന്റെ ഈ ദ്വൈധീഭാവത്തെ ഇത്ര സമഞ്ജസമായി വികസിപ്പിക്കാമെന്നു കാലേകൂട്ടി കണ്ടറിഞ്ഞ് അതിലേക്കു മാർഗം തുറന്ന ദീർഘദർശിയായ ആ ലെനിന്റെ മുമ്പിലല്ലേ ഇന്നത്തെ ലോകം തല കുനിക്കേണ്ടത്?

*(വിചാരവിപ്ലവം 1944)*

## 12. അലക്സാണ്ടർ സ്കന്ദനായത്

മനുഷ്യരുടെയെന്നപോലെ അവർ സൃഷ്ടിച്ചുവിട്ട ദേവന്മാരുടെയും ചരിത്രം ബഹുവിചിത്രമാകുന്നു. ഹിന്ദുക്കൾ ഇപ്പോൾ ആരാധിച്ചുവരുന്ന ദേവന്മാരുടെ പൂർവചരിത്രം പരിശോധിച്ചാൽ പലപല രൂപപരിണാമങ്ങളും കണ്ടെത്താവുന്നതാണ്. ഇവരിൽ പലരും ആദ്യകാലത്ത് ഒരുതരം അസംസ്കൃതരൂപികളായിരുന്നു. കാലാന്തരത്തിൽ മനുഷ്യമനസ്സിന്റെ സങ്കൽപ്പജാലത്താൽ ഇക്കൂട്ടർ ചിത്രശലഭങ്ങളെപ്പോലെ സുന്ദരമൂർത്തികളായി പരിണമിച്ചു. ആരംഭത്തിൽ കേവലം മനുഷ്യരായിരുന്ന് അവസാനം ദേവത്വം പ്രാപിച്ചവരും ഇക്കൂട്ടത്തിലുണ്ട്. ഇന്നു ദക്ഷിണേന്ത്യയിൽ അനേകലക്ഷം ഭക്തന്മാരുടെ ആരാധനാമൂർത്തിയായിത്തീർന്നിരിക്കുന്ന സുബ്രഹ്മണ്യൻ മേൽക്കാണിച്ചതരത്തിലുള്ള ഒരു വിചിത്രപരിണാമിയാണെന്നറിയുന്നതു രസാവഹമല്ലേ? പഴനി, തൃച്ചന്തൂർ തുടങ്ങിയ അനേകം മഹാക്ഷേത്രങ്ങളിൽ കൊല്ലന്തോറും ലക്ഷക്കണക്കിനു സുബ്രഹ്മണ്യഭക്തന്മാർ ആരാധനയ്ക്കായി പോകാറുണ്ടല്ലോ. കേരളത്തിൽത്തന്നെ കാവടിതുള്ളലും അഭിഷേകവും എത്രയെത്ര ക്ഷേത്രങ്ങളിലാണ് മുടക്കംകൂടാതെ നടക്കാറുള്ളത്! ഇത്ര വളരെ മാഹാത്മ്യം സമ്പാദിച്ച ഈ സുബ്രഹ്മണ്യൻ ആദ്യകാലത്ത് ഒരു സായ്പായിരുന്നു എന്നു പറഞ്ഞാൽ ഭക്തന്മാർ കോപിച്ചേക്കാം. ഭക്തിപൂർവം നടത്തുന്ന ഈ അഭിഷേകാഘോഷങ്ങളും കാവടിതുള്ളലുമെല്ലാം ഒരു വെള്ളക്കാരന്റെ തിരുമുമ്പിലാണെന്നു വരുന്നത് അവർ എങ്ങനെ സഹിക്കും? എന്നാൽ, വാസ്തവം അതാണെന്ന് ഒരു ചരിത്രപണ്ഡിതൻ തെളിവുസഹിതം സമർത്ഥിച്ചിരിക്കുന്നു.

1937-ൽ തിരുവനന്തപുരത്തുവെച്ചു നടന്ന അഖിലേന്ത്യാ പൗരസ്ത്യ കോൺഫ്രൻസിൽ പ്രസ്തുതവിഷയത്തെ സംബന്ധിച്ച് അവിടത്തെ സംസ്കൃതകോളേജ് പ്രിൻസിപ്പാൾ ശ്രീമാൻ എൻ. ഗോപാലപിള്ള എം. എ. വിപുലവും വിജ്ഞാനപ്രദവും ആയ ഒരു പ്രബന്ധം വായിക്കുകയുണ്ടായി. ചരിത്രപണ്ഡിതന്മാരുടെ ശ്രദ്ധയ്ക്ക് പ്രത്യേകം വിഷയീഭവിക്കേണ്ട വിലയേറിയ ഒരു വിശിഷ്ടപ്രബന്ധമാണത്. രണ്ടായിരത്തിൽപ്പരം കൊല്ലങ്ങൾക്കുമുമ്പ് ഗ്രീസിൽനിന്നും ജൈത്രയാത്ര ചെയ്ത് ഇന്ത്യയെ ആക്രമിച്ച അലക്സാണ്ടർ ആണ് നമ്മുടെ സ്കന്ദൻ (സുബ്രഹ്മണ്യൻ) ആയി പരിണമിച്ചതെന്നുള്ള ഒരു സിദ്ധാന്തം യുക്തിയുക്തങ്ങളായ വാദകോടികൾകൊണ്ടു പരിവേഷ്ടിതമാക്കി അദ്ദേഹം അതിൽ അവതരിപ്പിച്ചിരിക്കുന്നു. ചരിത്രമാർഗത്തിൽ ചരിക്കുന്ന ഗവേഷണബുദ്ധി, മതം, സമുദായം, രാഷ്ട്രം മുതലായവയെ സംബന്ധിച്ച് ഒരു സാധാരണ മനുഷ്യന്റെ മനസ്സിനെ ബാധിക്കാറുള്ള വികാരാവേശത്താൽ കലുഷിതമാകാതിരിക്കുക എന്നത് പണ്ഡിതന്മാരുടെ ഇടയിൽപ്പോലും സുലഭമായിക്കാണാത്ത ഒരു ഗുണവിശേഷമാകുന്നു. ഈയൊരു പ്രത്യേകഗുണം



പ്രസ്തുത പ്രബന്ധത്തിൽ സമൃദ്ധിയായി വിളയാടുന്നുണ്ട്. മതക്കറുപ്പുകൊണ്ടു മയങ്ങിപ്പോകാതെ നിഷ്പക്ഷവും നിർബാധവും ആയ ചരിത്രദൃഷ്ടിയോടുകൂടിയാണ് പ്രബന്ധകാരൻ ഇതിൽ ആദ്യന്തം പ്രത്യക്ഷപ്പെടുന്നത്. സ്വമതസ്ഥാപനസംരംഭം അദ്ദേഹത്തെ ലേശവും ബാധിച്ചിട്ടില്ല. തെളിവുകളുടെ ബലാബലവിചാരത്തിൽ ശരിയായ യുക്തിമാർഗത്തെ അവലംബിച്ചുകൊണ്ടാണ് അദ്ദേഹം ഈ നിഗമനത്തിൽ എത്തിച്ചേരുന്നത്. മി. പിള്ള കൊണ്ടുവന്നിട്ടുള്ള തെളിവുകളുടെ ഒരു രത്നച്ചുരുക്കം മാത്രമേ ഈ ലേഖനത്തിൽ പ്രതിപാദിക്കുന്നുള്ളു.

രാജാക്കന്മാർ, രണവീരന്മാർ, പ്രവാചകർ മുതലായവർക്ക് ദേവയോനിത്വം കല്പിച്ച് അവരെ ദൈവപുത്രന്മാരാക്കി ആരാധിക്കുന്ന പതിവ് അതിപ്രാചീനകാലംമുതൽക്ക് എല്ലാ രാജ്യങ്ങളിലും നടന്നുവരുന്ന ഒരു സമ്പ്രദായമാകുന്നു. ഇക്കാലത്തുപോലും ഇത്തരം വീരാരാധനയുടെ അവശിഷ്ടം നാം കാണുന്നുണ്ട്. ജപ്പാനിലെ ചക്രവർത്തി, ടിബറ്റിലെ ലാമ, ജർമനിയിലെ ഹിറ്റലർ, ഇന്ത്യയിലെ ഗാന്ധി ഇവർ ദേവാനുഭാവധരന്മാരായി ആരാധിക്കപ്പെടുന്നതു നോക്കുക! ഇതിനെക്കാൾ ദൃഢമായ ഭക്തിയോടും വിശ്വാസത്തോടുംകൂടി അക്കാലത്ത് അലക്സാണ്ടർ ദൈവപുത്രനായി വാഴ്ത്തപ്പെട്ടിരുന്നു. അമാനുഷികമായ യുദ്ധവൈദഗ്ദ്ധ്യം പ്രകടിപ്പിച്ച ശൂരാത്മാവായിരുന്നല്ലോ അദ്ദേഹം. പിതാവായ ഫിലിപ്പ്പോലും അദ്ദേഹത്തിന്റെ ദേവയോനിത്വത്തിൽ വിശ്വസിച്ചിരുന്നു. മാതാവായ ഒബിയസ്സിന് അതിൽ സംശയംപോലും ഉണ്ടായിരുന്നില്ല. പുത്രന്റെ ജനനവേളയിൽ ഈ അത്ഭുതവാർത്ത ഒരു കോമരം (Oracle) തുള്ളി വിളംബരപ്പെടുത്തുകയും ചെയ്തു. ഈ വിളംബരപ്രകാരം അലക്സാണ്ടർ ഛാഗമുഖനായ (Ram headed) ഒരു ദൈവത്തിന്റെ പുത്രനായി അംഗീകരിക്കപ്പെട്ടു. വിജിഗീഷുവായി രാജ്യങ്ങൾ ആക്രമിച്ചു ജയഭേരി മുഴക്കിയതോടുകൂടി അലക്സാണ്ടരുടെ കീർത്തിയും അദ്ദേഹത്തെപ്പറ്റിയുള്ള അത്ഭുതകഥകളും നാനാദേശങ്ങളിലും പ്രചരിച്ചു. ക്രമേണ അദ്ദേഹം ഒരു ഇതിഹാസദൈവമായിത്തന്നെ തീർന്നു. ഈജിപ്ത്, പേർഷ്യ, അറേബിയ തുടങ്ങിയ ഇതരരാജ്യങ്ങളിലെല്ലാം 'അലക്സാണ്ടർ പുരാണങ്ങൾ' ഉണ്ടായി. ഇവയിലെല്ലാം 'ഇസ്കന്ദർ' (Iskandar) എന്ന പേരിലാണ് അദ്ദേഹം ആരാധിക്കപ്പെടുന്നത്. ഈ യുദ്ധവീരനെപ്പറ്റിയുള്ള കഥകളും ഐതിഹ്യങ്ങളും അറബി, പേർഷ്യൻ, സിറിയക്ക് തുടങ്ങിയ 25 ഭാഷകളിൽ പ്രചരിച്ചിട്ടുണ്ട്. അലക്സാണ്ടർക്ക് ഇന്ത്യയുമായുള്ള ബന്ധം ചരിത്രപ്രസിദ്ധമാണല്ലോ. ഈ സ്ഥിതിക്ക് ഇന്ത്യയിലെ ഒരു സാഹിത്യത്തിലും അലക്സാണ്ടറെപ്പറ്റിയുള്ള പുരാണം കാണുന്നില്ല എന്നു വരുന്നത് അസംഭാവ്യമാകുന്നു. ഇതരരാജ്യങ്ങളിൽ കാണുന്നതിനു സമാനമായി അലക്സാണ്ടറെപ്പറ്റി ഇന്ത്യക്കാർക്കു ലഭിച്ചിട്ടുള്ള പുരാവൃത്താന്തമാണ് സ്കാന്ദപുരാണം. സ്കാന്ദപുരാണത്തിലെ സ്കന്ദൻ സാക്ഷാൽ അലക്സാണ്ടറാണെന്നുള്ളതിന് അത്ഭുതാവഹമായ അനേകം തെളിവുകൾ കാണുന്നു. സ്കാന്ദപുരാണകഥയ്ക്കും അലക്സാണ്ടറെ സംബന്ധിച്ച ചരിത്രകഥകൾക്കും തമ്മിൽ പലപല സാദൃശ്യങ്ങൾ ഉണ്ട്. ഒന്നാമതായി നാമധേയംതന്നെ

എടുക്കാം. അറബി, പേർഷ്യൻ മുതലായ പൗരസ്ത്യഭാഷകളിൽ അലക്സാണ്ടർ ഇസ്കന്ദർ ആയി പരിണമിച്ചു എന്ന് മുമ്പു സൂചിപ്പിച്ചല്ലോ. ഇസ്കന്ദർ ഭാരതഭാഷയിലേക്ക് പകർന്നപ്പോൾ വർണവിപരിണാമ നിയമപ്രകാരം 'ഇസ്കന്ദ' എന്നും പിന്നീട് ഇകാരം ലോപിച്ച് സ്കന്ദ എന്നും ആയിത്തീർന്നു. യവനനാമങ്ങളുടെ ഇത്തരം സംസ്കൃതീകരണത്തിന് വേറെ അനേകം ഉദാഹരണങ്ങളുണ്ട്. മിനാൻഡർ (Menander) മിളിന്ദ എന്നാകുന്നതു നോക്കുക.

അലക്സാണ്ടർ ബക്ത്രിയ (Bactria) രാജാവിന്റെ പുത്രി റാക്സാന (Raxana) യെയാണ് വിവാഹംചെയ്തത്. സ്കന്ദൻ മൃത്യുവിന്റെ പുത്രിയായ സേനയെ, അഥവാ ദേവസേനയെ വിവാഹംചെയ്തതായി പുരാണത്തിൽ കാണുന്നു. റാക്സാനയുടെ ഉത്തരപദം സംസ്കൃതീകരിച്ചതാണ് സേന. 'ലോപഃപൂർവപദസ്യ' എന്ന പാണിനിമതപ്രകാരം പൂർവ്വപദം ലോപിപ്പിക്കുകയും ചെയ്യാം. സമസ്തപദത്തിന്റെ അർത്ഥം വിട്ടുകളയാതിരിപ്പാൻ ദേവസേന എന്നൊരു രൂപവും സ്വീകരിച്ചിരിക്കാം. റസ് (Raz) എന്നതിന് ദീവ്—പ്രകാശിക്കുക—എന്നർത്ഥമുണ്ട്. 'ബക്ത്രിയ' രാജാവ് 'മൃത്യു' ആകാനും പ്രയാസമില്ല.

സുബ്രഹ്മണ്യന് സ്കന്ദൻ, ശക്തിധരൻ, കാർത്തികേയൻ, കുമാരൻ, ക്രൗഞ്ചദാരണൻ, ഷാണ്മാതുരൻ, ഷഡാനനൻ, സേനാനി ഇങ്ങനെ അനേകം പേരുകളുണ്ട്. ഈ പേരുകളിൽ പലതിനും സാദൃശ്യം കാണുന്നു. അക്കാലത്ത് യവനസേനയുടെ പ്രധാനമായ ആയുധം ശക്തി (വേൽ — Lance) ആയിരുന്നു. അതുകൊണ്ട് സ്കന്ദനെപ്പോലെ 'സേനാനി'യായിരുന്ന അലക്സാണ്ടരും ശക്തിധരൻ—വേലായുധൻ ആണ്. അലക്സാണ്ടർ പ്രിൻസ് (Prince) എന്ന പേരിലാണ് പ്രസിദ്ധനായത്. അപ്പോൾ കുമാരൻ എന്ന പേരും യോജിക്കുന്നുണ്ട്. സ്കന്ദൻ ക്രൗഞ്ചദാരണൻ അതായത് ക്രൗഞ്ചപർവതത്തെ പിളർന്നവനാണ്. ഇന്ത്യയെ ആക്രമിച്ചപ്പോൾ അലക്സാണ്ടർ ദുരതിക്രമമായ ഹിന്ദുകുഷ് പർവതം കടന്നിട്ടുണ്ട്. ഈ പർവതംതന്നെയായിരിക്കണം പുരാണത്തിലെ ക്രൗഞ്ചം. പേർഷ്യരാജ്യം ആക്രമിച്ച് അവിടത്തെ രാജാവായ ഡാരിയസിനെ (Darius) കീഴടക്കി സ്വാധികാരം സ്ഥാപിക്കുക എന്നതായിരുന്നു അലക്സാണ്ടർ ചരിത്രത്തിലെ പ്രധാന സംഭവം. അദ്ദേഹത്തിന്റെ പിതാവായ ഫിലിപ്പിന്റെ അഭിലാഷവും ഇതുതന്നെയായിരുന്നു. അലക്സാണ്ടരുടെ പ്രധാന ജീവിതോദ്ദേശംതന്നെ ഈ ചിത്രാഭിലാഷപൂർത്തീകരണമത്രേ. താരകാസുര നിഗ്രഹത്തിനാണല്ലോ സ്കന്ദൻ അവതരിച്ചത്. 'താരക' പദം ഡാരിയസിന്റെ സംസ്കൃതീകരണമാണെന്നു കാണാൻ പ്രയാസമില്ല. അർത്ഥംകൊണ്ടും ഈ രണ്ടു പദങ്ങൾക്കും തമ്മിൽ സാദൃശ്യം ഉണ്ട്. പേർഷ്യാരാജാവിന്റെ കുല ദൈവം 'അഹുരമസദ്' (Ahura Mazda) എന്നൊരു ദേവനായിരുന്നു. അവസ്ത (Avesta) എന്ന മതഗ്രന്ഥത്തിന്റെ പ്രാചീനഭാഗങ്ങളിൽ ഈ പേരു മറിച്ച് 'മസ്ദ അഹുര' എന്നും പ്രയോഗിച്ചിട്ടുണ്ട്, ഡാരിയസ്സിന്റെ മരണശേഷം ഈ കുല ദൈവവും ബഹിഷ്കൃതനായി. തൽസ്ഥാനത്തു നേതാവായ അലക്സാണ്ടർ പ്രതിഷ്ഠിതനായതിൽ അത്ഭുതപ്പെടാനില്ല. സ്കന്ദപുരാണവും ഈ ചരിത്രം



പ്രതിഫലിപ്പിക്കുന്നുണ്ട്. മഹിഷാസുരനെ മർദ്ദിച്ചവനാണ് സ്കന്ദൻ. ഈ മഹിഷാസുരൻ പേർഷ്യയിലെ കുലദൈവമായിരുന്ന മസദ് അഹുരനാണെന്നു വരാം. അഹുരൻ അസുരനാകാൻ എളുപ്പമുണ്ട്. പല ചരിത്രകാരന്മാരും ഇതു സമ്മതിച്ചിട്ടുമുണ്ട്. എന്നാൽ, മസദപദത്തെപ്പറ്റി ചില തർക്കങ്ങളില്ലെന്നില്ല.

ഛാഗമുഖത്വം (ആടിന്റെ മുഖമുള്ളത്) ആണ് മറ്റൊരു സാദൃശ്യം. 'സിയസ് അമ്മൺ' (zeuss. Ammon) എന്ന ദേവൻ ഛഗമുഖനാണ്. ആ ദേവന്റെ പുത്രനായി സങ്കൽപിക്കപ്പെടുന്ന അലക്സാണ്ടർക്കും പിതൃച്ഛായാസാമ്യത്താൽ ഛാഗമുഖത്വം വന്നുചേർന്നു. നമ്മുടെ സ്കന്ദസ്വാമിയും ഛാഗമുഖനാണെന്നുള്ളതിനു രേഖകളുണ്ട്. 'ഷൺമുഖ ഛാഗരൂപേണ പൂജ്യതേ കിം ന സാധുഭിഃ' എന്ന പഞ്ചതന്ത്രവാക്യം നോക്കുക. ഇതുപോലെ മഹാഭാരതത്തിലും ഈ വിശേഷണം കാണുന്നുണ്ട്. ഇക്കാലത്ത് സുബ്രഹ്മണ്യന് ഈ വിശേഷണം കല്പിച്ചുകാണുന്നില്ലെങ്കിലും പഞ്ചതന്ത്രകർത്താവിന്റെ കാലത്ത് പ്രസ്തുതദേവൻ ഛാഗരൂപനായി ആരാധിക്കപ്പെട്ടിരുന്നു എന്ന് അനുമാനിക്കാവുന്നതാണ്.

യവനേതിഹാസങ്ങളിൽ കാണുന്ന മറ്റൊരു ദേവനാണ് ഡയോണിസസ് (Dionysus). ഈ ദേവനാണ് ആദ്യമായി ഇന്ത്യയെ ആക്രമിച്ചത് എന്നൊരു വിശ്വാസം അറബികളുടെയിടയിൽ നടപ്പുണ്ടായിരുന്നു. അലക്സാണ്ടരുടെ ആക്രമണത്തിനു ശേഷം ഈ ദേവന്റെ സ്ഥാനവും അദ്ദേഹത്തിനു ലബ്ധമായി. വൃക്ഷലതാദികളുടെ പ്രകതിദേവൻ (Nature God) ആയിട്ടു ഡയോണിസസ് ആരാധിക്കപ്പെട്ടിരുന്നു. വൃക്ഷങ്ങളിലും ലതകളിലും മനുഷ്യധർമം ആരോപിച്ച് അവ തമ്മിലുള്ള വിവാഹം ആഘോഷിക്കുകയെന്നതു മതപരമായ ഒരു ചടങ്ങായി പഴയകാലത്തു പല ദേശങ്ങളിലും നടപ്പുണ്ടായിരുന്നു. സ്കന്ദനും വല്ലിയും തമ്മിലുള്ള വിവാഹം ഇത്തരമൊരു വൃക്ഷലതാവിവാഹത്തിന്റെ പ്രതിബിംബമാണെന്നു പറയാം. ഡയോണിസസിന്റെ സ്ഥാനമാണ് അതിൽ സ്കന്ദനുള്ളത്. അത് അലക്സാണ്ടരുടെ രൂപപരിണാമംവഴിക്കു ലഭിച്ചതുമാണ്. വിശാഖൻ എന്ന സ്കന്ദപര്യായവും ഇവിടെ യോജിക്കുന്നു.

മൗര്യവംശസ്ഥാപകനായ ചന്ദ്രഗുപ്തൻ അലക്സാണ്ടരെ വീരനായി ആരാധിച്ചിരുന്നു എന്നുള്ളതിന് അനേകം തെളിവുകളുണ്ട്. മയൂരവാഹനനായ സ്കന്ദനായിരുന്നു അദ്ദേഹത്തിന്റെ കുലദൈവം. 'മയൂര' ശബ്ദത്തിൽനിന്നാണ് മൗര്യശബ്ദത്തിന്റെ ആഗമനമെന്നും കാണാവുന്നതാണ്.വിസ്തരഭയത്താൽ ഇങ്ങനെ ചില സൂചനകൾകൊണ്ടുമാത്രം തൃപ്തിപ്പെടേണ്ടിയിരിക്കുന്നു. ഇപ്രകാരം ചരിത്രപരമായും മറ്റുപ്രകാരത്തിലും ഉള്ള അനേകം തെളിവുകൾകൊണ്ട് സ്കന്ദൻ അലക്സാണ്ടരാണെന്നുള്ള സിദ്ധാന്തം സുരക്ഷിതമാണ്.

*(നിരീക്ഷണം 1944)*

# 13. മതവ്യാപാരികൾ റഷ്യയിലേക്ക്

ഒരുതരം വ്യാപാരികൾതന്നെയാണ് സംഘടിതമതത്തിന്റെ സംരക്ഷകന്മാരും. സാധാരണകച്ചവടക്കാരെപ്പോലെ സ്വന്തം ചരക്കു വിറ്റഴിക്കുവാനുള്ള കമ്പോളങ്ങൾ നോക്കിനടക്കുകയാണ് അവരുടെയും ജോലി. ഇല്ലാത്ത നന്മകൾ ഉണ്ടെന്നു കാണിച്ച് സാമാന്യജനങ്ങളെ വഞ്ചിക്കുന്ന പ്രചരണസമ്പ്രദായം രണ്ട് ഉപജീവനമാർഗങ്ങളിലും ഒന്നുപോലെയാകുന്നു. മതസ്ഥാപനങ്ങൾ ഈ ലോകത്തിൽ എത്ര ലക്ഷം ആളുകൾക്ക് ഏതെല്ലാം വിധത്തിൽ ഉപജീവനമാർഗമായിത്തീർന്നിട്ടുണ്ടെന്ന് ആലോചിക്കുമ്പോളാണ് ഈ വാസ്തവം വെളിപ്പെടുന്നത്. പുരോഹിതന്മാരുടെ ഉടുപ്പിനടിയിൽ ഒളിഞ്ഞുകിടക്കുന്ന സാമ്പത്തികതാല്പര്യങ്ങളെ അവയുടെ നഗ്നരൂപത്തിൽ ആദ്യമായി വെളിപ്പെടുത്തിയ രാജ്യമത്രെ റഷ്യ. അവിടെ ഉദയംചെയ്ത നവീനസംസ്കാരം മറ്റു ലാഭക്കച്ചവടക്കാരെപ്പോലെ മതവ്യാപാരികളെയും നാട്ടിൽനിന്നും ആട്ടിപ്പായിച്ചു. ഇക്കൂട്ടർക്ക് അവിടെ തലപൊക്കാൻ വയ്യാതായിട്ട് ഇപ്പോൾ ഇരുപത്തഞ്ചുകൊല്ലം കഴിഞ്ഞിരിക്കുന്നു. മതം നശിച്ചാൽ മനുഷ്യനും നശിക്കുമെന്ന് മുറവിളികൂട്ടുന്ന മാമൂൽക്കോമരങ്ങൾ റഷ്യയിൽ ഇത്രനാളും മതമില്ലാതെ വളർന്നുവന്ന നവീനജീവിതത്തിലെ പരിണതഫലം ഒന്നു പരിശോധിച്ചുനോക്കുമോയെന്നറിഞ്ഞില്ല. സർവസംഹാരമൂർത്തിയായ ഹിറ്റ്ലറുടെ പെരുന്തോക്കിൽനിന്ന് ലോകത്തെ രക്ഷിച്ചുകൊണ്ടിരിക്കുന്നത് ഈ നിർമതമായ രാജ്യത്തിലെ പഞ്ചവിംശതിപ്രായത്തിലുള്ള യുവാക്കന്മാരാണെന്ന് മതക്കാർക്കു പോലും ഇന്നു സമ്മതിക്കേണ്ടതായി വന്നില്ലേ? ഇന്നലെവരെ റഷ്യയുടെ മുഖത്തു കരിതേച്ചുകൊണ്ടിരുന്ന ചില മതാദ്ധ്യക്ഷന്മാർ ഇന്ന് ആ രാജ്യത്തിന്റെ സ്തുതിപാഠകന്മാരായി പുറപ്പെട്ടിരിക്കുന്നത് ബഹുനേരമ്പോക്കായിരിക്കുന്നു! ഇവരിൽ ചിലർ ഇപ്പോൾ മിത്രഭാവേന റഷ്യയിലേക്കു പുറപ്പെടുന്നതു കാണുമ്പോൾ സൂക്ഷ്മദൃക്കായ സ്റ്റാലിൻ ഒരുപക്ഷേ, പുഞ്ചിരി തൂകുന്നുണ്ടാകാം.

യോർക്കിലെ ആർച്ച്ബിഷപ്പ് ഈയിടെ മോസ്കോവരെ ഒരു സർക്കീട്ട്ചെയ്തു മടങ്ങിയെത്തിയിരിക്കുന്നു. അദ്ദേഹത്തിന്റെ പുതിയ കണ്ടുപിടിത്തം റഷ്യൻ ജനതതിയുടെ ഹൃദയത്തിന്റെ അടിത്തട്ടിൽ മതവിശ്വാസം മായാതെ കിടപ്പുണ്ടെന്നുള്ളതാണ്. കെട്ടുപോകാതെ ചാരത്തിനടിയിൽ കിടക്കുന്ന ഈ തീക്കനൽ ഊതിപ്പിടിപ്പിക്കുവാൻ ഇപ്പോഴത്തെ യുദ്ധപരിതഃസ്ഥിതി പറ്റിയതാണെന്നും അദ്ദേഹം വിചാരിക്കുന്നു. സൂര്യപ്രകാശം ഭയന്നു വൃക്ഷകോടരങ്ങളിൽ വസിക്കുന്ന മൂങ്ങകളെപ്പോലെ ഇത്രനാളും വെളിയിൽ വരാതെ കഴിച്ചുകൂട്ടുകയായിരുന്നു റഷ്യയിലെ പഴയ മതാദ്ധ്യക്ഷന്മാർ. ഇംഗ്ലണ്ടിൽനിന്നുള്ള ഈ ആർച്ച്ബിഷപ്പിന്റെ വരവോടുകൂടി അവരും പുറത്തുവന്ന് അദ്ദേഹവുമായി കൂടിയാലോചന നടത്തുകയുണ്ടായി. ഇതോടുകൂടി റഷ്യയിൽ മതം



പുനഃസ്ഥാപിതമാകുവാൻ പോകുന്നു എന്ന വാർത്ത മതപ്പത്രങ്ങൾ വമ്പിച്ച അക്ഷരത്തിൽ പരസ്യപ്പെടുത്തിത്തുടങ്ങിയിരിക്കുന്നു. കാള പെറ്റുവെന്നു കേട്ടാൽ കയറെടുക്കുവാൻ പറയുന്ന ക്ഷിപ്രവിശ്വാസികൾക്ക് ഇത്തരം വ്യാപാരവാർത്തകളുടെ വാസ്തവസ്വഭാവം മനസ്സിലാക്കുവാനുള്ള ക്ഷമയോ ആലോചനയോ ഉണ്ടാകുന്നതല്ല. പണ്ടത്തെ ചില മതാധികാരികളെ അവരുടെ സ്ഥാപനങ്ങൾ നിർദോഷമായ രീതിയിൽ നടത്തിക്കൊള്ളുവാൻ സോവിയറ്റ് ഗവൺമെന്റ് ഇപ്പോൾ അനുവദിച്ചിട്ടുണ്ടെന്ന് പത്രങ്ങളിൽ കണ്ടതു ശരിയായിരിക്കാം. മതവിശ്വാസികൾക്കും അല്ലാത്തവർക്കും ഒന്നുപോലെ ഈവക കാര്യങ്ങളിൽ വ്യക്തിസ്വാതന്ത്ര്യമുണ്ടെന്നുള്ളതാണ് ഇതിന്റെ അടിസ്ഥാനം. ഗവൺമെന്റിൽനിന്നു മതക്കാർക്ക് അവർ ജനങ്ങളെ ചൂഷണംചെയ്യാതിരിക്കുകയാണെങ്കിൽ യാതൊരു ശല്യവും ഉണ്ടാകുകയില്ല എന്നൊരു സ്ഥിതി മാത്രമേ ഇപ്പോൾ അവിടെ അനുവദിച്ചുകൊടുത്തിട്ടുള്ളു. ധനസഹായമോ മറ്റുതരത്തിലുള്ള പ്രോത്സാഹനങ്ങളോ സ്റ്റാലിൻ നൽകുമെന്നുള്ള ഒരു സൂചനപോലും ഇതുവരെ ഉണ്ടായിട്ടില്ല. എന്നു മാത്രമല്ല, പതിനെട്ടു വയസ്സിനു താഴെയുള്ള കുട്ടികളിൽ മതം കുത്തിവയ്ക്കുന്ന സമ്പ്രദായം കുറ്റകരമാക്കുന്ന നിയമം ഇതുവരെ സോവിയറ്റ് ഗവൺമെന്റ് പിൻവലിച്ചിട്ടില്ല. നാസ്തികസിദ്ധാന്തങ്ങൾ പ്രചരിപ്പിക്കുന്ന സംഘങ്ങളൊന്നും പിരിച്ചുവിട്ടിട്ടില്ലെന്ന് സന്ദർശകനായി ചെന്ന ആർച്ച് ബിഷപ്പ് മടങ്ങിവന്നപ്പോൾ പറയുകയുംചെയ്തു. സാമൂഹ്യജീവിതത്തിനു വിരോധമല്ലാത്തവിധത്തിൽ മതവിശ്വാസം പരിപാലിക്കുന്നതിനുള്ള വ്യക്തിസ്വാതന്ത്ര്യം ഇതിനുമുമ്പും റഷ്യയിൽ ഉണ്ടായിരുന്നു. ആ സ്വാതന്ത്ര്യത്തെ ഒന്നുകൂടി വിപുലമാക്കുക മാത്രമാണ് ഇപ്പോൾ സ്റ്റാലിൻ ചെയ്തത്. അതുതന്നെ സ്വന്തമനസ്സാലെയാണോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. യുദ്ധംമൂലം വേണ്ടിവന്ന കൂട്ടുകെട്ടിൽ രാഷ്ട്രീയമായി ഉണ്ടായ ചില പ്രേരണകളുടെ സമ്മർദംകൊണ്ട് യാഥാസ്ഥിതികരായ മിത്രകക്ഷികളെ തൃപ്തിപ്പെടുത്താൻവേണ്ടി ചെയ്ത ഒരു വിദ്യയാകാം ഇത്. ഏതായാലും റഷ്യയിലെ നവീനജീവിതാദർശങ്ങൾക്കു വിരുദ്ധമായി സാമ്പത്തികതാല്പര്യങ്ങൾ മുഖേന ജനതതിയെ ചൂഷണംചെയ്യത്തക്കവണ്ണം പണ്ടത്തെപ്പോലെ മതസ്ഥാപനങ്ങൾ പടർന്നുപിടിക്കുവാൻ ദീർഘദർശിയായ സ്റ്റാലിൻ അനുവദിക്കുമെന്ന് ഒരിക്കലും വിശ്വസിക്കാവുന്നതല്ല.

*(യുക്തിവിഹാരം 1944)*

# 14. ഗാന്ധിമതം

ഭിന്നമതങ്ങളുടെ തിക്കുംതിരക്കുംകൊണ്ടു ശ്വാസംമുട്ടുന്ന ഇന്ത്യയ്ക്ക് ഈ ആപത്തിൽനിന്ന് എന്നു മോചനം ലഭിക്കുമെന്ന് ആർക്കും നിശ്ചയിച്ചുകൂടാ. ഹിന്ദുമതം എന്ന വിശാലവലയത്തിൽത്തന്നെ പ്രത്യേകം പ്രത്യേകം 'ലേബൽ' ഒട്ടിച്ചു നിരത്തി നിർത്തിയിരിക്കുന്ന എത്രയെത്ര ഉപമതങ്ങളുണ്ട്! ഇക്കൂട്ടത്തിൽ ഇനി ഗാന്ധിമതം എന്നൊരു പുതിയ മയക്കുവിദ്യകൂടി തലപൊന്തിക്കുമോ എന്നു ഭയപ്പെടേണ്ടിയിരിക്കുന്നു. ഏതായാലും അതിനുള്ള ലക്ഷണങ്ങൾ ഇപ്പോൾ പ്രത്യക്ഷപ്പെട്ടുതുടങ്ങിയിട്ടുണ്ട്. അങ്ങനെ സംഭവിക്കുന്നപക്ഷം നാല്പതുകോടി ജനങ്ങളെ മാനസികമായി ബന്ധിച്ചിട്ടിരിക്കുന്ന മതച്ചങ്ങലയ്ക്കു മറ്റൊരു കണ്ണികൂടി ഉണ്ടാകുമെന്നുള്ളതു തീർച്ചയാണ്. ഈ ആപത്തിനെ മുളയിൽത്തന്നെ നുള്ളിക്കളയാൻ ശ്രമിക്കേണ്ടതു സ്വരാജ്യസ്നേഹികളുടെ കടമയാകുന്നു. ഗാന്ധിമതം സാധാരണരീതിയിലുള്ള ഒരു മതമല്ല. അതു മതവും രാജ്യതന്ത്രവും ഇടകലർന്നിണങ്ങിയ ഒരു വിചിത്രസൃഷ്ടിയത്രെ. തന്മൂലം അതിന്റെ വശീകരണത്തിനു വ്യാപ്തികൂടിയിരിക്കുന്നു. ഇതു വെറും അന്ധമായ ഒരു ദോഷാരോപണമാണെന്നു ഗാന്ധിശിഷ്യന്മാർ വാദിച്ചേക്കാം. ഗാന്ധിതന്നെ ഇപ്രകാരമൊരു മതസ്ഥാപനത്തിന് എതിർ നില്ക്കുന്നുണ്ടെന്നും സ്വതന്ത്രചിന്തയെ അദ്ദേഹം പ്രോത്സാഹിപ്പിക്കുകയാണ് ചെയ്യുന്നതെന്നും മറ്റും സമർത്ഥിക്കുവാൻ ഇക്കൂട്ടർക്കു തെളിവുകളും ലഭിച്ചേക്കാം. പക്ഷേ, ഫലമെന്താണെന്നാണ് നോക്കേണ്ടത്. താൻ ദൈവത്തിന്റെ പ്രതിപുരുഷനും മറ്റുമല്ലെന്നും ഒരിക്കലും തന്റെ പ്രതിമയുണ്ടാക്കി പൂജിക്കരുതെന്നും ബുദ്ധൻ മരിക്കുന്നതുവരെ ജനക്കൂട്ടത്തോട് ഉപദേശിച്ചു. എന്നിട്ടോ? ആയുഷ്ക്കാലം മുഴുവൻ ഇങ്ങനെ ഉപദേശിച്ചിട്ടും ബുദ്ധന്റെ കാലശേഷം ഹിമവൽപ്രാന്തങ്ങൾ മുതൽ കന്യാകുമാരിവരെയുള്ള സമസ്തദേശങ്ങളും ബുദ്ധപ്രതിമകൾകൊണ്ടു നിറഞ്ഞു! ദിവ്യത്വത്തിന്റെ സകല ലക്ഷണങ്ങളും ചടങ്ങുകളും ബുദ്ധചരിതത്തിൽ അനന്തരഗാമികൾ തുന്നിപ്പിടിപ്പിച്ചു. ഇങ്ങനെയാണ് വിശ്വാസലഹരിയിൽ ബുദ്ധിമാന്ദ്യം ബാധിക്കുന്ന ജനസമൂഹം പോകുന്ന പോക്ക്. ആട്ടിൻപറ്റങ്ങളെപ്പോലെ ഇടവും വലവും നോക്കാതെ ഏതെങ്കിലുമൊരു മഹർഷിയുടെയോ മഹാത്മാവിന്റെയോ പിറകേ പോകുകയെന്ന ദുഷിച്ച പാരമ്പര്യം ഭാരതീയർക്കു പണ്ടേ ഉള്ളതാണ്. അതു നശിക്കാത്തകാലത്തോളം അവർക്ക് സാക്ഷാത്തായ സ്വാതന്ത്ര്യവും സമത്വവും ആസ്വദിക്കുവാൻ സാധിക്കുന്നതല്ല.

ഇന്ത്യക്കാരുടെ മതപരമായ ഈ ദൗർബല്യം മറ്റാരേയുംകാൾ കൂടുതലായി അറിയാവുന്ന ആളാണ് ഗാന്ധി. ഇന്ത്യ ഉറങ്ങുന്നതും ഉണരുന്നതും മതത്തിൽക്കൂടിയാണെന്ന് അദ്ദേഹം മനസ്സിലാക്കിയിട്ടുണ്ട്. അതുകൊണ്ടുതന്നെ



യായിരിക്കാം ഭാരതീയരിൽ രാഷ്ട്രീയപ്രബുദ്ധത കുത്തിവെയ്ക്കുവാൻ അദ്ദേഹം മതമാർഗം അവലംബിച്ചത്. മതത്തിന്റെ വേഷത്തിലും ഭാഷയിലും അല്ലേ ഗാന്ധി രാഷ്ട്രീയകാര്യവിചാരണ നടത്തുന്നതെന്നു നോക്കുക! ഈ വേഷവും ഭാഷയുംകൊണ്ട് ഇന്ത്യയെ പെട്ടെന്ന് ഉണർത്തുവാൻ അദ്ദേഹത്തിനു കഴിഞ്ഞുവെന്നതു വാസ്തവം തന്നെ. പക്ഷേ, ഉണർന്നതുകൊണ്ടു മാത്രം ആയില്ല. രാജ്യം മുന്നോട്ടുനീങ്ങണം. അതു കാലാനുകൂലമായ നവീനമാർഗത്തിൽകൂടിയാകുകയും വേണം. ഈ രണ്ടിനും ഇന്ന് ഇന്ത്യയ്ക്കു സാദ്ധ്യമാകുന്നില്ലെങ്കിൽ അതിനുള്ള കാരണങ്ങളിലൊന്ന് അടിയുറച്ചുപോയ ഗാന്ധിമതമാണെന്നു പറയേണ്ടിയിരിക്കുന്നു. ചുരുക്കത്തിൽ ഏതൊന്നുകൊണ്ട് ഗാന്ധി ഇന്ത്യയെ സുപ്തോത്ഥിതമാക്കിയോ അതുതന്നെ ഈ രാജ്യത്തിന്റെ പുരോഗമനത്തിനു പ്രതിബന്ധമായിത്തീരുന്നു. സൂക്ഷിച്ചുനോക്കിയാൽ ബുദ്ധിപരമായ ഒരു സ്തംഭനം ഇന്ന് ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിൽ കടന്നുകൂടിയിട്ടുള്ളതായി കാണാം. ഇളക്കാൻവയ്യാത്ത ഒരു ചട്ടക്കൂടായിത്തീർന്നിട്ടുണ്ട് ഗാന്ധിസിദ്ധാന്തങ്ങളിൽ പലതും. അതിനകത്തു കുടുങ്ങിപ്പോകുന്നവർക്ക് ഇടത്തോട്ടും വലത്തോട്ടും തിരിയുവാൻ സാധിക്കുന്നില്ല.

മതവും രാജ്യതന്ത്രവും തമ്മിൽ കൂട്ടിക്കുഴയ്ക്കുന്ന സമ്പ്രദായം നന്നല്ലെന്നും ആപല്ക്കരമാണെന്നും പല ചിന്തകന്മാരും അഭിപ്രായപ്പെട്ടിട്ടുണ്ട്. എന്നിട്ടും ഗാന്ധി അപകടജടിലമായ ഈ മാർഗത്തിൽനിന്നും പിന്മാറാൻ ഭാവമില്ല. അദ്ദേഹത്തിന്റെ സാമ്പത്തികസിദ്ധാന്തം പുതിയ നാമരൂപങ്ങൾപൂണ്ട പഴയ വ്യവസ്ഥതന്നെയാണ്. അത് അപ്രകാരമാക്കുന്നതും മതപരമായ പ്രചോദനം മൂലമാകുന്നു. സെമിന്ദാർമാരുടെയും ജന്മിമാരുടേയും മറ്റും സ്വകാര്യസ്വത്ത് തൊട്ടുപോകരുതെന്ന് അദ്ദേഹം വിലക്കുന്നു. തൊട്ടാൽ ഹിംസയായിപോലും! അഹിംസാമന്ത്രം ഉരുക്കഴിച്ചു മുതലാളിമാരെയെല്ലാം പാവങ്ങളുടെ 'ട്രസ്റ്റി' മാരാക്കിത്തീർക്കാമെന്നാണ് അദ്ദേഹത്തിന്റെ വിശ്വാസം. കുറുക്കന്റെ കൈയിൽ കോഴികളെ വളർത്താൻ കൊടുക്കുന്നതുപോലെയാണ് ഇത്. രണ്ടിന്റെയും ആത്മാവ് ഒന്നായതുകൊണ്ട് പക്ഷേ, ഹിംസ സംഭവിച്ചാലും ഭഗവദ്ഗീതപ്രകാരം അത് അഹിംസയാക്കി സമാധാനിക്കാം! കൊന്നാലും കൊലയല്ലെന്നും മറ്റുമാണല്ലോ അതിലെ തത്ത്വങ്ങൾ. ഗാന്ധിയുടെ ഉപദേശസൂക്തികളിൽ ഏറ്റവും ആപല്ക്കരമായത് ഈ 'ട്രസ്റ്റീഷിപ്പ്' സിദ്ധാന്തമാകുന്നു. ഇത്രയും അന്ധവും അപ്രായോഗികവുമായ ഒരഭിപ്രായം, അത് ഗാന്ധിയിൽനിന്നു പുറപ്പെടുന്നു എന്ന കാരണത്താലാണ് ഈ രാജ്യത്തു സമാദരണീയമായിത്തീരുന്നത്. അഹിംസയുടെ പേരിൽ ഹിംസയ്ക്കു വളംവെയ്ക്കുന്ന ഈ സിദ്ധാന്തം വേരുറച്ചുപോയാൽ അതു തൊഴിലാളിലോകത്തിന്റെ കണ്ഠകുഠാരമായിത്തീരും. മതലഹരിയിൽ മയങ്ങിപ്പോയ 'ബൂർഷ്വാ' മനഃസ്ഥിതിയുള്ളവരെല്ലാം ഇങ്ങനെ ഏതെങ്കിലും പ്രകാരത്തിൽ 'ക്യാപ്പിറ്റലി'സത്തെ പവിത്രീകരിക്കുവാനേ ശ്രമിക്കുകയുള്ളു. സമൂലമായ സാമ്പത്തികവിപ്ലവത്തിന് അവർ ഒരിക്കലും അനുകൂലികളാകുകയില്ല. ക്ഷേമത്തിനും സമാധാനത്തിനുംവേണ്ടി ഇന്നു ലോകം മുഴുവൻ സോഷ്യലിസത്തിലേക്കു തിരിഞ്ഞുകൊണ്ടിരിക്കു

മ്പോൾ ഗാന്ധിയുടെ ഈ സാമ്പത്തികനയം ഇന്ത്യയെ പിന്നാക്കം പിടിച്ചു വലിക്കുകയാണു ചെയ്യുന്നത്. ഗീതയിലും രാമായണത്തിലുംനിന്നു രൂപപ്പെടുത്തിയ അദ്ദേഹത്തിന്റെ 'ഫിലോസഫി' ഈ 'പിന്തിരിപ്പൻ' നയത്തിനൊരു താങ്ങായിട്ടും നിൽക്കുന്നു.

മനഃപൂർവമായാലും അല്ലെങ്കിലും പണ്ടത്തെമട്ടിലുള്ള ഒരു മതസ്ഥാപകന്റെ വേഷഭാഷാദികളും നടപടികളുമാണ് ഗാന്ധി സ്വീകരിച്ചിരിക്കുന്നത്. അർദ്ധനഗ്നത, മുളവടി, ഭജനപ്പാട്ട്, ഉപവാസം, നാമമന്ത്രം, പ്രാർത്ഥന, ആശ്രമം, അനുഗ്രഹദാനം, അന്തേവാസികൾ, അന്തഃകരണാഹ്വാനം അഥവാ അന്തർവാണി (inner voice) —ഇങ്ങനെ ഒരു ഗാന്ധിമതത്തിന്റെ രൂപവൽക്കരണത്തിനു വഴി തെളിക്കുന്ന സകല സാമഗ്രികളും സമ്പ്രദായങ്ങളും അദ്ദേഹം അംഗീകരിച്ചിട്ടുണ്ട്. ഗാന്ധിയോടു ചോദിച്ചാൽ ഇവ ഓരോന്നും ഓരോ തത്വത്തിന്മേൽ അധിഷ്ഠിതമാണെന്നു വാദിച്ചേക്കാമെങ്കിലും ഇവയെല്ലാം മതവിശ്വാസമഗ്നരായ ഭാരതീയരുടെ മനംമയക്കുവാനുള്ള വിദ്യകളായിട്ടുമാത്രമേ ചിന്തകന്മാർ ദർശിക്കുകയുള്ളു. ഇത്തരം മതഭ്രമമൊന്നുംകൂടാതെ ജവഹർലാലിനെപ്പോലെ ഗാന്ധി രാഷ്ട്രീയകാര്യവിചാരം ചെയ്തിരുന്നുവെങ്കിൽ അദ്ദേഹത്തിന്റെ മഹത്ത്വത്തിനു മാറ്റുകൂടുമായിരുന്നു എന്നാണ് എനിക്കു തോന്നുന്നത്.

ഏതാണ്ടൊരു അർദ്ധദൈവമോ അതിമാനുഷനോ ആയിത്തീർന്നിരിക്കയാണ് നമ്മുടെ രാഷ്ട്രീയനേതാവ്. ഹിറ്റ്ലറും ഇതേ രൂപത്തിൽത്തന്നെയല്ലേ ജർമനിയിൽ നേതൃത്വം പാലിച്ചത്? രണ്ടുപേരിലും എന്തോ ദിവ്യമായ ഒരു ശക്തിവിശേഷം പ്രവർത്തിക്കുന്നു എന്ന് അതാതു രാജ്യത്തിലെ ജനസമൂഹം വിശ്വസിച്ചു വന്നു. അവരുടെ ദിവ്യവചനങ്ങളെ ചോദ്യംചെയ്വാൻ അധികമാരും ധൈര്യപ്പെടുകയില്ല. ധൈര്യപ്പെട്ടാൽ ഇന്ത്യയിൽ അതിന്റെ ഫലമെന്താണെന്ന് സുബാസ് ചന്ദ്രബോസിന്റെ അനുഭവം തെളിയിച്ചുകഴിഞ്ഞു. ഗാന്ധിസിദ്ധാന്തത്തിന്റെ ചട്ടക്കൂടു പൊളിക്കാൻ ആദ്യമായി ഉയർന്ന ആ കരങ്ങൾ അന്ധമായ ഭൂരിപക്ഷബലത്താൽ അടിച്ചമർത്തപ്പെട്ടു. വാസ്തവത്തിൽ സുബാസ്ചന്ദ്രബോസിനെ തേജോവധംചെയ്കയാണുണ്ടായത്. ജർമൻനേതാവിൽനിന്നും കേട്ടുകൊണ്ടിരുന്നപോലെ ഇന്ത്യൻനേതാവിൽനിന്നും കേൾക്കുന്ന വിളിയും 'ദൈവവിളി' യുടെ ഒരു പ്രതിധ്വനിയാണ്. ഗാന്ധി ഇക്കാര്യം യാതൊരു കുസലും കൂടാതെ തുറന്നു സമ്മതിക്കുന്നുമുണ്ട്. ഉത്തരം മുട്ടുന്ന ഘട്ടങ്ങളിലെല്ലാം അദ്ദേഹം ചെവിക്കൊള്ളാറുള്ള അന്തർവാണി (Inner voice) ഒരുതരം ദൈവവചനമാണെന്ന് പറയപ്പെടുന്നു! എന്താണിതെന്നു ചോദിച്ചാൽ സാമാന്യജനങ്ങൾക്കു മനസ്സിലാകത്തക്കവിധം ഒരു വിശദീകരണം നൽകുവാൻ അദ്ദേഹത്തിനു കഴിയുമോ എന്തോ? ഏതായാലും അനേകലക്ഷം ജനങ്ങളുടെ ജീവിതപരിപാടി ഒരാളുടെ ഉള്ളിലെ വിളിയോ വെളിച്ചമോ അനുസരിച്ചു തിരുത്തി എഴുതിക്കൊണ്ടിരിക്കണമെന്നുവന്നാൽ അതിൽപ്പരമൊരാപത്ത് ഒരു രാജ്യത്തിനുവരാനില്ല! മാനസികമായ അടിമത്തത്തിന്റെ ഒരു പരിഷ്കരിച്ച പതിപ്പുമാത്രമാണിത്. പണ്ടത്തെ മതാചാര്യന്മാരിൽ പലരും ഇത്തരം ദൈവവിളി കേട്ടവരാണ്. അവർ വിളികേട്ടു കെട്ടിപ്പടുത്ത മതങ്ങൾ അനന്തരകാലത്തു ലോകത്തെ എത്രമാത്രം അന്ധതയിലാഴ്ത്തി എന്നുള്ളതിനു ചരിത്രം സാക്ഷിയാണല്ലോ.



ഗാന്ധിശിഷ്യന്മാരുടെ ഇടയിൽ പരമതാസഹിഷ്ണുതയും ഇപ്പോൾ വർദ്ധിച്ചുവരുന്നുണ്ട്. സി. രാജഗോപാലാചാരിയുടെ അനുഭവങ്ങൾതന്നെ ഇതിലേക്ക് ഉദാഹരണങ്ങളാകുന്നു. ധിഷണശാലിയായ അദ്ദേഹത്തെപ്പോലും കോൺഗ്രസ്സിലേക്കു സ്വാഗതം ചെയ്യുവാൻ ചിലർ വൈമുഖ്യം പ്രദർശിപ്പിച്ചു. അസഹിഷ്ണുത മതഭ്രാന്തന്മാരുടെ ഒന്നാമത്തെ ലക്ഷണമാണ്. ഈ രോഗം ഗാന്ധിയുടെ ശിഷ്യസംഘത്തിൽ സംക്രമിച്ചതിന്റെ ഫലമായി പല സ്വതന്ത്രചിന്തകന്മാരും കോൺഗ്രസ്സിൽനിന്നു ബഹിഷ്കൃതരായിട്ടുണ്ട്. എതിരാളികളെ പുറംതള്ളാൻ ഗാന്ധിമതത്തിലെ ചില 'സനാതനികൾ' ചെയ്യുന്ന ഗൂഢയത്നങ്ങളും പറഞ്ഞുപരത്തുന്ന ദുഷ്പ്രമാദങ്ങളും ജുഗുപ്സാവഹങ്ങളെന്നേ പറയേണ്ടു. ഇന്ത്യയിൽ വ്യാപിച്ചിരിക്കുന്ന ബുദ്ധിസ്തംഭനത്തിന്റെ ദുഷിച്ച ഫലങ്ങളാണിവയെല്ലാം. ഇക്കണക്കിനു മുന്നോട്ടുപോയാൽ ഗാന്ധിസംകൊണ്ടുണ്ടാകുന്ന മനോബന്ധനത്തിൽനിന്നു മോചനം നേടേണ്ട ആവശ്യവും നമ്മുടെ രാജ്യത്തിനു നേരിടും.

*(വിമർശരശ്മി 1945)*

# 15. വെൻഡൽ വിൽക്കിയുടെ ഏകലോകം*

ഒരൊറ്റ പുസ്തകംകൊണ്ട് ഏറ്റവും കൂടുതൽ പ്രശസ്തി നേടുക എന്നത് അധികം ഗ്രന്ഥകാരന്മാർക്കും സാധ്യമാകാത്ത ഒരു കാര്യമാണ്. അമേരിക്കയിലെ രാജ്യതന്ത്രപ്രവീണനായ വെൻഡൽ വിൽക്കി അതു സാധിച്ചു. അദ്ദേഹത്തിന്റെ 'ഏകലോകം' (One World) എന്ന ഗ്രന്ഥത്തിനു സിദ്ധിച്ച പ്രചാരവും പ്രശംസയും വിസ്മയാവഹമെന്നേ പറയേണ്ടു. മറ്റൊരു പുസ്തകത്തിനും ഇത്ര വളരെ പ്രചാരം സിദ്ധിച്ചിട്ടില്ലത്രേ. ഒരു കൊല്ലം തികഞ്ഞിട്ടില്ല അതെഴുതി അച്ചടിപ്പിച്ചിട്ട്. അപ്പോഴേക്കും അതിന്റെ പത്തു ലക്ഷത്തിലധികം പ്രതികൾ ചെലവായിക്കഴിഞ്ഞിരിക്കുന്നു; ഗ്രന്ഥകാരൻ ദിഗന്തവിശ്രാന്തകീർത്തിമാനുമായി.

വെൻഡൽ വിൽക്കി അടുത്ത കാലത്തു നടത്തിയ ഒരു ലോകപര്യടനമാണ് ഇങ്ങനെയൊരു ഗ്രന്ഥമെഴുതുന്നതിന് അദ്ദേഹത്തെ പ്രേരിപ്പിച്ചത്. വിമാനസഞ്ചാരത്തിൽ ആകാശസ്ഥിതനായി ലോകം നോക്കിക്കണ്ടപ്പോൾ അത് ഏകമായി അദ്ദേഹത്തിനു തോന്നി. ഗ്രന്ഥകാരന്റെ മനസ്സിനുതന്നെ ഒരു ആകാശവിശാലതയുണ്ടായി. രാഷ്ട്രം, വർഗ്ഗം, മതം മുതലായ അതിർത്തികളെ ഭേദിച്ചു ലോകത്തെ ഒന്നായി ആശ്ലേഷിക്കുന്നതിനുള്ള ഒരു പ്രചോദനം അതിലങ്കുരിച്ചു. അതിന്റെ ഫലമായിട്ടാണ് പ്രസ്തുത പുസ്തകം പുറത്തുവന്നത്. ഏകലോകദർശനത്താൽ പ്രചോദിതവും പ്രബുദ്ധവും ആയ ഒരു മനസ്സിൽനിന്നും സ്വഭാവേന പുറപ്പെട്ട നവീനാശയങ്ങളുടെ സ്വതന്ത്രവും സുന്ദരവുമായ ആവിഷ്കരണം—അതാണ് ഈ ഗ്രന്ഥത്തിനുള്ളൊരു മേന്മ. എന്നാലും അതിനു ചില കുറവുകളുണ്ട്. അവ യഥാസന്ദർഭം വെളിപ്പെടുത്താം.

അമേരിക്കൻ പ്രസിഡണ്ടിന്റെ പ്രതിനിധിയെന്ന നിലയിൽ യുദ്ധരംഗങ്ങൾ സന്ദർശിക്കുകയെന്നതായിരുന്നു വിൽക്കിയുടെ പ്രധാന യാത്രോദ്ദേശ്യം. തന്റെ സ്ഥാനത്തിനു ചേർന്ന സജ്ജീകരണങ്ങളോടുകൂടി 1942 ആഗസ്റ്റ് മാസത്തിൽ അദ്ദേഹം ന്യൂയോർക്കിൽനിന്നും വിമാനമാർഗം യാത്ര തിരിച്ചു. നാല്പത്തൊമ്പതു ദിവസംകൊണ്ട് ഈജിപ്ത്, ഇറാക്ക്, ഇറാൻ, റഷ്യ, ചൈന എന്നീ രാജ്യങ്ങൾ ചുറ്റി സഞ്ചരിച്ചശേഷം അലാസ്കാവഴി അദ്ദേഹം മടങ്ങിയെത്തി. ഇതൊരു ഭൂലോകപര്യടനമായിട്ടാണ് ഗ്രന്ഥകാരൻ പരിഗണിച്ചിരിക്കുന്നതെങ്കിലും അതിൽ അതിവിസ്തൃതമായ ഇന്ത്യാമഹാരാജ്യം ഉൾപ്പെട്ടിട്ടില്ലെന്നുള്ളതു പ്രത്യേകം ഓർമിക്കേണ്ടതാകുന്നു. താൻ ഇന്ത്യ സന്ദർശിക്കരുതെന്നു പ്രസിഡണ്ട് പ്രത്യേകം ആജ്ഞാപിച്ചിരുന്നു എന്ന രഹസ്യം ഗ്രന്ഥകാരൻ ഒരിടത്തു വെളിപ്പെടുത്തിയിട്ടുണ്ട്. സർവലോകരുടെയും സ്വാതന്ത്ര്യത്തിനുവേണ്ടി

*യുദ്ധകാലത്തെഴുതിയതാണീ ലേഖനം.



സമർത്ഥമായി വാദം നടത്തുകയാണ് അദ്ദേഹം പ്രസ്തുത ഗ്രന്ഥത്തിൽ ചെയ്യുന്നത്. എന്നാൽ, അതേസമയം ദേശസഞ്ചാരത്തിൽപ്പോലും തനിക്കു നേരിട്ട ഈ അസ്വാതന്ത്ര്യത്തെപ്പറ്റി അദ്ദേഹം മൗനം ദീക്ഷിക്കുന്നതേയുള്ളു! രസകരങ്ങളായ യാത്രാനുഭവങ്ങൾ, യുദ്ധരംഗങ്ങളിലെ സ്ഥിതിഗതികൾ, പൗരസ്ത്യരുടെ പരാധീനത, അവരുടെ ഹൃദയാന്തർഭാഗത്തു തിരതല്ലിക്കൊണ്ടിരിക്കുന്ന വിപ്ലവോന്മുഖമായ വികാരവിശേഷങ്ങൾ, കപടകുടിലമായ പാശ്ചാത്യരാജ്യതന്ത്രത്തോടുള്ള അവജ്ഞ, അനുദിനം പ്രബുദ്ധമായിക്കൊണ്ടിരിക്കുന്ന ദേശീയചൈതന്യം എന്നിങ്ങനെ പല വിഷയങ്ങളും ഈ ഗ്രന്ഥത്തിൽ സരസലളിതമായി പ്രതിപാദിക്കപ്പെട്ടിട്ടുണ്ട്. യുദ്ധാനന്തരപുനസ്സംഘടനയെപ്പറ്റിയാണല്ലൊ ഇന്നു സകല നേതാക്കന്മാരും ആലോചിച്ചുകൊണ്ടിരിക്കുന്നത്. ഒരു പുതിയ ലോകം—രാഷ്ട്രീയവും സാമുദായികവും സാമ്പത്തികവുമായ ഒരു നവവ്യവസ്ഥിതി—യുദ്ധം കഴിഞ്ഞാൽ പ്രത്യക്ഷപ്പെടുമെന്ന് എല്ലാവരും വിശ്വസിച്ചുകൊണ്ടിരിക്കയാണ്. സർവപ്രധാനമായ ഈ സംഗതിയെപ്പറ്റിത്തന്നെയാണ് വെൻഡൽ വിൽക്കിയും കാഹളം മുഴക്കിയിട്ടുള്ളത്. പക്ഷേ, പുസ്തകം മുഴുവൻ വായിച്ചുകഴിയുമ്പോൾ പല സംശയങ്ങളും വായനക്കാരിൽ ഉണ്ടാകാം. ഇന്നു പരസ്പരം വെടിവെച്ചു നശിച്ചുകൊണ്ടിരിക്കുന്ന രാഷ്ട്രങ്ങളെല്ലാം സംഘടിച്ചു ലോകം മുഴുവൻ സമത്വം, സ്വാതന്ത്ര്യം, സാഹോദര്യം എന്നീ സകാരത്രയത്തിൽ ഒന്നായിത്തീരണമെന്നു ഗ്രന്ഥകാരനെപ്പോലെ വാദിക്കുന്നവർ ധാരാളമുണ്ട്. പക്ഷേ, ഇത്തരം പണ്ഡിതന്മാരല്ല പ്രസ്തുത രാഷ്ട്രങ്ങളുടെ ഭരണയന്ത്രം തിരിച്ചുകൊണ്ടിരിക്കുന്നവർ. വൈഷമ്യം അതിലാണു കിടക്കുന്നത്. ആദർശവാദികളെ തൃപ്തിപ്പെടുത്താൻവേണ്ടി പഴയ വൈൻ പുതിയ കുപ്പിയിലാക്കുവാൻ ഉദ്യമിക്കുന്ന യാഥാസ്ഥിതികരാണല്ലോ ഭരണകർത്താക്കൾ. നൂറ്റാണ്ടുകളായി പഴകി മുരടിച്ചു പരചൂഷണംകൊണ്ടു പങ്കിലമായിപ്പോയിട്ടുള്ള ഒരു മനസ്സാണ് അവരുടേത്. അതിനൊരു മാറ്റം വരികയെന്നത് അസാദ്ധ്യമത്രേ. അന്ധതയുടെയും മാമൂലിന്റെയും ചെങ്കോൽ പിടിച്ചിരിക്കുന്ന ഈ ജാംബവാന്മാരെ അധികാരസ്ഥാനങ്ങളിൽനിന്നു നീക്കം ചെയ്തെങ്കിൽ മാത്രമേ ലോകത്തിനു രക്ഷയുള്ളു എന്നതു കുട്ടികൾക്കുപോലും അറിയാവുന്ന ഒരു സംഗതിയാണ്. എന്നാൽ, അതിനെപ്പറ്റി തുറന്നു പറയുവാൻ ഏകലോകപ്രണേതാവു ധൈര്യപ്പെട്ടിട്ടില്ല. ബ്രിട്ടീഷ് സാമ്രാജ്യത്തെ പഴയമട്ടിൽ സൂക്ഷിക്കുവാൻ പാടുപെടുന്ന ചർച്ചിലിനെപ്പറ്റി മിസ്സിസ് റൂസ്‌വെൽട്ട് ഈയിടെ പ്രസ്താവിച്ചതാണു സത്യം. ചർച്ചിൽ വൃദ്ധനായിപ്പോയെന്നും അതുകൊണ്ട് അദ്ദേഹത്തിന്റെ മനോഭാവത്തിന്നൊരു പരിവർത്തനം വരിക സാദ്ധ്യമല്ലെന്നും ആ മദാമ്മ തുറന്നു പറയുകയുണ്ടായി. ആയോധനപടുവാണെങ്കിലും സമാധാനസ്ഥാപനത്തിന് അപ്രാപ്തൻ എന്ന് ഇദ്ദേഹത്തെപ്പറ്റി പ്രൊഫസർ ലസ്കി അഭിപ്രായപ്പെട്ടതും ഇവിടെ സ്മരണീയമാണ്. ഇതുപോലെ എത്രയെത്ര പണ്ഡിതന്മാർ ചർച്ചിലിന്റെ യാഥാസ്ഥിതികത്വത്തെ നിരൂപണംചെയ്തിട്ടുണ്ട്! എന്നിട്ടും ഭാവിലോകകാര്യാലോചനകളിൽ പ്രാമുഖ്യം വഹിക്കുന്നത് ഇദ്ദേഹമല്ലേ? ഒരു നവലോകദർശനത്തിനു മതിയായ ഉൽപതിഷ്ണു

ത്വവും ഹൃദയവിശാലതയും അമേരിക്കൻ പ്രസിഡണ്ടിനുപോലും ഇല്ലെന്നു ള്ളതു സൂക്ഷിച്ചുനോക്കിയാൽ അറിയാം. അഥവാ ഉണ്ടായാൽത്തന്നെ അതി നൊരു മൂടുപടം ഇടുന്നതിനു തയ്യാറായിനിൽക്കുന്ന 'പഴഞ്ചന്മാ'രാണ് അദ്ദേ ഹത്തിന്റെ അനുയായികളിൽ പലരും. പ്രത്യേകിച്ചൊരു സ്നേഹവും ബഹുമ തിയും അമേരിക്കക്കാരെപ്പറ്റി പൗരസ്ത്യർക്കു തോന്നിയിട്ടുണ്ടെന്നാണ് വെൻഡൽ വിൽക്കി പറയുന്നത്. തങ്ങളുടെ ഭാവി അവർ അമേരിക്കക്കാരി ലാണു സമർപ്പിച്ചിരിക്കുന്നത്. ആ നവഭൂഖണ്ഡത്തിൽനിന്നെങ്കിലും നീതിയും ന്യായവും പുറപ്പെടുമെന്ന് അവർ ആശിച്ചുകൊണ്ടിരിക്കുന്നുപോൽ. പൗരസ്ത്യ രുമായി സമഭാവനയോടെ മൈത്രി പുലർത്തിക്കൊണ്ടു പോകണമെങ്കിൽ പുതിയ നേതാക്കന്മാരും പുതിയ ആശയങ്ങളും ആവശ്യമാണെന്ന് ഗ്രന്ഥകാ രൻ ചൂണ്ടിക്കാണിക്കുന്നുണ്ട്. യുദ്ധം നടത്തിക്കൊണ്ടിരിക്കുന്ന പല സേനാ ധിപന്മാരോടും വിൽക്കി നേരിട്ടു സംഭാഷണം ചെയ്യുകയുണ്ടായി. അവർക്കാർക്കുംതന്നെ ലോകസ്ഥിതി മാറിക്കൊണ്ടിരിക്കുന്നു എന്ന ബോധം ഉണ്ടായിട്ടില്ലത്രേ. എന്നാൽ, അതിദൂരവ്യാപകമായ ഒരു പരിവർത്തനത്തിന്റെ ലക്ഷണങ്ങളാണ് പൗരസ്ത്യദേശങ്ങളിൽ ഗ്രന്ഥകാരനു കാണ്മാനിടവന്നത്. കഴിഞ്ഞ പത്തുനൂറ്റാണ്ടുകൾകൊണ്ടുണ്ടായതിനേക്കാൾ കൂടുതലായ ഒരു മാറ്റം വരുന്ന പത്തുകൊല്ലം കൊണ്ട് സംഭവിക്കും (Their lives will change more in the next ten years than they have in the last ten centuries) എന്ന് അദ്ദേഹം വിളിച്ചുപറയുന്നു. പക്ഷേ, ഇത് ആരു കേൾക്കാനാണ്?

വെൻഡൽ വിൽക്കിയുടെ പുസ്തകത്തിൽ സോവിയറ്റ് റഷ്യയെപ്പറ്റിയുള്ള പ്രസ്താവമാണ് പ്രത്യേകം ശ്രദ്ധേയമായിട്ടുള്ളത്. അദൃഷ്ടപൂർവവും അത്യന്തം നവ്യവുമായ ഒരു മാനവസംസ്കാരം ആ രാജ്യത്ത് ഉദയംചെയ്തി ട്ടുണ്ടെന്നും മനുഷ്യവർഗത്തിന്റെ ഭാവിജീവിതത്തെ അതു സാരമായി സ്പർശി ക്കുമെന്നും ഗ്രന്ഥകാരൻ സമ്മതിക്കുന്നു. അവിടത്തെ ഭരണസമ്പ്രദായത്തെപ്പറ്റി നിഷ്പക്ഷമായി പഠിച്ചു നിരൂപണം ചെയ്യുന്നവർ ഇന്ന് എത്രപേരുണ്ട്. ഒരു ആയുഷ്കാലപഠനംതന്നെ ഇതിലേക്കു വേണ്ടിവരുമെന്നാണ് ഗ്രന്ഥകാരൻ പറ യുന്നത്.

'The country is so vast and the change it has gone through so complicated that only a life-time of study and shelf-ful of books could begin to tell the whole truth about the Soviet Union' എന്ന് അദ്ദേഹം അഭിപ്രായപ്പെടുന്നതു നോക്കു ക. ചില കേട്ടുകേൾവികളെയും പത്രപ്രസ്താവനകളെയും മാത്രം അടിസ്ഥാ നപ്പെടുത്തി ആ രാജ്യത്തിലെ കുറ്റങ്ങളും കുറവുകളും പെരുമ്പറയടിച്ചു പര സ്യപ്പെടുത്തുന്ന ഉപരിപ്ലവബുദ്ധികൾ ഈ അഭിപ്രായം പ്രത്യേകിച്ചും ഓർമ്മി ക്കേണ്ടതാകുന്നു. ഗ്രന്ഥകാരൻ കമ്മ്യൂണിസ്റ്റ് സിദ്ധാന്തത്തെ അനുകൂലിക്കു ന്നയാളല്ല. തന്റെ നാട്ടിൽ നട്ടുപിടിപ്പിച്ചിരിക്കുന്ന 'റിപ്പബ്ലിക്കൻ' സമ്പ്രദായ മാണ് അദ്ദേഹത്തിനു കൂടുതൽ ഇഷ്ടം. റഷ്യയിലെ ജീവിതമഹത്ത്വം അദ്ദേ ഹത്തിന്റെ ശ്രദ്ധയെ ബലാദാകർഷിക്കുന്നുണ്ടെങ്കിലും അതു ലോകം മുഴു വൻ വ്യാപരിച്ചാലേ മനുഷ്യവർഗത്തിനു രക്ഷയുള്ളു എന്നു സമ്മതിക്കുവാൻ



അദ്ദേഹം തയ്യാറാകുന്നില്ല. മനുഷ്യരാശിയുടെ, വിശേഷിച്ചും അടിമത്തത്തിൽ കിടക്കുന്ന പൗരസ്ത്യലോകത്തിന്റെ മോചനത്തിനുള്ള ഒരു യുദ്ധമാണ് ഇത് (A war of liberation) എന്ന് വിൽക്കി ഉദ്ഘോഷിക്കുന്നു. മഹത്തായ ഈ കർമം നിർവഹിക്കുന്നതിൽ സർവശക്തമായ അമേരിക്കയ്ക്കുള്ള കടമയെപ്പറ്റിയും അദ്ദേഹം ഗംഭീരമായി പ്രസംഗിക്കുന്നുണ്ട്. പക്ഷേ, അവിടത്തെ ഭരണയവനി കയുടെ ഉള്ളിൽ ഒളിച്ചിരിന്നുകൊണ്ടു ചരടുപിടിക്കുന്നവർ മുതലാളിത്തം മൂർത്തീകരിച്ച ഏതാനും ബാങ്കർമാരും കമ്പനിയുടമസ്ഥന്മാരും ആണെന്നുള്ള സത്യസ്ഥിതി ഗ്രന്ഥകാരൻ വിസ്മരിച്ചിരിക്കുന്നു. ഈ മനുഷ്യച്ചെന്നായ്ക്ക ളുടെ സഹോദരന്മാർതന്നെയാണ് റഷ്യയൊഴിച്ചുള്ള ഇതര രാജ്യങ്ങളെയും ഭരിച്ചുകൊണ്ടിരിക്കുന്നത്. ഇംഗ്ലണ്ടിലെ 'ഡിമോക്രാസി'യും അമേരിക്കയിലെ റിപ്പബ്ലിക്കൻരീതിയും സത്യത്തിന്റെയും ധർമത്തിന്റെയും പേരിൽ പ്രത്യക്ഷ പ്പെട്ടിട്ടുള്ള ഒരു വഞ്ചന മാത്രമാകുന്നു. അതിന്റെ വേരറ്റുപോകണമെങ്കിൽ 'ക്യാപ്പിറ്റലിസ'ത്തെ അടിസ്ഥാനമാക്കിയുള്ള സാമൂഹ്യജീവിതവ്യവസ്ഥ നിശ്ശേഷം നശിക്കുകതന്നെ വേണം. അതെന്നു സാദ്ധ്യമാകുന്നുവോ അന്നു മാത്രമേ ഏകലോകം യാതൊരു തടവുമില്ലാതെ പ്രായോഗികമായിത്തീരുക യുള്ളു.

*(വിമർശരശ്മി 1946)*

# 16. രാമരാജ്യം

ഹരിജൻവാരികയുടെ ഒരു ലക്കത്തിൽ ഗാന്ധിജി സ്വാതന്ത്ര്യം എന്നാലെന്ത് എന്ന ചോദ്യത്തിന് ഒരുത്തരം വിശദീകരിച്ചെഴുതിയിരിക്കുന്നു. അത് അദ്ദേഹത്തിന്റെ സ്വപ്നത്തിൽ മാത്രം ഇരിക്കുന്ന ഒന്നാണെന്നും സൂചിപ്പിച്ചിട്ടുണ്ട്. സ്വാതന്ത്ര്യം എന്നാൽ രാമരാജ്യം, എന്നുവെച്ചാൽ ഭൂമിയിലെ ദൈവരാജ്യം (Kingdom of God) എന്നത്രെ അദ്ദേഹത്തിന്റെ വ്യാഖ്യാനം. സ്വർഗത്തിലുമുണ്ട്, ഒരു ദൈവരാജ്യം. പക്ഷേ, അതെങ്ങനെയിരിക്കുമെന്നു വിചാരിച്ച് അദ്ദേഹമിപ്പോൾ ക്ലേശിക്കുന്നില്ലപോൽ. ഭൂമിയിൽ ദൈവരാജ്യം പ്രതിഷ്ഠിക്കേണ്ട ഭാരമേ ഗാന്ധിജിക്കുള്ളു. ദൈവരാജ്യം എന്നു പറഞ്ഞാലെന്താണെന്ന് അദ്ദേഹം നിർവചിച്ചിട്ടില്ല. രാമരാജ്യം എന്ന പേരുകൊണ്ടു പണ്ടത്തെ ശ്രീരാമന്റെ രാജ്യഭരണവുമായി വല്ല സാദൃശ്യവും സുചിതമായിട്ടുണ്ടോ എന്നും അദ്ദേഹം വ്യക്തമാക്കിയിട്ടില്ല. ഇതിനു മുമ്പൊക്കെ രാമരാജ്യം, രാമരാജ്യം എന്നു ഘോഷിക്കുമ്പോൾ പഴയ അയോദ്ധ്യയുടെ മാതൃകയിലേക്ക് ഇന്ത്യയെ പിടിച്ചുവലിക്കുകയല്ലേ അദ്ദേഹം ചെയ്യുന്നതെന്നാണു തോന്നിയിട്ടുള്ളത്. വർണാശ്രമവ്യവസ്ഥയ്ക്കു പുതിയവ്യാഖ്യാനം കൊടുത്ത് അതിനോടു കാണിക്കുന്ന പ്രതിപത്തിയും പ്രാർത്ഥനായോഗങ്ങളിലെ രാമസങ്കീർത്തനകോലാഹലങ്ങളും മറ്റും ഈ തോന്നലിനെ ബലപ്പെടുത്തുന്നേയുള്ളു. ഏതായാലും ഹരിജനിലെ രാമരാജ്യം അങ്ങുമിങ്ങും തൊടാതെ എങ്ങോട്ടും തിരിച്ചുവയ്ക്കത്തക്കവിധം ഒരൊഴുക്കൻ മട്ടിൽ ദൈവരാജ്യമായി മാത്രം നിലകൊള്ളുകയാണ്. ദൈവംതന്നെ സത്യം, സത്യം തന്നെ ദൈവം എന്ന സിദ്ധാന്തവും ഗാന്ധിജിയുടെ ലേഖനങ്ങളിൽ കാണാറുണ്ടല്ലോ. അപ്പോൾ ദൈവരാജ്യത്തെ സത്യരാജ്യമാക്കിമാറ്റാനും പ്രയാസമില്ല. അങ്ങനെ അതെല്ലാവർക്കും അംഗീകരിക്കത്തക്കവിധം നന്മ നിറഞ്ഞൊരു രാജ്യമാക്കി പ്രദർശിപ്പിക്കാനുള്ള വഴിയും അദ്ദേഹം തുറന്നിട്ടുണ്ട്. പക്ഷേ, ദൈവം സത്യമാണെങ്കിൽ ഈ പ്രാർത്ഥനയൊക്കെ ആരോടാണ്? സത്യത്തിനോടോ, അതോ രാമായണത്തിലെ രാമനോടോ? രണ്ടാമത്തേതാണെങ്കിൽ കാര്യം എളുപ്പത്തിൽ മനസ്സിലാക്കാം. കൊട്ടും പാട്ടും കേൾക്കാൻ ചെവിയുള്ള ആളാണല്ലോ വാല്മീകിയുടെ രാമൻ. എന്തോ! മഹാത്മാക്കളുടെ മനോഗതി ആർ കണ്ടു! ഇങ്ങനെയൊക്കെ സംശയിച്ചുപോകുന്നതുതന്നെ ധിക്കാരമാകുമെന്നാണല്ലോ ഇപ്പോഴത്തെ വയ്പ്. അതുകൊണ്ട് ഈ പോക്കു നിർത്തുകയാണ് നല്ലത്.

സ്വാതന്ത്ര്യത്തിനു രാമരാജ്യം എന്നുപേർ കൊടുത്തതുകൊണ്ട് ഗാന്ധിജി അതിനു ചില ലക്ഷണങ്ങൾ കല്പിച്ചിട്ടുണ്ട്. രാഷ്ട്രീയം സാമ്പത്തികം ധാർമികം എന്നു മൂന്നായിട്ടവ തരംതിരിച്ചിരിക്കുന്നു. ഈ മൂന്നുതരം സ്വാതന്ത്ര്യങ്ങളും ഒത്തുചേർന്നെങ്കിലേ പരിപൂർണ സ്വാതന്ത്ര്യമാകൂ. രാഷ്ട്രീയ



സ്വാതന്ത്ര്യമെന്നുവെച്ചാൽ ബ്രിട്ടീഷ്ഭരണം അവസാനിക്കുകയും ബ്രിട്ടീഷ് സൈന്യം ഇന്ത്യ വിടുകയുംചെയ്യുക എന്നതാണ്. ഇവിടെയും ഒരു പ്രധാന സംഗതി ഗാന്ധിജി വ്യക്തമാക്കിയിട്ടില്ല. ബ്രിട്ടീഷ് ഭരണം അവസാനിച്ചാൽ പിന്നെ ആരു ഭരിക്കണം എങ്ങനെ ഭരിക്കണം എന്നത്. ഇന്ത്യക്കാർ ഭരിക്കണം എന്നു മൊത്തത്തിൽ പറഞ്ഞൊഴിഞ്ഞാൽ ഇന്നത്തെ ജനത തൃപ്തിപ്പെടുകയില്ല. ജനസമുദായത്തിന്റെ മേൽത്തട്ടിൽ നിൽക്കുന്ന ടാറ്റാമാരും ബിർളാമാരും നാട്ടുരാജാക്കന്മാരും സെമീന്ദാർമാരും മറ്റുമാണോ ഭരിക്കേണ്ടവർ? ഗാന്ധിസിദ്ധാന്തത്തെ പ്രമാണീകരിച്ചുകൊണ്ട് പാവപ്പെട്ടവരുടെ ട്രസ്റ്റികളെന്ന വേഷം കെട്ടുകയാണെങ്കിൽ ഇവരെ ഭരണകർത്താക്കളാക്കുകയില്ലേ? ബ്രിട്ടീഷ് ഭരണം അവസാനിച്ചാൽ മാത്രം കാര്യം ശരിയാകുമോ? നാട്ടുരാജ്യങ്ങളുടെ കഥയെന്താണ്? ഇങ്ങനെ പലതും ഗാന്ധിജി വേണ്ടുവോളം വിശദമായി വിവരിക്കേണ്ടതായിരുന്നു.

അടുത്ത സ്വാതന്ത്ര്യമാണ് ഇതിനെക്കാൾ സംശയാത്മകം. സാമ്പത്തിക സ്വാതന്ത്ര്യം എന്നുവെച്ചാൽ ബ്രിട്ടീഷ് മുതലാളിമാരുടെയും ഇന്ത്യൻ മുതലാളിമാരുടെയും പിടിയിൽനിന്നുള്ള മോചനം. അതെങ്ങനെ സാധിക്കുമെന്ന് അദ്ദേഹം വെളിവാക്കിയിട്ടില്ല. അവിടെയാണല്ലോ കുഴപ്പം. മുതലാളിമാരുടെ മൂലധനത്തിനും പ്രവർത്തനത്തിനും പങ്കുകൊള്ളുവാൻ പാവപ്പെട്ടവരെയും അനുവദിക്കണമെന്നു സാമാന്യമായി ഒന്നു പറഞ്ഞുവെയ്ക്കുകയാണ് അദ്ദേഹം ചെയ്തിട്ടുള്ളത്. ചോദ്യം വന്നാൽ എങ്ങനെയും വ്യാഖ്യാനിച്ചു നിൽക്കാവുന്ന നട്ടെല്ലില്ലാത്ത ഒരു മട്ടുണ്ട് ആ വാക്യങ്ങൾക്ക്. ആ പഴയ 'ട്രസ്റ്റീഷിപ്പ്' സിദ്ധാന്തംതന്നെ തിരിഞ്ഞുമറിഞ്ഞ് ഇതിലും തല പൊന്തിച്ചിരിക്കയാണ്. പണക്കാർ പാവങ്ങളുടെ ട്രസ്റ്റിമാരായിരിക്കണം. അവരേയും തങ്ങൾക്കു സമന്മാരായിക്കരുതി കൈയിലുള്ളതെല്ലാം വീതിച്ചുകൊടുക്കണം, 'ആത്മവൽ സർവഭൂതാനി' കണ്ടുകൊള്ളണം എന്നൊക്കെ ഉപദേശിക്കാൻ എന്തെളുപ്പം! ഇതു നടപ്പിൽ വരുന്ന വേദാന്തമാണോയെന്നു ചരിത്രഗതിയുടെയും മനുഷ്യസ്വഭാവത്തിന്റെയും വെളിച്ചത്തിൽ പരിശോധിച്ചുനോക്കുവാൻ ഇത്തരം ഉപദേശകന്മാർ തയ്യാറാകാത്തതാണത്ഭുതം. ക്രിസ്തു അവതരിച്ചു, മനുഷ്യനെ നന്നാക്കാൻ. ഇല്ലാത്തവന് ഉള്ളവൻ കൊടുക്കണമെന്ന് ഉപദേശിച്ചു. അനേക നൂറ്റാണ്ടുകളായി കോടാനുകോടി ഗ്രന്ഥങ്ങളിൽ ആ ഉപദേശം ആവർത്തിക്കപ്പെട്ടു. മനുഷ്യൻ നന്നായില്ല. ദരിദ്രൻ ഒന്നുകൂടി ദരിദ്രനായി, പണക്കാരൻ പിന്നെയും പണക്കാരനായി. സാമ്പത്തികചൂഷണത്തിൽനിന്നു വിട്ടൊഴിയുവാൻ മനുഷ്യപ്രകൃതിക്കു സാധിച്ചില്ല. ക്രിസ്തുവിനുമുമ്പു ബുദ്ധനും മനുഷ്യനെ നന്നാക്കാൻ ഒരു കൈ പ്രയോഗിച്ചുനോക്കി. മുഹമ്മദ്നബി വന്നു. അദ്ദേഹവും ഉപദേശിച്ചു. ഇതിനിടയ്ക്ക് എത്രയെത്ര തത്ത്വജ്ഞാനികളുടെ തല പുകഞ്ഞു. എത്രയെത്ര പ്രമാണഗ്രന്ഥങ്ങൾ പ്രചരിച്ചു. ഉപനിഷത്തുക്കളും ഭഗവദ്ഗീതയും ശ്രീരാമനും ശ്രീകൃഷ്ണനും എല്ലാം മനുഷ്യനെ നന്നാക്കാൻ നോക്കിയതിന്റെ മുമ്പിൽ തോറ്റു തുന്നംപാടിയതേയുള്ളു. കാരണം, എല്ലാത്തരം നന്മകൾക്കും മൂലകാരണമായി നിൽക്കുന്ന സാമ്പത്തികസ്വാതന്ത്ര്യം അക്കാലങ്ങളിലെങ്ങും

മനുഷ്യനു സിദ്ധിച്ചിരുന്നില്ലെന്നുള്ളതാണ്. സാമ്പത്തിക സ്വാതന്ത്ര്യം ഇല്ലാത്ത കാലത്തോളം മനുഷ്യനുനന്നാകാൻ സാദ്ധ്യമല്ലെന്നും ചുഷീതരും മർദ്ദിതരുമായി ഇത്രനാളും കഷ്ടപ്പെട്ട മുകലക്ഷങ്ങളെല്ലാം സംഘടിച്ചു ബലംപ്രയോഗിച്ച് ആ സ്വാതന്ത്ര്യം പിടിച്ചടക്കണമെന്നുള്ള ആ പരമരഹസ്യം. ആ സാക്ഷാൽ 'മനുഷ്യോപനിഷത്ത്', ആദ്യമായി ഉപദേശിച്ചതു ലോകാചാര്യനായ കാറൽമാർക്സാണ്. ദേശകാലോചിതമായ മാറ്റം വരുത്തിയിട്ടെങ്കിലും 'മാർക്സിസ'ത്തിലെ മൗലികസിദ്ധാന്തങ്ങളിന്മേൽ കെട്ടിപ്പടുക്കുന്ന ഒരു സാമൂഹ്യസാമ്പത്തിക വ്യവസ്ഥിതിയിൽനിന്നല്ലാതെ മനുഷ്യവർഗത്തിനു വേറെ രക്ഷയില്ലെന്ന് ഇതുവരെയുള്ള ചരിത്രവും ഇന്നത്തെ അനുഭവവും തെളിയിച്ചുകഴിഞ്ഞു. എന്നിട്ടും മഹാത്മാഗാന്ധി ആ വശത്തേക്കു തിരിഞ്ഞുനോക്കാത്തതെന്താണ്? ഗാന്ധി ഒരു 'സോഷ്യലിസ്റ്റാ'ണെന്നു വാദിച്ചു കണ്ഠക്ഷോഭം ചെയ്യുന്ന ഒരു കൂട്ടരുണ്ട്. ക്രിസ്തുമതത്തിൽ സോഷ്യലിസം കണ്ടെത്തി സംതൃപ്തിയടയുന്നവരുടെ വാദഗതിതന്നെയാണ് ഇവരുടേതും. ഇത്തരം വിതണ്ഡാവാദംചെയ്യുന്ന വ്യാമിശ്രബുദ്ധികളോട് ഒന്നേ പറയേണ്ടതുള്ളു. ഏതിന്റെയും ഉള്ളിൽക്കടന്ന് അങ്ങേഅറ്റം വരെ ചെന്നുനോക്കിയാൽ എല്ലാം ഒന്നാണെന്നു കാണാം. എല്ലാറ്റിനുമുണ്ടാകുമൊരൊപ്പം. ആർഷഭാരതത്തിന്റെ ദൃഷ്ടിയിൽ പ്രപഞ്ചംതന്നെ മിഥ്യയല്ലേ? എല്ലാം ഒരു തോന്നൽ. ഹിന്ദു-മുസ്ലിം. മുതലാളി തൊഴിലാളി ഈ വകഭേദങ്ങളെല്ലാം വെറും മിഥ്യ! അവയുടെ അടിയിൽ നോക്കു ഐക്യം കാണണമെങ്കിൽ! അതുപോലെതന്നെ 'ഗാന്ധിസ'വും സോഷ്യലിസവും ഒന്നായി കാണണം. എന്നാൽപ്പിന്നെ കുഴപ്പമില്ല. ജിന്നാസാഹേബിനെക്കൊണ്ടു രാമസങ്കീർത്തനത്തിൽ പങ്കെടുപ്പിക്കാം. പക്ഷേ, ഈ ഒന്നായിട്ടുള്ള കാഴ്ച ആത്മവൽ സർവഭൂതാനിപോലെ പത്രത്തിലും പ്രസംഗപീഠങ്ങളിലും മാത്രമേയുള്ളു. നഗ്നങ്ങളായ ജീവിതയാഥാർത്ഥ്യങ്ങളുമായി അതിനു യാതൊരു ബന്ധവുമില്ല. അതൊരിക്കലും പ്രയോഗത്തിൽ വരുന്നതുമല്ല.

ഇന്നു സാമ്പത്തികമർദനം അനുഭവിച്ചുകൊണ്ടിരിക്കുന്ന ബഹുലക്ഷം ജനങ്ങളിൽനിന്നു പുറപ്പെടുന്ന ചോദ്യം ഗാന്ധിജി അവരുടെ രക്ഷയ്ക്കായി നിലകൊള്ളുന്നോ എന്നതല്ല. അതിലാർക്കും സംശയമില്ല. ആ രക്ഷയ്ക്ക് ഏതു മാർഗമാണ് അദ്ദേഹം സ്വീകരിക്കുന്നതെന്നാണ്. സോഷ്യലിസ്റ്റ് സിദ്ധാന്തത്തെ അടിസ്ഥാനമാക്കിയുള്ള ഒരു സാമൂഹ്യസംഘടനയ്ക്ക് അദ്ദേഹം അനുകൂലനാണോ? അതിനാവശ്യമായ സാമ്പത്തിക പരിവർത്തനത്തിനും രാഷ്ട്രീയ വിപ്ലവത്തിനും അദ്ദേഹം നേതൃത്വം നൽകുമോ? ചുരുക്കിപ്പറകയാണെങ്കിൽ സാമുഹ്യക്ഷേമത്തിനാവശ്യമായ ഉല്പാദനോപകരണങ്ങളെ വേണ്ടിവന്നാൽ നിയമത്തിന്റെ ബലം പ്രയോഗിച്ചും പൊതുവുടമയിൽ കൊണ്ടുവരാൻ അദ്ദേഹം സമ്മതിക്കുമോ? സർവപ്രധാനമായ ഈ പ്രശ്നത്തിന് എങ്ങനെയും വ്യാഖ്യാനിക്കത്തക്കവിധം കുറെ വാക്യങ്ങളെഴുതിവിടാതെ എല്ലാവർക്കും മനസ്സിലാകുന്ന രീതിയിൽ സംശയം തീർത്ത് ഒരു ഉത്തരം നേരെ പറയുകയാണ് വേണ്ടത്.

ഇതുവരെ കണ്ടിടത്തോളം 'ഗാന്ധിസം' സോഷ്യലിസത്തിന്റെ മാർഗത്തിൽ വിലങ്ങുതടിയായി കിടക്കുന്ന ഒന്നാണെന്നുതന്നെ പറയേണ്ടിയിരിക്കുന്നു.



ഈയിടെ ഗാന്ധിജിയും മറ്റു പല കോൺഗ്രസ് നേതാക്കളും അവരുടെ എഴുത്തിലും പ്രസംഗത്തിലും 'സോഷ്യലിസം' എന്ന വാക്കുപോലും കടന്നുവീഴാതിരിക്കുവാൻ സൂക്ഷിക്കുന്നുണ്ട്. അടുത്തകാലം വരെ ഒരു യഥാർത്ഥ സോഷ്യലിസ്റ്റ് ആയിരുന്ന മസോനി. 'സോഷ്യലിസം' ഒന്നു പുനശ്ശോധന ചെയ്ത കഥ പ്രസിദ്ധമാണല്ലോ. നാട്ടുരാജ്യങ്ങളിലെ രാജകുടുംബങ്ങളുടെ മഹനീയമായ പാരമ്പര്യവും മറ്റും നമുക്കു മറക്കാൻ വയ്യെന്നു ജവഹർലാലൽപോലും ഉൽഘോഷിച്ചുതുടങ്ങിയിരിക്കുന്നു! ഇതൊക്കെ കാണുമ്പോൾ ശൂദ്രമക്ഷരസംയുക്തം ദൂരതഃ പരിവർജയേത് എന്നു വിധിച്ച സനാതനികളുടെ രാമരാജ്യം 'സബ്ളിമേറ്റ്' ചെയ്തു പുനഃസ്ഥാപിക്കുവാനുള്ള തന്ത്രമാണോ ഇതെന്ന് ആരും സംശയിച്ചുപോകും. വർണ്ണാശ്രമധർമത്തിന്റെ ചുമടുതാങ്ങിയായ ഒരു ബ്രാഹ്മണപുരോഹിതൻ—വസിഷ്ഠൻ—ആയിരുന്നല്ലോ പണ്ടത്തെ രാമരാജ്യത്തിലെ സൂത്രധാരൻ. ആ പുരോഹിതന്റെ ചരടിൽ ആടിക്കൊണ്ടിരുന്ന ശ്രീരാമന്റെ ഭരണം വീണ്ടും നടപ്പിലായാൽ ആറേഴുകോടി അധഃകൃതരുടെ കാര്യം വെള്ളത്തിലാകും. പക്ഷേ, രാമരാജ്യത്തിനകത്ത് എന്തെല്ലാം പുതിയ വിദ്യകൾ ഏർപ്പെടുത്തിയാലും അതു നടപ്പിൽ വരുകയില്ലെന്നു സമാധാനിക്കാം. കാലം മാറിപ്പോയി. ജനസാമാന്യം ഉണർന്നുകഴിഞ്ഞു. രാമമന്ത്രം കൊണ്ടും ഭജനപ്പാട്ടുകൊണ്ടും അവരെ വഴിതെറ്റിക്കുവാൻ ഇനി സാദ്ധ്യമല്ല. ലോകത്തിലെ പതിതരും മർദിതരുമായ ജനകോടികൾ എങ്ങോട്ടു തിരിഞ്ഞിരിക്കുന്നുവോ അങ്ങോട്ടുതന്നെ ഇന്ത്യക്കാരും തിരിയും. ആർഷഭാരതത്തിന്റെ പുറംപൂച്ചിൽ മയങ്ങി വീണ്ടും അടിമകളാകാൻ അവർ സമ്മതിക്കുകയില്ല.

അടുത്തതായി ഗാന്ധിജി പരാമർശിച്ചിട്ടുള്ളതു ധാർമികസ്വാതന്ത്ര്യമാണ്. അഹിംസയും സത്യവും പൂർണമായി വിലസുന്ന ഒരവസ്ഥയാണത്. അതിൽ ഒരു ദേശീയസൈന്യത്തിനു സ്ഥാനമില്ല. ഒരു ദേശീയസൈന്യം ഉള്ളകാലത്തോളം ധാർമികമായി ഭാരതീയർ സ്വതന്ത്രരാകുകയില്ലത്രേ. ചുരുക്കത്തിൽ അദ്ദേഹം പറയുന്ന ധാർമികസ്വാതന്ത്ര്യം ലഭിക്കണമെങ്കിൽ ഭാരതീയരെല്ലാം ഗാന്ധിമാരായിത്തീരണം. ഇതൊരു സ്വപ്നലോകസഞ്ചാരമെന്നുമാത്രമേ പറയേണ്ടതുള്ളു. ഇങ്ങനെ അപ്രാപ്യദർശനങ്ങളിലേക്കു ഭൂലോകം തൊടാതെ പലായനം ചെയ്യുന്ന മനോഭാവത്തെപ്പറ്റി നിരൂപണംചെയ്തു സമയം കളയേണ്ട ആവശ്യമില്ലല്ലോ. ഇതൊക്കെ തല്ക്കാലസ്വപ്നങ്ങളാണെന്നൊരു ബോധം അദ്ദേഹത്തിൽ ഉദയം ചെയ്തുകാണുന്നത് ആശ്വാസകരം തന്നെ. ഗാന്ധിജിയുടെ സ്വപ്നം ഫലിക്കാൻ പോകുന്നില്ലെന്നു വിളിച്ചുപറയുന്നുണ്ടല്ലോ, പ്രാപ്തയുടെ കാലസംഭവങ്ങൾ. സ്വപ്നം ഫലിക്കും. ആരുടെ? പാവപ്പെട്ട കൃഷിക്കാരന്റെയും തൊഴിലാളിയുടെയും. അവരുടെ വർഗം കോടികോടിയായി ലോകരംഗത്ത് അണിനിരന്നുകഴിഞ്ഞിരിക്കുന്നു. ഭൂമിയിലെ ആറിലൊരുഭാഗത്ത് അവരുടെ സ്വപ്നം ഫലിച്ചു. അതുപോലെ ഇതരഭാഗങ്ങളിലും ഫലിക്കും. കാലത്തിന്റെ ശക്തിയാണത്. അതിനോടെതിരിടാൻ ആർക്കും സാദ്ധ്യമല്ല.

*(വിമർശരശ്മി 1946)*

# 17. തൊണ്ണൂറും എഴുപത്തെട്ടും

തൊണ്ണൂറെണ്ണി ജോർജ്ജ് ബർനാഡ്ഷാ; മഹാത്മാഗാന്ധി എഴുപത്തെട്ടും. ഇംഗ്ലണ്ടിൽ തൊണ്ണൂറിലെത്തുക അസാദ്ധ്യമല്ല. എന്നാൽ, ഇന്ത്യയിലോ—പകർച്ചവ്യാധിയും പട്ടിണിയും കാട്ടുജന്തുക്കളും നിറഞ്ഞ ഈ തപ്തഭൂമിയിൽ ശരാശരി അറുപതുതികയ്ക്കാൻപോലും വിഷമം! അക്കണക്കിന് എഴുപത്തെട്ടുതന്നെ വലിയൊരു നേട്ടമല്ലേ? തൊണ്ണൂറുകാരൻ എഴുപത്തെട്ടുകാരന്റെ മകനോട് ഈയിടെ പറയുകയുണ്ടായി, (ദേവദാസ് ഗാന്ധി ഇംഗ്ളണ്ടിൽ ചെന്നപ്പോൾ) 'നിങ്ങളുടെ അച്ഛൻ ഒരു ശിശുവാണ്' എന്ന്. പക്ഷേ, ഈ ശിശുവിന്റെ യാത്ര തൊണ്ണൂറാം താവളവും കടന്നു നേരെ നൂറ്റിയിരുപത്തിഅഞ്ചിലേക്കാണെന്നുള്ള കാര്യം അദ്ദേഹം അപ്പോൾ ഓർമിച്ചിരിക്കയില്ല. 'ശതായുർവൈ പുരുഷഃ' എന്ന വേദവാക്യത്തെയും അതിക്രമിക്കുവാനാണല്ലോ മഹാത്മജിയുടെ യത്നം. വാസ്തവത്തിലിതൊരു യത്നമല്ല, യജ്ഞംതന്നെയാണ്. 'തേന ത്യക്തേന ഭുഞ്ജീഥാഃ' എന്ന ഉപനിഷദ്വാക്യത്തിന്റെ ഒരു ജീവിതവ്യാഖ്യാനം. ഇതു മുഴുമിച്ചാൽ ആയുർവേദപരീക്ഷയിൽ ഇംഗ്ളണ്ടിലെ ആ മഹർഷിയും തോല്പിക്കപ്പെടും. എന്തെന്നാൽ, അദ്ദേഹം അതുവരെ പോകുവാൻ ഒരുങ്ങിയിട്ടുണ്ടെന്നു തോന്നുന്നില്ല.

എങ്ങനെ ജീവിക്കണം എന്ന ചോദ്യത്തിനുള്ളൊരു ഉത്തരമാണ് രണ്ടുപേരുടെയും ജീവിതം. ഒന്നു ത്യാഗം ഉടലെടുത്തതാണെന്നു സൂചിപ്പിച്ചുവല്ലോ? മറ്റതോ? തൊണ്ണൂറിലും വാടാതെ വിടർന്നുനില്ക്കുന്ന ആ ജീവിതകുസുമം—അതും മനുഷ്യമഹത്ത്വത്തിന്റെ മനോഹരവിളംബരമല്ലേ? എന്തൊരത്ഭുതാത്മാക്കളാണീ രണ്ടുപേരും! വല്ല സാമ്യവുമുണ്ടോ ഇവർക്കു തമ്മിൽ? ഉണ്ട്. സാമാന്യമായി നോക്കിയാൽ ആഹാരത്തിൽ, ആരോഗ്യപരിപാലനത്തിൽ, ലോകത്തിനു മാർഗദർശനം നൽകുന്ന ആചാര്യന്മാരെന്ന നിലയിൽ. രണ്ടുപേരും കേവലം രണ്ടു വ്യക്തികളല്ല. പിന്നെയോ, വളർന്നുവളർന്നു ലോകം മുഴുവൻ നിറഞ്ഞ രണ്ടു മഹാസ്ഥാപനങ്ങൾ. ഇത്രയും പറഞ്ഞാൽ പിന്നെ മറ്റൊന്നുമില്ല ഇവരെ അടുപ്പിച്ചുനിർത്തുന്നതായിട്ട്. സൂക്ഷ്മത്തിൽ രണ്ടുപേരുടെയും നിൽപ് ഉത്തരദക്ഷിണധ്രുവങ്ങളിലാണ്. കിഴുക്കാംതൂക്കായ മലയോരങ്ങളിൽക്കൂടെ ഓടുന്ന തീവണ്ടിയില്ലേ? അതിന്റെ രണ്ടറ്റത്തും ഉണ്ടായിരിക്കും ഓരോ 'എൻജിൻ'. ആധുനികലോകത്തെ അങ്ങനെയൊരു തീവണ്ടിയോടുപമിച്ചാൽ അതിന്റെ മുന്നിലും പിന്നിലും ശക്തികേന്ദ്രങ്ങളായ ഈ രണ്ടാചാര്യന്മാരെ കാണാം. മുമ്പിലത്തെ 'എൻജിൻ' ഏതാണെന്നു സംശയിക്കേണ്ട. തൊണ്ണൂറിനുള്ളിലും യുവത്വം തുളുമ്പുന്ന, പ്രപഞ്ചയന്ത്രത്തിന്റെ അനവരതചലനത്തോടൊപ്പമോ അതിൽ കൂടുതലായോ മുന്നോട്ടു പാഞ്ഞുകൊണ്ടിരിക്കുന്ന ജി. ബി. എസ്. തന്നെ. പക്ഷേ, പിന്നിലുള്ള എൻജിനും ഉപയോഗമി



ല്ലാത്തതല്ല. കുത്തനെയുള്ള ഇറക്കത്തിൽ വണ്ടിക്കപകടം പറ്റാതെ അല്പാല്പം പിന്നോക്കം വലിച്ചുപിടിക്കാൻ അതു കൂടിയേ കഴിയൂ. പോരാ, കയറ്റത്തിലൊന്നുന്തിക്കൊടുക്കാനും അതുപകരിക്കും. അവിടെയാണ് മഹാത്മാവിന്റെ ഇരിപ്പ്. അതിനുവേണ്ട ക്ഷമയും അച്ചടക്കവും അദ്ദേഹത്തിനുണ്ട്. രണ്ടും ആവശ്യത്തിലധികമായിപ്പോയോ എന്നേ സംശയമുള്ളു. കുറച്ചൊക്കെ അപകടം നേരിട്ടാലും വേണ്ടില്ല, വണ്ടി എപ്പോഴും മുന്നോട്ടുതന്നെ ഓടിക്കൊണ്ടിരിക്കണമെന്ന നിർബന്ധക്കാരനാണ് ഷാ. ആ നിർബന്ധം പരിപാലിക്കാനുള്ള കരുത്തും അദ്ദേഹത്തിന്റെ കരങ്ങൾക്കുണ്ട്. ഇടയ്ക്കല്പം നിർത്താനോ ഒരടിപോലും പിന്നോക്കം വെക്കാനോ അദ്ദേഹത്തിനിഷ്ടമില്ല. മഹാത്മജിക്കു കരുത്തിനേക്കാൾ കൂടുതലുള്ളതു കരുതലാണ്. വേണ്ടിവന്നാൽ ഇടത്താവളത്തിൽ നില്ക്കുക മാത്രമല്ല, പിന്തിരിഞ്ഞുകളവാനും അദ്ദേഹം തയ്യാറാകുന്നു. ജീവിതപുരോഗതിയിൽ എല്ലായ്പോഴും എല്ലാവരുടെയും മുമ്പിൽ നിൽക്കുന്നു ബർണാഡ്ഷാ. മഹാത്മാഗാന്ധിയോ—അദ്ദേഹം യാത്രക്കാരുടെ ഇടയിലും പിന്നണിയിലുമായിട്ടു കഴിഞ്ഞുകൂടുന്നു. യാത്രയുടെ ദുർഘടഘട്ടം കഴിഞ്ഞാൽ പിൻവലിക്കാരന്റെ ആവശ്യം വേണ്ടെന്നുവന്നേക്കാം. എന്നാൽ, മുമ്പിലെ വെളിച്ചം അതിനുശേഷവും ആവശ്യമായിരിക്കും. ഭാവിയിലെ വൈദ്യുതദീപത്തിനു പകരം ഭൂതകാലത്തിലെ എണ്ണവിളക്കു കത്തിച്ചുവയ്ക്കുന്നതുകൊണ്ടു പ്രയോജനമില്ലല്ലോ.

'I stand midway between youth and age like a man who has missed the train, too late for the last one and too early for the next' (ഒടുവിലത്തെ വണ്ടി തെറ്റി അടുത്ത വണ്ടിക്കു വളരെയധികം നേരം കാത്തുനിൽക്കേണ്ടിവന്ന ഒരാളെപ്പോലെ വാർദ്ധക്യത്തിനും യുവത്വത്തിനും മദ്ധ്യേ ഞാൻ നില്ക്കുകയാണ്) എന്ന് ഷാ ഒരിടത്തു പറഞ്ഞിട്ടുണ്ട്. എങ്കിലും ഇതു തികച്ചും ശരിയല്ലെന്ന് അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങൾ തെളിയിക്കുന്നു. അതിലെ നവീനാശയങ്ങൾ യുവത്വത്തിന്റെ ത്വരിതഗമനത്തിനാണ് പ്രചോദനം നൽകുന്നത്. മഹാത്മജിക്ക് ഈ മധ്യവർത്തിത്വംപോലും ഇല്ലെന്നു പറയേണ്ടിയിരിക്കുന്നു. വാർദ്ധക്യത്തിനോടു ചേർന്നാണ് അദ്ദേഹത്തിന്റെ നില. "വിലകൂടും വാർദ്ധകത്തു വെള്ളിക്ക് യൗവനത്തങ്കത്തെക്കാൾ" എന്നാണ് മഹാത്മാവിന്റെ മതം. ഒന്നും പുത്തനായിട്ടദ്ദേഹം അവതരിപ്പിച്ചിട്ടില്ല. ജീവിതമത്സരത്തിൽ പ്രദർശിപ്പിച്ചിട്ടുള്ള സാമഗ്രികളെല്ലാം ഭാരതീയരുടെ പഴയ കരുക്കൾതന്നെയാണ്. സത്യം, അഹിംസ, ചർക്ക, പ്രാർത്ഥന, ആശ്രമം മുതലായവയ്ക്കെല്ലാം നൂറ്റാണ്ടുകളുടെ പഴക്കമുണ്ട്. അവയെ പുതിയരീതിയിൽ അണിനിരത്തുക മാത്രമാണദ്ദേഹം ചെയ്തിട്ടുള്ളത്. അതായത്, ഇന്ത്യയിലെ അനേകതലമുറകളിൽക്കൂടെ കടന്നുപോയ പഴയ 'ഫിലോസഫി'ക്ക് ഒരു പുതിയ വ്യാഖ്യാനമെഴുതിയെന്നു ചുരുക്കം. ദിനംപ്രതിയെന്നോണം അലകും പിടിയും മാറി പുതിയ പുതിയ രൂപം കൈക്കൊള്ളുന്ന ഇന്നത്തെ ലോകത്തിനുപകരിക്കത്തക്കവിധം ഈ വ്യാഖ്യാനം മാറ്റിയെഴുതുവാൻ മഹാത്മജി ശ്രമിക്കുന്നുണ്ടെങ്കിലും അതിലദ്ദേഹം പരാജയമടയുകയാണ് ചെയ്യുന്നത്. കാരണം അദ്ദേഹത്തിന്റെ ബുദ്ധി

സിദ്ധാന്തബദ്ധമാണെന്നുള്ളതു മാത്രമാണ്. ഉപനിഷത്തും ഭഗവദ്ഗീതയും രാമായണവും വരച്ച വരയിൽനിന്നും കാലോചിതമായി മാറിനില്ക്കാനുള്ള ചിന്താസ്വാതന്ത്ര്യം അദ്ദേഹത്തിനില്ല. പുതിയ കുപ്പിക്കകത്തു പഴയ വൈൻ—അതാണ് ഗാന്ധിസിദ്ധാന്തം. കുപ്പിമാറിയാൽ മാത്രം പോരാ അതിനകത്തുള്ളതും മാറ്റിയേ മതിയാവു എന്നദ്ദേഹം വിശ്വസിക്കുന്നില്ല. കുറ്റി തറച്ചു കെട്ടപ്പെട്ട പശുവിനെപ്പോലെ വട്ടത്തിൽ കറങ്ങുന്ന സിദ്ധാന്തബദ്ധമായ ബുദ്ധിയിൽനിന്നു നാളത്തെ വിപ്ലവത്തിനാവശ്യമായ ഒരു കാര്യപരിപാടി ഉണ്ടാകുമോ? ഒരിക്കലുമില്ല. വ്യാഖ്യാതാക്കന്മാർ ഇതുപോലെ പണ്ടും ധാരാളമുണ്ടായിട്ടുണ്ട്. അവരുടെ ഗ്രന്ഥങ്ങൾ തത്ത്വശാസ്ത്രത്തിന്റെ ഉദരപൂരണം നിർവഹിച്ചതല്ലാതെ ജനസമുദായജീവിതത്തെ പുതുക്കിപ്പണിതു നന്നാക്കുവാൻ ഉപകരിച്ചില്ല.

ബർനാഡ്ഷായുടെ പോക്ക് ഇതിൽനിന്നെത്രയോ വ്യത്യസ്തം! അദ്ദേഹത്തിന്റെ പ്രതിഭ സർവതന്ത്രസ്വതന്ത്രമാണ്. ഒരു പ്രമാണഗ്രന്ഥത്തിനും അതിനെ പിടിച്ചുകെട്ടാൻ കഴികയില്ല.

'I have no Bible; no creed' (എനിക്കൊരു ബൈബിളുമില്ല; മതവുമില്ല) എന്നദ്ദേഹം വിളിച്ചുപറയുന്നു. മനുഷ്യജീവിതത്തെയോ പ്രപഞ്ചത്തെയോ വ്യാഖ്യാനിച്ചു സമയം കളകയല്ല അദ്ദേഹം ചെയ്യുന്നത്; അതിനൊരു സമൂലപരിവർത്തനം വരുത്തുകയാണ്. പഴകിത്തുരുമ്പിച്ചവയെ തൂടച്ചു നന്നാക്കാനല്ല നശിപ്പിച്ചുകളവാനാണ് ആ ദീർഘദർശി ഉപദേശിക്കുന്നത്. കുപ്പിമാത്രമല്ല ഷാ പുതുക്കിയത്; വൈനും പുതുക്കി. ലോകത്തെ സമുദ്ധരിക്കാനുള്ള വഴി പഴയ ഗ്രന്ഥങ്ങൾ നോക്കി കണ്ടുപിടിക്കാം എന്നദ്ദേഹം വ്യാമോഹിക്കുന്നില്ല. നവീനവിജ്ഞാനം, സ്വതന്ത്രചിന്ത, യുക്തിവാദം, കലാസൃഷ്ടി ഇവയെക്കൊണ്ടുണ്ടായ ലോകാചാര്യത്വമാണ് അദ്ദേഹത്തിന്റേത്. ആദ്ധ്യാത്മികവിദ്യകൊണ്ട് ഷാ മർത്ത്യവർഗത്തെ മയക്കുന്നില്ല. അന്ധമായ മാനുഷികബുദ്ധിയുടെ നേരെ അദ്ദേഹം മിന്നിത്തിളങ്ങുന്ന സ്വയംപ്രകാശങ്ങളായ ആശയങ്ങൾ വലിച്ചെറിയുന്നു. അവയുടെ വെളിച്ചത്തിൽ ജനസമൂഹം കണ്ണുതുറന്നു മുന്നോട്ടു പോകുന്നു. 'സോഷ്യലിസ'ത്തെ അടിസ്ഥാനമാക്കി മനുഷ്യസമുദായം പുനഃസംഘടിപ്പിക്കണമെന്നതാണ് ഷായുടെ ലക്ഷ്യം. മഹാത്മജിയുടേതോ? അദ്ദേഹത്തിനുമുണ്ട് ഇതിനു സമാനമായൊരു 'ട്രസ്റ്റിഷിപ്പ്' സിദ്ധാന്തവും ലക്ഷ്യവും. പക്ഷേ, രണ്ടിനും തമ്മിലുള്ള വ്യത്യാസം തൊണ്ണൂറിനും എഴുപത്തെട്ടിനും തമ്മിലുള്ളതിനേക്കാൾ കൂടുതലാണ്.

*(വിമർശരശ്മി 1947)*

# 18. ഗാന്ധിയൻ സോഷ്യലിസം

ഇങ്ങനെയൊരു ശബ്ദജാലം ഇപ്പോൾ പ്രചരിച്ചുതുടങ്ങിയിട്ടുണ്ട്. 'ഗാന്ധിസ'ത്തിൽ സോഷ്യലിസമുണ്ടത്രെ. ഗാന്ധിയാണത്രെ ശരിയായ സോഷ്യലിസ്റ്റ്! ഗാന്ധിസത്തിന്റെ വെളിച്ചപ്പാടന്മാർ പുതുതായി കണ്ടുപിടിച്ചിരിക്കുന്ന ഒരു വിദ്യയാണിത്. ഇതെന്താണെന്നു പിടിച്ചുനിർത്തി ചോദിച്ചാൽ ഇക്കൂട്ടർ കുഴങ്ങും. ഏതായാലും ഒന്നു തീർച്ചയായി, ഗാന്ധിസത്തിനു തനിയെ നിൽക്കാൻ ശേഷിയില്ലെന്ന്. സോഷ്യലിസംകൊണ്ടു പുതുവേഷമണിയിച്ചാലേ അതിന് ഇന്നത്തെ വിപണിയിൽ വിലകിട്ടുകയുള്ളു. പദങ്ങൾകൊണ്ടുള്ള 'കസർത്ത്' നമ്മുടെ നാട്ടിൽ ഇന്നും ഇന്നലെയും തുടങ്ങിയതല്ല, പണ്ടേ ഉള്ളതാണ്. പരസ്പരവിരുദ്ധങ്ങളായ പദങ്ങൾപോലും അർത്ഥവിചാരംകൂടാതെ കൂട്ടിച്ചേർക്കാം, യഥേഷ്ടം വ്യാഖ്യാനിക്കാം, എവിടെയും എങ്ങനെയും കൊള്ളിക്കാം. കാലത്തിന്റെ തള്ളലിൽ പൊറുതിമുട്ടുമ്പോൾ പഴമ വിടാതെ പറഞ്ഞുനിൽക്കാനുള്ള ഒരു കൗശലം! ഭാരതീയർക്കൊരു വേദാന്തപാരമ്പര്യമില്ലേ? അതിൽനിന്നു മുളച്ചുണ്ടായ മാനസികവഞ്ചനയുടെ മറ്റൊരു രൂപമാണിത്. ഇന്ന് ലോകഗതി സോഷ്യലിസത്തിലേക്കാണെന്നും അതു തടുത്താൽ നിൽക്കില്ലെന്നും കണ്ടപ്പോൾ ഗാന്ധിസത്തിൽ സോഷ്യലിസം കണ്ടുപിടിച്ചു. അല്ല, മറ്റേതെങ്കിലും 'ഇസ'മാണ് ഇന്നത്തെ ആവശ്യമെന്നു വന്നാൽ അതിനുമുണ്ടാകും ഗാന്ധിസത്തിൽ സ്ഥാനം. അത്രയ്ക്കു വിശാലമാണ് അതിന്റെ ഉദരം. സർവംഗ്രാഹിയായ ഹിന്ദുമതം പോലെതന്നെ. തെറിപ്പാട്ടുമുതൽ തത്ത്വമസിവരെയുള്ള സകല നൂലാമാലകളും ഉണ്ടല്ലോ അതിനകത്ത്. അത്രാപി തഥാ എന്നു ചുരുക്കം. ഗാന്ധിജി പാവങ്ങളുടെ കാര്യം പറഞ്ഞിട്ടില്ലേ? അവരെ ഉയർത്തണമെന്ന്, അവർക്കുവേണ്ടതെല്ലാം കൊടുക്കണമെന്ന്, ഇതുതന്നെയല്ലേ സോഷ്യലിസം എന്നാണ് ചിലരുടെ ചോദ്യം. കൊള്ളാം, ഇക്കണക്കിനു സോഷ്യലിസം ദർശിക്കാൻ തുടങ്ങിയാൽ ഏതിലാണ് അതില്ലാത്തത്? 'ലോകാസ്സമസ്താസ്സുഖിനോ ഭവന്തു' വിലില്ലേ ഒന്നാന്തരം സോഷ്യലിസം? ഉള്ളവൻ ഇല്ലാത്തവനു കൊടുക്കണമെന്നുപദേശിച്ച യേശുക്രിസ്തു ഒരു യഥാർത്ഥ സോഷ്യലിസ്റ്റായിട്ടാണല്ലോ ഉദ്ഘോഷിക്കപ്പെടുന്നത്.

'ആത്മവൽ സതതം പശ്യേദപി കീടപിപീലികം' എന്നു വിധിച്ച അഷ്ടാംഗഹൃദയകാരൻ സോഷ്യലിസത്തിന്റെ മറുകര കണ്ടയാളല്ലേ? എന്തിന് സാക്ഷാലുപനിഷത്തിൽത്തന്നെയുണ്ടല്ലോ! 'മാ ഗൃധഃ കസ്യ സ്വിദ്ധനം' എന്ന ഈശാവാസ്യം ഒന്നു വ്യാഖ്യാനിച്ചുനോക്കൂ—അതിലും കിടക്കുന്നില്ലേ നെടുനീളെ ഈ പുത്തൻ സിദ്ധാന്തം! ഈശ്വരോ രക്ഷതു എന്നല്ലാതെ എന്തുപറയാനാണ്. ഈ വാദരീതിയവലംബിച്ചാൽ പ്രൊഫസർ ഐയിൻസ്റ്റയിന്റെ ചതുർമാനസിദ്ധാന്തം പള്ളിക്കൂടത്തിലെ കണക്കുപുസ്തകത്തിലുണ്ടെന്നു സമർത്ഥി

ക്കാം. നീളം, വീതി, ഘനം എന്ന മൂന്നളവുകളും ദേശകാല നൈരന്തര്യം (Space time continum) എന്നൊരു 'പൊല്ലാപ്പും' കൂടിയതാണല്ലോ ചതുർമാനസസിദ്ധാന്തം. അതിലാദ്യത്തെ മൂന്നെണ്ണംകൊണ്ടല്ലേ കുട്ടികൾ കണക്കുചെയ്യുന്നത്. അപ്പോൾ ചതുർമാനസിദ്ധാന്തം അവരുടെ കണക്കുപുസ്തകത്തിലുണ്ടെന്നു വാദിച്ചാലെന്താ തരക്കേട്? ഏതായാലും ഇത്തരം 'ഹിമാലയൻ' വിഡ്ഢിത്തങ്ങൾ വിളമ്പാനുള്ള ധൈര്യം ഉണ്ടെങ്കിലേ ഗാന്ധിസത്തിൽ സോഷ്യലിസം കാണാൻ കഴിയൂ.

ബർനാഡ്ഷാ പറഞ്ഞിട്ടുണ്ട്, നമ്മൾ രാഷ്ട്രീയമീമാംസയുടെ A. B. C. അറിയാതെ അതിന്റെ X. Y. Z. വിചാരണചെയ്യാൻ വെമ്പുന്നുവെന്ന് (We discuss the X. Y. Z. of politics without knowing our political A. B. C.). ശരിയാണ്, 'ഇസ'ങ്ങൾ പ്രയോഗിച്ച് ഇന്നു വാദങ്ങൾ നടത്തുന്നവരിൽ പലരും അവയുടെ ഹരിശ്രീപോലും മനസ്സിലാക്കാത്തവരത്രെ. എല്ലാവരും എടുത്തു തലയിൽ വയ്ക്കുന്നതുകൊണ്ട് ആകൃതി പൊയ്പോയ ഒരു ഹാറ്റുപോലായിട്ടുണ്ട് സോഷ്യലിസം എന്ന് ജോഡ് ഒരിടത്തു പ്രസ്താവിച്ചിട്ടുള്ളതും ഇപ്പോൾ ഓർക്കുന്നു. ഒന്നുരണ്ടു പ്രമാണഗ്രന്ഥങ്ങളെങ്കിലും വായിച്ചുനോക്കാതെ ഈ വിഷയത്തെപ്പറ്റി കണ്ടമാനം എഴുതുന്നവരും പ്രസംഗിക്കുന്നവരും ഇന്നെത്രയുണ്ട്! ഈ മുറിക്കുന്തക്കാർ തട്ടിവിടുന്ന വിഡ്ഢിത്തങ്ങൾ അനുകമ്പയോടെ സഹിക്കാം. എന്നാൽ, സകലതും പഠിച്ച ചില പണ്ഡിതന്മാരുണ്ട്. അവരുടെ തലച്ചോറിന്റെ വ്യാപാരമാണ് വിസ്മയനീയമായിരിക്കുന്നതും. ഇവരുടെ ബുദ്ധിപരമായ സത്യസന്ധത (Intellectual honesty) ചിന്തനീയമെന്നു മാത്രമേ പറയേണ്ടൂ. നമ്മുടെ രാഷ്ട്രപതി ആചാര്യപാദർ (കൃപലാനി) ഈയിടെ കേരളത്തിൽ എഴുന്നള്ളി ധർമസംസ്ഥാപനാർത്ഥം വേണ്ട പണവും പണ്ടങ്ങളും ശേഖരിച്ചു തിരിച്ചുപോയല്ലോ. അദ്ദേഹത്തിന് ഇപ്പോൾ സോഷ്യലിസം എന്ന വാക്കുതന്നെ കർണശൂലമായിത്തീർന്നിരിക്കയാണ്, ഇത്രനാളും കമ്മ്യൂണിസത്തോടായിരുന്നു ബഹുവിരോധം. സോഷ്യലിസ്റ്റ് പാർട്ടി ഒന്നാകെ കോൺഗ്രസ്സിന്റെ പിടിവിട്ടു ശുദ്ധവായു ശ്വസിച്ചുതുടങ്ങിയപ്പോൾ അതും അദ്ദേഹത്തിനു കയ്പായി. ഒന്നുരണ്ടു സ്ഥലത്ത് സോഷ്യലിസത്തിനു ജയ്വിളിച്ചതുകൊണ്ട് രാഷ്ട്രപതി രുഷ്ടനായിപോൽ. പക്ഷേ, അതേസമയം ആ വാക്കു തീരെ വിട്ടുകളയുവാനും ആചാര്യർക്കു ധൈര്യമില്ല. അതുകൊണ്ട് ഒരു പൗരസ്ത്യസോഷ്യലിസം ഇവിടത്തെ മണ്ണിൽ മുളപ്പിച്ചു. അതുതന്നെയാണ് നമ്മുടെ കീശയിൽ കിടക്കുന്ന ഗാന്ധിസം എന്നു പറഞ്ഞൊരു ചെപ്പടിവിദ്യ അദ്ദേഹം പ്രദർശിപ്പിച്ചു! എന്നാൽ, ഈ വിദ്യകൊണ്ടു സാമാന്യജനങ്ങൾ വഞ്ചിക്കപ്പെടുമെന്നു വിചാരിക്കേണ്ട. അനുഭവം, അനുഭവം—അത് അവരെ പഠിപ്പിച്ചുകഴിഞ്ഞു. അവർക്കു വേണ്ടതെന്താണെന്ന് ഇനിയാരും ഉപദേശിക്കേണ്ടതില്ല. അത് ഏതു മണ്ണിൽ മുളച്ചതായാലും അവരതു സ്വീകരിക്കുകതന്നെ ചെയ്യും. മണ്ണു തരംതിരിച്ച് എന്റേതെന്നും നിന്റേതെന്നും പറഞ്ഞിരുന്ന കാലം പമ്പകടന്നു. ഏകലോകത്തിന്റെ മുമ്പിൽനിന്നു വേണം ഇന്നു പ്രസംഗിക്കുവാൻ. സോഷ്യലിസത്തിലേക്കുള്ള ഇന്നത്തെ ജനകീയമഹാപ്രവാഹത്തിന്റെ നേരെ



ഗാന്ധിസംകൊണ്ടു മണൽച്ചിറ കെട്ടാൻ പുറപ്പെടുന്നവർ രാഷ്ട്രപതികളായാലും പരിഹാസ്യരായി പുറംതള്ളപ്പെടും.

ഇനി ഈ ഗാന്ധിയൻ സോഷ്യലിസത്തിന്റെ ഉള്ളിൽ കടന്നൊന്നു പരിശോധിച്ചുനോക്കാം. വാസ്തവത്തിൽ പരസ്പരവൈരുദ്ധ്യമുള്ള ഒരു പ്രയോഗമാണിത് (A contradiction in terms). ഗാന്ധിസവും സോഷ്യലിസവും വിശകലനം ചെയ്തുനോക്കുമ്പോഴേ ഈ വൈപരീത്യം വെളിപ്പെടുകയുള്ളൂ. ചിന്താഗതി, ആശയസഞ്ചയം, ആദർശം, കർമപരിപാടി എന്നിവയിൽ എല്ലാംതന്നെ ധ്രുവങ്ങൾപോലെ അകന്നാണ് രണ്ടിന്റെയും നില. ഗാന്ധിസത്തിലെ ചിന്താഗതി ആദ്ധ്യാത്മികമാണ് (Metaphysical). വൈരുദ്ധ്യവാദരീതി (Dialectical) യാണ് സോഷ്യലിസത്തിലേത്. ഈ രണ്ടു വിചാരക്രമങ്ങൾക്കും തമ്മിൽ ഒരു ബന്ധവുമില്ലെന്നു മാത്രമല്ല പരസ്പരവിരോധമുണ്ടുതാനും. നിത്യതയിലും നിശ്ചലതയിലും ചെന്നവസാനിക്കുന്ന അശാസ്ത്രീയമായ ഒരുതരം സത്യത്തിലും ദൈവത്തിലും ഗാന്ധിസം അധിഷ്ഠിതമായിരിക്കുന്നു. കേവലസത്യവും (Absolute truth) 'ഡിക്റ്റേറ്റർ ദൈവ'വും നമ്മുടെ ബുദ്ധിവ്യാപാരത്തിനു പൂർണ്ണവിരാമമിടുന്നവയത്രെ. എന്നു പറഞ്ഞാൽ ഇവയെപ്പറ്റിയുള്ള സങ്കുചിതാശയം മനുഷ്യന്റെ ചിന്താഗതിയെ തടഞ്ഞുനിർത്തുന്നുവെന്നു ചുരുക്കം. ഈ രണ്ടുംകൊണ്ടുണ്ടാക്കിയിട്ടുള്ള ഒരു ചട്ടക്കൂടാണ് ഗാന്ധിസം. അതിനുള്ളിൽ കുടുങ്ങിപ്പോകുന്ന മനുഷ്യബുദ്ധി സിദ്ധാന്തബദ്ധമായി നിശ്ചലാവസ്ഥയിൽ വിശ്രമിച്ചുപോകുന്നു. ബുദ്ധിപരമായ ആത്യന്തികത്വം (Intellectual Finality) എന്നതു ഗാന്ധിസത്തെ പ്രകൃതിവിരുദ്ധവും അശാസ്ത്രീയവുമാക്കിത്തീർത്തിട്ടുള്ള ഒരു വലിയ ദോഷമാണ്. ഇതിനു നേരെ വിപരീതമത്രെ വൈരുദ്ധ്യവാദപരമായ വിചാരക്രമം. 'A system of natural and historical knowledge which is all embracing and final for all time is in contradiction with fundamental laws of dialectical thinking' (പ്രകൃതിയെയും ചരിത്രത്തെയും സംബന്ധിക്കുന്ന വിജ്ഞാനവ്യവസ്ഥ സർവാശ്ലേഷിയും സർവകാലത്തേക്കും ആത്യന്തികവും ആകുന്നത് വൈരുദ്ധ്യവാദത്തിന്റെ മൗലികതത്ത്വങ്ങൾക്ക് വിരുദ്ധമാകുന്നു) എന്ന് എംഗൽസ് പറയുന്നതു നോക്കുക. പ്രകൃതിയുടെയും മനുഷ്യചരിത്രത്തിന്റെയും ശശ്വച്ചലനം, വിരുദ്ധശക്തിസംഘട്ടനം, രൂപഗുണപരിണാമം, വികാസം മുതലായ തത്ത്വങ്ങളിൽ അധിഷ്ഠിതവും തികച്ചും ശാസ്ത്രീയവും ആണ് വൈരുദ്ധ്യവാദം. ആധുനികശാസ്ത്രവിജ്ഞാനം പ്രസ്തുതവാദത്തിന്റെ സാധുത്വം കൂടുതൽ കൂടുതൽ വെളിപ്പെടുത്തിക്കൊണ്ടുവരികയാണു ചെയ്യുന്നത്.

അടുത്തതായി സോഷ്യലിസത്തിലെ മൗലികഘടകങ്ങളെടുത്തുനോക്കാം.

1. ഉല്പാദനോപകരണങ്ങളുടെ പൊതുവുടമ. (Socialisation of means of production)
2. സാമ്പത്തികവർഗബോധം (Class consciousness).
3. സംഘടിതബലം പ്രയോഗിച്ചുള്ള വിപ്ലവം.
4. തൊഴിലാളിവർഗത്തിന്റെ ആധിപത്യം.

ഈ നാലു കാര്യങ്ങൾക്കും എതിരാണ് ഗാന്ധിസം. ആദ്യത്തേതിനുപകരം മുതലാളരുടെ 'ട്രസ്റ്റിഷിപ്പ്' ആണ് ഗാന്ധിജി കണ്ടുപിടിച്ചിരിക്കുന്നത്. ഇത് സർവത്ര വർജ്യമായിത്തീർന്നിരിക്കുന്ന ക്യാപിറ്റലിസത്തിന്റെ ഒരു ശുദ്ധീകൃതരൂപം (Sublimated form) മാത്രമാണ്. രണ്ടാമത്തേത് ഒരു ദോഷമായിട്ടു പോലും ഗാന്ധിജി കണക്കാക്കുന്നു. വർഗബോധം എന്നത് വളരെ തെറ്റിദ്ധരിക്കപ്പെട്ടിട്ടുള്ള ഒന്നാണ്. മുതലാളിവർഗത്തിന്റെ നേരെ സദാപി അക്രമം പ്രയോഗിക്കുന്ന സമ്പ്രദായമാണിതെന്നും മറ്റും യാതൊരു ബോധവുമില്ലാതെ പലരും ഇതിനെ വ്യാഖ്യാനിക്കാറുണ്ട്. എന്നാലെന്താണിതിന്റെ വാസ്തവതത്ത്വം? മനുഷ്യന്റെ സാമ്പത്തികജീവിതത്തിൽ ആദ്യകാലംമുതൽക്കേ കണ്ടുവരുന്ന രണ്ടു വിഭിന്ന താൽപര്യങ്ങളുടെ സ്വാഭാവികസംഘട്ടനത്തെപ്പറ്റി ഒരു ശാസ്ത്രീയ ബോധമുണ്ടാക്കിക്കൊടുക്കുക—ആ ബോധത്തിന്മേൽ തൊഴിലാളിവർഗത്തെ സംഘടിപ്പിക്കുക—എന്നതു മാത്രമാണ് ഇതിന്റെ ചുരുക്കം. ഉള്ളവരും ഇല്ലാത്തവരും തമ്മിൽ പ്രകൃതിയിൽ കാണുന്ന ഈ സാമ്പത്തികതാല്പര്യസംഘട്ടനം ഇല്ലാത്തതാണെന്നു കണ്ണടച്ചു പറഞ്ഞു ശാന്തിമന്ത്രം ഉപയോഗിക്കുന്നതുകൊണ്ട് അതു മാഞ്ഞുപോകുമോ? ചെന്നായ്ക്കളേയും ആട്ടിൻപറ്റങ്ങളേയും അഹിംസാമന്ത്രംകൊണ്ട് മാനസാന്തരപ്പെടുത്താനാണ് ഗാന്ധിജി പണിപ്പെടുന്നത്.

മൂന്നാമത്തേതിലുള്ള ഗാന്ധിജിയുടെ വിപരീതനില പ്രസിദ്ധമാണല്ലോ. ബലപ്രയോഗം ഒന്നിലും അദ്ദേഹം സ്വീകരിച്ചിട്ടില്ല. അഹിംസാത്മകമായ വിപ്ലവമാണത്രെ ഗാന്ധിസത്തിലുള്ളത്. ഇത്തരം അസംബന്ധപ്രലപനങ്ങളുടെ ഉടമസ്ഥരായ ഗാന്ധിശിഷ്യന്മാർ ഭരണാധികാരം കൈയിൽ കിട്ടിയമാത്രയിൽ ലാത്തിയും തോക്കും നിഷ്കരുണം പ്രയോഗിച്ച കഥതന്നെ മതി ഈ അഹിംസാവാദത്തിലെ 'പൊങ്ങച്ചവും' വഞ്ചനയും പ്രകൃതിവിരുദ്ധതയും തെളിയിക്കാൻ.

നാലാമത്തേതായ തൊഴിലാളിവർഗത്തിന്റെ ആധിപത്യവും ഗാന്ധിസം അംഗീകരിച്ചിട്ടില്ല. അധികാരം കൈമാറണമെന്നില്ല. അധികാരികൾ നന്നായാൽ മതി എന്നതാണ് രാമരാജ്യസ്ഥാപനത്തിന്റെ അടിസ്ഥാനം. അതായത്, കോഴിക്കുഞ്ഞുങ്ങളുടെ കാര്യം അവർക്ക് വിട്ടുകൊടുക്കേണ്ട; അത് പഴയമട്ടിൽ കുറുക്കന്റെ കൈയിൽത്തന്നെയിരിക്കട്ടെ; അവന്റെ സ്വഭാവത്തിനൊരു മാറ്റം വരുത്തിയാൽ മതി. അതു ഹിംസകൂടാതെ വെറും രാമനാമംകൊണ്ട് സാധിക്കുകയും ചെയ്യാം! ഈമാതിരി ബാലിശാഭിപ്രായങ്ങൾ ഉൾക്കൊള്ളുന്ന ഗാന്ധിസവും ശാസ്ത്രീയ സോഷ്യലിസവും തമ്മിലുണ്ടോ വല്ല സാദൃശ്യവും! ഒന്നിൽ ചിത്തഭ്രമണകാരണമായ ജീർണിച്ചൊരു 'ഫിലോസഫി'. മറ്റേതിൽ പരീക്ഷണനിരീക്ഷണങ്ങൾകൊണ്ടും യുക്തിവിചാരംകൊണ്ടും അസ്തശങ്കമായി സമർത്ഥിച്ചിട്ടുള്ള സാമ്പത്തികശാസ്ത്രം. രണ്ടിനും തമ്മിൽ എന്തന്തരം! ഗാന്ധിസം ഉപദേശംകൊണ്ട് വ്യക്തിയെ നന്നാക്കാൻ നോക്കുന്നു; സോഷ്യലിസം പ്രായോഗികമായ ഒരു കർമപരിപാടികൊണ്ട് സാമുഹ്യപ്രശ്നങ്ങളെ അഭിമുഖീകരിക്കുന്നു. ഇന്നത്തെ പ്രശ്നങ്ങളെല്ലാംതന്നെ സാമൂഹ്യമാണ്—



വ്യക്തിപരമല്ല. പാവങ്ങൾക്കുവേണ്ടി പണക്കാരെക്കൊണ്ട് അനാഥശാലകളും ധർമാശുപത്രികളും പണിയിക്കുവാനാണ് 'ഗാന്ധിസ'ത്തിന്റെ പുറപ്പാട്. അങ്ങനെ പാവങ്ങളെന്നൊരു വർഗത്തെ നിലനിർത്തിക്കൊണ്ടു പോകുകയെന്നതാകാം അതിന്റെ ഫലം. നേരെമറിച്ച് പാവങ്ങൾ എന്നൊരു വർഗംതന്നെ ഇല്ലാതാകുകയെന്നതാണ് സോഷ്യലിസത്തിന്റെ ലക്ഷ്യം. വർണാശ്രമധർമ്മബോധത്തിൽ വളർന്നുവന്നിട്ടുള്ള 'ഗാന്ധിസം' വർഗരഹിതമായ സമുദായം (Classless Society) എന്ന മഹനീയാദർശത്തെ സ്വപ്നം കാണുകകൂടി ചെയ്യുന്നില്ല. ഇപ്രകാരം യാതൊരു വിധത്തിലും അടുപ്പമില്ലാതെ നാനാപ്രകാരേണ വിപരീതനില കൈക്കൊണ്ടിരിക്കുന്ന ഗാന്ധിസവും സോഷ്യലിസവും തമ്മിൽ കൂട്ടിക്കൊടുക്കുവാൻ ഉദ്യമിക്കുന്നവർ ഒന്നുകിൽ ഒരു ബോധമില്ലാത്തവർ, അല്ലെങ്കിൽ മനഃപൂർവം മനസ്സാക്ഷിയെ വഞ്ചിക്കുന്നവർ എന്നല്ലാതെ എന്താ പറയുക?

*(വിമർശരശ്മി 1947)*

# 19. പരശുരാമചിത്രം

'ഐക്യകേരളനഗരി'യുടെ ഗോപുരദ്വാരത്തിൽ പരശുരാമൻ മഴുവേന്തി നില്ക്കുന്ന ഒരു ചിത്രം നാട്ടിയിട്ടുണ്ടെന്നു പത്രങ്ങളിൽനിന്നറിയുന്നു. സമ്മേളനപ്രവർത്തകന്മാർ ഈ ചിത്രംകൊണ്ടുദ്ദേശിച്ചിട്ടുള്ളതെന്താണെന്ന് ഒന്നു വിശദീകരിച്ചാൽ കൊള്ളാം. ഇരുപത്തൊന്നു വട്ടം ക്ഷത്രിയരാജാക്കന്മാരെ കൊന്ന പാപം തീരാൻവേണ്ടി, സമുദ്രത്തിൽ മഴുവെറിഞ്ഞ് കേരളം സൃഷ്ടിച്ച് ബ്രാഹ്മണർക്കു ദാനം ചെയ്തു എന്നതാണല്ലോ പരശുരാമചരിത്രത്തിന്റെ ചുരുക്കം. ഈ മുത്തശ്ശിക്കഥയ്ക്ക് പ്രവർത്തകന്മാർ വല്ല പ്രാധാന്യവും കല്പിക്കുന്നുണ്ടോ? ഭാവിയിലെ സംയുക്ത കേരളസൃഷ്ടിക്കു പ്രചോദനം നൽകുന്ന എന്തെങ്കിലും ഈ കഥയിലോ രാമന്റെ ചിത്രത്തിലോ അടങ്ങിയിട്ടുണ്ടോ? ഏതായാലും ഈ ഇരുപതാം നൂറ്റാണ്ടിലും ഇത്തരം കെട്ടുകഥകളുടെ ശവപ്പെട്ടികൾ ചുമന്നുകൊണ്ടുനടന്നു പ്രദർശിക്കുവാൻ തുടങ്ങിയാൽ അതുകണ്ട് സഹിച്ചുനിൽക്കുവാൻ അധികംപേരുണ്ടാകുമെന്നു തോന്നുന്നില്ല. അന്ധവിശ്വാസത്തിന്റെയും അടിമത്തത്തിന്റെയും ഒരു കരിങ്കൊടിയായിട്ടേ ഈ ചിത്രത്തെ സ്വാതന്ത്ര്യേച്ഛുക്കൾ വീക്ഷിക്കുകയുള്ളു. പരശുരാമചരിത്രത്തിന് ഇന്ന് എന്തെങ്കിലും പ്രാധാന്യം കല്പിക്കുന്നപക്ഷം അതോടുകൂടി, മനുഷ്യത്വത്തിന്റെയും സ്വാതന്ത്ര്യബോധത്തിന്റെയും ആധുനിക വിജ്ഞാനത്തിന്റെയും മുഖത്തു കരിതേക്കുന്ന പലതും അംഗീകരിക്കേണ്ടിവരും. എന്തെല്ലാമാണ് ഈ കഥയിൽ അടങ്ങിയിരിക്കുന്നതെന്നു നോക്കുക:

1. ഒരു മഴുവെറിഞ്ഞ് കടൽ വറ്റിച്ചു കരയുണ്ടാക്കത്തക്ക ദിവ്യശക്തിയുള്ള ഒരു ബ്രാഹ്മണൻ ഇന്ത്യയിൽ ജീവിച്ചിരുന്നു.
2. ദാതാവിൽനിന്നുള്ള അവകാശമുറയ്ക്ക് കേരളം മുഴുവൻ ബ്രാഹ്മണരുടെ വകയാണ്.
3. പാപംചെയ്താൽ അതു തീരുന്നതിന് ബ്രാഹ്മണർക്കു ദാനം ചെയ്താൽ മതി.
4. വധം എത്ര തവണ നടത്തിയാലും ഇത്തരം ബ്രാഹ്മണദാനംകൊണ്ടു സമാധാനിക്കാം.
5. ഏറ്റവും കൂടുതൽ ജാതിശ്രേഷ്ഠതയും ജീവിതമഹത്ത്വവും ബ്രാഹ്മണനുതന്നെ.
6. ഭൂമി മുഴുവൻ ബ്രാഹ്മണരുടെ വകയായതിനാൽ ഇതര ജാതികളെല്ലാം അവരുടെ കുടിയാന്മാരാണ്.
7. അതേകാരണത്താൽത്തന്നെ ഭരണാധികാരികളും ബ്രാഹ്മണരാണ്.

ഇന്ന് തൃശൂർനഗരിയിൽവെച്ച് 'ഐക്യകേരളമഹാമഹം' ഘോഷിക്കുന്നവർ എത്രപേർ മേൽക്കാണിച്ചവയിലെല്ലാം വിശ്വസിക്കുന്നവരായുണ്ട്? ഈവക



അന്ധവിശ്വാസങ്ങൾ കേരളീയരെ, വിശേഷിച്ചു ഹിന്ദുക്കളെ, എത്രത്തോളം അധഃപതിപ്പിച്ചുവെന്നും ഏതെല്ലാം വിധത്തിൽ അവരെ ബ്രാഹ്മണദാസന്മാരാക്കിത്തീർത്തുവെന്നും ആലോചിച്ചുനോക്കേണ്ടതാണ്. ജുഗുപ്സാവഹമായ ബ്രാഹ്മണദാസ്യം സവർണഹിന്ദുക്കളുടെ രക്തത്തിൽ കുടിക്കലർന്നു കറപിടിക്കത്തക്കവിധം എത്രയെത്ര ആചാരക്രമങ്ങളും അന്ധവിശ്വാസങ്ങളും നൂററാണ്ടു നൂറ്റാണ്ടുകളായി നിലനിന്നുപോന്നു. ബ്രാഹ്മണർക്കു ദാനംചെയ്യുക എന്ന ഒരൊറ്റ അന്ധാചാരംകൊണ്ടുതന്നെ എത്ര ലക്ഷം രൂപ സവർണഹിന്ദുക്കൾക്ക് നഷ്ടം വന്നിട്ടുണ്ട്! ഇപ്പോഴും ഈ വിഡ്ഢിത്തം ആചരിച്ചുവരുന്നില്ലേ? ബ്രാഹ്മണന്റെ ജന്മിത്വം ഈ പരശുരാമകഥയിൽനിന്ന് ഉത്ഭവിച്ചതാണല്ലൊ. അതിന്മേൽ കെട്ടിപ്പടുത്ത സാമ്പത്തികവ്യവസ്ഥ എത്ര ലക്ഷം കേരളീയരെ ചൂഷണപാത്രങ്ങളാക്കിത്തീർത്തു! ഇന്നും അവർക്ക് ഈ സാമ്പത്തികചൂഷണത്തിൽനിന്നു മോചനം ലഭിച്ചിട്ടുണ്ടോ?

'ഗോബ്രാഹ്മണേഭ്യഃ ശുഭമസ്തു നിത്യം' എന്ന മുദ്രാവാക്യത്തിന്മേലാണ് ഇക്കാലത്തും ഹിന്ദുരാജാക്കന്മാർ ചെങ്കോലു കൈയിലെടുക്കുന്നത്. ബ്രാഹ്മണർക്കു ശുഭം ഭവിക്കണം, അവർക്കു പാലും വെണ്ണയും കൊടുക്കുന്ന പശുക്കൾക്കും—മറ്റുള്ളവരുടെ കാര്യം എങ്ങനെയുമിരിക്കട്ടെ! നോക്കുക, ബ്രാഹ്മണപ്രാമാണ്യം എവിടംവരെ വേരൂന്നിയിരിക്കുന്നുവെന്ന്! കേരളീയജീവിതത്തിന്റെ സകലവശങ്ങളിലും അതിന്റെ കരിനിഴൽ കാണുന്നില്ലേ? സവർണഹിന്ദുക്കളുടെ 'സബ്കോൺഷ്യസിൽ' കുടികൊള്ളുന്ന ബ്രാഹ്മണദാസ്യം തലപൊക്കിയതാണ് വാസ്തവത്തിൽ ഈ പരശുരാമചിത്രം. അത് അവർക്കുതന്നെ അപമാനകരമായ ഒരു അടിമത്തക്കൊടിയാകുന്നു. ആ സ്ഥിതിക്ക് അവർണരുടെ കഥ പറയാനില്ലല്ലോ. ഒരുനിമിഷംപോലും അതവർക്കു സഹ്യമായിത്തീരുന്നതല്ല. ആറേഴുകോടി അധഃകൃതരെ സൃഷ്ടിച്ച ജാതിപ്പിശാചിന്റെ മുഖചിത്രമാണല്ലൊ അത്. ഹിന്ദുക്കളുടെ കാര്യമിങ്ങനെ. ഇനി മറ്റൊരു വശം ആലോചിക്കുക. കേരളീയർ എന്നു പറഞ്ഞാൽ ഹിന്ദുക്കൾ മാത്രമാണോ? ഇതരമതസ്ഥരെ സംബന്ധിച്ചിടത്തോളം ഈ പരശുരാമചിത്രത്തിന് എന്തൊരു വിലയാണുള്ളത്? ക്രിസ്ത്യാനികൾ, മുസ്ലീങ്ങൾ, ജൂതർ തുടങ്ങിയ മറ്റു സമുദായക്കാർക്കും സംയുക്തകേരളത്തിൽ തുല്യസ്ഥാനമില്ലേ? ജാതിമതഭേദമെന്യേ സർവകേരളീയർക്കുംവേണ്ടി നടത്തപ്പെടുന്ന ഒരു സംയുക്ത കേരള കോൺഫ്രൻസിന്റെ മുമ്പിൽ ഭൂമി മുഴുവൻ ബ്രാഹ്മണന്റേതെന്ന് അനുസ്മരിപ്പിക്കുന്ന ഹിന്ദുമതസൃഷ്ടിയായ ഒരു ബ്രാഹ്മണൻ ആയുധവും ഭേസി നില്ക്കുന്നതിന്റെ ഔചിത്യം ചിന്തനീയമായിരിക്കുന്നു.

ഭിന്നമതസ്ഥർ തമ്മിൽ സൗഹാർദം വർദ്ധിപ്പിക്കുന്നതിനല്ല ഇത്തരം ചിത്രങ്ങൾ ഉപകരിക്കുക. നേരേമറിച്ചു കലഹത്തിനും മാത്സര്യത്തിനും അവ വിത്തുപാകിയേക്കും. ഈ ചിത്രത്തിന് ഒരു പുതിയ വ്യാഖ്യാനം കൊടുത്ത് ആധുനികാദർശത്തോടു യോജിപ്പിക്കാൻ ചിലർ പണിപ്പെട്ടേക്കാം. പക്ഷേ, നിലവിലിരിക്കുന്ന സാധാരണാർത്ഥത്തിലേ എന്തും സാമാന്യ ജനങ്ങൾ ധരിക്കുകയുള്ളു എന്നവർ മനസ്സിലാക്കണം. ശതാബ്ദങ്ങളായി അടിയുറച്ചുനിൽക്കുന്ന

അർത്ഥവിചാരത്തേയും വിശ്വാസഗതിയേയും ഒരു പുതിയ വ്യാഖ്യാനംകൊണ്ടു തള്ളിമാറ്റുക സാദ്ധ്യമല്ല. വർണാശ്രമവ്യവസ്ഥയേയും രാമനാമത്തേയും പുതിയ രീതിയിൽ വ്യാഖ്യാനിച്ചു സർവമതൈക്യത്തിനും ഹിന്ദു–മുസ്ലിം മൈത്രിക്കും പണിപ്പെട്ട മഹാത്മാഗാന്ധി ദയനീയമായവിധം പരാജയമടയുന്നതു കാണുന്നില്ലേ? ഇരുപത്തഞ്ചുകൊല്ലം അദ്ദേഹം ഈ അപകടംപിടിച്ച വഴിയിൽക്കൂടെ സഞ്ചരിച്ചതിന്റെ ഫലമായി ഇന്ന് ഉത്തരേന്ത്യയിൽ ചോരപ്പുഴയൊഴുകുകയല്ലേ ചെയ്യുന്നത്? മതം അതിന്റെ സാധാരണ അർത്ഥത്തിലും ആചാരത്തിലും ഒരു കൂട്ടഭ്രാന്തായി (Collective insanity) പരിണമിക്കും. അതിളക്കിവിടുവാൻ മാത്രമേ ഗാന്ധിജിയുടെ യത്നം ഉപകരിച്ചുള്ളൂ. പുതിയപുതിയ നാമങ്ങളിലും രൂപങ്ങളിലും ആർഷസംസ്കാരം കുത്തിപ്പൊക്കുന്നവർ മനുഷ്യസമുദായത്തിൽ മങ്ങിക്കിടക്കുന്ന മതഭ്രാന്തിന് വളംവെച്ചുകൊടുക്കുകയാണു ചെയ്യുന്നതെന്ന് പ്രത്യേകം ഓർമിക്കണം. പരശുരാമചരിത്രംപോലെയുള്ള ഭൂതകാലഭൂതങ്ങളെ പ്രദർശിപ്പിക്കുന്നതുകൊണ്ടും ഇത്തരം ദുഷ്ഫലങ്ങൾ സംജാതമായേക്കും. ഇപ്പോൾത്തന്നെ പത്രരംഗങ്ങളിൽ തത്സംബന്ധമായി അഭിപ്രായസംഘട്ടനങ്ങൾ നടക്കുന്നുണ്ടെന്നാണു തോന്നുന്നത്. ഒന്നേകാൽക്കോടി മലയാളികൾ സാഹോദര്യത്തിൽ സംഘടിക്കുന്നതിനു പ്രേരകമാകുന്നവ മാത്രമേ പ്രദർശിക്കാവൂ. കേരളത്തിലെ ബ്രാഹ്മണദാസ്യത്തേയും മതാന്ധതയേയും വിളംബരംചെയ്യുന്ന ഈ പരശുരാമചിത്രം കഴിയുന്നവേഗത്തിൽ തൽസ്ഥാനത്തുനിന്നു നീക്കംചെയ്യേണ്ടതാകുന്നു. ഇരുപത്തൊന്നുവട്ടം കൊലപാതകം നടത്തിയ ഒരാളുടെ ചിത്രം അഹിംസാവ്രതക്കാരായ ഗാന്ധിഭക്തന്മാർ എങ്ങനെ നോക്കിക്കണ്ടു നിൽക്കുന്നു എന്നറിയുന്നതും രസാവഹമായിരിക്കും. അവരാണല്ലോ ഐക്യകേരളത്തിന്റെ കാഹളമൂതുന്നവരിൽ പ്രമാണികൾ. കോൺഫ്രൻസ് ഉദ്ഘാടനംചെയ്യാൻ എഴുന്നള്ളുന്ന കൊച്ചി മഹാരാജാവ് ആദ്യമായി തൃക്കൺപാർക്കുന്നത് ഈ ക്ഷത്രിയകുലാന്തകനെയാണെന്നുള്ളതും ബഹുനേരമ്പോക്കായിരിക്കുന്നു.

*(യുക്തിവിഹാരം 1947)*

# 20. മാനസികമായ ദഹനക്കേട്

'വളരെ വായിച്ചിട്ടുള്ള ഒരു പണ്ഡിതനെപ്പറ്റി വള്ളത്തോൾ ഒരിക്കൽ സംഭാഷണമദ്ധ്യേ പറകയുണ്ടായി, അയാൾ ഒട്ടേറെ വായിച്ചിട്ടുണ്ട്, ഒന്നും ദഹിച്ചിട്ടില്ല എന്ന്. നമ്മളിൽ പലരെ സംബന്ധിച്ചും ഈ അഭിപ്രായം ശരിയാകാം. ഒരുതരം ദഹനക്കേടു ബാധിച്ചിട്ടുള്ളവരാണ് നമ്മിലധികംപേരും; ശരീരത്തിനുമാത്രമല്ല, മനസ്സിനും. സംഖ്യയില്ലാതവണ്ണം പുസ്തകങ്ങൾ പുറത്തുവരുന്നൊരുകാലം. കൈയിൽ കിട്ടുന്നതെല്ലാം നാം വായിച്ചുതള്ളുന്നു. എന്തൊക്കെയോ മനസ്സിനകത്തു കടന്നുവീണ് സ്ഥലംപിടിക്കുന്നു. അവയ്ക്കു തമ്മിൽ വല്ല പൊരുത്തവുമുണ്ടോ, അവ നമ്മുടെ ബോധതലത്തിൽ ഇണങ്ങിച്ചേരുന്നുണ്ടോ എന്നൊന്നും നമ്മൾ നോക്കാറില്ല. സർവജ്ഞപീഠത്തിൽനിന്നായാലും വേണ്ടില്ല, മനസ്സിന്റെ പടിവാതിൽക്കൽ വന്നു നിൽക്കുന്നതെന്തും ഒന്നു പരിശോധിച്ചേ അകത്തേക്കു കടത്തിവിടൂ എന്നൊരു തീവ്രനിഷ്ഠ പിപഠിഷുക്കൾ അനുഷ്ഠിക്കേണ്ടതാണ്. സ്വന്തം യുക്തിവിചാരത്തിൽ പാകപ്പെടുത്താതെ ഗ്രന്ഥങ്ങളിൽ കാണുന്നതെല്ലാം വലിച്ചുവാരി പച്ചയോടെ ഉള്ളിലേക്കു തള്ളിവിടുന്നത് ആപൽക്കരമാകുന്നു. ബുദ്ധിപരമായ ഈ അമിതബുഭുക്ഷ (Intellectual gluttony) ഗുണത്തെക്കാൾ അധികം ദോഷം ചെയ്യും. 'കുറെ അധികം തെറ്റിദ്ധരിക്കുന്നതിനെക്കാൾ നല്ലതു കുറച്ചെങ്കിലും ശരിയായി മനസ്സിലാക്കുന്നതാണ്' (It is better to understand little than to misunderstand a lot) എന്ന് അനട്ടോൾ ഫ്രാൻസ് പറഞ്ഞിട്ടുള്ളത് ഈ മാനസികരോഗത്തിനൊരു പ്രതിവിധിയത്രെ. 'എല്ലാ ജ്ഞാനവും അടങ്ങിയിരിക്കുന്നതു വിലയിരുത്താനുള്ള പ്രാപ്തിയിലാണ്. നിങ്ങളുടെ തലയ്ക്കകത്ത് ഒരുപാടു കാര്യങ്ങൾ കൂട്ടിയിട്ടിരിക്കുന്നു. അവയ്ക്കു വിലയിരുത്തുവാൻ നിങ്ങൾ പഠിക്കണം, മറക്കാനുള്ള ശക്തി വളർത്തിക്കൊണ്ടുവരിക' (All wisdom consists in the power of valuation. You have a mass of things put into your head and you must learn to valuate them. Cultivate the power of forgetting) എന്നും മറ്റും ബർനാഡ്ഷാ ഉപദേശിച്ചിട്ടുള്ളതും മാനസികമായ ദീപനശക്തിയില്ലാത്തവരെ ഉദ്ദേശിച്ചാകുന്നു. ഷായുടെ രസകരമായ നിരീക്ഷണത്തിൽ ഇന്നത്തെ പണ്ഡിതന്റെ മനസ്സ് എങ്ങനെയിരിക്കുന്നുവെന്നു നോക്കുക:

'The educated man of today has a mind which can be compared only to a store in which the very lastest and most precious acquisitions are flung on top of a noisome heap of rag—and bottle refuse and worthless antiquities from the museum lumber room. No mind can operate reasonably in such a mess'. അതെ—ഭൂതകാലത്തിലെ പഴഞ്ചരക്കുകളുടെമീതെ വർത്തമാനകാലത്തിലെ പുത്തൻസാമാനങ്ങൾ ഇട്ടു നിറച്ചിട്ടുള്ളൊരു കലവറയാണ് ആധുനികപണ്ഡി

തന്റെ മനസ്സ്. ബൈബിളും ഭഗവദ്ഗീതയും പരിണാമവാദവും ക്വാണ്ടം തിയറിയും എല്ലാം ഒരു ചെപ്പിലടച്ചു സൂക്ഷിപ്പാൻ അതു വൃഥാശ്രമം ചെയ്യുന്നു! പഴന്തുണിയും കോടിവസ്ത്രവും തമ്മിൽ തുന്നിപ്പിടിപ്പിക്കുവാനുള്ളൊരു മതിഭ്രമം! വർത്തമാനത്തിലെ വിപ്ലവക്ഷുഭിതാവസ്ഥയിൽനിന്നു ഭൂതത്തിലെ ശ്മശാനശാന്തതയിലേക്ക് അഭയാർത്ഥിയായി പോകുന്ന മനസ്സിൽ ഇത്തരം കുഴപ്പങ്ങൾ ധാരാളം സംഭവിക്കും. കഷ്ടകാലത്തിനു ജീൻസ്, എഡിങ്ടൺ തുടങ്ങിയ കുറെ സയൻസുകാരുടെ ചില ഗ്രന്ഥങ്ങളും അവരുടെ ചില ഞായറാഴ്ചപ്രസംഗങ്ങളും ഈ കുഴപ്പങ്ങൾ വർദ്ധിപ്പിക്കുവാൻ കാരണവുമായിട്ടുണ്ട്. ഏതു നിലയ്ക്ക്, എപ്പോൾ, എങ്ങനെ പുറത്തുവന്നതാണ് അവരുടെ അഭിപ്രായങ്ങൾ എന്നൊന്നും ആലോചിക്കാതെ അവരുടെ പേരിൽ അച്ചടിപ്പുസ്തകത്തിൽ കാണുന്നതൊക്കെ അപ്പടിവിഴുങ്ങിയാൽ ദഹനക്കേടു ബാധിക്കാതിരിക്കുമോ? നമ്മുടെ അറിവെല്ലാം സാപേക്ഷമാണെന്ന മൗലികതത്ത്വം വിസ്മരിച്ച് കേവലവും സനാതനവും ആയ എന്തോ ഒന്നുണ്ടെന്നും ആ അജ്ഞാതരഹസ്യത്തിലേക്കാണ് ഇന്നത്തെ സയൻസിന്റെ പ്രയാണമെന്നും മറ്റും വിശ്വസിക്കുവാൻ ഇന്ന് അനേകം പണ്ഡിതന്മാർ സന്നദ്ധരായികാണുന്നുണ്ട്. സയൻസിന്റെ പിൻബലത്തോടുകൂടി മതത്തിന്റെ ജീർണോദ്ധാരണം നടത്താമെന്നും ഇക്കൂട്ടർ വിചാരിക്കുന്നു. ദഹിക്കാത്ത ആശയങ്ങളുൾക്കൊള്ളുന്ന മനസ്സിന്റെ വിരേചനത്തിൽ ഇങ്ങനെ അർദ്ധസത്യങ്ങളുടെയും അസത്യങ്ങളുടെയും കഷണങ്ങൾ പുറത്തുവരുക സ്വാഭാവികമാണല്ലൊ.

ശ്രീഹർഷൻ അദ്ദേഹത്തിന്റെ നൈഷധം കാവ്യത്തിൽ വിദ്യാഭ്യാസത്തെ സംബന്ധിച്ചു നാലു ഘട്ടം പരാമർശിക്കുന്നുണ്ട്: അധീതി, ബോധം, ആചരണം, പ്രചാരണം. പഠിപ്പിന്റെ ആദ്യഘട്ടമാണ് അധീതി, അതായത്, ഗ്രന്ഥങ്ങളിൽനിന്നും ആചാര്യന്മാരിൽനിന്നും ആശയങ്ങൾ ശേഖരിച്ചുവെയ്ക്കുക—പച്ചക്കറിസാമാനങ്ങൾ ശേഖരിച്ചു കറിക്കു നുറുക്കി പാത്രത്തിൽ നിറയ്ക്കുന്നതുപോലെതന്നെ.

ഇതത്ര പ്രയാസമുള്ളൊരു കാര്യമല്ല; പരിശ്രമംകൊണ്ട് ആർക്കും സാദ്ധ്യമാകും. രണ്ടാമത്തേതില്ലേ—ബോധം—അതാണ് ഏറ്റവും പ്രധാനം. ആളെ അളക്കേണ്ടത് അതുകൊണ്ടാണ്. കറിക്കു നുറുക്കിയ കഷണങ്ങൾ അടുപ്പത്തിരുന്നു വേവുന്നതുപോലെ, മനഃപാത്രത്തിൽ ശേഖരിച്ചതെല്ലാം സ്വന്തം ചിന്തയിലൊന്നു പാകപ്പെടാനുണ്ട്. അപ്പോഴേ അതു ബോധമായിത്തീരുകയുള്ളു.

അങ്ങനെ അവനവന്റേതായിത്തീരുന്ന ബോധത്തിനനുസരിച്ചാകണം പ്രവൃത്തി—ആചരണം. ഇങ്ങനെ മൂന്നു ഘട്ടവും കടന്നതിനുശേഷമേ പ്രചാരണത്തിന്, മറ്റുള്ളവരെ പഠിപ്പിക്കാൻ പുറപ്പെടാവു. എന്നാൽ, ഇന്നത്തെ പരിഷ്കൃതവിദ്യാഭ്യാസത്തിൽ എന്താണു കാണുന്നത്? രണ്ടു ഘട്ടം മാത്രം: ആദ്യത്തേതും ഒടുവിലത്തേതും. അധീതിയിൽനിന്നു പ്രചാരണത്തിലേക്കൊരു എടുത്തുചാട്ടം! എന്തൊക്കെയോ വായിച്ചുകൂട്ടിക്കൊണ്ടു നാം പ്രചാരണത്തിന്—പ്രൊപ്പഗാൻഡയ്ക്ക്—പുറപ്പെടുന്നു. ബോധം തെളിയണമെന്ന വിചാരമേയില്ല. ആചരണത്തിന്റെ കഥ പറയാനുമില്ലല്ലൊ. എങ്ങനെയെങ്കിലും വിജ്ഞാനത്തിന്റെ ഭാണ്ഡം വീർപ്പിച്ചാൽ മതി; ഒന്നാം ക്ലാസ് പണ്ഡിതൻ ആകാം. ആ ഭാണ്ഡവും അതിന്റെ ഉടമസ്ഥനും തമ്മിൽ എന്തുമാത്രം ബന്ധമുണ്ടെന്ന് ഇന്നത്തെ ബഹളത്തിൽ ആരു നോക്കാനാണ്.

*(നിരീക്ഷണം 1948)*

# 21. അഹിംസ–ഒരു മൂടുപടം

ഏട്ടിലെ പശു പുല്ലുതിന്നുകയില്ലെന്നൊരു ചൊല്ലുണ്ടല്ലോ. അതെത്ര അർത്ഥവത്തായിരിക്കുന്നു. നമ്മുടെ ജീവിതസ്വഭാവം വെളിപ്പെടുത്തുന്നില്ലേ ഈ പിതിരില്ലാത്ത പഴഞ്ചൊല്ല്? നാം പഠിക്കുന്ന പുസ്തകങ്ങളും ജീവിക്കുന്ന ജീവിതവും തമ്മിലൊരു ബന്ധവുമില്ലെന്നാണല്ലോ അതു വിളിച്ചുപറയുന്നത്. ഉത്തമോത്തമങ്ങളെന്നു പറയാവുന്ന എത്രയോ ആദർശങ്ങൾ നമ്മുടെ ഗ്രന്ഥങ്ങളും ആചാര്യന്മാരും ഉദ്ഘോഷിച്ചിട്ടുണ്ട്. നമ്മളും അവയിൽ വിശ്വസിക്കുന്നു, അവയെപ്പറ്റി പ്രസംഗിക്കുന്നു, എഴുതുന്നു, ഏട്ടിലപ്പിടി, പയറ്റിയാലോ? ഈ ആദർശങ്ങളുടെ നിഴൽപോലും കാണുന്നുണ്ടോ? സിദ്ധാന്തവും പ്രയോഗവും തമ്മിലുള്ള വേർപാടാണ് ബുർഷ്വാജീവിതത്തിന്റെ ഏറ്റവും ജുഗുപ്സാവഹമായ സ്വഭാവമെന്ന് ലെനിൻ ഒരിക്കൽ പറഞ്ഞത്, ഈ പൊരുത്തക്കേടു കണ്ടു കണ്ടു സഹിക്കവയ്യാഞ്ഞിട്ടാണ്. ഇന്നു നാം അഹിംസാസിദ്ധാന്തത്തിന്റെ പ്രവാചകന്മാരായി പുറപ്പെട്ടിരിക്കയാണല്ലോ. ഭൗതികമായൊരു അധിഷ്ഠാനം സ്വീകരിക്കാതെ കേവലം ഒരാത്മീയാദർശമെന്ന നിലയിൽ അഹിംസാതത്ത്വം മുമ്പിൽവെച്ചു പൂജിക്കുകയാണ് നമ്മൾ ചെയ്യുന്നത്. അതായത്, അഹിംസയ്ക്കുവേണ്ടി അഹിംസ എന്ന മട്ടിൽ നിരാസ്പദവും നിരർത്ഥകവുമായൊരു ഭക്തിപ്രകടനം ഇതുകൊണ്ടുണ്ടാകുന്ന പൊരുത്തക്കേടും വൈഷമ്യങ്ങളും ചിന്തിച്ചുനോക്കേണ്ടതാകുന്നു.

'ഒരു ഹിംസയുമാചരിച്ചിടാതി-
ങ്ങുപജീവിപ്പതിനാർക്കുമാവതല്ല
ഒരു ദീപമെരിക്കിലെത്രമാത്രം
ശലഭങ്ങൾക്കതു ഹോമകുണ്ഡമാകും.'

എന്നെഴുതിയ കവി ഹിംസ വേണമെന്നു വാദിക്കയല്ല ചെയ്യുന്നത്. ജീവിതത്തിന്റെ ഹിംസാത്മകസ്വഭാവം—അതിൽനിന്നു തീരെ ഒഴിഞ്ഞുനില്ക്കാനുള്ള പ്രയാസം—ഈ പരമാർത്ഥം നമ്മുടെ ചിന്തയ്ക്കു വിഷയമാക്കുന്നു, അത്രേയുള്ളു. എന്നും എവിടെയും സ്വീകാര്യമായ ഒരു ഉൽകൃഷ്ടകർമ്മമാണ് ഹിംസയെന്നു ബുദ്ധിയുള്ളവരാരും പറയുകയില്ല, പറഞ്ഞിട്ടുമില്ല. തത്ത്വദൃഷ്ട്യാ അതൊരു ദോഷംതന്നെയെന്നാരും സമ്മതിക്കും. പക്ഷേ, പ്രായോഗികജീവിതത്തിൽ പ്രസ്തുതദോഷത്തിന്റെ പ്രവർത്തനം അനിവാര്യമായിത്തീരുന്നു. ഏതെങ്കിലും പ്രകാരത്തിൽ അതിനു വിധേയമാകാതെ ജീവിതം മുന്നോട്ടു പോകുന്നതല്ല. എന്നാലൊരു സമാധാനമുണ്ട്. മുന്നോട്ടു പോകുന്തോറും ഈ ദോഷത്തിന്റെ കോപഹേതുക്കൾ കുറഞ്ഞു കുറഞ്ഞു പ്രവർത്തനശക്തി ക്ഷയിച്ചു ജീവിതം മിക്കവാറും അഹിംസാപ്രവണമാകും. ജീവിതപുരോഗതിയുടെ ലക്ഷ്യം അതാണ്. എന്നാൽ, ഈ ലക്ഷ്യത്തിലെത്തിച്ചേരാനുള്ള പദ്ധ



തി, അഥവാ കർമപരിപാടി, ഹിംസാസ്പൃഷ്ടമാകാതെ നിവൃത്തിയില്ല. അങ്ങനെ ആകരുതെന്നു ശഠിക്കുന്നവർ ജീവിതത്തിന്റെ പ്രായോഗികവശത്തെ സംബന്ധിച്ചിടത്തോളം അന്ധമാനസരാകുന്നു. മനോരാജ്യത്തിൽ ആകാശകുസുമം തേടി നടക്കുന്ന ആദർശവാദികളാണവർ. അവരുടെ അപ്രായോഗികസിദ്ധാന്തങ്ങൾ പ്രവർത്തനപദ്ധതിയിൽ വിലങ്ങുതടികളായിക്കിടന്നു ഫലസിദ്ധി വിദൂരമാക്കിത്തീർക്കാനേ ഉപകരിക്കുന്നുള്ളു. പ്രകൃത്യാ വിലീനമായിട്ടുള്ളതാണ് മനുഷ്യനിൽ ഹിംസാവാസന. മനുഷ്യനൊരു അന്തർലീനഘാതകനാണെന്ന് (Man is a potential killer) വെത്സ് ഒരിടത്തു പറഞ്ഞിട്ടുണ്ട്. ഇതു തികച്ചും വാസ്തവമത്രെ. ഉദ്ദീപകങ്ങളായ പരിതഃസ്ഥിതികൾ പ്രവർത്തിക്കുമ്പോൾ നമ്മിൽ ഒളിച്ചിരിക്കുന്ന ഈ ഘാതകത്വം, അഥവാ ഹിംസാവാസന തലപൊക്കുന്നു. ഇതു തേഞ്ഞുമാഞ്ഞുപോകണമെങ്കിൽ പരിതഃസ്ഥിതിയിൽ തദനുരൂപമായ പരിവർത്തനം സംഭവിക്കണം. അതായത് മനുഷ്യന്റെ സാമൂഹ്യഘടന പാടേ മാറണം. ഈ പരിവർത്തനം സംഭവിക്കാതെ ഇപ്പോഴത്തെ ജീർണിച്ച സാമൂഹ്യവ്യവസ്ഥയിലും സാമ്പത്തികക്രമത്തിലും മനുഷ്യസ്വഭാവം നന്നാക്കണം. ആരേയും ഹിംസിക്കരുത് എന്നും മറ്റും ആയിരം തവണ ഉപദേശിച്ചാലും ഫലമുണ്ടാകുന്നതല്ല. അല്പപക്ഷം ഭൂരിപക്ഷത്തെ ചൂഷണം ചെയ്തു വഞ്ചനയും ക്രൂരതയും ഭീതിയും അടിക്കടി വളർത്തിക്കൊണ്ടുവരുന്ന ഇന്നത്തെ ജീവിതസമ്പ്രദായം ആമൂലാഗ്രം ഹിംസാത്മകമാണ്. അതിലെ അനീതികളോടും അക്രമങ്ങളോടും എതിരിടണമെങ്കിൽ ശത്രുവിന്റെ ആയുധംതന്നെ പ്രയോഗിക്കേണ്ടിവരും.

ഹിന്ദുമതത്തിലെ അവതാരപുരുഷന്മാർ ധർമസംസ്ഥാപനം നിർവഹിച്ചതെങ്ങനെ? അഹിംസയിലൂടെയാണോ? ഹിംസ നടത്താത്ത ഒരവതാരമെങ്കിലും ഉണ്ടായിട്ടുണ്ടോ? മഹാത്മാഗാന്ധി ഭഗവദ്ഗീതയെ എങ്ങനെയെല്ലാം വ്യാഖ്യാനിച്ചാലും അതിൽ നേരെ കാണുന്ന സന്ദേശം സാധുസംരക്ഷണത്തിനായി ആയുധമെടുത്തു പോരാടുകയെന്നതാണ്. ഹിംസകൂടാതെ ലക്ഷ്യത്തിലെത്താൻ കഴിയുമെങ്കിൽ അതു നല്ലതുതന്നെ. പക്ഷേ, അത് അസാദ്ധ്യമെന്നു വന്നാൽ ഹിംസാമാർഗ്ഗമവലംബിച്ചിട്ടെങ്കിലും ലോകത്തിൽ ധർമവും നീതിയും പുലർത്തേണ്ടതല്ലേ? ഇന്നത്തെ ജീവിതസമ്പ്രദായത്തിൽ പരിപൂർണ്ണമായ അഹിംസ അത്യന്തദുഷ്കരമെന്നുമാത്രമല്ല അസാദ്ധ്യമാണെന്നുകൂടി അനുഭവം പഠിപ്പിക്കുന്നു. ചരിത്രം അതിനു സാക്ഷിയായിരിക്കുന്നു. ഈ യാഥാർത്ഥ്യം പരിഗണിക്കാതെ അഹിംസാധിഷ്ഠിതമായ കർമപരിപാടി നിശ്ചയിക്കുന്നവർ പല വൈഷമ്യങ്ങളിലും ചെന്നുചാടും. ഒന്നിനോടും ബന്ധപ്പെടാത്തൊരു കേവലസിദ്ധാന്തത്തിന്റെ അടിമകളായി പ്രവൃത്തിസ്വാതന്ത്ര്യം നഷ്ടപ്പെട്ട നിലയിൽ അവർ ചെന്നെത്തും. മഹാത്മാഗാന്ധിക്ക് ഈ അനുഭവം പലപ്പോഴും ഉണ്ടായിട്ടുണ്ട്—മനസ്സാക്ഷിയെ വഞ്ചിക്കാതെ ഒന്നും ചെയ്യാൻ വയ്യെന്നൊരു നില. അപ്പോഴൊക്കെ ഈ സ്വയംകൃതാനർത്ഥത്തിൽനിന്നു തലയൂരിപ്പോരാനും അദ്ദേഹം മടിച്ചിട്ടില്ല. ഇന്ത്യയ്ക്കു സ്വാതന്ത്ര്യം വാഗ്ദാനം ചെയ്യുന്നപക്ഷം കഴിഞ്ഞ യുദ്ധത്തിൽ ഇംഗ്ലീഷുകാർക്കുവേണ്ടി തോക്കെടു

ക്കാനും അദ്ദേഹം സമ്മതിച്ചിരുന്നു: ശ്വാസോച്ഛ്വാസത്തിൽ അണുപ്രാണികൾ കൊല്ലപ്പെട്ടേക്കുമെന്നു ഭയന്നു മൂക്കും വായും മുടിക്കെട്ടി നടക്കുന്ന ഒരു തരം ജൈനസന്യാസിമാരുണ്ടല്ലോ. അവരെപ്പോലെ വിഡ്ഢിവേഷം കെട്ടേണ്ടവരും അഹിംസയുടെ പൂർണരുപം പ്രദർശിപ്പിക്കാൻ പുറപ്പെട്ടാൽ അതിന്റെ പ്രായോഗികതയിൽ സ്വയം വഞ്ചിതരാവുകയും കപടവേദാന്തംകൊണ്ട് അന്യരെ വഞ്ചിക്കുകയും ചെയ്യുന്നവർ ഇപ്പോൾ നമ്മുടെ നാട്ടിൽ ധാരാളമുണ്ട്. ആവശ്യം വരുമ്പോഴൊക്കെ ഹിംസാമാർഗമവലംബിക്കുക, അതേസമയം എതിരാളികളുടെ കാര്യപരിപാടിയെ അഹിംസയുടെ പേരിൽ കർശനമായി ആക്ഷേപിക്കുക—ഇതാണ് നേതൃസ്ഥാനങ്ങളിൽ പറ്റിക്കൂടിയിരിക്കുന്ന അഹിംസാവാദികളുടെ നയം: ആത്മവഞ്ചനയും പരവഞ്ചനയും ഉൾക്കൊള്ളുന്നൊരു നയമാണിത്.

ഇന്ത്യയ്ക്കു സ്വാതന്ത്ര്യം ലഭിച്ചത് അഹിംസാമാർഗത്തിലുടെയാണെന്നു സാധാരണ ഘോഷിക്കാറുണ്ട്. ഇതിന്റെ ചെമ്പുതെളിയിക്കുന്ന അഭിപ്രായം ഗാന്ധിജിയിൽനിന്നു പുറപ്പെടുകയുണ്ടായി. അദ്ദേഹം പറയുന്നതു നോക്കുക: 'I have frankly and fully admitted that what we practised during the past 30 years was not nonviolent resistence but passive resistence which only the weak offer because they are unable to offer armed resistence'.

അതേ, ആയുധമെടുത്തെതിർക്കാൻ നിവത്തിയില്ലാത്തതിനാൽ ഭീരുക്കൾ ചെയ്യുന്നമാതിരി ശാന്തമായൊരെതിർപ്പു മാത്രമാണ് നാം ഇക്കഴിഞ്ഞ മുപ്പതു വർഷക്കാലവും പ്രകടിപ്പിച്ചത്. അതു ശരിയായൊരു അഹിംസാസമരമായിരുന്നില്ലെന്ന് അദ്ദേഹം തുറന്നു സമ്മതിച്ചിരിക്കുന്നു. ഇന്ന് ബ്രിട്ടൻ യാത്രപറഞ്ഞപ്പോൾ യഥേഷ്ടം ആയുധമെടുക്കാമെന്നു വന്നു. അപ്പോൾ മുറയ്ക്കു നടക്കുന്ന ആയുധസജ്ജീകരണവും സൈന്യസംഘടനയും! അതു വേണ്ടതുമാണ്. സ്വപ്നദർശികളല്ല ഭരണയന്ത്രം തിരിക്കുന്നവർ എന്നിതു തെളിയിക്കുന്നു. ഒട്ടകപ്പക്ഷിയെപ്പോലെ ആദർശസൈകതത്തിൽ തല താഴ്ത്തി മയങ്ങി ജീവിതയാഥാർത്ഥ്യങ്ങളെ നോക്കിക്കാണാതിരിപ്പാൻ ഇവർ ഒരുമ്പെട്ടില്ല, ഭാരതീയരുടെ ഭാഗ്യംകൊണ്ട്. പക്ഷേ, അതോടുകൂടി മറ്റൊരു കാര്യവും വെളിച്ചത്തു വന്നു—ഈ അഹിംസാവ്രതം ഒരു മൂടുപടം മാത്രമാണെന്ന്.

*(നിരീക്ഷണം 1948)*

## 22. പ്രചാരണം (PROPAGANDA)

മഹാത്മാഗാന്ധി ലണ്ടൻ സന്ദർശിച്ചപ്പോൾ അദ്ദേഹത്തിന് ആതിഥ്യം നൽകി സുപ്രസിദ്ധനായിത്തീർന്ന മുറിയൽ ലസ്റ്റർ അവരുടെ ലോകപര്യടനത്തിനിടയിൽ ഒരിക്കൽ കേരളത്തിലും സഞ്ചരിക്കുകയുണ്ടായി. അന്ന് ആ മഹതിചെയ്ത ഒരു പ്രസംഗം ഇതെഴുതുന്ന ആൾക്കും കേൾക്കാനിടവന്നു. അതിൽ അവർ പറഞ്ഞ ഒരു കാര്യം ഒരിക്കലും മായാത്തവിധം മനസ്സിൽ പതിഞ്ഞു. താൻ മുന്നു പ്രാവശ്യം ലോകം മുഴുവൻ ചുറ്റിസഞ്ചരിച്ചെന്നും ഈ സഞ്ചാരങ്ങൾക്കിടയിൽ ഒരു സംഗതി ഏറ്റവും കുടുതലായി തനിക്കനുഭവപ്പെട്ടുവെന്നും ആണ് അവർ പറഞ്ഞത്. എന്താണിത്? ഏതു രാജ്യത്തു ചെന്നാലും സത്യാവസ്ഥ എന്തെന്ന് അറിയാൻ വയ്യായ്ക: തത്ത്വജ്ഞാനിയുടെ സത്യമല്ല, അവർ അന്വേഷിച്ചത്. ഓരോ രാജ്യത്തിലെയും രാഷ്ട്രീയവും സാമുഹ്യവുമായ സ്ഥിതിഗതികൾ—അവയുടെ സത്യവസ്ഥ—അതെങ്ങനെ അറിയാനാണ്? ഗവണ്മെന്റ് പ്രസിദ്ധീകരിക്കുന്ന സ്ഥിതിവിവരക്കണക്കുകൾപോലും ഇന്ന് ഒരു രാജ്യത്തും വിശ്വസിക്ക വയ്യാതായിരിക്കുന്നു! പ്രചാരണം അത്രമാത്രം കൊടുമ്പിരിക്കൊണ്ട് മതിഭ്രാമകവും കലുഷവുമായി ലോകമാസകലം പടർന്നുപിടിച്ചിരിക്കയാണ്. അതിന്റെ കരിനിഴൽ ബാധിക്കാത്ത ഒരിടവും ഇന്നു ഭൂലോകത്തിലില്ല. വമ്പിച്ച രാഷ്ട്രങ്ങൾ ലക്ഷക്കണക്കിനല്ല, കോടിക്കണക്കിനാണു പ്രചാരണത്തിനുവേണ്ടി പണം ചെലവുചെയ്യുന്നത്.

പ്രചാരണം പണ്ടും ഉണ്ടായിരുന്നിരിക്കാം. എന്നാൽ, ഇന്നത്തെപ്പോലെ അതൊരു കലാരൂപം പൂണ്ട് ജനസമുദായത്തെ വിഭ്രമിപ്പിച്ചിരുന്നില്ല. ഇന്നു കാണുന്നവിധം പ്രചാരണം മനോമോഹനമായ ഒരു കലയാക്കിത്തീർത്തത് കമ്യൂണിസ്റ്റ് പാർട്ടിയും സോവിയറ്റ് റഷ്യയുമാണെന്നു പറയാം. കമ്യൂണിസ്റ്റുകാരുടെ ഒന്നാമത്തെ ആയുധമാണത്. വഴിയെ പോകുന്നവരെ കൈയും മെയ്യും കാട്ടി വശീകരിക്കുന്ന വാരനാരികളുടെ രൂപവും ഭാവവും അവർ ഈ കലാവിദ്യയിൽ അടക്കംചെയ്തിട്ടുണ്ട്. തന്മൂലം പ്രചാരണത്തിന് ഒരു നല്ല വശമുണ്ടെങ്കിൽത്തന്നെ അതു ദുഷ്ടവും ഭ്രഷ്ടവുമായിപ്പോയി. ഈ ദുഷിച്ച സമ്പ്രദായം തല്ക്കാലകാര്യസിദ്ധിക്കായി ഇപ്പോൾ അമേരിക്ക തുടങ്ങിയ മറുതലകളും സ്വീകരിച്ചിരിക്കയാണല്ലോ. സത്യപ്രകാശം പുറത്തു കടക്കാതിരിക്കാനുള്ള വഴികൾ കണ്ടുപിടിക്കുന്നതിലാണ് ഇന്ന് ഇരുകൂട്ടരും ശ്രദ്ധ കേന്ദ്രീകരിച്ചിരിക്കുന്നത്. എന്തൊരു ദുരവസ്ഥയാണിതെന്നു നോക്കുക! ചേരിത്തലവന്മാരായ അമേരിക്കയും റഷ്യയും പ്രചാരണത്തിനായി ചെലവിടുന്ന സംഖ്യയുടെ വലിപ്പം ആലോചിച്ചാൽ നാം അമ്പരന്നു പോകും. ഇതിന്റെയൊക്കെ ഫലമോ, ഇരുകുട്ടർ പറയുന്നതും ഇന്ന് ആളുകൾ വിശ്വസിക്കാതായിരിക്കുന്നു!

നുണപറയുക മാത്രമല്ല, പറയുന്ന നുണ ഇങ്ങനെ ചായം പുരട്ടി സംഘടിതരൂപത്തിൽ ലോകമൊട്ടാകെ പ്രചരിപ്പിക്കുന്നതിന് കോടികോടിയായി ധനം ദുർവ്യയംചെയ്യുകയെന്നത് ഈ നവയുഗത്തിന്റെ ഒരു പ്രധാന ലക്ഷണമായിത്തീർന്നിട്ടുണ്ട്. തുടർച്ചയായ പുരോഗമനം ഇതിൽ മാത്രമാണ്—അതീതകാലങ്ങളിലൊരിക്കലും പൊതുവഞ്ചനയ്ക്ക് ഇതുപോലെ വിശ്വവ്യാപകമായ പ്രതിഷ്ഠ ലഭിച്ചിട്ടില്ല. പ്രചാരണം ഒന്നു വിശകലനംചെയ്തു നോക്കുന്നത് രസകരമായിരിക്കും. അതിനകത്തു പല വിദ്യകളും കാണാം. വെറും നുണ പറഞ്ഞു പരത്തുക, നേരും നുണയും കലർത്തുക, നേരു പറയാതെ മിണ്ടാതിരിക്കുക, നേരിനു നേർമവരുത്തി നുണ ഊതി വീർപ്പിക്കുക ഇങ്ങനെ പലതും. അമേരിക്കയുടെയും റഷ്യയുടെയും ഔദ്യോഗികമായ പ്രസ്താവനകൾ, പ്രസംഗങ്ങൾ, മറ്റു പ്രസിദ്ധീകരണങ്ങൾ ഇവയെല്ലാംതന്നെ മേല്പറഞ്ഞ കൗശലങ്ങൾക്ക് ഉദാഹരണങ്ങളാണ്. അതുമാത്രമോ? ഈ രാജ്യങ്ങളുടെ സ്വാധീനവലയത്തിൽ കുടുങ്ങിക്കിടക്കുന്ന ഗ്രന്ഥകാരന്മാരും ഇത്തരം പ്രചാരണത്തിന്റെ ദല്ലാളന്മാരായിപ്പോകുന്നു. അവരുടെ എഴുത്തും പ്രസംഗവും ഇന്ന് വിശ്വാസയോഗ്യങ്ങളായി കരുതാൻ വിഷമം. ലോകപ്രസിദ്ധന്മാരായ ചില ഗ്രന്ഥകാരന്മാർപോലും രാഷ്ട്രീയരംഗത്തിലെ ചേരിത്തിരിവിൽപ്പെട്ട് പ്രചാരണത്തിന് അടിമകളായി തങ്ങളുടെ സൽകീർത്തിക്കു ഹാനിവരുത്തിയിട്ടുണ്ട്. പ്രചാരണത്തിന്റെ സമ്മർദംമൂലം സാഹിത്യാദികലകളും അധഃപതിച്ചിരിക്കുന്നുവെന്നു പറയാതെ നിവൃത്തിയില്ല. കലയിൽ ഒരുതരം പ്രചാരണം ഉണ്ട്. അതു സ്വീകാര്യംതന്നെ. എന്നാൽ, അതു വ്യംഗ്യഭംഗിയിൽ വന്നുചേരുന്നതാണ്. അതു വാച്യമായിപ്പോയാൽ കലാഭംഗി നശിക്കും. ഇന്നത്തെ സാഹിത്യകൃതികളിൽ കാണുന്ന പ്രചാരണം മിക്കവാറും വാച്യംതന്നെയാണ്. അത്തരം പുസ്തകങ്ങൾ ഒരു തവണ വായിച്ചുതീർക്കാനുള്ള ക്ഷമപോലും നമുക്കുണ്ടാകുന്നില്ല. രാഷ്ട്രീയമായ പ്രചാരണത്തിനു സർവപ്രാധാന്യം ലഭിച്ചതിനുശേഷം റഷ്യ, അമേരിക്ക മുതലായ രാജ്യങ്ങളിൽനിന്നു പുറപ്പെട്ടിട്ടുള്ള സാഹിത്യകൃതികൾ പരിശോധിച്ചാൽ അവയിൽ മുക്കാൽ പങ്കും ഉത്തമസാഹിത്യകോടിയിൽ ഉൾപ്പെടുന്നവയല്ലെന്നു കാണാം.

ഇപ്രകാരം നാനാപ്രകാരേണ പ്രചാരണംകൊണ്ടു സത്യം മറയ്ക്കാൻ തുടങ്ങിയാൽ ഇത് എവിടെച്ചെന്നവസാനിക്കും? 'അനൃതമേവ വ്യവഹാരജയഹേതുഃ' എന്നു വിഷ്ണുപുരാണത്തിൽ കലിയുഗസ്വഭാവത്തെപ്പറ്റി പറഞ്ഞിട്ടുണ്ട്. ഈ പ്രമാണമാണെന്നു തോന്നുന്നു ഇന്നത്തെ രാഷ്ട്രങ്ങളുടെ രാജ്യതന്ത്രത്തിന് അവലംബം. എന്നാൽ, നുണ പറഞ്ഞു പറഞ്ഞ് അങ്ങേയറ്റത്തെത്തിയാൽ അതു ജയത്തിൽ കലാശിക്കുമോ? 'ഒരൊറ്റ നുണ മുടന്തനാണ്. അതു തനിച്ചു നിൽക്കയില്ല' (A lie is a cripple, it cannot stand alone) എന്നൊരു പണ്ഡിതൻ പറഞ്ഞിട്ടുണ്ട്. ഒരു മുടന്തൻ നുണയെ താങ്ങിനിർത്താൻ അതിന്റെകൂടെ പല നുണകളും പറയേണ്ടിവരും. അങ്ങനെ താങ്ങുകൊടുത്തുകൊടുത്ത് ഒടുവിൽ എല്ലാംകൂടി തട്ടിത്തകർന്നു താഴെ വീഴത്തക്ക നിലയിലെത്തിയാലോ?



'സത്യമേവ ജയതി നാനൃതം' എന്ന ആർഷവചനം അപ്പോൾ അർത്ഥവത്തായേക്കാം.

*(ചിന്താതരംഗം 1953)*

# 23. ചാരവൃത്തി

ഒരുതരം ചോരവൃത്തിതന്നെയാണ് ചാരവൃത്തി. ചോരൻ ധനം മോഷ്ടിക്കുമ്പോൾ ചാരൻ മന്ത്രം (രാഷ്ട്രരഹസ്യം) മോഷ്ടിക്കുന്നു. ചൗര്യംകൊണ്ട് ഒരിടം മുടിഞ്ഞേക്കാം. എന്നാൽ, ചാരതമൂലം ഒരു രാജ്യംതന്നെ നശിച്ചേക്കും. ആപല്ക്കരതയിൽ ഇത്ര വ്യത്യാസമുണ്ടായിട്ടും ആദ്യത്തേതിനു കല്പിച്ചിട്ടുള്ള നിഷിദ്ധത രണ്ടാമത്തേതിനില്ല! ചോരവൃത്തി കുറ്റകരമാക്കിയിരിക്കുന്ന സർക്കാർതന്നെയാണ് ചാരവൃത്തി സംഘടിതരൂപത്തിൽ നടത്തുന്നത്. ഇന്ന് എല്ലാ പരിഷ്കൃതഗവണ്മെന്റുകളും ഇക്കാര്യത്തിനു പ്രത്യേകം ഡിപ്പാർട്ടുമെന്റ് ഏർപ്പെടുത്തിയിട്ടുണ്ട്. അതൊരു നിന്ദ്യകർമ്മമായി ആർക്കും തോന്നിയിട്ടില്ല. ചാരവൃത്തിയുടെ കരിനിഴൽ ബാധിക്കാത്ത ഒരു രാജ്യമെങ്കിലും ഇന്നു ലോകത്തിൽ ഉണ്ടോ എന്നു സംശയമാണ്. വിശ്വവ്യാപകമായി പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന ചാരവലയംമൂലം വമ്പിച്ച രാഷ്ട്രങ്ങൾ പരസ്പരം വഞ്ചിച്ചും ഭയപ്പെട്ടും ആണു കഴിഞ്ഞുകൂടുന്നത്. ഈ ദുരവസ്ഥ തുടരുന്ന കാലത്തോളം ലോകസമാധാനമെന്നത് അപ്രാപ്യമായ ഒരു വിദൂരാദർശം മാത്രമായിരിക്കും.

ഓരോ രാഷ്ട്രവും ചാരന്മാരെക്കൊണ്ടു നടത്തുന്ന ചതുരംഗക്കളി രസകരമെന്നതുപോലെ ഭയങ്കരവുമാകുന്നു. യുദ്ധകാലങ്ങളിൽ കൊടുമ്പിരിക്കൊണ്ടു നടന്നിട്ടുള്ള ഈ കൊലക്കളികളുടെ ചരിത്രം ഗ്രന്ഥരൂപത്തിൽ ധാരാളം പുറത്തുവന്നിട്ടുണ്ട്. യുദ്ധാനന്തരവും ചാരവൃത്തി ഉപേക്ഷിക്കുവാൻ ഭരണാധികാരികൾക്കു സാധ്യമാകുന്നില്ല. ചോരഭയത്തേക്കാൾ കൂടുതലാണ് ഇപ്പോൾ ചാരഭയം. ഏകാധിപത്യരാജ്യങ്ങളിൽ ഈ ഭയം ജനസമൂഹത്തെ മാനസികമായി ഒട്ടേറെ അധഃപതിപ്പിക്കുന്നുണ്ട്. ചാരന്മാർ തങ്ങളെപ്പറ്റി എന്തൊക്കെയാണ് അധികാരസ്ഥാനങ്ങളിൽ ധരിപ്പിക്കുന്നതെന്നും എപ്പോഴാണു രഹസ്യപ്പോലീസ് വന്നു പിടികൂടുന്നതെന്നും ഉള്ള വിചാരത്താൽ വ്യക്തികളും കുടുംബങ്ങളും അവിടെ അഹോരാത്രം ഭയകമ്പിതരായിട്ടാണ് ജീവിക്കുന്നതെന്നു കേൾക്കുന്നു. ഇടയ്ക്കിടയ്ക്കു നടക്കുന്ന ശുദ്ധീകരണംകൊണ്ട് ഈ ഭയം വർദ്ധിച്ചുവരികയാണ്. പ്രജാധിപത്യരാജ്യങ്ങളിലും ഇപ്പോൾ ചാരസർപ്പങ്ങൾ പത്തിവിടർത്തി നാട്ടുകാരെത്തന്നെ കൊത്താൻ തുടങ്ങിയിരിക്കുന്നു. അമേരിക്കയിൽ നടന്ന റോസൻബർഗ്ഗ് ദമ്പതിമാരുടെ വധം ഇതിനൊരുദാഹരണമാണല്ലോ.

ഇത്രമാത്രം തഴച്ചുവളർന്നിട്ടുള്ള ചാരവൃത്തിയുടെ ചരിത്രം പരിശോധിക്കുന്നതു രസാവഹമാണ്. ഇന്ത്യയിൽ അതിപ്രാചീനകാലംമുതൽക്കേ ചാരവൃത്തി നിലവിലിരുന്നിരുന്നു. ഋഗ്വേദത്തിൽ ഒരു ഭാഗം ചാരന്മാരെ പരാമർശിക്കുന്നതായി ശ്രീ. കെ. എം. പണിക്കർ തന്റെ ഇന്ത്യാചരിത്രഗ്രന്ഥത്തിൽ ഉദ്ധരിച്ചു കാണിച്ചിട്ടുണ്ട്. ശ്രീരാമന്റെ സീതാപരിത്യാഗത്തിനു പ്രേരകമായത് ചാരവാക്യമാണല്ലോ. ഭാരതീയരാജാക്കന്മാരുടെ പ്രസിദ്ധമായ ചാരചക്ഷുസ്സ് ഭരണതന്ത്രത്തിൽ അതിപ്രധാനമായ ഒരു സ്ഥാനം വഹിക്കുന്നു. ചന്ദ്രഗുപ്തമൗര്യന്റെ ആചാര്യനും വിശ്രുതരാജ്യതന്ത്രജ്ഞനും ആയിരുന്ന ചാണക്യബ്രാഹ്മണനാണ് ഈ പ്രസ്ഥാനം പരിപുഷ്ടമാക്കിയത്. മൗര്യസാമ്രാജ്യം ഒരു പോലീസ് സ്റ്റേറ്റായിരുന്നുവെന്നു പറയപ്പെടുന്നു. പ്രതിപക്ഷീയനായ അമാത്യരാക്ഷസനെ തോല്പിക്കുവാൻ ചാണക്യൻ ബുദ്ധിപൂർവം കെട്ടിപ്പടുത്ത അത്ഭുതാവഹമായ ചാരതന്ത്രത്തിന്റെ കഥയാണ് മുദ്രാരാക്ഷസം നാടകത്തിലെ ഇതിവൃത്തം. അക്കാലത്തു ചാരന്മാർക്ക് അവരുടെ തൊഴിൽ നിർബാധം നിർവഹിക്കുന്നതിനു വേണ്ടതായ വിദഗ്ദ്ധോപദേശവും പരിശീലനവും സിദ്ധിച്ചിരുന്നു. പല ഭാഷകൾ സംസാരിക്കാനും പല വേഷങ്ങളണിഞ്ഞു സഞ്ചരിപ്പാനും തത്തദ്ദേശാചരണങ്ങളനുസരിച്ചു പെരുമാറാനും ഉള്ള പാടവം ഇന്നത്തെപ്പോലെ അന്നും അവർക്കുണ്ടായിരുന്നു. 'മുദ്രാരാക്ഷസ'ത്തിലെ 'നിയുക്താ മയാ സ്വപരപക്ഷയോഃ അനുരക്താപരക്തജനജിജ്ഞാസയാ ബഹുവിധ ദേശഭാഷാചാര സഞ്ചാരവേദിനോ നാനാവ്യഞ്ജനാഃ പ്രണിധയഃ' എന്ന ചാണക്യവാക്യം നോക്കുക. 'നാനാവ്യഞ്ജനാ' എന്നതുകൊണ്ടു നാനാവിധം വ്യഞ്ജനം—ചിഹ്നം ധരിക്കുന്ന സമ്പ്രദായവും അന്നുണ്ടായിരുന്നുവെന്നു തെളിയുന്നു. ചാണക്യന്റെ അർത്ഥശാസ്ത്രത്തിൽ ചാരതന്ത്രം വിദഗ്ദ്ധമായ വിചാരത്തിനു വിഷയമായിട്ടുണ്ട്.



സർക്കാർവകുപ്പിൽ പ്രത്യേക പരിശീലനം നേടി ജോലിനോക്കുന്നവർ, തൽക്കാലാവശ്യത്തിനു പുറമേനിന്നു റിക്രൂട്ടുചെയ്യപ്പെടുന്നവർ ഇങ്ങനെ രണ്ടായി അന്നത്തെ ചാരന്മാരെ തരം തിരിച്ചിരുന്നു. പാചകന്മാർ, വേശ്യകൾ, നേഴ്സുകൾ, ഭിക്ഷുണികൾ ഇവർ പ്രത്യേക പരിശീലനം ലഭിക്കുന്ന ആദ്യത്തെ വകുപ്പിൽപ്പെട്ടവരത്രെ. അലസന്മാർ, ജ്യോതിഷക്കാർ, കൈനോട്ടക്കാർ, സന്ന്യാസികൾ, കർഷകർ, വണിക്കുകൾ ഇങ്ങനെ അഞ്ചാറുതരക്കാരുണ്ട് രണ്ടാം വകുപ്പിൽ. രഹസ്യവാർത്താനിവേദനമാണ് ഈ രണ്ടാം തരക്കാരുടെ പ്രധാന ജോലി. രാജാക്കന്മാരുടെ ചക്ഷുസ്സും ശ്രവണവും എന്ന നിലയിൽ ചാരന്മാർ അന്ന് ബഹുമാനിക്കപ്പെട്ടിരുന്നു. ഏതദ്വിഷയകമായി പ്രാധാന്യമർഹിക്കുന്ന മറ്റൊരു പ്രാചീനഗ്രന്ഥമാണ് ശുക്രനീതി. അതിൽ വിവരിച്ചിരിക്കുന്ന ഗൂഢപുരുഷവൃത്തി ഇവിടെ ശ്രദ്ധേയമാണ്:

'പ്രജകളധികാരിജനങ്ങൾ, പ്രകൃതികൾ
അഹിതജനങ്ങൾ, നൽ സൈനികജനം തഥാ
സകല ബന്ധുജനം, സഭയിൽ സാമാജികർ
സതതമന്തഃപുരമമരും സ്ത്രീജനങ്ങൾ
ഇവർതന്നിംഗിതങ്ങൾ, ചേഷ്ടകൾ, മതങ്ങളും
നിശയിൽ ശ്രവിക്കണം ഗൂഢചാരന്മാർവഴി''

എന്നിങ്ങനെ രാജാക്കന്മാർ ചാരന്മാരെക്കൊണ്ടു കൈകാര്യംചെയ്യേണ്ട വിധം അതിൽ ഉപദിഷ്ടമായിരിക്കുന്നു. ചാരന്മാർ വിശ്വസനീയരാണോ എന്നു പരീക്ഷിക്കേണ്ട ചുമതലയും രാജാവിനുണ്ട്.

'വർണ്ണിയോ, തപസ്വിയോ, സിദ്ധനോ, തീണ്ടാളരോ
സന്ന്യാസിപ്രവരനോ തന്നെയായ് ഗുഢചരൻ
വന്നെത്തും നേരമൊരു ശോധന നടത്തണം
മന്നവൻ പ്രത്യക്ഷത്തിലല്ലെങ്കിൽ കാപട്യത്തിൽ
അങ്ങനെ പരീക്ഷണം നടത്തീടാഞ്ഞാലൂതം
മന്നവൻ ഗ്രഹിച്ചീടാ വ്യസനിച്ചീടും പിന്നെ'

എന്ന് ഇക്കാര്യത്തിന്റെ പ്രാധാന്യവും അതിൽ നോട്ടക്കുറവു പറ്റിയാലുണ്ടാകാവുന്ന ആപത്തും എത്ര നിഷ്കർഷതയോടെ ചൂണ്ടിക്കാണിച്ചിരിക്കുന്നുവെന്നു നോക്കുക. ഉദ്യോഗസ്ഥന്മാർ, പ്രജകൾ ഇവരിൽ പലരും ചാരന്മാരുടെ വിദ്വേഷികളാകാനിടയുണ്ടല്ലോ. അത്തരം ആഭ്യന്തരശത്രുക്കളിൽനിന്നു സ്വചാരന്മാരെ സംരക്ഷിക്കുന്ന കാര്യത്തിൽ രാജാവ് ശ്രദ്ധാലുവായിരിക്കണമെന്നു ശുക്രനീതി ഉപദേശിച്ചിരിക്കുന്നു.

'ഏകനായകമായി ഭവിപ്പിക്കണം രാജ്യം' എന്നാണ് അതിലെ ആദർശം. ആ നിലയ്ക്കു ചാരവൃത്തിക്ക് ഇത്രമാത്രം പ്രാമുഖ്യം ലഭിച്ചതിൽ അത്ഭുതപ്പെടാനില്ല. ഏകനായകത്വപരിപാലനത്തിന് ഇമ്മാതിരി ഗൂഢപുരുഷതന്ത്രം അപരിത്യാജ്യമാണെന്നുള്ളതിന് അന്നെന്നപോലെ ഇന്നും ചരിത്രം സാക്ഷിയായിരിക്കുന്നു. ചാരന്മാർ വിഷവാഹികളായ സർപ്പങ്ങളെപ്പോലെ ഇഴഞ്ഞു നടന്ന് ജനങ്ങളുടെ കാലിൽ കടിക്കുകയും രാഷ്ട്രങ്ങളുടെ അന്യോന്യസംഹാരത്തിനു വഴിതെളിയിക്കുകയും ചെയ്യുന്ന ഈ ദുഷിച്ച സമ്പ്രദായം ഭൂമുഖത്തുനിന്ന് എന്നെങ്കിലും നിശ്ശേഷം മാഞ്ഞുപോകുമോ? അവിശ്വാസം, വഞ്ചന, ഭീത്യാശങ്കകൾ മുതലായ കാർമേഘപടലങ്ങൾ പാടെ നീങ്ങി രാഷ്ട്രീയാന്തരീക്ഷം ശുഭ്രശുദ്ധമാകുകയാണ് ഇതിനൊന്നാമതായി വേണ്ടത്. അങ്ങനെ സാഹോദര്യത്തിലും സൗഹാർദ്ദത്തിലും ഒരു ചരടിലിണക്കിക്കോർത്ത പുഷ്പങ്ങൾപോലെ ഭിന്നരാഷ്ട്രങ്ങളെല്ലാം ഇണങ്ങിച്ചേർന്ന് ഏകലോകമെന്നോ 'വസുധൈവകുടുംബക'മെന്നോ പറയപ്പെടുന്ന ആകാശവിശാലമായ ആദർശം ഉദയം ചെയ്യുമെങ്കിൽ അന്നു ചാരവൃത്തി നിഘണ്ടുവിലെ ഒരു പഴയ വാക്കായി മാത്രം ശേഷിക്കും.

*(ചിന്താതരംഗം 1953)*

# 24. ധനശക്തിയും അധികാരശക്തിയും

മനുഷ്യജീവിതത്തെ ഭരിക്കുന്ന രണ്ടു പ്രധാനശക്തികളാണ് ധനവും അധികാരവും. രണ്ടും പരസ്പരം പരിപൂരകങ്ങളായി പ്രവർത്തിക്കുന്നു. ധനമുള്ളിടത്ത് അധികാരവും അധികാരമുള്ളിടത്ത് ധനവും പിൻബലമായി വന്നുചേരും. വിദ്യാവൃദ്ധൻ, വയോവൃദ്ധൻ തുടങ്ങിയ സർവരും ധനവൃദ്ധന്റെ വാതിൽക്കൽ കാവൽ നിൽക്കുന്നുവെന്നു പറയാറുണ്ട്. എന്നാൽ, ഇവരെല്ലാം അധികാരിയുടെ ദ്വാരപാലകന്മാരാകുന്നതും സാധാരണമാണ്. മർദനത്തിന്റെയും ചൂഷണത്തിന്റെയും ഉപകരണങ്ങളാണ് രണ്ടും. നിയന്ത്രണാതീതമാകുമ്പോൾ അഗ്നി ആപല്ക്കരമാകുന്നില്ലേ? അതുപോലെ വേണ്ടവിധം നിയന്ത്രിച്ചില്ലെങ്കിൽ ഈ രണ്ടു ശക്തികളും പൗരജീവിതത്തെ ദുഷിപ്പിക്കുക മാത്രമല്ല നശിപ്പിക്കുകയും ചെയ്യും.

## ധനശക്തി മുതലാളിത്തരാജ്യങ്ങളിൽ

വിദ്യുച്ഛക്തിയെ മനുഷ്യൻ സംഭരിക്കുകയും നിയന്ത്രിക്കുകയും ചെയ്യുന്നതുപോലെ ധനശക്തിയേയും സാമൂഹ്യക്ഷേമത്തിനുതകത്തക്കവിധം പിടിച്ചുകെട്ടി വേണ്ടവഴിക്കു തിരിച്ചുവിടണം. അന്യൂനമായ ഒരു സോഷ്യലിസ്റ്റ് വ്യവസ്ഥിതിയിൽ മാത്രമേ ഇതു സാദ്ധ്യമാകയുള്ളു. സോഷ്യലിസ്റ്റ് രാജ്യങ്ങളിൽ മനുഷ്യൻ ധനശക്തിയെ ഭരിക്കുന്നു. മുതലാളിത്തരാജ്യങ്ങളിലോ? അവിടെ നേരെമറിച്ച് ധനശക്തി മനുഷ്യനെ ഭരിക്കയാണു ചെയ്യുന്നത്. അതിന്റെ അടിമയാണ് മനുഷ്യൻ. അന്ധവും അനിയന്ത്രിതവുമായ പ്രകൃതിശക്തികളെപ്പോലെതന്നെ ധനശക്തി അവിടെ നടനംചെയ്യുന്നു. ജനക്ഷേമത്തിന് അനുകൂലമായും പ്രതികൂലമായും അതിന്റെ ആഘാതങ്ങളുണ്ടാകാം. അവ എപ്പോൾ എങ്ങനെ സംഭവിക്കുമെന്ന് ആർക്കും ഒരെത്തുംപിടിയുമില്ല. ഇടിവെട്ടേല്ക്കുന്നതുപോലെ വ്യക്തിയും കുടുംബങ്ങളും രാജ്യവും ചിലപ്പോൾ ധനശക്തിയുടെ പ്രതികൂലാഘാതങ്ങൾക്ക് ഇരയായിപ്പോകുന്നു. ഇന്നത്തെ കുബേരൻ നാളത്തെ കുചേലനാകും. അടുത്ത ഭാവിയിൽ ക്ഷാമമോ ക്ഷേമമോ നാട്ടിലുണ്ടാകുകയെന്ന് ആർക്കും നിശ്ചയിക്കുക വയ്യ. വമ്പിച്ച രാഷ്ട്രങ്ങൾപോലും പെട്ടെന്നുണ്ടാകുന്ന സാമ്പത്തികത്തകർച്ചയിൽപ്പെട്ടു നട്ടംതിരിയുന്ന കാഴ്ച മുതലാളിത്തരാജ്യങ്ങളിൽ സർവസാധാരണമാണല്ലോ. മനുഷ്യജീവിതത്തിന് അത്യന്താപേക്ഷിതങ്ങളായ ഭക്ഷ്യസാധനങ്ങളുടെയും മറ്റും വിലയും ലഭ്യതയും ദീർഘകാലത്തേക്കു നിർണയിക്കാൻ അവിടങ്ങളിലെ ധനതന്ത്രവിദഗ്ദ്ധന്മാർക്കും കഴിയുന്നില്ല.

## സാമ്പത്തിക ഭീതി (Economic fear)

ഈ അനിശ്ചിതാവസ്ഥയുടെ ഫലമോ? ഉൽക്കടമായ സാമ്പത്തികഭീതി. ധനിക ദരിദ്ര ഭേദമെന്യേ സർവ മനുഷ്യരിലും കുടികൊള്ളുന്ന ഒരു ബാധ

യാണിത്. എത്ര ഉൽകൃഷ്ടമായ മനുഷ്യസ്വഭാവത്തെയും അതു കരണ്ടുതിന്ന് വികൃതമാക്കുന്നു. ഇതു നിലനിൽക്കുന്ന കാലത്തോളം മനുഷ്യൻ നന്നാകുമെന്നു വിശ്വസിച്ചുകൂടാ. കോടീശ്വരനെയും പിച്ചക്കാരനെയും ഈ ഭീതി വലയം ചെയ്യുന്നു. നാളത്തെ സ്ഥിതിയെന്തെന്ന് രണ്ടുകൂട്ടർക്കും അറിഞ്ഞുകൂടാ. അതുകൊണ്ടാണ് കോടിക്കണക്കിനു പണം സമ്പാദിക്കുന്നവർപോലും അതൃപ്തരായി പിന്നെയും പരചൂഷണത്തിനൊരുമ്പെടുന്നത്. അമേരിക്കയിൽ ഇത്രമാത്രം ധനസമൃദ്ധിയുണ്ടായിട്ടും മനുഷ്യസ്വഭാവം അധഃപതിക്കുന്നതെന്തുകൊണ്ട്? സാമ്പത്തികഭീതിതന്നെ പ്രധാനകാരണം. വ്യക്തികൾ മാത്രമല്ല, സമുദായവും സർക്കാരും ഏതന്മൂലം അമ്പരപ്പിലും അന്ധതയിലും പെട്ടുപോകുന്നു. അമേരിക്കയിൽ ദാരിദ്ര്യമില്ലെന്നാണല്ലോ പറയപ്പെടുന്നത്. എന്നിട്ടും അവിടെ കരിഞ്ചന്തയും കൈക്കൂലിയും കൊള്ളയും കൊലപാതകവും സാമ്പത്തികജീവിതത്തിലെ മാറാവ്യാധികളായിത്തീർന്നിരിക്കുന്നതെന്തുകൊണ്ട്? ഇതിൽനിന്ന് ഒരു കാര്യം സ്പഷ്ടം; ദാരിദ്ര്യം നീങ്ങിയതുകൊണ്ടായില്ല, സാമ്പത്തികഭീതി ഇല്ലാതായി ജീവിതസുരക്ഷിതത്വം വന്നുചേർന്നാലേ മനുഷ്യസ്വഭാവം നന്നാകൂ.

പണ്ട് പ്രകൃതിശക്തികളുടെ പ്രവർത്തനം മനുഷ്യരെ അന്ധവിശ്വാസികളാക്കിയതുപോലെ ധനശക്തിയുടെ ഈ അദൃശ്യമായ പ്രവർത്തനവും അവരെ മതപരമായ അന്ധതയിലേക്കു നയിച്ചിരിക്കുന്നു. പ്രകൃതിശക്തികളിൽ പുരുഷധർമാരോപം (Personification) കൊണ്ട് ദേവന്മാരെ സൃഷ്ടിച്ച മനുഷ്യർ ധനശക്തിയുടെ അദൃശ്യപ്രവർത്തനത്താൽ ഭയചകിതരായി അതിലും ദൈവത്തെ സങ്കല്പിച്ചുവെന്ന് സൂക്ഷ്മദൃക്കുകൾക്കു കാണാം.

രണ്ടുനാലു ദിനംകൊണ്ടൊരുത്തനെ
തണ്ടിലേറ്റി നടത്തുന്നതും ഭവാൻ
മാളികമുകളേറിയ മന്നന്റെ
തോളിൽ മാറാപ്പു കേറ്റുന്നതും ഭവാൻ

ഭക്തിയുടെ ഭാഷയിൽ പൊന്തിവന്നിരിക്കുന്ന ഈ അന്ധവിശ്വാസത്തിലെ ഭവാൻ വാസ്തവത്തിൽ ഈശ്വരനല്ല. പിന്നെയോ? സാമ്പത്തികഭീതിമൂലം മനുഷ്യന്റെ ഉപാന്തഃകരണത്തിൽ ഭാവനാരൂപംപൂണ്ട അദൃശ്യവും അപ്രമേയവുമായ ധനശക്തി തന്നെയാകുന്നു. നമ്മുടെ അജ്ഞത അതിനെ പവിത്രീകരിച്ച് അന്യഥാ ഭാവനം ചെയ്യുന്നുവെന്നു മാത്രം. മുതലാളിത്തരാജ്യങ്ങളിലെ സാമ്പത്തികവ്യവസ്ഥയ്ക്ക് മതം താങ്ങായി നിൽക്കുന്നത് ഇത്തരം ചിന്താഗതിയിൽക്കൂടിയാണ്. ധനശക്തിയെ നിയന്ത്രിച്ച് മനുഷ്യന്റെ ചൊല്പടിയിലാക്കുന്നതോടുകൂടി താദൃശമായ അന്ധവിശ്വാസം ദുർബലമാകും.

## മാർക്സ് കാണാത്ത അധികാരശക്തി

ധനശക്തി ഒരാളിലോ ഏതാനും പേരിലോ കേന്ദ്രീകരിക്കപ്പെടുമ്പോളുണ്ടാകുന്ന ദോഷങ്ങളെ ചൂണ്ടിക്കാണിച്ചു ശാസ്ത്രീയമായ സോഷ്യലിസംകൊണ്ട് അവയ്ക്കു പരിഹാരം കണ്ടുപിടിച്ച ലോകാചാര്യനാണ് കാറൽ മാർക്സ്. എന്നാൽ, അധികാരശക്തിയും ഇതുപോലെ കേന്ദ്രീകൃതമായി സാമൂഹ്യജീവിതത്തെ അലങ്കോലപ്പെടുത്തുമെന്നു കാണാനുള്ള കണ്ണ് മാർക്സിനുണ്ടായില്ല. സോഷ്യലിസത്തിൽ ധനശക്തി സമീകൃതമാകുന്നതോടെ അധികാരശക്തിയും തദനുസൃതമാകുമെന്ന് മാർക്സ് വിചാരിച്ചു. ഇതു തെറ്റാണെന്നു പ്രാപ്തകാലചരിത്രം തെളിയിക്കുന്നു. ധനശക്തിയുടെ സഹായംകൂടാതെ ജനസമുദായത്തെ സംഘടിപ്പിച്ച് നേതൃത്വവും അധികാരവും നേടാൻ ചില വ്യക്തികൾക്കു സാദ്ധ്യമാകുമെന്നതിന് ഹിറ്റ്ലർ, സ്റ്റാലിൻ തുടങ്ങിയ സ്വേച്ഛാധിപതികളുടെ ചരിത്രം ഉദാഹരണമാണ്. ധനശക്തിയെ അതിന്റെ വ്യാപകമായ അർത്ഥത്തിലാണ് ഇവിടെ വിവക്ഷിച്ചിരിക്കുന്നതെന്നു പറഞ്ഞുകൊള്ളട്ടെ. ഹിറ്റ്ലറുടെ അധികാരശക്തി ഉറപ്പിക്കുന്നതിന് ജർമനിയിലെ മുതലുടമകൾ പിൻബലം കൊടുത്തിട്ടുണ്ടാകാം. എന്നാൽ, അയാൾ നേതൃസ്ഥാനത്തിലെത്തിയതിനു ശേഷമാണ് അതു സംഭവിച്ചത്. അതുകൊണ്ട് അധികാരശക്തിയുടെ കേന്ദ്രീകരണം മറ്റുകാരണങ്ങളാലും സംഭവിക്കാമെന്നുവരുന്നു. ഈ ദോഷം എങ്ങനെ പരിഹരിക്കാം? അതാണ് ഇന്നത്തെ പുതിയ പ്രശ്നം. മാർക്സ് വിഭാവനംചെയ്ത തൊഴിലാളിവർഗത്തിന്റെ ജനകീയഭരണത്തിൽപോലും അധികാരശക്തി ഒരാളിലോ ഏതാനുംപേരിലോ കേന്ദ്രീകൃതമായി ദുഷിച്ചുപോകുമെന്നു ദീർഘദർശനംചെയ്യാൻ അദ്ദേഹത്തിനു സാധിച്ചില്ല. സോവിയറ്റ്റഷ്യയിൽ ഒരു വശത്തുകൂടി ധനശക്തി ജനക്ഷേമകരമായി നിയന്ത്രിക്കപ്പെട്ടപ്പോൾ മറുവശത്തുകൂടി അധികാരശക്തി അനിയന്ത്രിതസ്വേച്ഛാധിപത്യത്തിന്റെ രൂപംപൂണ്ട് അനിഷ്ടഫലങ്ങൾ ഉളവാക്കിയിരിക്കുന്നു. 'ഒരു മനുഷ്യനെ അറിയണമെന്ന് നിങ്ങൾ ആഗ്രഹിക്കുന്നുവോ? എങ്കിൽ അയാൾക്ക് അധികാരം കൊടുത്തു നോക്കുക' (Would you know a man; give him power). ഒരു പ്രാചീനയവനദേവാലയത്തിന്റെ ഗോപുരവാതിൽക്കൽ എഴുതിവെച്ചിരിക്കുന്ന ഈ വാക്യം എത്രയും അർത്ഥവത്താണ്. അധികാരം മനുഷ്യസ്വഭാവത്തെ ദുഷിപ്പിക്കുന്നുവെന്നത് ഒരു സാർവലൗകിക സത്യമത്രെ. ഈ നാട്ടിലെ രാഷ്ട്രീയാനുഭവങ്ങൾതന്നെ ഇതിനുദാഹരണങ്ങളല്ലേ? നല്ല മനുഷ്യനെന്നു ജനസമ്മതിയുള്ളവൻപോലും മന്ത്രിപദത്തിലേറിക്കഴിയുമ്പോൾ ക്രമേണ സ്വഭാവദോഷം ബാധിച്ച് അധഃപതിക്കുന്നതു നോക്കുക! ചുരുക്കത്തിൽ മനുഷ്യൻ നന്നാകണമെങ്കിൽ—സാമൂഹ്യക്ഷേമം പുലരണമെങ്കിൽ—ധനശക്തിയോടൊപ്പം അധികാരശക്തിയും കഴിയുന്നിടത്തോളം നിയന്ത്രിതവും വികേന്ദ്രീകരണത്തിനു വിധേയവുമാകണമെന്നു സിദ്ധിക്കുന്നു. കാറൽ മാർക്സ് കാണാത്ത ഈ സത്യം ദർശിച്ചതു മഹാത്മാഗാന്ധിയാണ്. അദ്ദേഹം നിർദേശിച്ച ഗ്രാമപ്പഞ്ചായത്തു ഭരണം അധികാരശക്തിയുടെ ദുർഭരണഭൂതത്തെ ഉച്ചാടനം ചെയ്യുന്നതിനുള്ള ഒന്നാമത്തെ മന്ത്രമാകുന്നു. എന്നാൽ, ഈ യന്ത്രയുഗത്തിൽ ഇതെത്രത്തോളം ഫലിക്കുമെന്നു തീർത്തു പറയാൻ സാദ്ധ്യമല്ല. മനുഷ്യന്റെ സാമൂഹ്യജീവിതം എത്രയെത്ര അഗ്നിപരീക്ഷകളിൽക്കൂടി കടന്നിട്ടു വേണം സർവതോഭദ്രമാകാൻ.

*(ചിന്താതരംഗം 1956)*

# 25. ഗ്രന്ഥശാലകൾ*

ഗ്രന്ഥശാലാപ്രസ്ഥാനത്തിന്റെ പ്രവർത്തനത്തെപ്പറ്റിയോ അതിന്റെ സാങ്കേതികവശങ്ങളെപ്പറ്റിയോ അല്ല ഇവിടെ ചിന്തിക്കുന്നത്; ഗ്രന്ഥങ്ങളുടെ തിരിഞ്ഞെടുപ്പിനെപ്പറ്റിയാണ്. അതാണല്ലോ ഏറ്റവും പ്രധാനമായ കാര്യം. ഗ്രന്ഥങ്ങൾ സുഹൃത്തുക്കളെപ്പോലെയാകുന്നു. അതുകൊണ്ട് അവ തിരഞ്ഞെടുക്കുമ്പോൾ പ്രത്യേകിച്ചും സൂക്ഷിക്കേണ്ടതുണ്ട്. പക്ഷേ, ഗ്രന്ഥശേഖരണവിഷയത്തിൽ വേണ്ടത്ര വിവേചനബുദ്ധി ഇന്നു കാണുന്നില്ല.

നമ്മുടെ നാട്ടിൻപുറത്തുള്ള ഗ്രന്ഥശാലകളിൽ ചിലതു ഞാൻ പരിശോധിച്ചിട്ടുണ്ട്. നന്മതിന്മ നോക്കാതെ പുതിയ പുസ്തകങ്ങൾമാത്രം സംഭരിക്കുന്നതിലാണ് തൽപ്രവർത്തകർ ശ്രദ്ധിച്ചുകാണുന്നത്. ചുരുക്കത്തിൽ പ്രാചീനഗ്രന്ഥങ്ങളോടു സാർവ്വത്രികമായ ഒരനാദരം പ്രത്യക്ഷപ്പെട്ടിരിക്കുന്നു. ഇതു നന്നല്ല. ഇക്കാര്യത്തിൽ സുപ്രസിദ്ധമായ കാളിദാസവചനം തന്നെയാണ് പ്രമാണമാകേണ്ടത്:

'പുരാണമിത്യേവ ന സാധു സർവം
ന ചാപി കാവ്യം നവമിത്യവദ്യം
സന്തഃ പരീക്ഷ്യാന്യതരദ് ഭജന്തേ
മൂഢഃ പരപ്രത്യയനേയബുദ്ധിഃ'

പഴയതാണെന്നു കരുതി എല്ലാ കൃതികളും നല്ലതാകണമെന്നില്ല, അതുപോലെ ഒരു കാവ്യം പുത്തനാണെന്നതുകൊണ്ടു ചീത്തയാകണമെന്നില്ല എന്നാണ് അദ്ദേഹം പറയുന്നത്. ഇന്ന് ഈ അഭിപ്രായം ഒന്നു മറിച്ചിട്ടാൽ മതി. പഴയതൊക്കെ ചീത്തയും പുതിയതൊക്കെ നല്ലതും എന്ന മനോഭാവത്തെ നാം മാറ്റേണ്ടിയിരിക്കുന്നു. പിന്നെ എന്താണ് വേണ്ടത്? 'സന്തഃ പരീക്ഷ്യ—' പണ്ഡിതന്മാർ പരീക്ഷിച്ചുനോക്കി നല്ലതുമാത്രം സ്വീകരിക്കണം. പ്രസ്തുതപദ്യത്തിലെ മൂന്നാമത്തെ വരി എന്നും എവിടെയും മാനദണ്ഡമാക്കാവുന്ന ഒന്നാണ്.

ഭാരതീയസാഹിത്യത്തിന്റെ വിജയക്കൊടികളാകുന്നു ഭാരതവും രാമായണവും. ഇരുപത്തിനാലായിരം പദ്യങ്ങളുള്ള മധുരമനോഹരമായ രാമായണകാവ്യം വള്ളത്തോൾ ലളിതമായ മലയാളത്തിൽ പരിഭാഷപ്പെടുത്തി നമുക്കു തന്നിട്ടില്ലേ? അതുപോലെ ലക്ഷത്തിൽപ്പരം ശ്ലോകങ്ങളുള്ള മഹാഭാരതം കുഞ്ഞിക്കുട്ടൻതമ്പുരാനും കൈരളിക്കു കാഴ്ചവെച്ചിട്ടുണ്ടല്ലോ. ഈ മഹാഗ്രന്ഥങ്ങളുടെ ഓരോ പ്രതി നമ്മുടെ എത്ര ഗ്രന്ഥശാലകളിലുണ്ട്? ഭാസൻ, കാളിദാസൻ എന്നുവേണ്ട ചെറുശ്ശേരി, എഴുത്തച്ഛൻ, കുഞ്ചൻനമ്പ്യാർ തുടങ്ങിയ പ്രാചീന മലയാളമഹാകവികൾക്കുപോലും സ്ഥാനം ലഭിക്കാത്ത ഗ്രന്ഥശാലകൾ നമ്മുടെ നാട്ടിലുണ്ടെന്നു വന്നാൽ അതു കഷ്ടാൽ കഷ്ടതരമല്ലേ? ഒരു

* ഒരു പ്രസംഗത്തിൽനിന്ന്



ഗ്രാമീണവായനശാലയിൽ ചെന്ന് 'ശാകുന്തളമുണ്ടോ?' എന്നു ചോദിച്ചപ്പോൾ ഇല്ലെന്നായിരുന്നു മറുപടി. ചുരുക്കത്തിൽ ഗ്രന്ഥശാലകളിലെ പുസ്തകലിസ്റ്റ് ഒന്നു പുനഃപരിശോധന ചെയ്യണമെന്നാണ് എന്റെ അഭിപ്രായം. മഹാർഹങ്ങളായ പ്രാചീനഗ്രന്ഥങ്ങൾകൊണ്ടു ഗ്രന്ഥശാലാസൗധത്തിന്റെ അടിത്തറ കെട്ടിയിട്ടുവേണം പുത്തൻകൃതികൾകൊണ്ട് അലങ്കരിക്കുക. ഇന്നു നവീനകൃതികൾ ധാരാളം പുറത്തുവരുന്നുണ്ട്; പക്ഷേ, അവയിൽ ഉൾക്കട്ടിയുള്ളവ ചുരുങ്ങും. മലയാളത്തിൽ കാലത്തു കാപ്പിക്കുള്ള വകയാണ് ഇന്നധികവും ഉണ്ടായിക്കൊണ്ടിരിക്കുന്നത്. നമുക്കു കാപ്പിയും പലഹാരവും മതിയോ? ഒരു നേരമെങ്കിലും ഊണു വേണ്ടേ? ശരീരത്തിനെന്നപോലെ പോഷകാംശമുള്ള ആഹാരം മനസ്സിനും ആവശ്യമാണ്. ഗ്രന്ഥങ്ങൾ മനസ്സിന്റെ ആഹാരമത്രേ. ഭക്ഷ്യപദാർത്ഥങ്ങളെ സാത്വികം, രാജസം, താമസം എന്നു പ്രാചീനാചാര്യന്മാർ മൂന്നായി വിഭജിച്ചിട്ടുണ്ട്. ഗ്രന്ഥങ്ങൾക്കും ഈ വിഭജനം യോജിക്കും. താമസം എന്ന വകുപ്പിൽപ്പെടുന്ന പുസ്തകങ്ങളാണ് ഇന്നധികവും വിറ്റഴിയുന്നത്. ഈവക പുസ്തകങ്ങൾ തിരഞ്ഞെടുക്കുമ്പോൾ പ്രത്യേകം സൂക്ഷിക്കണം. കള്ളനാണയങ്ങൾ കൈയിൽപ്പെടാതിരിക്കാൻ നാം ശ്രദ്ധിക്കാറില്ലേ? അത്രയുംതന്നെ ശ്രദ്ധ ഗ്രന്ഥങ്ങളുടെ കാര്യത്തിലും വേണ്ടിയിരിക്കുന്നു. ഗ്രന്ഥക്കമ്പോളത്തിലും ധാരാളം കള്ളനാണയങ്ങൾ ഇന്നു പ്രചരിക്കുന്നുണ്ട്. ഓരോ ഗ്രന്ഥശാലയിലും പണ്ഡിതന്മാരുടെ ഒരുപദേശകസമിതിയുണ്ടാകുന്നതു കൊള്ളാം. അവരുടെ ഉപദേശത്തോടുകൂടിവേണം ഗ്രന്ഥങ്ങളുടെ ലിസ്റ്റ് തയ്യാറാക്കാൻ. യഥേഷ്ടം ഗ്രന്ഥങ്ങൾ വാങ്ങാനുള്ള സ്വാതന്ത്ര്യം ഇന്നു വായനശാലകൾക്കുണ്ട്. അതു നല്ലതുതന്നെ. എന്നാൽ, ഈ സ്വാതന്ത്ര്യത്തെ വിനിയോഗിക്കുന്നതു വിവേകത്തോടുകൂടിയായിരിക്കണം.

പുതുമഴയ്ക്ക് ഈയാൻപാറ്റകൾ എന്നതുപോലെ ഇപ്പോൾ മലയാളത്തിൽ ഒരുതരം കുറ്റാന്വേഷണകഥകൾ പെരുകിവരുന്നുണ്ട്. ഇത്തരം ദുഷ്കൃതികൾ മനസ്സിന്റെ കറുപ്പും കഞ്ചാവുമാണെന്നു പറയാം. ഇവയുടെ ലഹരി വർദ്ധിക്കുന്നത് ആപല്ക്കരമാണെന്നുതന്നെ ഞാൻ പറയും. ഒരു ഗ്രന്ഥശാലയിൽ ഒരു കൊല്ലം പുസ്തകങ്ങൾക്കായി നീക്കിവെച്ച ഇരുനൂറ്റിയൻപതുരൂപയിൽ ഇരുനൂറുരൂപയും ഈ 'കറുപ്പും കഞ്ചാവും' വാങ്ങാനാണ് ചിലവഴിച്ചത്! വായന വെറും വിനോദത്തിനുവേണ്ടിയായാലും അല്പമെങ്കിലും പ്രയോജനമുള്ള പുസ്തകങ്ങൾ വായിക്കരുതോ? കുറ്റാന്വേഷണകഥകൾ സർവത്ര പരിവർജ്യം എന്നു ഞാൻ പറയുന്നില്ല. അക്കൂട്ടത്തിലും ചിലതു കൊള്ളാവുന്നവയാകാം. എന്നാൽ, ഇന്നു പുറത്തുവരുന്നവയിൽ അധികവും കഥാപരമായും ഭാഷാപരമായും നോക്കിയാൽ, നിഷിദ്ധങ്ങളാണെന്നു പറയേണ്ടതുണ്ട്. ലാഭക്കച്ചവടത്തിനുള്ള കള്ളച്ചരക്കുകളാണവ.

തൃശൂരിൽ സ്തുത്യർഹമാംവിധം നടത്തപ്പെടുന്ന ഒരു സർക്കുലേറ്റിംഗ് ലൈബ്രറിയുണ്ട്. ഗ്രാമീണവായനശാലകൾക്കു ഗ്രന്ഥവിതരണം ചെയ്യുകയെന്നതാണ് അതിന്റെ പ്രവർത്തനം. ഏതുതരം പുസ്തകങ്ങളാണ് ഇന്നു വായനക്കാർ കൂടുതൽ ആവശ്യപ്പെടുന്നതെന്നു ഞാൻ അതിന്റെ സെക്രട്ടറിയോട്

ഒരിക്കൽ ചോദിക്കുകയുണ്ടായി. കുറ്റാന്വേഷണകഥകൾ എന്നായിരുന്നു മറുപടി. അത്തരം പുസ്തകങ്ങൾ കൊടുത്തില്ലെങ്കിൽ വായനശാലയിൽ അംഗങ്ങളായിച്ചേരാൻ ആളുകൾ കുറവാകുമത്രേ. വായനക്കാരുടെ അഭിരുചി ദുഷിച്ചുകൊണ്ടിരിക്കുന്ന കാഴ്ചയാണ് ഇതിൽ കാണുന്നത്. അധഃപതിക്കുന്ന അഭിരുചിയെ സംസ്കരിച്ച് ഉയർത്തിക്കൊണ്ടുവരികയെന്നതാവണം ഒരു ഉത്തമ ഗ്രന്ഥാലയത്തിന്റെ പ്രവൃത്തി. ദുഷിച്ച ആഹാരത്തിന് ആവശ്യക്കാരുണ്ടാവുമ്പോൾ അതുതന്നെ വിതരണം ചെയ്യുകയാണെങ്കിൽ ആരോഗ്യം നശിക്കില്ലേ? ഗ്രന്ഥങ്ങളുടെ കാര്യത്തിലും ഇതുതന്നെയാകും അനുഭവം. ചർച്ചാസമിതികളും കവിതാപാരായണസമ്മേളനങ്ങളും മറ്റും സംഘടിപ്പിച്ചു ഗ്രന്ഥശാലാംഗങ്ങളുടെ സഹൃദയത്വത്തെ വികസിപ്പിച്ചെങ്കിൽ മാത്രമേ ഈ ദുഃസ്ഥിതി പരിഹരിക്കപ്പെടുകയുള്ളു. പ്രവർത്തകരുടെ ശ്രദ്ധ സവിശേഷം പതിയേണ്ട ഒരു കാര്യമാണിത്. ചുരുക്കത്തിൽ ഉൽകൃഷ്ടഗ്രന്ഥങ്ങളിലേക്കു വായനക്കാരെ തിരിച്ചുവിടുന്നതിനുതകുന്ന അന്തരീക്ഷവും സാഹചര്യങ്ങളും പ്രചോദനവും ഒരു ഗ്രന്ഥശാലയിൽ ഉണ്ടായിരിക്കണം.

ഇനി ശാസ്ത്രഗ്രന്ഥങ്ങളെപ്പറ്റി ചിന്തിക്കാം. സാഹിത്യകൃതികൾ മാത്രം മതിയോ നമുക്ക്? വിനോദത്തോടൊപ്പം വിജ്ഞാനവും ഒരു ഗ്രന്ഥാലയത്തിൽനിന്നു പുറപ്പെടണം. ശാസ്ത്രത്തിന്റെ യുഗമാണിത്. ശാസ്ത്രജ്ഞാനം കൊണ്ടേ ഇന്നത്തെ ജീവൽപ്രശ്നങ്ങൾ പരിഹരിക്കപ്പെടുകയുള്ളു എന്നതും തീർച്ചപ്പെട്ടിരിക്കുന്നു. ഈ നിലയിൽ സാമാന്യമായ ശാസ്ത്രബോധവും ശാസ്ത്രീയമായ വീക്ഷണവും ആധുനികജീവിതത്തിന് അത്യന്താപേക്ഷിതമാണ്. ഇന്നലെ ശാസ്ത്രസമ്മേളനത്തിലെ അദ്ധ്യക്ഷൻ കെ. ഭാസ്കരൻ നായർ ചെയ്ത പ്രസംഗം കേട്ടു ഞാൻ അമ്പരന്നുപോയി. പാശ്ചാത്യവിജ്ഞാനത്തെ അപലപിച്ചുകൊണ്ടായിരുന്നു അദ്ദേഹത്തിന്റെ പോക്ക്. അദ്ദേഹത്തിന്റെ വാദരീതി പിന്തുടർന്നാൽ അതു ചെന്നവസാനിക്കുന്നതു ഹിമാലയൻ ഗുഹകളിലായിരിക്കും. ഇന്നു സയൻസ് സംഹാരവേഷത്തിൽ പ്രത്യക്ഷപ്പെട്ടിരിക്കുന്നതുകൊണ്ട് അതു നിഷിദ്ധമെന്നു വരുമോ? സയൻസ് സൃഷ്ടികർത്താവുമാണ് എന്ന കഥ അദ്ദേഹം വിസ്മരിച്ചിരിക്കുന്നു. ഭക്ഷണം പാകംചെയ്യുന്ന അഗ്നി ചിലപ്പോൾ ഭവനം ദഹിപ്പിക്കുന്നുണ്ടെന്നുകരുതി അതു സർവ്വത്ര വർജ്യമെന്ന് ആരെങ്കിലും പറയുമോ? പ്രൊഫസർ ഐൻസ്റ്റെയിന്റെ സുപ്രസിദ്ധമായ സുത്രവാക്യം ($E=mc^2$)ഒരുതരം ഭാഷയെന്നതിൽക്കവിഞ്ഞെന്താണ് എന്ന് അദ്ധ്യക്ഷൻ ചോദിക്കുകയുണ്ടായി. ഒരു നീഗ്രോവിന്റെ ഭാഷയ്ക്കും ഇതുപോലെ പ്രാധാന്യമില്ലെന്ന് എങ്ങനെ പറയാം എന്നാണ് അദ്ദേഹത്തിന്റെ സംശയം. ഈ ഭാഷാവാദം കേട്ടപ്പോൾ നമ്മുടെ മായാവാദത്തെയാണ് ഞാൻ ഓർമിച്ചത്. പക്ഷേ, ഹിരോഷിമയിലെ ജനസമൂഹത്തിന്റെ തലയിൽ വന്നുവീണതു വെറും ഭാഷയായിരുന്നില്ല; മേല്പറഞ്ഞ സൂത്രവാക്യത്തിലെ ആശയം സംഹാരരൂപം പൂണ്ടതായിരുന്നു. വസ്തുനിഷ്ഠമായ ഒരു സത്യം അതിനകത്തുണ്ട്. ആ സത്യത്തെ നമ്മുടെ കാമധേനുവാക്കിത്തീർക്കുകയുമാവാം. ഈ നിലയിൽ പ്രൊഫസർ ഐൻസ്റ്റെയിൻ ഭൂമിയെ സ്വർഗമാക്കാനുള്ള കവാടം തുറന്ന മഹർഷിയാ



ണെന്നു ഞാൻ പറയും. വിശ്വാമിത്രവസിഷ്ഠാദികളെപ്പോലെതന്നെ അദ്ദേഹവും നമുക്കാരാധ്യനാണ്. പാശ്ചാത്യവിജ്ഞാനത്തിന്റെ കൊടുമുടിയിലെത്തിയ അദ്ദേഹം മാനവസംസ്കാരത്തിന്റേയും മഹോന്നതപദവിയെ അലങ്കരിച്ചിരുന്നു. ശാസ്ത്രജ്ഞനായ അദ്ധ്യക്ഷൻ ഭയപ്പെടുന്നതുപോലെ സയൻസിന്റെ തീനാമ്പുകൾ ഭാരതീയസംസ്കാരത്തെ കരിച്ചുകളയുമെന്നു ഞാൻ വിചാരിക്കുന്നില്ല; എന്നുമാത്രമല്ല, നമ്മുടെ സംസ്കാരത്തിലെ കരിനിഴലുകൾ നീങ്ങിപ്പോകണമെങ്കിൽ സയൻസിന്റെ വെളിച്ചം വീശുകതന്നെ വേണമെന്നും എനിക്കഭിപ്രായമുണ്ട്. മതത്തിനും തത്ത്വശാസ്ത്രത്തിനും ഭാരതീയരെ അന്ധവിശ്വാസഗർത്തത്തിൽനിന്നുദ്ധരിക്കാൻ കഴിഞ്ഞിട്ടില്ല. നമ്മുടെ ഇതുവരെയുള്ള ചരിത്രം, സാമാന്യമായിപ്പറഞ്ഞാൽ പട്ടിണിയുടെയും രോഗത്തിന്റെയും അജ്ഞതയുടെയും ചരിത്രമാണ്. ഈ ദുരവസ്ഥയെ പരിഹരിക്കാനും സയൻസിന്റെ കരാവലംബം കൂടിയേ കഴിയൂ. ഇതൊക്കെ നേരെയായിട്ടുവേണ്ടേ ആധ്യാത്മികകാര്യങ്ങൾ പ്രസംഗിക്കാൻ? പട്ടിണിപ്രേതങ്ങളുടെ മുമ്പിൽനിന്നു മനുഷ്യൻ അപ്പംകൊണ്ടുമാത്രമല്ല ജീവിക്കുന്നതെന്ന് ഉപദേശിച്ചാൽ കല്ലേറുകൊള്ളേണ്ടിവരും. ഇങ്ങനെ ഏതു പ്രകാരത്തിൽ നോക്കിയാലും ശാസ്ത്രവിജ്ഞാനത്തെ അപലപിക്കുകയല്ല, ആരാധിക്കുകയാണ് നാം വേണ്ടതെന്നു മനസ്സിലാകും.

ഈ നിലയ്ക്ക് ശാസ്ത്രഗ്രന്ഥങ്ങൾക്കും ഗ്രന്ഥശാലകളിൽ സുപ്രധാനമായ സ്ഥാനമുണ്ട്. എല്ലാവരും സാങ്കേതികാർത്ഥത്തിൽ ശാസ്ത്രജ്ഞരായിക്കൊള്ളണമെന്നല്ല ഇവിടെ വിവക്ഷിക്കുന്നത്. നമുക്കറിയേണ്ട വിഷയങ്ങളെപ്പറ്റി ശാസ്ത്രീയമായി ലളിതമായ ഭാഷയിൽ പ്രതിപാദിച്ചിട്ടുള്ള ഗ്രന്ഥങ്ങൾ വായിച്ചു പഠിക്കണം. തദ്വാരാ ഒരു ശാസ്ത്രീയമനോഭാവം നമുക്കുണ്ടാകണം. അതിനുപകരിക്കുന്ന ലളിതങ്ങളായ ശാസ്ത്രഗ്രന്ഥങ്ങൾ മലയാളത്തിൽ അധികമില്ലെങ്കിലും ഉള്ളവ വാങ്ങി ശേഖരിക്കുകയും അവ വായിക്കുന്നതിനു ഗ്രന്ഥശാലാംഗങ്ങളെ പ്രേരിപ്പിക്കുകയും വേണമെന്നേ ഇവിടെ പറയുന്നുള്ളു. പാശ്ചാത്യസംസ്കാരം, പൗരസ്ത്യസംസ്കാരം എന്നിങ്ങനെ വേലികെട്ടിത്തിരിച്ചു നമ്മുടെ സംസ്കാരത്തിന്റെ മഹിമയെ പാടിപ്പുകഴ്ത്താനുള്ള കാലം കഴിഞ്ഞുപോയി. ലോകം മുഴുവൻ ഒരു കുടുംബമായിത്തീർന്നിരിക്കുന്ന ഇക്കാലത്ത് ഒരു സംസ്കാരമേ പരിഗണനീയമായിട്ടുള്ളു—അതായതു മാനവസംസ്കാരം. അതു വികസിച്ചുവരുന്നതു ശാസ്ത്രബോധത്തിലൂടെയാണ്. മനുഷ്യരുടെയിടയിൽ വർഗവിവേചനം അർത്ഥമില്ലാത്ത അന്ധാചാരമാണെന്നു ശാസ്ത്രാചാര്യൻ പഠിപ്പിച്ചപ്പോഴേ ലോകം ശ്രദ്ധിച്ചുതുടങ്ങിയുള്ളു. എല്ലാം ഒന്നാണെന്നു മതോപദേഷ്ടാവു നൂറ്റാണ്ടുകൾ ഉരുവിട്ടിട്ടും ഫലമുണ്ടായില്ല.

ഇനി മാസികാപത്രങ്ങളെസ്സംബന്ധിച്ചുകൂടി ഒരു വാക്ക്. രാഷ്ട്രീയപ്പാർട്ടികളും അവയുടെ ജിഹ്വകളായ പത്രമാസികകളും പരസ്പരസ്പർദ്ധികളായിരിക്കുന്ന ഒരു കാലമാണിത്. ഏതുതരം പത്രങ്ങളും മാസികകളുമാണ് ഗ്രന്ഥശാലകളിൽ വരുത്തേണ്ടതെന്നു പ്രവർത്തകർ സന്ദേഹിക്കുന്നു. ഇതിൽ സംശയിക്കാനില്ല. നിവൃത്തിയുള്ളിടത്തോളം എല്ലാ കക്ഷികളുടേയും പ്രസിദ്ധീകര

ണങ്ങൾ വരുത്തി വായിക്കണം. സത്യാവസ്ഥ കണ്ടുപിടിക്കാൻ കണക്കിലേറെ കഷ്ടപ്പെടേണ്ട ഒരു കാലഘട്ടത്തിലാണ് നാം ജീവിക്കുന്നത്. ലോകത്തുള്ള സകല ഗവണ്മെന്റുകളും നുണപറയാൻതന്നെ പ്രത്യേക ഡിപ്പാർട്ടുമെന്റ് ഉണ്ടാക്കിയിട്ടുണ്ട്. പ്രസിദ്ധീകരണവകുപ്പെന്നാണ് ഇതിനു പേര്. എല്ലാക്കാര്യങ്ങളും—സ്ഥിതിവിവരക്കണക്കുകൾപോലും—വെള്ളയടിച്ചു കാണിക്കാനുള്ള വേലയാണ് ഈ വകുപ്പിനകത്തു നടക്കുന്നത്. ആ സ്ഥിതിക്കു രാഷ്ട്രീയ പ്പാർട്ടികളുടെ കഥ പറയേണ്ടതുണ്ടോ? അതുകൊണ്ട് അനുവാചകർതന്നെ എല്ലാ പക്ഷവും മനസ്സിലാക്കി ശരിയും തെറ്റും കണ്ടുപിടിക്കാൻ സ്വയം ഒരു യത്നം നടത്തേണ്ടിയിരിക്കുന്നു. ഗ്രന്ഥശാലകളിലെ ചർച്ചാസമിതികൾ ഇക്കാര്യത്തിൽ പ്രത്യേകിച്ചും ഉപകരിക്കും. ഗ്രന്ഥങ്ങൾ വഴിയായും പത്രമാസികകൾ വഴിയായും കിട്ടുന്ന അറിവിനെ സ്വന്തം ബുദ്ധിയുപയോഗിച്ചു നിരൂപണം ചെയ്ത സ്വതന്ത്രമായ ഒരു നിഗമനത്തിലെത്തിച്ചേരാനുള്ള ഒരു പരിശീലനം ഗ്രന്ഥശാലാരംഗങ്ങളിൽ നിർവഹിക്കാവുന്നതാണ്.

'സ്വന്തമാം പ്രജ്ഞയില്ലാത്തോ-
നന്തമെന്യേ പഠിക്കിലും
ശാസ്ത്രാർത്ഥമറിയാ, കൈലു
കറിസ്വാദു കണക്കിനേ'

എന്ന മഹാഭാരതവാക്യം ഈ ഘട്ടത്തിൽ സ്മരണീയമത്രേ. ആയിരക്കണക്കിനു പുസ്തകങ്ങൾ വായിച്ചാലും അവയിലെ അറിവു സ്വന്തം ചിന്തയിൽ പാകപ്പെട്ടില്ലെങ്കിൽ അതു നിഷ്പ്രയോജനമാകും.

*(മാനസോല്ലാസം 1957)*

# 26. മതവികാരങ്ങളുടെ വ്രണപ്പെടൽ

മതവികാരങ്ങളെ വ്രണപ്പെടുത്തുന്നുവത്രെ. ഇങ്ങനെ ഒരു മുറവിളി ഇടയ്ക്കിടക്കു കേൾക്കാറുണ്ടല്ലോ. എന്തൊരു ഭ്രാന്തജല്പനമാണിതെന്നു ചിന്തകന്മാർ ചോദിച്ചേക്കാം. പക്ഷേ, ചിന്തകന്മാരുടെ ലോകമല്ലല്ലോ ഇത്. മുക്കാലും മുഢരായിട്ടുള്ള ജനസമൂഹത്തിന്റെ വികാരച്ചൂടിൽ പെട്ടെന്നു വെന്തു പൊന്തുന്ന പരിപ്പാണ് ഈ മുറവിളി. മതത്തിന്റെ പേരിൽ വികാരപരവശരാകുന്നവരെ എളുപ്പം ഇളക്കിവിടാൻ ഇത്രയും പറ്റിയ വിദ്യ വേറെയില്ല. കഷ്ടകാലത്തിനു നമ്മുടെ നാട്ടിൽ അത്തരക്കാർ ഒട്ടുവളരെ ഉണ്ടുതാനും. അവരെക്കൊണ്ടു മുതലെടുക്കാനുള്ള കുറുക്കുവഴിയാണിത്. ഈ കുളംകലക്കലിൽ പരവഞ്ചന മാത്രമല്ല, ആത്മവഞ്ചനയും പ്രത്യക്ഷപ്പെടുന്നുണ്ട്. മതത്തിന്റെ പേരിൽ ഈ 'ഹാലിളക്കം' സൃഷ്ടിക്കുന്നവർക്കു വാസ്തവത്തിൽ ഒരു മതവുമില്ല വികാരവുമില്ല. ഉണ്ടെങ്കിൽ അതു ദുഷ്ടമായ മതവും ദുഷ്ടമായ വികാരവുമായിരിക്കും. ശുദ്ധമായതു വ്രണപ്പെടുകയില്ലല്ലോ. മതപരമായ ദുർവികാരം മനസ്സിന്റെ ഒരു വ്രണംതന്നെയാണ്. അതു വീണ്ടും വ്രണപ്പെടാനുമില്ല. എന്നാൽ, പിന്നെ എന്തിനാണ് ഇക്കൂട്ടർ ഈ ചുളംവിളി നടത്തുന്നത്? അതു മുമ്പു പറഞ്ഞതുപോലെ അന്ധമായ ജനസമൂഹത്തെ പ്രക്ഷുബ്ധമാക്കി, മതത്തോടു ബന്ധമില്ലാത്ത മറ്റു ചില കാര്യങ്ങൾ നേടാൻ. ഉത്സവസ്ഥലത്തു ജനക്കൂട്ടത്തിനിടയിൽനിന്നുകൊണ്ട് ആന വിരണ്ടുവെന്നു വിളിച്ചുപറയുന്ന തസ്കരന്മാരില്ലേ? ഭയാക്രാന്തരായ ജനങ്ങൾ നാലുപാടും ഓടുമ്പോൾ പോക്കറ്റടി നടത്താനും ആഭരണങ്ങൾ അപഹരിക്കാനും നല്ല തക്കമാണ്. ഏതാണ്ട് ഇതിന്റെയൊരാത്മീയപതിപ്പാണ് 'മതം അപകടത്തിൽ', 'മതവികാരങ്ങളെ വ്രണപ്പെടുത്തുന്നു' എന്നും മറ്റുമുള്ള മുറവിളികൂട്ടലിലും പ്രതിഫലിക്കുന്നത്. തസ്കരവൃത്തിയേക്കാൾ നികൃഷ്ടവും ബഹുധാ ആപല്കരവുമാണ് ഈ ആത്മീയ വഞ്ചന. ആദ്യത്തേത് ഏതാനും വ്യക്തികൾക്കു ധനനഷ്ടമുണ്ടാക്കുന്നതേയുള്ളൂ. നീണ്ടുനിൽക്കുന്നുമില്ല അതിന്റെ ദോഷം. രണ്ടാമത്തേതു മാനസികമായ സാംക്രമികരോഗമായിത്തീർന്നു നാടാകെ ബാധിച്ചു ജനസമൂഹത്തെ പരിഭ്രാന്തിയിലേക്കു തള്ളിവിടുന്നു. തജ്ജന്യമായ ദോഷം ചിരകാലം പ്രവർത്തിക്കുകയും ചെയ്യും.

എച്ച്. ജി. വെൽസ് ഒരു ലോകചരിത്രമെഴുതി, അതു പുറത്തുവന്നപ്പോൾ മുസ്ലിംലോകത്തിന്റെ മതവികാരങ്ങൾ ഒന്നു വ്രണപ്പെട്ടുനോക്കി; ചില കോളിളക്കങ്ങളുമുണ്ടായി. ഒന്നും ഫലിക്കുന്നില്ലെന്നുകണ്ടപ്പോൾ എല്ലാം താനെ കെട്ടടങ്ങി. ആ വിശിഷ്ടഗ്രന്ഥം അഖിലലോകപ്രശസ്തിയോടെ ഇന്നും പ്രചരിക്കുന്നു, ഇതൊരു പഴയ കഥയാണ്. അടുത്തകാലത്ത് ബോംബെയിലെ വിദ്യാഭവൻ പ്രസിദ്ധീകരിച്ച ഒരു പരിഭാഷാഗ്രന്ഥം ഇന്ത്യയിൽ ഇസ്ലാമികമതവികാ

രങ്ങളെ കുറെനാളത്തേക്കു വ്രണപ്പെടുത്തിക്കൊണ്ടിരുന്നു. ആ പരിഭാഷയുടെ മൂലകൃതി പാക്കിസ്ഥാനിൽ സ്വാഗതം ചെയ്യപ്പെട്ടതാണെന്ന വസ്തുതപോലും ഇവിടത്തെ വ്രണിതവികാരന്മാർ വിസ്മരിച്ചുകളഞ്ഞു! ഈയിടെ കേരളത്തിലും കുറെപ്പേർക്ക് മതവികാരങ്ങൾ വ്രണപ്പെട്ടു. അവരിൽ എല്ലാ മതക്കാരുമുണ്ട്. പാഠ്യപുസ്തകങ്ങളെപ്പറ്റി കത്തോലിക്കാകോൺഗ്രസ് പ്രസിദ്ധീകരിച്ച ഒരു നിരൂപണഗ്രന്ഥത്തിലാണ് ഈ കണ്ടുപിടിത്തമുണ്ടായത്. അതിൽ നിരൂപകൻ സ്വമതത്തിന്റെ മാത്രമല്ല, ഹിന്ദുമതത്തിന്റെയും വക്താവായി വ്രണപരിശോധന നടത്തുന്നതിലാണു ബഹുരസം! ഇത്രയും വിചിത്രമായൊരു നക്രബാഷ്പബഹിർഗമനം മറ്റെങ്ങും കാണുമെന്നു തോന്നുന്നില്ല. ചിരിക്കാൻ വകയുള്ള ഒരു ഉദാഹരണം പറയാം. കേരളപാഠാവലി ആറാം പുസ്തകത്തിൽ കൃഷ്ണപ്പരുന്തിനെപ്പറ്റി രസാത്മകവും ശാസ്ത്രീയവുമായ രീതിയിൽ എഴുതപ്പെട്ട ഒന്നാന്തരമൊരു പാഠം ചേർത്തിട്ടുണ്ട്. പക്ഷിവർഗപഠനത്തിൽ വിദഗ്ദ്ധനെന്നു പേരുകേട്ട സഹൃദയനും നിരീക്ഷണപടുവുമായ ഒരു പ്രബന്ധകാരൻ ശാസ്ത്രബുദ്ധിയോടെ എഴുതിയ ഒരു ലേഖനമാണിത്. 'നമ്മുടെ കോഴിക്കുഞ്ഞുങ്ങളെ മോഷ്ടിക്കുവാൻ തരംനോക്കി നടക്കുന്ന ഈ കള്ളനെയാണ് വിഷ്ണുവിന്റെ വാഹനമായി കല്പിച്ചിട്ടുള്ളത്' എന്നൊരു വാക്യം അതിലുണ്ട്. വകതിരിവും രസികതയും ഉള്ളവരാരും അതിനു കുറ്റം പറകയില്ല. എന്നാൽ, നമ്മുടെ പാഠ്യപുസ്തകനിരൂപകൻ വിഷയം, സന്ദർഭം ഇത്യാദിയൊന്നും നോക്കാതെ കൂട്ടത്തിൽനിന്ന് ആ വാക്യം മാത്രം ഊരിയെടുത്തു പൊക്കിപ്പിടിച്ചുകൊണ്ട്, അതു ഗരുഡനെ ആരാധിക്കുന്ന ഹിന്ദുക്കളുടെ മതവികാരങ്ങളെ വ്രണപ്പെടുത്തുന്ന പ്രയോഗമാണെന്ന് ആക്ഷേപിച്ചിരിക്കുന്നു! പക്ഷേ, വികാരങ്ങൾ മുറിപ്പെട്ടതായിട്ടുപ്പോലും കേരളത്തിലെ ഒരു ഹിന്ദുവും പറഞ്ഞുകേട്ടില്ല. പരാതി മുഴുവൻ കത്തോലിക്കാപ്രതിനിധിയായ ക്രൈസ്തവനിരൂപകനാണ്. വികാരങ്ങൾ ഇത്ര പെട്ടെന്നു വ്രണപ്പെടത്തക്കവിധം ദുഷ്ടമോ സങ്കുചിതമോ അല്ല ഹിന്ദുക്കളുടെ മതമെന്ന് ഇപ്പോഴെങ്കിലും ഈ നിരൂപകൻ മനസ്സിലാക്കിയിട്ടുണ്ടാകും. ശ്രീകൃഷ്ണനെ വെണ്ണ കട്ടുതിന്നവനെന്നു വിശേഷിപ്പിച്ച് സ്തോത്രം ചൊല്ലി ശീലിച്ചിട്ടുള്ള സഹൃദയരാണ് ഹിന്ദുക്കൾ. കാര്യലാഭത്തിനായി മതവികാരം വിജൃംഭണം അഭിനയിക്കുന്ന മാരീചന്മാരെ അവരുടെയിടയിലും കണ്ടേക്കാം. എന്നാലും പൊതുവെ അവർ മതത്തിന്റെ പേരിൽ ചാടിത്തുള്ളി അട്ടഹസിക്കുന്നവരല്ല. പക്ഷിമൃഗാദിപരാമർശംകൊണ്ട് ഹിന്ദുക്കളുടെ മതവികാരങ്ങൾ ഇളകാൻ തുടങ്ങിയാൽ അതിന് അവസാനമുണ്ടാകുമോ? ആമ, എലി, മത്സ്യം, പാമ്പ് തുടങ്ങിയ എത്രയെത്ര ക്ഷുദ്രജന്തുക്കളാണ് അവരുടെ മതകഥകളുമായി ബന്ധപ്പെട്ടുകിടക്കുന്നത്! ഇവയുടെ ചേഷ്ടാവിശേഷങ്ങളെപ്പറ്റിയും തത്സംബന്ധമായ പൗരാണികസങ്കല്പങ്ങളെപ്പറ്റിയും ഒന്നും മിണ്ടിപ്പോകരുതെന്നു മണ്ടശ്ശിരോമണിപോലും പറയും? വൃക്ഷലതാദികളിലും പക്ഷിമൃഗാദികളിലും ദിവ്യത്വം കല്പിക്കുന്ന പ്രാകൃതമതവിശ്വാസങ്ങളുടെ അവശിഷ്ടങ്ങൾക്കു പൂർവകാലാനുസൃതമായ പ്രാബല്യംതന്നെ ഈ ഇരുപതാം നൂറ്റാണ്ടിലും കൊടുക്കണമെന്നോ? കാലത്തെപ്പിടിച്ച് പുറകോട്ടു തള്ളാനുള്ള മതിഭ്രമവും മനുഷ്യരെ ബാധിക്കാറുണ്ടല്ലോ. ആർക്കെങ്കിലും മതവിരോധം ഉളവാകണമെന്ന് മനസാ വാചാ കർമണാ ഉദ്ദേശിച്ചുകൊണ്ടല്ല ശാസ്ത്രകാരനായ ആ മാന്യൻ പ്രസ്തുത പാഠമെഴുതിയത്. പക്ഷേ. മതവികാരപാരവശ്യത്തെ മനഃപൂർവം പരചുഷണോപകരണമാക്കുന്നവർക്ക് സത്യമേതാണെന്ന് അന്വേഷിക്കേണ്ട ചുമതലയില്ലല്ലോ. ബോംബെയിൽനിന്നു വന്ന മലയാളം അറിഞ്ഞുകൂടാത്ത മഹായോഗ്യനായ ഒരു ഹൈന്ദവനേതാവ് ഈ ഗരുഡദുഷ്പ്രവാദം ഒരു പ്രസ്താവനയിൽ ഏറ്റുപാടുകയുണ്ടായി. അതാണ് ഏറ്റവും വലിയ അത്ഭുതം. കുലപതിയെന്ന സ്ഥാനപ്പേരിനാൽ ബഹുവിശ്രുതനായിരിക്കുന്ന ഈ ആചാര്യപാദന്മാരുടെ ഹിന്ദുമതം പക്ഷിമൃഗാദിപൂജയ്ക്ക് ഇത്ര വളരെ പ്രാധാന്യം കൊടുക്കുന്ന ഒന്നാണെങ്കിൽ അദ്ദേഹം ഇപ്പോൾ ഏറ്റെടുത്തിട്ടുള്ള ഭാരതസംസ്കാരഗോവർദ്ധനോദ്ധാരണം എങ്ങനെ പര്യവസാനിക്കുമെന്നു കണ്ടുതന്നെ അറിയണം. ഇതൊക്കെ കാണുമ്പോൾ മതമേ, നിന്റെ പേര് ചാപല്യമെന്നോ കാപട്യമെന്നോ എന്നു ചോദിപ്പാൻ തോന്നിപ്പോകുന്നു.



സോക്രട്ടീസും ക്രിസ്തുദേവനും മഹാത്മാഗാന്ധിയും ജീർണ്ണിച്ച മതവികാരങ്ങളെപ്പിടിച്ചു കുലുക്കിയവരാണ്. അതുകൊണ്ട് ഗുണമല്ലേ ഉണ്ടായിട്ടുള്ളൂ? എന്നിട്ടും ഈ മഹാത്മാക്കളെ മോഹാന്ധതാദുർദേവതയ്ക്കു ബലികൊടുക്കാൻ ചില പിശാചായമാനന്മാരുണ്ടായി. അവരുടെ ചേരിയിൽ ചേരേണ്ടവർ ഇന്നും നമ്മുടെ നാട്ടിലുണ്ട്. മതപരമായ പ്രക്ഷോഭണം ഇക്കൂട്ടരുടെ മൂഢവിശ്വാസഭ്രാന്ത് ഇളക്കുവാനേ ഉപകരിക്കൂ. അതുകൊണ്ട് നാടു നന്നാകയില്ല. പേപ്പട്ടിവിഷം വ്യാപിച്ചാൽ കുത്തിവെയ്പുകൊണ്ടു പരിഹാരം നേടാം. മതഭ്രാന്തിളകിയാൽ ഒരു രക്ഷയുമില്ല. അനുഭവിച്ചുതന്നെ തീരണം. ഒന്നോർത്താൽ മതവികാരങ്ങൾ വ്രണപ്പെടുന്നത് നല്ലതല്ലേ? ദുഷ്ടരക്തമുള്ളിടത്തല്ലേ വ്രണമുണ്ടാകുന്നത്? അതു കുറെ പൊട്ടിയൊലിച്ചു ദുർഗ്ഗന്ധവാഹിയായ ചോരയും ചലവും പുറത്തുപോയാലേ മതമണ്ഡലംപോലും ശാന്തശുദ്ധരക്തമാകുകയുള്ളൂ.

*(യുക്തിവിചാരം 1960)*

# 27. ഗ്രന്ഥാരാധനം

താനൊരു ഗ്രന്ഥാരാധകനല്ലെന്ന് പണ്ഡിറ്റ് നെഹ്റു ഈയിടെ പറയുകയുണ്ടായി. ഏതോ പ്രാചീനസംസ്കൃതഗ്രന്ഥത്തിന്റെ കൈയെഴുത്തുപ്രതി ആരാധ്യവസ്തുവെന്ന നിലയിൽ സമർപ്പിക്കാൻ ചെന്ന ഒരാളെ കളിയാക്കിക്കൊണ്ടാണ് അദ്ദേഹം ഇങ്ങനെ പറഞ്ഞത്. വായിക്കാനുള്ളതാണ് പുസ്തകം, പൂജിക്കാനുള്ളതല്ല എന്ന ധ്വനി ആ വാക്യത്തിലുണ്ട്. പ്രാചീനഗ്രന്ഥങ്ങളോടുള്ള ഭാരതീയരുടെ മുഗ്ദ്ധമനോഭാവത്തിന്റെ തലയ്ക്കുകൊടുത്ത ഒരടിയായിരുന്നു അത്. വേദാദിഗ്രന്ഥങ്ങൾക്കു ദിവ്യത്വം കല്പിച്ച് അവയെ സർവപ്രമാണമാക്കിവെച്ചു പൂജിക്കുന്ന സ്വഭാവം ഇന്ത്യയിൽ പണ്ടേ വേരുറച്ചിട്ടുള്ളതാണ്. അവയിൽ പ്രതിപാദിച്ചിരിക്കുന്ന കാര്യങ്ങൾ ശരിക്കു മനസ്സിലാക്കുകയോ പരിശോധിക്കുകയോ ചെയ്യുന്ന പതിവു പഴയകാലത്തുണ്ടായിരുന്നില്ല. പൊതുജനങ്ങൾക്ക് അതിനുള്ള അധികാരവും കഴിവുമില്ലായിരുന്നു. പുരോഹിതന്മാർക്കായിരുന്നുവല്ലോ ഗ്രന്ഥങ്ങളുടെ കുത്തക. അവയിലെ ഉള്ളടക്കം മറ്റുള്ളവരെ ധരിപ്പിക്കാതെ നിധികാക്കുന്ന ഭൂതങ്ങളെപ്പോലെ അവർ സംരക്ഷിച്ചുപോന്നു. തങ്ങളുടെമാത്രം സ്വത്തായ വിദ്യകൊണ്ടു പുരോഹിതന്മാർ ജനസാമാന്യത്തെ ചൂഷണംചെയ്തുതുടങ്ങിയത് ഈ വഴിക്കാണ്. ഗ്രന്ഥാരാധനം നടപ്പാക്കിയതും ഇവരാകുന്നു. ജനങ്ങളുടെ ജ്ഞാനതൃഷ്ണ ശമിക്കാൻ അധ്യയനത്തിനുപകരം ആരാധനം മതിയെന്നാണ് ഇവർ നിശ്ചയിച്ചത്. ഇതുകൊണ്ടു ഗുണം കിട്ടുമെന്ന് അജ്ഞരായ ജനങ്ങളും വിശ്വസിച്ചു. ബ്രാഹ്മണപൗരോഹിത്യം പ്രചരിപ്പിച്ച ഈ വക അന്ധവിശ്വാസങ്ങളുടെയും മിഥ്യാചാരങ്ങളുടെയും അവശിഷ്ടങ്ങൾ ഇന്ത്യയിൽ ഇന്നും നാം കാണുന്നുണ്ട്. ദേവീമാഹാത്മ്യം കൈവശം വെച്ചിരുന്നാൽ ഭൂതപ്രേതബാധകൾ ഉണ്ടാവുകയില്ലെന്നു വിശ്വസിക്കുന്നവർ ഇപ്പോഴുമുണ്ടല്ലോ നമ്മുടെ നാട്ടിൽ. നവരാത്രിക്കുമാത്രം ഗ്രന്ഥക്കെട്ടു പുറത്തെടുത്തു പൊടിതട്ടിക്കളഞ്ഞു പൂജയ്ക്കുവയ്ക്കുന്ന സമ്പ്രദായം ഇന്നും തുടർന്നുവരുന്നു. അർത്ഥം മനസ്സിലായില്ലെങ്കിലും കർക്കടകമാസത്തിൽ അധ്യാത്മരാമായണം വായിച്ചു തീർക്കുന്നതു പുണ്യമാണെന്നത്രേ കേരളീയവിശ്വാസം. ഭഗവദ്ഗീത, ഭാഗവതം, നാരായണീയം തുടങ്ങിയ ഗ്രന്ഥങ്ങളുടെ പാരായണവും മതപരമായ ഒരു ചടങ്ങായിത്തീർന്നിട്ടുണ്ട്.

ഭാരതീയരുടെ ഗ്രന്ഥസംബന്ധിയായ ഈ ദാസഭാവം പല വിധത്തിലുള്ള ദോഷങ്ങൾ ഉളവാക്കിയിട്ടുണ്ടെന്നു പറയേണ്ടിയിരിക്കുന്നു. മാനസികമായ അടിമത്തമാണ് ഏറ്റവും വലിയ ദോഷം. മതഗ്രന്ഥങ്ങളെ സംബന്ധിച്ച് ഇതു പ്രത്യേകിച്ചു പ്രകടമായിരിക്കുന്നു. വേദവിരുദ്ധമായതെന്തും തെറ്റ് എന്നൊരു വിശ്വാസം ഭാരതത്തിൽ പണ്ടേ ഉള്ളതാണല്ലോ. ന്യായവാദകോവിദനായ ശങ്കരാചാര്യർപോലും ഈ വിശ്വാസത്തിന് അധീനനായിരുന്നു. ഒരു സിദ്ധാന്തം



തെറ്റോ ശരിയോ എന്ന് അദ്ദേഹം സ്ഥാപിക്കുന്നത് അതിൽ ശ്രുതിവിരോധമുണ്ടോ എന്നു നോക്കിയിട്ടാണ്. രണ്ടായിരത്തിൽപ്പരം വർഷങ്ങൾക്കുമുമ്പുണ്ടായ ഒരു ഗ്രന്ഥത്തിൽ പറഞ്ഞതിനോടു പൊരുത്തപ്പെടുന്നില്ല എന്ന ഏക കാരണത്താൽ ഒരാശയം തെറ്റാണെന്നു വാദിക്കുന്നതു സാമാന്യബുദ്ധിക്കുപോലും ചേർന്നതാണോ? അതെന്തൊരു യുക്തിവാദമാണ്? ശാങ്കരവാദങ്ങളിൽ ഈ നിലപാടു ധാരാളം കാണാം. ഒരു ഗ്രന്ഥത്തിൽ കാണുന്നതൊക്കെ ശരി, അതിലില്ലാത്തതും അതിനെതിരായതുമൊക്കെ തെറ്റ് എന്നു വിശ്വസിക്കുക മാനസികമായ അടിമത്തത്തിന്റെ ഒന്നാമത്തെ ലക്ഷണമാകുന്നു. ഇത്തരം ഗ്രന്ഥാരാധനം സ്വതന്ത്രചിന്തയ്ക്കും വിജ്ഞാനവികാസത്തിനും വിഘാതമാകും. അതു ഗവേഷണബുദ്ധിയെ അടിച്ചമർത്തും; ഗ്രന്ഥവിവേചനത്തിന് നമ്മെ അശക്തരാക്കും. മധ്യകാല യൂറോപ്പിലെ പ്രസിദ്ധ ചിന്തകനായിരുന്ന റോജർ ബേക്കൺ അരിസ്റ്റോട്ടലിന്റെ ഗ്രന്ഥങ്ങൾ ചുട്ടുകളയണമെന്ന് ഉദ്ഘോഷിക്കയുണ്ടായി. അന്നത്തെ ജനങ്ങൾ ആ ഗ്രന്ഥങ്ങളുടെ ദാസന്മാരെന്ന നിലയിൽ അവയെ സർവപ്രമാണമാക്കി ആരാധിക്കുന്നതു കണ്ടിട്ടാണ് ബേക്കൺ അങ്ങനെ പ്രതിഷേധിച്ചത്. ഇന്നത്തെ പ്രശ്നങ്ങൾക്കു ഗീതാതത്ത്വങ്ങൾകൊണ്ടു പരിഹാരം കാണാമെന്നു വാദിക്കുന്ന സ്തംഭിതമതികളുടെ നിലയും ഏതാണ്ട് ഇതുതന്നെയാണ്. അവരുടെ ബുദ്ധിസ്തംഭനത്തിനു കാരണം ഗ്രന്ഥാരാധനമാണ്.

ഇന്നത്തെ അറിവു നാളത്തെ അറിവുകേടായിത്തോന്നത്തക്കവിധം നമ്മുടെ വിജ്ഞാനമണ്ഡലം വികസിച്ചുകൊണ്ടിരിക്കയാണ്. കാലം ചെല്ലുന്തോറും ആശയപരമായി ഏതു ഗ്രന്ഥവും തിരുത്തിയെഴുതപ്പെടേണ്ടിവന്നേക്കാം. അങ്ങനെയല്ലാത്ത നിത്യസത്യമായ ഒരു ഗ്രന്ഥവും ലോകത്തിലുണ്ടായിട്ടില്ല. 'പുരാണമിത്യേവ ന സാധു സർവം' എന്ന കാളിദാസവചനം നോക്കൂ. പഴക്കം ചെന്നകൃതികളെല്ലാം കൊള്ളാവുന്നയാകണമെന്നില്ലല്ലോ. മാത്രമല്ല, പഴക്കംകൊണ്ടു തന്നെ ഒരു ഗ്രന്ഥം ഇന്നു പ്രയോജനാപേക്ഷയാ പിൻതള്ളപ്പെടേണ്ടിവരും. വേദംതന്നെ ഉദാഹരണമായിട്ടെടുക്കാം. വൈദികകാലത്തെ ആര്യന്മാർ സാമൂഹ്യതയിലും സംസ്കാരത്തിലും ആദ്ധ്യാത്മികജീവിതത്തിൽപ്പോലും നമ്മെക്കാൾ എത്രയോ താണനിലയിലായിരുന്നു. താരതമ്യേന എത്ര സങ്കുചിതമായിരുന്നു അന്നത്തെ അവരുടെ അറിവ്. ആ പ്രാകൃതജീവിതത്തിൽനിന്ന് ഇന്നു നാം എത്ര മുന്നോട്ടു പോന്നിരിക്കുന്നു. ആയിരമായിരം കൊല്ലത്തെ സാംസ്കാരികവും വൈജ്ഞാനികവുമായ പാരമ്പര്യം അവരെക്കാൾ കൂടുതൽ ഇന്നു നമുക്കുണ്ട്. അന്നത്തെ ആര്യന്മാർ പാടിക്കൂട്ടിയ പാട്ടുകളുടെ ഒരു സമാഹരണമാണല്ലോ വേദം. ആ നിലയ്ക്ക് ഇന്നെന്തിന് ഈ ഗാനങ്ങൾക്ക് ഇത്ര ദിവ്യത്വം കൽപിക്കുന്നു? അതുകൊണ്ടെന്തു പ്രയോജനം? ഏതു ഗ്രന്ഥവും നമ്മുടെ വിജ്ഞാനത്തിന്റെയും അനുഭവത്തിന്റെയും വെളിച്ചത്തിൽ പരിശോധിച്ചു തള്ളേണ്ടതു തള്ളാനും കൊള്ളേണ്ടതു കൊള്ളാനും തയ്യാറാകണം. ഗീതപോലും ഉപദേശിക്കുന്നത് അതാണ്. കൃഷ്ണൻ അർജ്ജുനനു സകലതും ഉപദേശിച്ചതിനുശേഷം

'വിമൃശ്യൈതദശേഷേണ
യഥേച്ഛസി തഥാ കുരു'

എല്ലാം വിമർശിച്ചു നിനക്ക് അഭിമതമായതുചെയ്യുക—എന്നു പറയുന്നുണ്ട്. ഗീതോപദേശം മനസ്സിനൊരു ചങ്ങലയാകരുത്. അതിലും നിരൂപണബുദ്ധി വേണം എന്നു ചുരുക്കം. ഗ്രന്ഥാരാധനം ഉപേക്ഷിച്ചു സ്വതന്ത്രചിന്താശീലം പാലിക്കാനുള്ള ഒരാഹ്വാനംകൂടിയാണത്.

*(മാനസോല്ലാസം 1961)*

# 28. ബോധവും ശീലവും—ശുചിത്വത്തിൽ

ബോധം, ആചരണം എന്ന രണ്ടു സുപ്രധാന ഘടകങ്ങളുണ്ട് വിദ്യാഭ്യാസത്തിൽ. ഒരു വിഷയത്തെപ്പറ്റി ബോധം തെളിയുകയാണ് ഒന്നാമതു വേണ്ടത്. രണ്ടാമത്തേതാണ് ആചരണം. ബോധത്തിനനുസരിച്ച് ആചരണമില്ലെങ്കിൽ ആ ബോധംകൊണ്ടെന്തു പ്രയോജനം? അപ്പോൾ അത് ഒരജഗളസ്തനമാകുകയേ ഉള്ളു. ആചരണം നിത്യേന തുടരുമ്പോഴാണ് അതു ശീലമായിത്തീരുന്നത്. ഇങ്ങനെ നോക്കുമ്പോൾ ബോധോദയത്തെക്കാൾ പ്രധാനവും പ്രയാസമേറിയതുമാണ് ശീലമെന്ന് മനസ്സിലാകും. ബോധമുണ്ടായിട്ടും അതനുസരിച്ചു ജീവിക്കാത്തവരും അതു ശീലമാക്കാത്തവരുമല്ലേ നമ്മളിലധികം പേരും? ഈ വസ്തുത പകൽപോലെ തെളിഞ്ഞുകാണുന്നത് ശുചിത്വവിഷയത്തിലാണ്.

ശുചിത്വം ദുർഗ്രഹമായ ഒരു വിഷയമല്ല. അതിനെപ്പറ്റി സാമാന്യബോധമെങ്കിലുമുള്ളവരാണ് മിക്കപേരും. എന്നാൽ, അത് ആചരണത്തിൽ കൊണ്ടുവന്ന് ശീലമാക്കിത്തീർത്തിട്ടുള്ളവർ എത്ര പേരുണ്ട്? അശുചിയായി ജീവിച്ചു ശീലിച്ചവന് ബോധമുണ്ടായാലും പ്രയോജനമില്ല. ശീലിച്ചതേ പാലിക്കയുള്ളു എന്നുണ്ടല്ലോ. ബോധപ്രകാശത്തിൽ അതിനു മാറ്റം വരുത്താൻ മനഃപൂർവമായ യത്നംതന്നെ വേണ്ടിവരും. ശുചിത്വം ബാഹ്യമായിട്ടും ആഭ്യന്തരമായിട്ടും പാലിക്കേണ്ടതുണ്ട്. ഇതിൽ ബാഹ്യശുദ്ധി മാത്രമേ ഇവിടെ പരിഗണിക്കുന്നുള്ളു. ശരീരം, ഗൃഹം, പരിസരം, ഗ്രാമം, നഗരം ഇത്യാദിയിലെ ശുചിത്വം ഇതിലുൾപ്പെടുന്നു. സദ്വൃത്തിമൂലകമായ മനശ്ശുദ്ധിയാണ് രണ്ടാമത്തേത്. ഇതു താരതമ്യേന പ്രയാസമേറിയതാണെന്നുള്ളതിന് സംശയമില്ല. പുറമേ ശുചിയും അകമേ അശുചിയുമായി ജീവിക്കുന്നവർക്ക് യാതൊരു ക്ഷാമവുമില്ലല്ലോ നമ്മുടെ നാട്ടിൽ. എന്നാൽ, പ്രയാസമില്ലാത്തതുപോലും ഒരു ശീലമാക്കിത്തീർക്കുന്നതിൽ നമ്മിലെത്രപേർ ശ്രദ്ധിക്കാറുണ്ട്?

വലിയ പഠിപ്പും പാസ്സുമുള്ള ഒരു മാന്യൻ ഒരിക്കൽ ഇതെഴുതുന്ന ആളുടെ വസതിയിൽ വന്നു. അദ്ദേഹം ഓമനിച്ചു വളർത്തുന്ന ഒരു കുട്ടിയും കൂടെയുണ്ടായിരുന്നു. ജലദോഷം പിടിച്ചു ചെളികെട്ടിയ മുഖമായിരുന്നു കുട്ടിയുടേത്. വർത്തമാനം പറഞ്ഞിരിക്കുന്നതിനിടയിൽ അച്ഛൻ മകന്റെ മൂക്കുപിഴിഞ്ഞെടുത്തതുമുഴുവൻ ഒരു ശങ്കയും കൂടാതെ മുമ്പിൽക്കണ്ട മേശവിരിപ്പിന്റെ ഒരറ്റത്തു പ്രതിഷ്ഠിച്ചു. ഇത് എത്രയോ കൊല്ലംമുമ്പു നടന്നതാണെങ്കിലും അന്നു മനസ്സിൽ തറച്ചുകയറിയ അറപ്പ് ഇന്നും വിട്ടുപോയിട്ടില്ല. ശുചിത്വബോധമില്ലാത്തതുകൊണ്ടാണോ ആ മനുഷ്യൻ ഈ വൃത്തികേടു കാണിച്ചത്? അല്ല. അയാൾ ശീലിച്ചതു പാലിച്ചുവെന്നേയുള്ളു. ഇനി മറ്റൊരു സംഭവം പറയാം; തിരുവനന്തപുരത്ത് കലാശാലാവിദ്യാർത്ഥികളുടെ സമ്മേളനത്തിൽ ഒരു

പാശ്ചാത്യപണ്ഡിതൻ പ്രസംഗിച്ചുകൊണ്ടു നില്ക്കയായിരുന്നു. സാമൂഹ്യമായ ശുചിത്വം എന്നതായിരുന്നു പ്രസംഗവിഷയം. ഇന്ത്യക്കാർക്കു പരിസരങ്ങൾ മലിനമാക്കാൻ ഒരു മടിയുമില്ലെന്നും സാമൂഹ്യശുചിത്വത്തിൽ അവർ പാശ്ചാത്യരെ കണ്ടു പഠിക്കേണ്ടതാണെന്നും അദ്ദേഹം പറഞ്ഞു. തദവസരത്തിൽത്തന്നെ ശ്രോതാക്കളിലൊരുവൻ മൂക്കുപിഴിഞ്ഞ് ചുവരിൽ തുത്തുകൊണ്ടിരുന്നതു കണ്ടുപിടിച്ച് താൻ പറഞ്ഞതിനൊരു ദൃഷ്ടാന്തമായി അദ്ദേഹം ചൂണ്ടിക്കാണിച്ചു. അത് സദസ്സിൽ കൂട്ടച്ചിരിയുണ്ടാക്കിയെന്നു പറയേണ്ടതില്ലല്ലോ.

അക്ഷരംപ്രതി പരമാർത്ഥമല്ലേ ആ പണ്ഡിതൻ പറഞ്ഞത്? നമ്മൾ പാശ്ചാത്യരെക്കാൾ എത്രയെത്ര പിന്നിലാണ് ഇക്കാര്യത്തിൽ! സ്വന്തം ദേഹത്തിൽനിന്ന് അഴുക്കു നീക്കണമെന്നുള്ളതല്ലാതെ അത് എവിടെ വീഴ്ത്തണമെന്ന കാര്യം നാം ചിന്തിക്കുന്നതേയില്ല. കാണുന്നിടമെല്ലാം തുപ്പിനിറച്ചും തരംകിട്ടുന്നിടത്തെല്ലാം മലമൂത്രവിസർജനം ചെയ്തുമാണ് നമ്മുടെ പോക്കെന്ന് ആൾത്തിരക്കുള്ള സ്ഥലങ്ങൾ നോക്കിയാലറിയാം. അതും പോരെങ്കിൽ നഗരങ്ങളിൽ മുനിസിപ്പാലിറ്റി സ്ഥാപിച്ചിട്ടുള്ള മൂത്രപ്പുരകൾ നോക്കിയാൽ മതി. ശുചിത്വത്തിൽ നാം ഇന്നും വെറും കാടന്മാരാണെന്ന് അവ വിളിച്ചുപറയുന്നുണ്ട്. പരിഷ്കൃതരീതിയിലുള്ള 'യൂറിനൽ' ഉണ്ടായിട്ടും അതിനുള്ളിൽ മൂത്രമൊഴിക്കാതെ ചുറ്റുമുള്ള ചുവരുകൾ വൃത്തികേടാക്കുന്ന ശ്വാനവാസന ബിരുദധാരികളുടെയിടയിൽപ്പോലും കാണുന്ന സ്ഥിതിക്ക് അറിവില്ലാത്തവരെ കുറ്റപ്പെടുത്തുന്നതെന്തിന്? ടാറിട്ടു മിനുസപ്പെടുത്തി വൃത്തിയാക്കിയിട്ടുള്ള റോഡിന്റെ നടുക്ക് മുറുക്കിത്തുപ്പി രക്തക്കളം സൃഷ്ടിക്കുക സർവസാധാരണമായിത്തീർന്നിരിക്കയാണ്. വിരലിൽ തുപ്പൽ പുരട്ടി കടലാസ്സു മറിക്കയും കറൻസിനോട്ടെണ്ണുകയും ചെയ്യാത്തവർ ഇപ്പോളുണ്ടെന്നു തോന്നുന്നില്ല. അതൊരു പരിഷ്കാരലക്ഷണമായിട്ടുപോലും തീർന്നിട്ടുണ്ട്. ഗ്രന്ഥശാലകളിലെ പുസ്തകങ്ങൾ ഒരുവട്ടം സഞ്ചരിച്ചുകഴിയുമ്പോഴേക്കും വിരൽത്തുമ്പുവഴിക്കുള്ള ഇത്തരം ബഹുജനജിഹ്വാസമ്പർക്കംമൂലം ലക്ഷോപലക്ഷം രോഗാണുക്കൾ അവയിൽ പറ്റിക്കൂടിക്കാണും. ദേഹശുദ്ധിയിൽ നമ്മൾ സായ്പിനേക്കാൾ മെച്ചപ്പെട്ടവരാണെന്നു ചിലർ വാദിക്കാറുണ്ട്. പക്ഷേ, പരിസരശുദ്ധിയില്ലെങ്കിൽ ദേഹശുദ്ധികൊണ്ടെന്തു ഫലം? വീട്ടിനുള്ളിലെ എല്ലാ അഴുക്കുകളും വാരിക്കൂട്ടി പബ്ലിക് റോഡിലേക്കെറിയുന്ന ദുശ്ശീലം നഗരങ്ങളിലെവിടെയും കാണുന്നുണ്ട്. മുനിസിപ്പൽ ലോറി വന്നു നീക്കംചെയ്യുന്നതുവരെ അവ തങ്ങളുടെയും അയൽവാസികളുടെയും ആരോഗ്യത്തെ ഹനിച്ചുകൊണ്ടിരിക്കയാണെന്ന വസ്തുതയെ ഈ പാപം ചെയ്യുന്നവർ ഓർമിക്കുന്നില്ല. എന്തുകൊണ്ടാണ് അഭ്യസ്തവിദ്യരുടെയിടയിൽപ്പോലും ഇതൊക്കെ സംഭവിക്കുന്നതെന്നു പര്യാലോചിക്കുമ്പോൾ മനസ്സിലാകും ബോധത്തെക്കാൾ ശീലത്തിനുള്ള പ്രാധാന്യം.

ബാഹ്യവും ആഭ്യന്തരവുമായ ശൗചം ഉത്തമജീവിതത്തിന് അത്യാവശ്യമാണെന്ന് നവീന ഗ്രന്ഥങ്ങൾ മാത്രമല്ല പ്രാചീനഗ്രന്ഥങ്ങളും ഉദ്ഘോഷിച്ചിട്ടുണ്ട്. ഭഗവദ്ഗീതയിൽ ജ്ഞാനത്തിന്റെ ഘടകങ്ങൾ പ്രതിപാദിക്കുന്നിടത്ത് 'ആചാര്യോപാസനം ശൗചം മൗനമാത്മവിനിഗ്രഹഃ' എന്ന് ശൗചത്തെയും ഉൾപ്പെടുത്തിയിരിക്കുന്നു. ശാകുന്തളത്തിൽ ശാരദ്വതമുനി നഗരവാസികളെ നോക്കിയത് ശുചി അശുചിയെ വെറുപ്പോടുകൂടി നോക്കുന്നതുപോലെയായിരുന്നുവത്രേ. അതായത്, അശുചികൾ ദൂരതഃത്യാജ്യരാണ്. അവരെ അടുപ്പിക്കാൻ കൊള്ളുകില്ലെന്നു ചുരുക്കം. ആരോഗ്യപരിപാലനത്തിനുള്ള ശൗചവിധികളെപ്പറ്റി അഷ്ടാംഗഹൃദയത്തിൽ സവിസ്തരം നിരൂപിക്കുന്നുണ്ട്. പക്ഷേ, ഈ പ്രാചീനഗ്രന്ഥങ്ങളെല്ലാം, മറ്റു പലതിലുമെന്നപോലെ ശൗചവിധിയിലും പ്രധാനമായി വ്യക്തിജീവിതത്തെ ലക്ഷീകരിക്കുന്നവയാകുന്നു. ഇന്നത്തെ സാമൂഹ്യജീവിതത്തിന് അവയിലെ അനുശാസനങ്ങൾകൊണ്ടു മാത്രം തൃപ്തിപ്പെടാവുന്നതല്ല. വ്യക്തി നന്നായാൽ സമൂഹം നന്നാകുമെന്ന് സാമാന്യധാരണ ഒരളവുവരെ മാത്രമേ ശരിയാകൂ. വ്യക്തിജീവിതത്തിന് ആവശ്യമില്ലാത്ത പലതും സാമൂഹ്യജീവിതത്തിനു വേണ്ടിവരും. ജനപ്പെരുപ്പവും വ്യവസായവൽകരണവുംമൂലം അദൃഷ്ടപൂർവമായ ഒരു സാമൂഹ്യജീവിതമാണ് ഇന്നു നഗരങ്ങളിൽ വളർന്നുവരുന്നത്. ആ നിലയിൽ ആരോഗ്യപരിപാലനത്തിനു മുമ്പില്ലാതിരുന്ന പല നിയമങ്ങളെയും നിയന്ത്രണങ്ങളെയും നാം സ്വീകരിക്കേണ്ടിവരും. പൊതുജനാരോഗ്യം നിലനിന്നെങ്കിലേ വ്യക്തികളുടെ ആരോഗ്യം സുരക്ഷിതമാകൂ എന്ന ബോധം തെളിയണം. തെളിഞ്ഞാൽ മാത്രം പോരാ, അതനുസരിച്ച് ശുചിയായി പെരുമാറാനുള്ള ശീലം വളർത്തിക്കൊണ്ടുവരുകയും വേണം. ശീലമാണു പ്രധാനം, ബോധമല്ല. 'സർവേഷാമപി സർവകാരണമിദം ശീലം പരം ഭൂഷണം' എന്ന ഭർതൃഹരിവാക്യം സദാപി സ്മർത്തവ്യമാകുന്നു.

*(മാനസോല്ലാസം 1961)*

# 29. ദേശീയോദ്ഗ്രഥനം

'നാഷണൽ ഇന്റഗ്രേഷൻ' എന്ന ഇംഗ്ലീഷുവാക്കിനു മലയാളത്തിൽ നടപ്പായിട്ടുള്ള പരിഭാഷയാണല്ലോ ദേശീയോദ്ഗ്രഥനം. അനുരഞ്ജനമാണ് ഉദ്ഗ്രഥനത്തെക്കാളധികം യുക്തമെന്നു ചില പരിഭാഷാപടുക്കൾ പറയുന്നുണ്ട്. ഏതായാലും വിവക്ഷിതം വെളിപ്പെട്ടാൽ മതിയല്ലോ. ദേശീയൈക്യത്തിനുവേണ്ടിയുള്ള ഒരാഹ്വാനമാണ് ഇതിൽ അടങ്ങിയിരിക്കുന്നത്. ഇന്ന് എമ്പാടും ഇതു മുഴങ്ങിക്കേൾക്കുന്നുണ്ട്. ഗവൺമെന്റും നേതാക്കന്മാരും ഇതിനുവേണ്ടി മുറവിളികൂട്ടുന്നു. സാഹിത്യകാരന്മാരുടെ സെമിനാറുകൾ പൊടിപൂരമായി നടക്കുന്നു. നിരവധി പ്രബന്ധങ്ങളും പ്രസംഗങ്ങളും പുറത്തുവരുന്നു. ഈവക സംരംഭങ്ങൾകൊണ്ടുതന്നെ അനുമാനിക്കാം, ഐക്യത്തിന്റെ നിഴലാട്ടം പോലും നമ്മുടെ നാട്ടിലില്ലെന്ന്. വിഭാഗീയചിന്തകളും ശിഥിലീകരണപ്രവണതകളും പത്തിവിടർത്തി ആട്ടം തുടങ്ങിയിരിക്കയാണ്. വെള്ളക്കാരൻ ഭരിച്ചിരുന്നപ്പോൾ ഈ സർപ്പങ്ങൾ ഒട്ടൊക്കെ മാളങ്ങളിൽ ഒതുങ്ങിക്കിടക്കുകയായിരുന്നു. സ്വാതന്ത്ര്യത്തിന്റെ ചൂടേറ്റപ്പോൾ എല്ലാം പുറത്തുചാടി. പ്രധാനമന്ത്രിയുടെ മാന്ത്രികദണ്ഡിനുപോലും ഇവയെ അടക്കിനിർത്താൻ കഴിയുന്നില്ല. അദ്ദേഹത്തിന്റെ കാലം കഴിഞ്ഞാൽ ഇവിടെ എന്തു സംഭവിക്കുമെന്നു കണ്ടുതന്നെ അറിയണം.

വിവിധജാതിമതസ്ഥരുടേയും വ്യത്യസ്തസംസ്ഥാനങ്ങളുടേയും വിഭിന്നഭാഷകളുടേയും ഒരു കാഴ്ചബംഗ്ലാവാണ് ഇന്ത്യ. ഈ വൈവിധ്യങ്ങളെ അപ്രധാനീകരിച്ചുകൊണ്ടു ഭാരതീയർക്കു പൊതുവെ ഭാരതീയപൗരനെന്ന നിലയിൽ രാഷ്ട്രീയമായ അനുരഞ്ജനമുണ്ടാകണം. മറ്റൊരുവിധത്തിൽ പറഞ്ഞാൽ ഇന്ത്യ നമ്മുടെ മാതൃഭൂമിയാണെന്ന ഭാവനയും. തദധിഷ്ഠിതമായ അഭിമാനവും ഐക്യവും ദൃഢീകൃതമാകണം. ഇതാണ് നേതാക്കന്മാർ ചൂണ്ടിക്കാണിക്കുന്ന ലക്ഷ്യം. ഈ ലക്ഷ്യത്തിലെത്താനുള്ള ശ്രമത്തിൽ നാം അല്പമെങ്കിലും മുന്നോട്ടു പോയിട്ടുണ്ടോ? ഇതിനും ഒന്നാമതായി വേണ്ടത് മാനസികപരിവർത്തനമാണല്ലോ. അത് എത്രത്തോളം സാധ്യമായിട്ടുണ്ട്? ഇന്ത്യഎന്നെങ്കിലും ഒരു രാഷ്ട്രമായിരുന്നിട്ടുണ്ടോ? ഇത്തരം ചോദ്യങ്ങൾ ഈയവസരത്തിൽ പ്രസക്തമാണ്. ഈ രാജ്യം ഒരുപഭൂഖണ്ഡം മാത്രമാണെന്നും ഇത് ഒരിക്കലും ഒരു രാഷ്ട്രപദവിയിലെത്തിയിട്ടില്ലെന്നും ജിന്നാസാഹേബ് വാദിക്കാറുണ്ടായിരുന്നു. പ്രസ്തുതവാദത്തിൽ അസുഖകരമായ കുറെ സത്യം ഒളിഞ്ഞുകിടപ്പുണ്ട്. അതു നേരെ നോക്കിക്കാണാനും തുറന്നുപറയാനും ആരും ഇഷ്ടപ്പെടുന്നില്ല. 'ന ബ്രൂയാത് സത്യമപ്രിയം' എന്നുണ്ടല്ലോ. പ്രസംഗത്തിലും എഴുത്തിലുമല്ലാതെ ഇന്നു ഇന്ത്യക്കാർ എന്നൊരുകൂട്ടരുണ്ടോ എന്നു സംശയമാണ്. ബംഗാളി, മറാട്ടി. മലയാളി ഇത്യാദി ദേശനാമങ്ങളിലും ഹിന്ദു, മുസ്ലിം,



ക്രിസ്ത്യാനി തുടങ്ങിയ മതനാമങ്ങളിലും മറ്റും വേർതിരിഞ്ഞുനിന്ന് അവകാശവാദം പുറപ്പെടുവിച്ചും പരസ്പരം മത്സരിച്ചും വരുന്ന വമ്പിച്ച ജനസമൂഹങ്ങളല്ലേ പണ്ടത്തെപ്പോലെ ഇന്നും ഇന്ത്യയിലുള്ളത്? വികാരത്തിലും വിചാരത്തിലും പ്രവൃത്തിയിലും ഭാരതീയപൗരന്മാരായി ജീവിക്കുന്നവർ എത്രപേരുണ്ട്? നാനാത്വത്തിൽ ഏകത്വം എന്ന് ഇന്ത്യൻ തത്ത്വജ്ഞാനികൾ ഘോഷിക്കാറുണ്ട്. ഇവിടെ കാണുന്നതോ? നാനാത്വം പയറ്റിലും ഏകത്വം ഏട്ടിലും! ഭാരതീയതത്ത്വജ്ഞാനം ജനഹൃദയങ്ങളിൽ ഭരണം നടത്തുന്നത് അത്തരത്തിലാണ്. നൂറ്റാണ്ടുകൾ കഴിഞ്ഞിട്ടും ഈ സ്ഥിതിക്ക് ഒരു മാറ്റവും വന്നിട്ടില്ല. ആസേതുഹിമാചലം സാംസ്കാരികമായ ഒരൈക്യം പുലർത്താൻ മതമാർഗത്തിലൂടെ ബുദ്ധൻ ശ്രമിച്ചുനോക്കി. ആ യത്നം വേരുപിടിച്ചുവന്നപ്പോഴേക്കും ഇന്ത്യയിലെ ചാതുർവർണ്യവും ബ്രാഹ്മണമേധാവിത്വവും അതിന്റെ തല നുള്ളിക്കളഞ്ഞു. രാഷ്ട്രീയമായ ഐക്യം സ്ഥാപിക്കാൻ ശ്രമിച്ച രണ്ടു ചക്രവർത്തിമാരാണ് അശോകനും അക്ബറും. പൗരോഹിത്യത്തോടും മതാന്ധതയോടും ഏറ്റുമുട്ടി അവരും പരാജയമടഞ്ഞതേയുള്ളു. ഏകജാതി, ഏകമതം എന്ന സമുന്നതാദർശത്തിൽ ജീവിച്ച ദീർഘദർശിയായിരുന്നു മഹാനായ അക്ബർ. മിശ്രവിവാഹം നടപ്പാക്കിയും മതവിശ്വാസം പരിഷ്കരിച്ചും അദ്ദേഹം ഹിന്ദുക്കളേയും മുസ്ലിങ്ങളേയും സംയോജിപ്പിക്കാൻ ശ്രമിച്ചു. പക്ഷേ, ഇരുവർഗക്കാരുടേയും യാഥാസ്ഥിതികത്വംമൂലം ഈ പരീക്ഷണം ദൂരവ്യാപകമായ ഫലമുളവാക്കിയില്ല. ശങ്കരാചാര്യർ ഭാരതപര്യടനം നടത്തി നാലു ദിക്കിലും നാലു മഠം സ്ഥാപിച്ചതു സാംസ്കാരികമായ ഐക്യത്തിനുവേണ്ടിയുള്ള ഒരു ഉദ്യമമായിരുന്നുവെന്നു പറയപ്പെടുന്നു. 'ഇന്ത്യയെ കണ്ടെത്തൽ' എന്ന ഗ്രന്ഥത്തിൽ നെഹ്റു ഏതദഭിപ്രായം പുറപ്പെടുവിച്ചിട്ടുണ്ട്. ബുദ്ധമതനിഷ്കാസനത്തിൽ ബദ്ധപരികരനായിരുന്ന ആചാര്യസ്വാമികൾ എന്തുദ്ദേശത്തോടുകൂടിയാണ് ഈ ചതുർമഠസ്ഥാപനം നിർവഹിച്ചതെന്നു തീർത്തുപറയുക വിഷമമാണ്. ഈ സ്ഥാപനങ്ങൾ തീർത്ഥാടകർക്കു പരസ്പരസമ്പർക്കത്തിനു വഴിയുണ്ടാക്കിയെന്നു സമ്മതിക്കാം. അതുകൊണ്ടു സാമാന്യജനങ്ങളുടെയിടയിൽ എന്തുമാത്രം സാംസ്കാരികൈക്യം വന്നുചേർന്നുവെന്ന കാര്യം ചിന്തനീയമത്രേ. ഏതായാലും ഇവയെല്ലാം ഇപ്പോൾ ഒരുതരം ആധ്യാത്മികസെമീന്ദാർമാരുടെ ആസ്ഥാനമണ്ഡപങ്ങൾ മാത്രമായിത്തീർന്നിരിക്കയാണ്. ശാങ്കരസിദ്ധാന്തമാകട്ടെ, ബഹുജനഹൃദയസ്പർശിയാകത്തക്കവണ്ണം ലളിതമല്ലാത്തതിനാൽ പണ്ഡിതന്മാർക്കുമാത്രം അനുസന്ധേയമായി അവശേഷിക്കുന്നു. ഇങ്ങനെ ദേശീയൈക്യത്തിനുവേണ്ടി ഓരോ കാലഘട്ടത്തിലും നടന്നിട്ടുള്ള ഉദ്യമങ്ങൾ സാർവത്രികമായി ഫലിച്ചിട്ടില്ലെന്നു ചരിത്രം പരിശോധിച്ചാൽ അറിയാം. പോരെങ്കിൽ പ്രാപ്തകാലാനുഭവങ്ങളും അതിനു സാക്ഷ്യം വഹിക്കുന്നു.*

ഇന്ത്യയെ ഒന്നാക്കിക്കാണിക്കുന്ന രണ്ടു ഗ്രന്ഥങ്ങളാണ് രാമായണവും ഭാരതവുമെന്ന് ഇപ്പോൾ ചിലർ പ്രസംഗിക്കുന്നുണ്ട്. ഇതിലും വല്ല കഴമ്പുണ്ടോ എന്നു നോക്കാം. ദേശീയൈക്യത്തിന്റെ കണ്ഠേകുഠാരമാണ് ചാതുർവർണ്ണ്യം.

* ചീനാക്രമണത്തിനു മുമ്പ് എഴുതിയത്.

അതിനെ അരക്കിട്ടുറപ്പിച്ചിരിക്കുന്നവയാണ് ഈ രണ്ടു ഗ്രന്ഥങ്ങളും. അപ്പോൾപ്പിന്നെ ഇവ എങ്ങനെ, എത്രത്തോളം ഐക്യത്തിനു സഹായിക്കും? ഇന്ത്യ ഒന്നാണെന്നല്ല, ഇന്ത്യക്കാർ പല തട്ടുകളിലായി ഉച്ചനീചഭാവത്തിൽ കഴിയുന്നവരാണെന്നും കഴിയേണ്ടവരാണെന്നുമാണ് ഈ ഗ്രന്ഥങ്ങൾ പഠിപ്പിക്കുന്നത്. തപസ്സുചെയ്ത ശൂദ്രന്റെ തല വെട്ടിയ ധർമ്മമൂർത്തിയാണല്ലോ രാമായണത്തിലെ നായകൻ. രാമായണവും ഭാരതവും കിളിപ്പാട്ടാക്കിയ ശൂദ്രനായ എഴുത്തച്ഛൻ ബ്രാഹ്മണനോടു മാപ്പുചോദിക്കുന്നു. ഭാരതത്തിലെ മഹാജ്ഞാനിയായ വിദുരർ തനിക്ക് ആദ്ധ്യാത്മികരഹസ്യങ്ങൾ ഉപദേശിക്കാൻ അധികാരമില്ലെന്നു സ്വയം സമ്മതിക്കുന്നു. ഇത്രത്തോളം അടിയുറച്ചുകിടക്കുന്ന ദാസ്യമനോഭാവത്തിനും ജാതിവ്യവസ്ഥയ്ക്കും ഒരു തേയ്മാനം വരുത്താൻപോലും ഈ ഗ്രന്ഥങ്ങൾ ഉപകരിച്ചിട്ടുണ്ടോ? ഇന്ത്യയെ വെട്ടിമുറിച്ച ആയുധങ്ങളിൽ ഒന്നാമത്തേതു ജാതിവ്യവസ്ഥയാണെന്നു കണ്ടതുകൊണ്ടാണ് ബുദ്ധൻ അതിനെ നശിപ്പിക്കാൻ നോക്കിയത്. ഒടുവിൽ ബുദ്ധനെക്കൂടി ബ്രാഹ്മണമതം വിഴുങ്ങിക്കളഞ്ഞു! ആറേഴുകോടി അധഃകൃതരെ സൃഷ്ടിച്ച ഈ ജാതിയും മതഭേദങ്ങളും നിശ്ശേഷം നശിച്ചാലേ ഇവിടെ ദേശീയൈക്യം പുലരുകയുള്ളു. ചാതുർവർണ്യത്തിന്റെ ഉത്പത്തിതന്നെ അസമത്വത്തിന്റെ ഉറവിടമായ സാമ്പത്തികവ്യവസ്ഥയിൽനിന്നാണ്. വിത്തവും വിദ്യയും കൈയടക്കിയവരായിരുന്നു അതിന്റെ വിധാതാക്കൾ.

അതുകൊണ്ടു ജാതിക്കോട്ട തകരണമെങ്കിൽ സാമ്പത്തികവ്യവസ്ഥ അടിയോടെ ഉടച്ചുവാർത്തു തജ്ജന്യമായ ഉച്ചനീചാവസ്ഥ ഇല്ലാതാക്കണം. ആഹാരം, വസ്ത്രം, ഭവനം, ആരോഗ്യപാലനം, വിദ്യാഭ്യാസം എന്നീ പ്രാഥമികാവശ്യങ്ങളെങ്കിലും നിറവേറ്റാൻ എല്ലാ മനുഷ്യർക്കും കഴിവുണ്ടാകണം. അതിനു വഴിതെളിയിക്കാതെ മറ്റെന്തെല്ലാം ചെയ്താലും ഇന്ത്യ ഒന്നാകയില്ല. കോടാനുകോടി ജനങ്ങൾ വേണ്ടത്ര ആഹാരവും വസ്ത്രവും ലഭിക്കാതെ രോഗത്തിലും അജ്ഞതയിലും ആണ്ടുകിടക്കുമ്പോൾ അവരോടു ദേശീയോദ്ഗ്രഥനത്തെപ്പറ്റി പ്രസംഗിക്കുന്നത് ഉച്ചഭ്രാന്തിന്റെ ലക്ഷണമാകും. ഉപദേശത്തിനു വല്ല കുറവുമുണ്ടായിട്ടുണ്ടോ നമ്മുടെ നാട്ടിൽ! വേദേതിഹാസങ്ങളുടെ കാലം മുതല്ക്കേ ഇന്ത്യയുടെ മടിത്തട്ടിൽ കൊട്ടക്കണക്കിന് ഉപദേശങ്ങളും നീതിവാക്യങ്ങളും വന്നുവീണുകൊണ്ടിരിക്കുകയല്ലേ? അതുകൊണ്ടെന്തു ഫലമുണ്ടായി? 'ലോകാസ്സമസ്താസ്സുഖിനോ ഭവന്തു'വിൽ സോഷ്യലിസമുണ്ടെന്നു പറഞ്ഞു പാവങ്ങളെ മയക്കുന്ന വിദ്യയാണ് ഇന്നും നമ്മുടെ കൈവശമുള്ളത്? പഴയ സമ്പ്രദായങ്ങളുപേക്ഷിക്കാതെ പുതിയ വ്യാഖ്യാനങ്ങൾകൊണ്ടു തൃപ്തിപ്പെടുകയെന്നതാണ് ഇന്ത്യയുടെ പാരമ്പര്യം. ഏതു നവീനസിദ്ധാന്തത്തിനും ഒരു പ്രാചീനബന്ധം കണ്ടുപിടിച്ച് ഇതു പണ്ടേ നമ്മുടെ മഹർഷിമാർ മന്ത്രിച്ചതാണെന്നു പറഞ്ഞു സമാധാനിക്കയും പഴേപടി പ്രവൃത്തി തുടരുകയും ചെയ്യുന്ന ഈ ദുശ്ശീലം പാടെ പിഴുതെറിഞ്ഞുകളയേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. പുരോഗമനപരമായ ആശയങ്ങൾ ബുദ്ധിമണ്ഡലത്തിൽമാത്രം പ്രവർത്തിച്ചതുകൊണ്ടു പ്രയോജനമില്ല. അവയുടെ വൈകാരികാനുഭൂതി ജനസഞ്ചയത്തിനുണ്ടാക്കണം? അതുണ്ടാകണമെങ്കിലോ? ജീവിതസാഹചര്യങ്ങൾക്കു തദനുരൂപമായ പരിവർത്തനം വരണം. എല്ലാ ഉപദേശവും അപ്പോൾ ഫലിക്കും. ജാതി, മതം, സംസ്ഥാനം, ഭാഷ എന്നീ അതിർവരമ്പുകളെല്ലാം ദുർബ്ബലങ്ങളായി മനുഷ്യത്വം അപ്പോൾ പൊന്തിവരും. അതോടെ ദേശീയൈക്യവും ഉദയം ചെയ്യും.



(*മാനസോല്ലാസം 1962*)

# 30. ജനനനിയന്ത്രണം

ഒരു നവീനഭാരതം കെട്ടിപ്പടുക്കുന്നതിൽ നമ്മുടെ ശ്രദ്ധ ചെലുത്തേണ്ട പല കാര്യങ്ങളുണ്ടെങ്കിലും അവയിൽ ഏറ്റവും അടിയന്തിരപ്രാധാന്യം അർഹിക്കുന്ന ഒന്നാണ് കുടുംബസംവിധാനം. ജീവിക്കാനുള്ള കഴിവിനനുസരിച്ച് കുടുംബത്തിലെ സന്താനങ്ങളുടെ സംഖ്യ പരിമിതമാക്കുകയെന്നതാണല്ലോ ഇതിലെ മുഖ്യസംഗതി. ഇവിടെ കഴിവ് എന്ന ചെറിയവാക്കിൽ പല വലിയ കാര്യങ്ങളും ഉൾപ്പെടുന്നുണ്ട്. സാമ്പത്തികസ്ഥിതി, ആരോഗ്യനില, വിദ്യാഭ്യാസസാധ്യത, ചികിത്സാസൗകര്യം എന്നിവയെല്ലാം കഴിവാലോചിക്കുമ്പോൾ ഓർമിക്കേണ്ടതാണ്. സന്താനസംരക്ഷണത്തിന് അത്യന്താപേക്ഷിതമായ ഈവക കഴിവുകളൊന്നുമില്ലാത്ത പരിതഃസ്ഥിതിയിൽ ഒരു കുട്ടിയെ ജനിപ്പിക്കുക എന്നത് ആ കുട്ടിയോടുചെയ്യുന്ന ഏറ്റവും കടുത്ത തെറ്റാകുന്നു. പോരാ, അതു ശിക്ഷാർഹമായ കുറ്റമാണെന്നും പറയണം. ആഹാരത്തിനു വകയുണ്ടെങ്കിൽ സന്തത്യുല്പാദനം അനിയന്ത്രിതമായാലും കുഴപ്പമില്ലെന്നു ചിലർ വിചാരിക്കുന്നുണ്ട്. അതും തെറ്റാണ്. ആടുമാടുകളെപ്പോലെ തീറ്റിപ്പോറ്റാൻമാത്രം വേണ്ടിയുള്ളവരല്ല കുട്ടികൾ. രാജ്യത്തിലെ ഉത്തമപൗരന്മാരായി വളരാനുള്ള സകലസൗകര്യങ്ങളും അവർക്കു ലഭിക്കണം. ഇവയിലേതിന്റെയെങ്കിലും കുറവുള്ളപ്പോഴും ഒരു കുട്ടി ജനിക്കുന്നതു കഷ്ടമാണ്. മാതാപിതാക്കളാകുന്നതിനു മുമ്പുതന്നെ ഇത്തരം കാര്യങ്ങൾ അവധാനപൂർവ്വം ആലോചിച്ചു ഭാവി സന്താനസംഖ്യ മനസ്സിൽ കുറിക്കേണ്ടതു നവദമ്പതിമാരുടെ ഒന്നാമത്തെ കടമയാകുന്നു. അതു ചെയ്യാതെ ഉത്തരവാദിത്തം മുഴുവൻ ദൈവത്തിന്റെയോ മറ്റെന്തിന്റെയോ പേരിലാക്കിക്കൊണ്ടു കണ്ടമാനം കുട്ടികളെ ജനിപ്പിച്ചാൽ ഇന്നത്തെ ലോകം അതൊരു ദുഷ്കർമ്മമായിട്ടേ കണക്കാക്കൂ. ഉച്ഛൃംഖലമായ ഇത്തരം സന്തത്യുല്പാദനം, തൽകർത്താക്കൾ കുടുംബത്തോടും കുട്ടികളോടും സർവ്വോപരി രാജ്യത്തോടും ചെയ്യുന്ന മഹാപരാധമായി ഗണിക്കപ്പെടുന്ന കാലം വന്നുചേർന്നിരിക്കയാണ്. ഒരു കുട്ടിയെ ജനിപ്പിക്കുക എന്നത് ഒന്നിനോടും ബന്ധപ്പെടാത്ത ഒരു സ്വേച്ഛാപ്രവൃത്തിയല്ല. കുടുംബത്തിനോടുള്ളതിനു പുറമേ, ആ പ്രവൃത്തിക്കു സമൂഹത്തോടും രാജ്യത്തോടും ഉത്തരവാദിത്തമുണ്ട്. അത് ഒരിക്കലും സാമൂഹ്യക്ഷേമത്തെ ബാധിക്കുന്ന നിലയിലാകരുത്. 'ജനകത്വം ബോധപൂർവ്വവും മനഃപൂർവ്വവുമായ പ്രവൃത്തിയായിരിക്കണം' (Parenthood should be a conscious and deliberate act) എന്നൊരു ശാസ്ത്രജ്ഞൻ പറഞ്ഞിട്ടുള്ളത് എത്രയും ശരിയാണ്. ഈ തത്ത്വമനുസരിച്ച് വസ്തുനിഷ്ഠവും ശാസ്ത്രീയവുമായ സമീപനമായിരിക്കണം ഇന്നു നാം പ്രസ്തുത വിഷയത്തിൽ കൈക്കൊള്ളേണ്ടത്.

എന്നാൽ, ഇക്കാര്യത്തിൽ ഇന്ത്യക്കാരുടെ സാമാന്യനിലയെന്താണ്?



അന്ധരെ അന്ധർ നയിക്കുന്ന സ്വഭാവമായിരുന്നു അടുത്തകാലംവരെ കണ്ടിരുന്നത്. ഇന്നും അതു വിട്ടുമാറിയിട്ടില്ല. നേരത്തെ വിവാഹം കഴിക്കയും നേരത്തെ മരിക്കുകയുമെന്നതാണ് ഒരു ഇന്ത്യക്കാരന്റെ മുദ്രാവാക്യമെന്ന് (Early to marry and early to die is the motto of an Indian) ഏതോ സായ്പ് പറകയുണ്ടായി. ഇപ്പോഴും ഈ നിലയ്ക്കു വലിയ കുറവൊന്നും ഉണ്ടായിട്ടില്ല. പത്നിയെ ഒരു പ്രസവയന്ത്രം മാത്രമാക്കിത്തീർക്കുന്ന കഠോരപതികളെ ധാരാളം കാണാം. പട്ടിണിയുടെയും രോഗത്തിന്റെയും നടുക്കു തുരുതുരെ പെറ്റുകൂട്ടുന്ന പതിവ് ഇന്നുമുണ്ടല്ലോ, പാവങ്ങളുടെയിടയിൽ. ജനസംഖ്യയിൽ അധികവും അവരാണുതാനും. യാതൊരു ബോധവുമില്ല അവർക്കിതിനെപ്പറ്റി. എല്ലാം ദൈവം തരുന്നതാണ്. വായ കീറിയിട്ടുണ്ടെങ്കിൽ ഇരയും കല്പിച്ചിട്ടുണ്ടാകും എന്ന മുത്തശ്ശിപ്രമാണമേ അവർക്കുള്ളു. ഈവക അന്ധവിശ്വാസച്ചവറുകൾ ചുട്ടെരിച്ച് അവരുടെ അന്തർമണ്ഡലത്തിൽ വെളിച്ചം കടത്തുകയാണ് കുടുംബസംവിധാനപ്രവർത്തകർ ആദ്യമായി വേണ്ടത്. ഏതദ്വിഷയകമായി ആശയപരമായ ഒരു പരിവർത്തനമുണ്ടാകണം. എന്നാലേ അനന്തരകാര്യങ്ങൾ സുകരമാകൂ.

ഇന്നാട്ടിലെ ജനപ്പെരുപ്പം കാണിക്കാൻ സംഖ്യകളുദ്ധരിച്ചു ക്ലേശിക്കേണ്ടതില്ല. അതെല്ലാവർക്കും അറിയാവുന്ന വസ്തുതയാണ്. പോരെങ്കിൽ നാലുമണിക്കു പള്ളിക്കൂടം വിടുമ്പോൾ ചെന്നൊന്നു നോക്കിയാൽ മതി. കേരളം മനുഷ്യമഹാസമുദ്രത്തിൽ മുങ്ങിച്ചാകാൻ പോകയാണെന്ന് അപ്പോൾ മനസ്സിലാകും. ഇന്ത്യയിലെങ്ങുമില്ലാത്ത ജനസാന്ദ്രതയും ജീവിതവൈഷമ്യങ്ങളുമാണ് ഇവിടെയുള്ളത്. മുമ്പു ജനനനിരക്കനുസരിച്ചു മരണനിരക്കും ഏതാണ്ടൊപ്പം നിന്നിരുന്നു. ഇപ്പോഴാകട്ടെ, മനുഷ്യന്റെ ശാസ്ത്രജ്ഞാനം പ്രകൃതിയുടെ സംഹാരകൃത്യത്തെ പലവിധത്തിലും തടയുന്നതിന്റെ ഫലമായി ഈ സമീകൃതനിലയ്ക്കു വലിയ വ്യത്യാസം വന്നിട്ടുണ്ട്. വൈദ്യശാസ്ത്രം പുരോഗമിച്ചതോടെ മരണനിരക്കു കുറഞ്ഞു. കഴിഞ്ഞ നൂറുകൊല്ലംകൊണ്ടു ലോകത്തിലെ ജനസംഖ്യ ഇരട്ടിയായിരിക്കുന്നു. ഐക്യരാഷ്ട്രസംഘടനയുടെ കണക്കുപ്രകാരം ലോകത്തിൽ ദിനംപ്രതി ഒരുലക്ഷത്തിഇരുപതിനായിരം ജനനം നടക്കുന്നുണ്ടത്രേ. ഇതിലധികവും ഏഷ്യാഭൂഖണ്ഡത്തിലാണ്. 1980 ആകുമ്പോഴേയ്ക്കും ഇന്ത്യയിലെയും ചൈനയിലെയും ആകെ ജനസംഖ്യ ഇന്നു ലോകം മുഴുവനുമുള്ള ജനങ്ങളുടെ മൊത്തം സംഖ്യയോളം വരുമെന്നു കണക്കാക്കപ്പെട്ടിരിക്കുന്നു. രണ്ടു കൊല്ലംമുമ്പ് ഇന്ത്യയിൽ പര്യടനം നടത്തിയ സുപ്രസിദ്ധ ശാസ്ത്രജ്ഞനായ സർ ജൂലിയൻ ഹക്സലി ഇവിടത്തെ ജനപ്പെരുപ്പം ഭയാനകമായിട്ടുണ്ടെന്നു ചൂണ്ടിക്കാണിക്കുകയുണ്ടായി. ഇന്ത്യയിലെ ഇപ്പോഴത്തെ ജനനനിരക്കു തുടർന്നുപോകുകയാണെങ്കിൽ ഈ നൂറ്റാണ്ടു കഴിയുന്നതിനുമുമ്പുതന്നെ, നാം സാമ്പത്തികമായി വരുമാനമില്ലാത്ത ഒരു സ്തംഭനാവസ്ഥയിലെത്തുമെന്നും തൽഫലമായി ഇന്ത്യ ഒരവികസിതരാജ്യമായിത്തന്നെ ഇരിക്കുമെന്നും മാത്രമല്ല സാമ്പത്തികരംഗത്തിൽ നാം കൂടുതൽ കൂടുതൽ അധഃപതിക്കുമെന്നും അതുകൊണ്ട് ഒട്ടും വൈകാതെ ജനനനിരക്കു അമ്പ

തുശതമാനമെങ്കിലും കുറവുചെയ്യുന്നത് അത്യാവശ്യമാണെന്നും അദ്ദേഹം പറഞ്ഞിരിക്കുന്നു. 'the position is extremely urgent' എന്നാണ് അദ്ദേഹം താക്കീതു ചെയ്യുന്നത്. കണക്കുകൂട്ടാതെയും പഠിക്കാതെയും അഭിപ്രായം പറയുന്ന ആളല്ല ജൂലിയൻ ഹക്സ്‌ലി. ഇന്ത്യക്കാർ എപ്പോഴും ഓർമ്മിക്കേണ്ട അർത്ഥഗർഭമായ ഒരു പ്രവചനമാണിത്. അത്യന്തം ആപൽകരമായ ഈ ദുർഘടസന്ധിയെ എങ്ങനെ നേരിടാം? അതിന് ഇതരമാർഗങ്ങളുണ്ടെന്ന് ചിലർ പറയാറുണ്ട്. ശാസ്ത്രീയമായ കൃഷിസമ്പ്രദായം നടപ്പാക്കിയും തരിശുഭൂമികൾ കൃഷിസ്ഥലമാക്കിത്തീർത്തും വിളവു വർദ്ധിപ്പിച്ചു ഭക്ഷ്യക്ഷാമം പരിഹരിക്കാമെന്നു പലരും വിചാരിക്കുന്നു. എന്നാൽ, വിളവർദ്ധനയ്ക്കും ഭുവിസ്തൃതിക്കും ഒരു പരമാവധിയുണ്ടെന്ന കാര്യം ഇവർ ഓർമ്മിക്കുന്നില്ല. കൃത്രിമവളപ്രയോഗം, ജലസേചനപരിപാടി മുതലായവകൊണ്ട് ഊഷരഭൂമികൾപോലും ഉർവരപ്രദേശങ്ങളാക്കാമായിരിക്കാം. പക്ഷേ, എത്രനല്ല കാർഷികനിലത്തിന്റെയും ഉൽപാദനക്ഷമതയ്ക്ക് ഒരതിരുണ്ട്. അതു പരകോടിയിലെത്തിയാൽ പിന്നെ അതിന്റെ ഗതി കീഴോട്ടാകുമെന്നുള്ളത് അനുഭവംകൊണ്ടു തെളിഞ്ഞിട്ടുള്ള സത്യമാണ്. ഇതിനു വരുമാനക്ഷയന്യായം (Law of diminishing returns) എന്നാണ് സാമ്പത്തികശാസ്ത്രകാരന്മാർ പറയുന്നത്. ഇതു തെറ്റാണെന്ന് ഒരു കർഷകനും അനുഭവപ്പെട്ടിട്ടില്ല. അനിയന്ത്രിതാവസ്ഥയിൽ ജനസംഖ്യ ഭക്ഷ്യവർദ്ധനവിനെക്കാൾ എത്രയോ വേഗത്തിൽ പെരുകിക്കൊണ്ടിരിക്കുമെന്ന് പഴയ 'മാൽത്ത്യുസിയൻ' സിദ്ധാന്തം ഇടക്കാലത്തു വാദവിഷയമായിത്തീർന്നെങ്കിലും സാരാംശത്തിൽ ഈ ശാസ്ത്രയുഗത്തിലും ശരിയാണ്. ഇന്ത്യയിൽ ഇപ്പോഴത്തെ നിരക്കിൽ ജനസംഖ്യ വർദ്ധിക്കുകയാണെങ്കിൽ പഞ്ചവത്സരപദ്ധതികൾ എത്രയുണ്ടായാലും ഇവിടത്തെ പട്ടിണിയും തൊഴിലില്ലായ്മയും പരിഹരിക്കപ്പെടുകയില്ല. ഇതിനൊരൊറ്റ നിവാരണമാർഗമേ ഉള്ളു—അതായതു ബോധപൂർവമായ ജനനനിയന്ത്രണം. ഇതു മനസ്സിലാക്കിയതുകൊണ്ടാണ് ഇന്ത്യാഗവണ്മെന്റ് ഇപ്പോൾ ഇതിൽ സത്വരശ്രദ്ധ പതിച്ചിരിക്കുന്നത്.

ജനനനിയന്ത്രണാധിഷ്ഠിതമായ കുടുംബസംവിധാനത്തിൽ ഇന്ന് ആർക്കും വിപ്രതിപത്തിയുണ്ടെന്നു തോന്നുന്നില്ല. പക്ഷേ, അതിനുള്ള പദ്ധതികളെപ്പറ്റി വാദപ്രതിവാദങ്ങൾ നടക്കാറുണ്ട്. ഗർഭനിരോധനത്തിനു കൃത്രിമോപകരണങ്ങൾ ഉപയോഗിക്കുന്നതിനെ മതത്തിന്റെ പേരിൽ ഒരു വിഭാഗക്കാർ എതിർക്കുന്നു. ഇക്കൂട്ടരുടെ വാദഗതി നോക്കിയാൽ ഇവർ ജാംബവാന്റെ കാലത്താണോ ജീവിക്കുന്നതെന്നു തോന്നിപ്പോകും. രണ്ടു മൂവായിരം കൊല്ലങ്ങൾക്കുമുമ്പുണ്ടായ ഏതെങ്കിലും ഗ്രന്ഥത്തിൽ കാണുന്നതൊക്കെ ഈ അണുയുഗത്തിലും ജീവിതപ്രമാണമാക്കണമെന്നു ശഠിക്കുന്നവർ സുബോധമുള്ളവരാകാൻ വഴിയില്ല. ബ്രഹ്മചര്യാനുഷ്ഠാനംകൊണ്ടു വേണം ജനനനിയന്ത്രണം നിർവഹിക്കുകയെന്നു വാദിക്കുന്ന ചില സ്വപ്നദർശികളുണ്ട്. അവർ മനുഷ്യലോകത്തിലെ യാഥാർത്ഥ്യങ്ങളെ കണക്കിലെടുക്കാതെ ആദർശധൂമികയിൽ തപ്പിനടക്കുന്നവരത്രേ. ആഹാരം കഴിക്കാം, നീഹാരം പാടില്ല എന്നു പറയുന്നതിനു തുല്യമാണിവരുടെ വാദം. പ്രായോഗികജീവിതവുമായി പൊരുത്തപ്പെടാത്ത ഇത്തരം കീറാമുട്ടികളെടുത്തിട്ടു ജനനനിയന്ത്രണത്തിൽ ഗവണ്മെന്റിനും മറ്റുള്ളവർക്കും മാർഗവിഘ്നം വരുത്തുന്നത് ഏറ്റവും ഗർഹണീയമായ ഒരു സാമൂഹ്യവിരുദ്ധപ്രവൃത്തിയാണെന്നു പറയേണ്ടിയിരിക്കുന്നു. തീരെ നിർദോഷമെന്നു പറയപ്പെടുന്ന ഒരു ഋതുക്രമപദ്ധതിയുണ്ട് (Rhythm Method). അത് ഈ പഴമക്കാർപോലും ഇപ്പോൾ അംഗീകരിക്കുന്നുണ്ടെന്നു തോന്നുന്നു. എന്നാൽ, പ്രായോഗികതലത്തിൽ പലപ്പോഴും പരാജയപ്പെടുന്നതുകൊണ്ട് അതും അവലംബനീയമെന്നു പറഞ്ഞുകൂടാ. ഏതായാലും കൃത്രിമപദ്ധതികൾക്ക് അശുദ്ധി കല്പിക്കുന്നതു മുഴുത്ത മൂഢതയാകുന്നു.



ഈ പ്രശ്നം പരിഹരിക്കാൻ ജപ്പാൻകാരെയാണ് നാം കണ്ടുപഠിക്കേണ്ടത്. അവർ ഇതിൽ നേടിയിട്ടുള്ള വിജയം അത്ഭുതാവഹമാണ്. ജപ്പാനിൽ കഴിഞ്ഞ പത്തു കൊല്ലംകൊണ്ടു ജനനനിരക്കു നേർപകുതിയായി കുറഞ്ഞിട്ടുണ്ട്. 1870-ൽ മൂന്നുകോടിയായിരുന്ന അവിടത്തെ ജനസംഖ്യ 1957-ൽ ഒമ്പതരക്കോടിയായി പെരുകിയതു കണ്ടു സംഭ്രാന്തരായ ജപ്പാൻകാർ ജനനനിയന്ത്രണത്തിനുള്ള സകലമാർഗങ്ങളും തുറന്നുകൊടുത്തു. ഗ്രാമങ്ങളിലും നഗരങ്ങളിലും കുടുംബസംവിധാനസൗകര്യങ്ങൾ ഗവണ്മെന്റ് ഏർപ്പാടുചെയ്തു. കൃത്രിമോപകരണങ്ങൾ ഉപയോഗിക്കേണ്ട രീതി അവിടെ ഇപ്പോൾ എല്ലാ മെഡിക്കൽ സ്കൂളുകളിലും പഠിപ്പിക്കുന്നുണ്ട്. അവ പ്രയാസം കൂടാതെ ലഭിക്കാനും സൗകര്യങ്ങൾ ഏർപ്പെടുത്തിയിരിക്കുന്നു. ഇങ്ങനെ പ്രശംസനീയവും കാലോചിതവുമായ പ്രായോഗികബുദ്ധി സർക്കാരും ജനങ്ങളും സഹകരിച്ചു പ്രകടിപ്പിക്കുന്നതുമൂലം ആ രാജ്യത്തു സാന്മാർഗികാധഃപതനമോ ദൈവകോപമോ ഒന്നും ഉണ്ടായിട്ടില്ല; നേരെമറിച്ചു രാഷ്ട്രം സന്തുഷ്ടവും സംതൃപ്തവും ആരോഗ്യസമ്പന്നവുമാകുകയാണ്.

ഇന്ത്യാഗവണ്മെന്റ് ഇപ്പോഴെങ്കിലും തത്തുല്യമായ പ്രബുദ്ധതയോടും പ്രായോഗികബുദ്ധിയോടും കൂടി പ്രവർത്തിക്കാൻ മുന്നോട്ടുവന്നിരിക്കുന്നത് ആശ്വാസകരംതന്നെ. പക്ഷേ, എല്ലാ ജനവിഭാഗങ്ങളും മറ്റു പരിഗണനകളൊന്നും കൂടാതെ ഇക്കാര്യത്തിൽ ഗവണ്മെന്റുമായി സഹകരിച്ചെങ്കിൽ മാത്രമേ പ്രസ്തുത പ്രശ്നം തൃപ്തികരമായി പരിഹരിക്കപ്പെടുകയുള്ളു. കേരളത്തിൽ ഇതൊരു ജീവന്മരണപ്രശ്നംതന്നെയാണ്. അതുകൊണ്ടു തത്സംബന്ധമായി ഗവണ്മെന്റ് ആവിഷ്കരിച്ചിട്ടുള്ള പ്രവർത്തനപദ്ധതികളെല്ലാം സർവപ്രകാരേണയും പ്രചരിപ്പിക്കുക എന്നത് അതിവിശിഷ്ടമായ ഒരു സാമൂഹ്യസേവനമാകുന്നു.

*(മാനസോല്ലാസം 1962)*

# 31. മുഖസ്തുതിയും കൈക്കൂലിയും

മനുഷ്യനെ അവന്റെ മഹത്വത്തിൽനിന്നു താഴോട്ടു തള്ളുന്ന രണ്ടു ദുശ്ശീലങ്ങളാണ് മുഖസ്തുതിയും കൈക്കൂലിയും. കൈക്കൂലി നിന്ദ്യവും നിഷിദ്ധവുമാണെന്നു പരക്കെ പറയാറുണ്ട്. എന്നാൽ, മുഖസ്തുതിക്ക് എന്തുകൊണ്ടോ അത്രത്തോളം താണനിലയില്ല. കൈക്കൂലി കൊടുക്കുന്നതും വാങ്ങുന്നതും ആക്ഷേപാർഹമെന്നു മാത്രമല്ല, ഇപ്പോൾ കുറ്റകരംകൂടിയാണ്. മുഖസ്തുതി ചൊല്ലുന്നതും കേൾക്കുന്നതും അത്ര നല്ലതല്ലെങ്കിലും സഹ്യവും സാധാരണവുമായി കരുതപ്പെടുന്നു. അതിൽ വലിയ മാനക്കേടൊന്നും ആളുകൾ കാണുന്നില്ല. മുഖസ്തുതികേട്ടു മയങ്ങുന്നത് ഉത്തമന്റെ ലക്ഷണമല്ലെന്നാണ് ഒരു വയ്പ്. അതു ശരിയുമാണ്. ക്ഷുദ്രമായ ഒരു ഹൃദയദൗർബല്യമാണല്ലോ അത്. പക്ഷേ, ഈ സമ്മോഹനവിദ്യയിൽ മയങ്ങിപ്പോകാത്തവരാരെങ്കിലും ഉണ്ടോ? അസാമാന്യമായ ആത്മസംയമനം ഉണ്ടെങ്കിലേ അതിൽനിന്നു മോചനം നേടാൻ കഴിയൂ. നിന്ദാസ്തുതികളിൽ സമചിത്തത പാലിക്കണമെന്ന് ഗീത ഉപദേശിക്കുന്നു. ഇതെത്ര പേർക്കു സാദ്ധ്യമാകും? ബഹുധാ സംഭാവിതരും വിശിഷ്ടസ്വഭാവരും ആയിട്ടുള്ളവരിൽപ്പോലും ഈ ദൗർബല്യം പ്രത്യക്ഷപ്പെടുന്നുണ്ട്. ഏതാണ്ടൊരമളിപിണയൽതന്നെയാണിത്. രാവണൻ, ദുര്യോധനൻ തുടങ്ങിയ പുരാണകഥാപുരുഷന്മാരും സ്തുതിപാഠകരുടെ വലയിൽപ്പെട്ടു വലഞ്ഞുപോയിട്ടുണ്ട്. പഞ്ചതന്ത്രത്തിൽ മുഖസ്തുതികൊണ്ട് കാക്കയെപ്പറ്റിച്ച കുറുക്കന്റെ കഥ പ്രസിദ്ധമാണല്ലോ. മനുഷ്യസ്വഭാവത്തിന്റെ പ്രതീകങ്ങളാണ് അതിലെ കുറുക്കനും കാക്കയും. കൈക്കൂലിയോളം ഗർഹ്യമല്ലാത്ത ഈ മുഖസ്തുതിയെ ഇനിയൊന്നു വിശകലനം ചെയ്തുനോക്കൂ. തത്ത്വമാലോചിച്ചാൽ അതു കൈക്കൂലിയുടെ ഒരു സൂക്ഷ്മരൂപമല്ലേ? വാഗ്രൂപേണയുള്ള കൈക്കൂലി എന്നേ വ്യത്യാസമുള്ളൂ. എ, ബി യെ സ്തുതിക്കുന്നു; എന്തിന്? സ്വന്തം കാര്യം നേടാൻ. ബി അതുകേട്ടു പ്രസാദിച്ച് കാര്യം നേടിക്കൊടുക്കുന്നു. ഇതാണല്ലോ സാധാരണ രീതി. പത്തുരൂപാ കോഴ കൊടുത്തു കാര്യം സാധിക്കുന്നതും ഇതും തമ്മിലെന്താണു വ്യത്യാസം? ഒന്നു സൂക്ഷ്മവും പരസ്യവുമായ മാർഗമാണെങ്കിൽ മറ്റത് സ്ഥൂലവും രഹസ്യവുമായ മാർഗം. അത്രമാത്രമേ ഇവിടെ ഭേദമുള്ളൂ. മാർഗവും ലക്ഷ്യവും സാരാംശത്തിൽ രണ്ടിലും ഒന്നുതന്നെ.

### ഭാവിയിൽ കണ്ണ്

ചിലർ താൽക്കാലികോദ്ദേശ്യമൊന്നും കൂടാതെ പരഗുണോദ്ഘോഷം നടത്തിയേക്കാം. എന്നാൽ, അവർക്കും ഭാവിയിൽ ഒരു കണ്ണുണ്ടായിരിക്കും. എന്തെങ്കിലും കാര്യം കാണാതെ തികച്ചും പ്രതിഫലനിരപേക്ഷമായി മുഖസ്തുതിയിൽ ഏർപ്പെടുന്നവരുണ്ടോ എന്തോ? പണ്ട് രാജാക്കന്മാർ വൈതാളികരെന്നൊരു കൂട്ടരെ ശമ്പളം കൊടുത്തു പാർപ്പിച്ചിരുന്നു. അവരുടെ ജോലി പ്രതിദിനം രാജസ്തുതിഗീതം മുഴക്കലാണ്. ഭരണക്ലേശംകൊണ്ടു രാജാവിന്റെ മനസ്സു തളരുമ്പോൾ അതിന് ഒരുന്മേഷം കൊടുക്കാൻവേണ്ടിയാണത്രെ ഇങ്ങനെയൊരു സ്തുതിഡിപ്പാർട്ടുമെന്റ് ഏർപ്പെടുത്തിയിരുന്നത്. ഇന്നത്തെ ജനകീയഭരണകർത്താക്കൾക്കും സ്വേച്ഛാധിപതികൾക്കും ഉണ്ട് സ്തുതിപാഠകന്മാർ. പക്ഷേ, അവർക്കു ശമ്പളം കൊടുക്കേണ്ടതില്ല. ഈ തൊഴിൽ അവർ സ്വയം ഏറ്റെടുത്തിരിക്കയാണ്. ശമ്പളത്തെക്കാൾ വലിയ വരുമാനം എപ്പോഴെങ്കിലും അതിൽനിന്നുണ്ടാകുകയും ചെയ്യും.



എന്തുകൊണ്ടാണു മനുഷ്യൻ മുഖസ്തുതിയിൽ മയങ്ങിപ്പോകുന്നത്? എല്ലാവരിലും ഒരു ഞാൻ ഉണ്ടല്ലോ. ആ ഞാൻതന്നെയാണ് ഇതിനു കാരണം. അതൊരു ദുർബലതന്തുവാണ്. അതിന്മേൽ പിടിച്ചൊന്നു കിക്കിളിപ്പെടുത്തിയാൽ ഏതൊരു ധീരനും ഒട്ടൊക്കെ ഇളകിപ്പോകും. ഞാനെന്ന ഭാവം മൂത്തുവരുമ്പോഴാണ് അത് ആത്മപ്രശംസയും അഹങ്കാരവുമായി പരിണമിക്കുന്നത്. സ്വയം പ്രശംസിക്കുന്നതിനെക്കാൾ ശ്രവണമധുരമാകുമല്ലോ അന്യനിൽനിന്നു കേൾക്കുന്ന സ്തുതി. ചിലർ വിനയംകൊണ്ട് ഈ ഭാവം തലപൊക്കാതെ നോക്കും. എന്നാലും മുഖസ്തുതികേൾക്കുമ്പോൾ, കുഴലൂത്തു കേൾക്കുന്ന പാമ്പിനെപ്പോലെ അത് ഉള്ളിൽക്കിടന്നാടാതിരിക്കയില്ല. "ഞാനെന്നഭാവമതു തോന്നായ്കവേണമിഹ" എന്ന് എഴുത്തച്ഛൻ പാടിയതു വെറുതെയാണോ? മനുഷ്യൻ അപകടത്തിൽ ചാടുന്നതെല്ലാം അതിന്റെ പ്രേരണകൊണ്ടല്ലേ?

### സ്തോത്രവും വഴിപാടും

മനുഷ്യരുടെയിടയിൽ കൊള്ളരുതാത്തതായി കരുതപ്പെടുന്ന നടപടികൾ മതമണ്ഡലത്തിലെത്തുമ്പോൾ പരിശുദ്ധങ്ങളായിത്തീരുക സാധാരണമാണ്. നരഹത്യ ഭദ്രകാളിയുടെ മുമ്പിലായാൽ വിശ്വാസികൾക്കു വിശുദ്ധബലിയായിത്തീരുന്നില്ലേ? ഇതുപോലെ എത്രയോ ഉദാഹരണങ്ങൾ ഉണ്ട്. അങ്ങനെ മുഖസ്തുതിക്കും കൈക്കൂലിക്കും ഈശ്വരസന്നിധിയിൽ ഉൽകൃഷ്ടപദവി ലഭിച്ചു. രണ്ടിനെയും മഹത്വപ്പെടുത്തിയെടുത്തപ്പോൾ അവ സ്തോത്രവും വഴിപാടുമായി മാറി. ദേവാലയത്തിൽ രണ്ടിനും പവിത്രതയും ബഹുമതിയും കിട്ടി. മനുഷ്യന്റെ സൃഷ്ടിയാണല്ലോ ദൈവം, അവന്റെ ബൃഹൽക്കരിച്ച ഒരു പ്രതിരൂപംതന്നെയാണ് ആ സൃഷ്ടിയിലും പ്രതിഫലിക്കുന്നത്. മനുഷ്യൻ കഴിക്കുന്ന ആഹാരവും അണിയുന്ന ആഭരണങ്ങളും അവന്റെ സ്വഭാവവിശേഷങ്ങളും മറ്റും അവൻ ദൈവത്തിനും സമർപ്പിച്ചു. മുഖസ്തുതികൊണ്ടു മനുഷ്യൻ സന്തോഷിക്കുന്നതുപോലെ ദൈവവും പ്രസാദിക്കുമെന്നാണു സങ്കല്പം. പുരാണേതിഹാസകഥകൾ തന്നെ നോക്കുക. പാലാഴിയിൽ പള്ളികൊള്ളുന്ന മഹാവിഷ്ണു ഇന്ദ്രാദിദേവന്മാരുടെ മുഖസ്തുതി കേട്ടാലേ ഉണരുകയും അനുഗ്രഹിക്കുകയും ചെയ്കയുള്ളൂ. ആഭരണങ്ങൾ, പട്ടുവസ്ത്രങ്ങൾ മുതലായവകൊണ്ടു ദേവനെ അലങ്കരിക്കുന്നതും മറ്റു തരത്തിലുള്ള വഴിപാടുകളും നേർച്ചകളും കഴിക്കുന്നതും എന്തിനാണ്? ദേവൻ പ്രസാദിക്കാൻ. ഇത് ഒന്നാംതരം കൈക്കൂലിയല്ലെങ്കിൽ പിന്നെന്താണ്? ഇവയെല്ലാം കൈപ്പറ്റി ദേവൻ ദാതാ

വായ ഭക്തനെ അനുഗ്രഹിക്കുകയും ഉദ്ദിഷ്ടകാര്യം സാധിച്ചുകൊടുക്കുകയും ചെയ്യുമെന്നാണല്ലോ വിശ്വാസം. സത്യസന്ധരായ മനുഷ്യർ ഒരു സ്വഭാവദോഷമായി ഗണിക്കുന്നു ഈ ദുശ്ശീലം ഇങ്ങനെ ദൈവത്തിലാരോപിക്കുന്നവരല്ലേ വാസ്തവത്തിൽ ദൈവഹതകന്മാർ? കൈക്കൂലി കൊടുക്കുന്നതും വാങ്ങുന്നതും മനുഷ്യർക്കു മാനനഷ്ടം വരുത്തുന്ന ഒരു ദുഷ്കൃത്യമാണല്ലോ. ദൈവത്തിനെ പങ്കാളിയാക്കുമ്പോൾ അത് എങ്ങനെ സൽകൃത്യമാകും? ഈവക പ്രാകൃതാരാധനാസമ്പ്രദായങ്ങൾ നിലവിലിരിക്കുന്ന കാലത്തോളം മനുഷ്യൻ നന്നാകണമെന്നുപദേശിച്ചാൽ അതുകൊണ്ടു ഫലമുണ്ടാകുമോ? കൊല്ലംതോറും ദേവാലയങ്ങളിൽ വഴിപാടായി വന്നുവീഴുന്ന പൊന്നും പണവുമെല്ലാം ഈശ്വരനുകൊടുക്കുന്ന കോഴയാണെന്നു പറഞ്ഞാൽ ഭക്തജനങ്ങൾ കോപിച്ചേക്കാം. എന്തെങ്കിലും വേദാന്തം പറഞ്ഞ് ഇതൊന്നും കോഴയല്ലെന്നു വാദിക്കാനും ആളുകൾ ഉണ്ടാകും. അന്ധവിശ്വാസത്തിലാണ്ടു ജീവിതയാഥാർത്ഥ്യങ്ങളുടെ നേരെ കണ്ണടയ്ക്കുന്നവരോടു തർക്കിച്ചിട്ടു കാര്യമില്ലല്ലോ.

(*മനനമണ്ഡലം 1963*)

# 32. ഹൈപ്പേഷ്യ

പേപ്പട്ടിവിഷം ബാധിച്ചാൽ കുത്തിവെയ്പുകൊണ്ടു പരിഹാരം നേടാം. മതഭ്രാന്തിളകിയാൽ യാതൊരു രക്ഷയുമില്ല. അനുഭവിച്ചുതന്നെ തീരണം. മാത്രമല്ല, നിർദോഷികളായ എത്രയോ പേർ അതിന്റെ വിഷജ്വാലയിൽ നശിക്കുകയും ചെയ്യും. വിജ്ഞാനത്തിന്റെയും സ്വതന്ത്രചിന്തയുടെയും മൂർത്തീകരണമായിരുന്ന ഹൈപ്പേഷ്യയുടെ ചരിത്രവും ഇതിനുദാഹരണമാണ്.

എ. ഡി. നാലാം നൂറ്റാണ്ടിനും അഞ്ചാം നൂറ്റാണ്ടിനും മദ്ധ്യേ അലക്സാണ്ട്റിയ നഗരത്തിൽ ജീവിച്ചിരുന്ന ഒരു വിദുഷീരത്നമാണ് ഹൈപ്പേഷ്യ. അന്നത്തെ നിലയിൽ ശാസ്ത്രീയവും ദാർശനികവുമായ വൈദുഷ്യംകൊണ്ട് അവർ ലോകപ്രസിദ്ധിനേടി. ഇന്നും ആ നാമധേയം പണ്ഡിതലോകത്തിൽ സ്മരണീയമായിരിക്കുന്നു. തത്ത്വജ്ഞാനീയത്തിലും ഗണിതശാസ്ത്രത്തിലും പ്രൊഫസർ പദവിയിൽ പ്രശോഭിക്കാനുള്ള പാണ്ഡിത്യം അവർക്കുണ്ടായിരുന്നു. പൗരസ്ത്യദേശത്തെ പ്രമുഖ വിജ്ഞാനകേന്ദ്രമായിരുന്നു അന്നത്തെ അലക്സാണ്ട്റിയാനഗരം. ചരിത്രവിശ്രുതമായ അവിടത്തെ സർവ്വകലാശാലയിൽ സയൻസിന്റെയും തത്ത്വശാസ്ത്രത്തിന്റെയും വിവിധ ശാഖകൾക്കു വിദ്യാപീഠങ്ങളുണ്ടായിരുന്നു. അവയിൽ 'പ്ളേറ്റോണിക്' തത്ത്വശാസ്ത്രത്തിന്റെ പേരിലുള്ള വിദ്യാപീഠത്തിന്റെ അദ്ധ്യക്ഷസ്ഥാനം ഹൈപ്പേഷ്യയാണ് അലങ്കരിച്ചിരുന്നത്. പ്ളാറ്റോ, അരിസ്റ്റോട്ടൽ ഇവരെപ്പറ്റിയുള്ള അവരുടെ പ്രഭാഷണം കേൾക്കാനും ധാരാളം വിദ്യാർത്ഥികൾ തിരക്കുകൂട്ടിയിരുന്നു. ഇവരിൽ ചിലർ അദ്ധ്യാപികയിൽ അനുരക്തരായിത്തീർന്നുവെന്നും പറയപ്പെടുന്നുണ്ട്. എന്നാൽ, ഹൈപ്പേഷ്യ മരണംവരെ അവിവാഹിതയായിരുന്നുവെന്നാണ് ചരിത്രകാരന്മാരുടെ അനുമാനം. അലക്സാണ്ട്റിയായിലെ ഒരു പണ്ഡിതമുഖ്യനായിരുന്ന തിയോൺ ആയിരുന്നു അവരുടെ അച്ഛൻ. പിതാവുംപുത്രിയും കൂടി ഗണിതശാസ്ത്രസംബന്ധമായ ഒരു ഗ്രന്ഥം എഴുതിയിട്ടുണ്ട്.

പൊതുസ്ഥലങ്ങളിൽവെച്ചു വിജ്ഞാനപരമായ പ്രസംഗങ്ങൾ ചെയ്യുന്നതിലും ഹൈപ്പേഷ്യ ഉത്സുകരായിരുന്നു. ജ്യോതിശ്ശാസ്ത്രത്തിലും തത്ത്വശാസ്ത്രത്തിലും അവർ അനേകം ഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ടെന്നാണ് ചരിത്രകാരന്മാർ പറയുന്നത്. പക്ഷേ, അവയൊന്നും ഇതുവരെ കണ്ടുകിട്ടിയിട്ടില്ല. ഇത്രവളരെ പ്രശസ്തിയാർജിച്ചു ബഹുജനസമാരാദ്ധ്യയായിത്തീർന്ന ഈ വിദുഷീമണിയുടെ ജീവിതാവസാനം വിധിവൈപരീത്യത്താൽ ഒരു ദുരന്തനാടകമായിപ്പോയി.

അന്നു ക്രിസ്തുമതത്തിന്റെ പ്രചാരണം കൊടുമ്പിരിക്കൊണ്ടിരുന്ന കാലമായിരുന്നുവല്ലോ. ഹൈപ്പേഷ്യ ക്രിസ്തുമതത്തിൽ വിശ്വസിച്ചിരുന്നില്ല. സ്വതന്ത്രചിന്താശീലമായിരുന്നു അവരിൽ മുന്നിട്ടുനിന്നിരുന്നത്. തന്മൂലം ക്രൈസ്ത

വപുരോഹിതർക്ക് അവരോടു കടുത്ത വിരോധം തോന്നി. എങ്കിലും ഹൈപ്പേഷ്യയുടെ ശിഷ്യഗണത്തിൽ പ്രധാനൻ സൈനേഷ്യസ് എന്നു പേരായ ഒരു ക്രൈസ്തവനായിരുന്നു. ഇദ്ദേഹം പിന്നീട് ഒരു ബിഷപ്പായിത്തീർന്നു. തന്റെ ഗുരുനാഥയെപ്പറ്റി ഈ ബിഷപ്പ് വളരെ പ്രശംസിച്ചെഴുതിയിട്ടുണ്ട്. പക്ഷേ, ഇതൊന്നും മതഭ്രാന്തന്മാരായ പുരോഹിതർ ഗൗനിക്കയില്ലല്ലോ. അവിശ്വാസികളെ കശാപ്പുചെയ്യാൻപോലും ഈ പിശാചുക്കളായ മാന്യന്മാർ മടികാണിച്ചിരുന്നില്ല. അലക്സാണ്ട്റിയായിലെ പള്ളിക്കാർക്കിടയിൽ ഛിദ്രമുണ്ടാക്കാൻ മറ്റു ചില ശത്രുക്കളോടൊപ്പം ഹൈപ്പേഷ്യയും പ്രവർത്തിച്ചിരുന്നുവെന്നൊരു തെറ്റിദ്ധാരണ എങ്ങനെയോ അവിയെ പ്രചരിച്ചു. ഇതോടുകൂടി പുരോഹിതന്മാരുടെ ശത്രുത കത്തിക്കാളി. മതാന്ധരായ അവരുടെ അനുയായികൾ ഒരു ദിവസം ഹൈപ്പേഷ്യയെ അവർ സഞ്ചരിച്ചിരുന്ന വണ്ടിയിൽനിന്നു പിടിച്ചുവലിച്ചു താഴത്തിട്ടു പള്ളിയിലേക്ക് എടുത്തുകൊണ്ടുപോയി. അവിടെ അവരെ നഗ്നയാക്കി നിർത്തി, കൂർത്ത ഇഷ്ടികക്കഷ്ണങ്ങൾകൊണ്ട് ആ മനുഷ്യച്ചെന്നായ്ക്കൾ അവരുടെ ദേഹം കുത്തിക്കീറി തൊലിയുരിച്ച് ഇഞ്ചിഞ്ചായി കൊന്നുകളഞ്ഞു. അനന്തരം ശവം തുണ്ടുതുണ്ടായി മുറിച്ച് അവർ തീയിലിട്ടു കരിച്ചു. അങ്ങനെ യാതൊരു തെറ്റുംചെയ്യാത്ത ഒരു മഹാവിദുഷി മതഭ്രാന്തിന്റെ കരാളദംഷ്ട്രങ്ങൾക്ക് ഇരയായിത്തീർന്നു. ഇതുപോലെ രാക്ഷസീയമായ എത്രയെത്ര കൊലപാതകങ്ങൾ മതത്തിന്റെ പേരിൽ നടന്നിട്ടുണ്ട്! ഇത്തരം ഭീകരസംഭവങ്ങളുടെ കരിനിഴലേല്ക്കാതെ ഏതെങ്കിലും മതം വളർന്നു വന്നിട്ടുണ്ടോ? ഹൈപ്പേഷ്യയുടെ വധം നടന്നത് എ. ഡി. 415-ലാണ്. അന്നത്തേതിൽനിന്ന് എത്ര പുരോഗമിച്ചിരിക്കുന്നു ആധുനികലോകം! എന്നിട്ടും മതത്തിന്റെ ഹാലിളക്കം പുതിയ പുതിയ രൂപങ്ങളിൽ ഇപ്പോഴും തലപൊക്കുന്നില്ലേ? എന്തൊരു മനോരോഗമാണിത്!

*(മനനമണ്ഡലം 1963)*

# 33. ശാസ്ത്രീയസമീപനം

ശാസ്ത്രീയമനോഭാവം, ശാസ്ത്രീയവീക്ഷണം എന്നൊക്കെ സാധാരണ പറയാറുണ്ട്. വിഷയനിരൂപണത്തിൽ ചില കാര്യങ്ങളെപ്പറ്റി അതു വേണ്ടത്ര ശാസ്ത്രീയമായില്ലെന്നോ, ശാസ്ത്രീയമായിട്ടുണ്ടെന്നോ പറയും. നമുക്കൊക്കെ അതു കേട്ടാൽ ഏതാണ്ടൊക്കെ മനസ്സിലാവുകയും ചെയ്യും. എങ്കിലും അക്കാര്യത്തിലും ഒരു തുറന്ന ചർച്ച നല്ലതാണെന്ന് എനിക്കു തോന്നുന്നു.

പരീക്ഷണശാലയിലെ ശാസ്ത്രജ്ഞന് തന്റെ ഗവേഷണങ്ങളോടുള്ള മനോഭാവമാണ് ശാസ്ത്രീയവീക്ഷണത്തിൽ ഒരു സ്വതന്ത്രചിന്തകൻ കൈക്കൊള്ളേണ്ടത്. അറിവിനെ സംബന്ധിച്ചിടത്തോളം പരിമിതികളുണ്ടാകാം. എങ്കിലും ആ സമീപനം ആവശ്യമാണ്. നമ്മുടെ ചിന്തയിൽ ആത്മാംശം വളരെയേറെ കലർന്ന് അതു കലുഷമാകാറുണ്ടെങ്കിലും വസ്തുനിഷ്ഠമായി ചിന്തിക്കുവാൻ ശ്രമിച്ചാൽ വിജയിക്കാതിരിക്കുകയില്ല. സ്വകാര്യതാൽപര്യങ്ങൾ, മുൻവിധി, സാമൂഹ്യാചാരങ്ങൾ, വികാരം തുടങ്ങിയ ബുദ്ധിയുടെ പ്രവർത്തനത്തെ സ്വാധീനിക്കാതിരിക്കാൻ നിരന്തരമായ അഭ്യാസം കൂടിയേ കഴിയൂ. കഴിയുന്നിടത്തോളം വസ്തുനിഷ്ഠമായി ചിന്തിച്ചും സ്വയം ചോദ്യംചോദിച്ചും നിരീക്ഷണപരീക്ഷണങ്ങൾ നടത്തിയും ആണ് ഒരു നിഗമനത്തിൽ എത്തിച്ചേരേണ്ടത്. അങ്ങനെ സത്യത്തെ അന്വേഷിക്കുന്നതിലാണ് സ്വതന്ത്രചിന്ത അല്ലെങ്കിൽ ശാസ്ത്രീയചിന്ത എന്നു പറയുന്നത്. ഇത് എളുപ്പത്തിൽ സാധിക്കാവുന്ന ഒരു കാര്യമല്ല. നിരന്തരം തിരമാലകൾ അലറിയടിക്കുന്ന ഒരു മഹാസമുദ്രമാണ് നമ്മുടെ മനസ്സ്. അവിടെ ശക്തിയേറിയ അടിയൊഴുക്കുകളും പാറക്കെട്ടുകളുമുണ്ട്. അതിനിടയിലൂടെ തോണിയാത്ര ചെയ്യുന്നതിന് വളരെ സൂക്ഷ്മത ആവശ്യമാണ്.

സ്വന്തമായി വ്യക്തിത്വമുള്ള ആളുകൾ വളരെ കുറവാണ്. മറ്റൊരുവിധത്തിൽ പറഞ്ഞാൽ നമ്മിൽ പലരും മറ്റുള്ളവരാണ്. ആരെങ്കിലും പറയുന്നത് ഏറ്റുപറയുന്നതിലാണ് ആളുകൾക്കു താല്പര്യം. ഏതെങ്കിലും വലിയ ആൾ പറഞ്ഞു എന്നു കേട്ടാൽ പിന്നെ അതു തെറ്റാണോ ശരിയാണോ എന്ന് അധികമാരും ചിന്തിക്കുകയില്ല. മനുഷ്യന്റെ ഈ ബലഹീനത എല്ലാ മതങ്ങളും ചൂഷണം ചെയ്യാറുണ്ട്. അതുകൊണ്ടാണ് ആ ശാസ്ത്രജ്ഞൻ ദൈവവിശ്വാസിയായിരുന്നു, അല്ലെങ്കിൽ ആ സാഹിത്യകാരൻ മതവിശ്വാസിയായിരുന്നു എന്ന് അവർ പറയുന്നത്. സർ ഒലിവർ ലോഡ്ജ് എന്ന ഊർജതന്ത്രജ്ഞനെപ്പറ്റി നിങ്ങൾ കേട്ടിരിക്കും. അദ്ദേഹം ആ ശാസ്ത്രശാഖയ്ക്കു കനപ്പെട്ട സംഭാവന നല്കിയിട്ടുള്ള ആളാണ്. ഒറ്റയൊരു മകൻമാത്രമേ അദ്ദേഹത്തിനുണ്ടായിരുന്നുള്ളൂ. അയാൾ യുദ്ധത്തിൽ കൊല്ലപ്പെട്ടപ്പോൾ അദ്ദേഹത്തിന് ആ കദനഭാരം താങ്ങാൻ കഴിഞ്ഞില്ല. മരിച്ചുപോയ ആ പുത്രനെ വീണ്ടും കാണണമെന്നുള്ള അദ്ദേഹത്തിന്റെ ആഗ്രഹം ഉപബോധമനസ്സിൽ അടിഞ്ഞുകിടന്നു.

വിവാഹം കഴിക്കാനാഗ്രഹിച്ചിട്ടു കഴിയാതെപോയ പ്രേയസിയെ സ്വപ്നത്തിൽ കണ്ടാൽ ഒരു കാമുകനു സന്തോഷം തോന്നും. പക്ഷേ, അതു യാഥാർത്ഥ്യമല്ലെന്ന് അധികം താമസിയാതെ അയാൾക്കു മനസ്സിലാകും. സർ ഒലിവർ ലോഡ്ജിന് പുത്രനെപ്പറ്റിയുള്ള ചിന്ത ഒരു വിഭ്രാന്തിയോളം ചെന്നെത്തി. അദ്ദേഹം മരിച്ചുപോയ പുത്രനുമായി സംസാരിച്ചു എന്ന് ഒരിക്കൽ പ്രസ്താവിച്ചു. ലോകത്തെങ്ങുമുള്ള സ്പിരിച്ചലിസ്റ്റുകൾ അതു പൊക്കിപ്പിടിച്ചുകൊണ്ടു നടന്നു. താൻ മരിച്ചുപോയ പുത്രനെ കണ്ടു സംസാരിച്ചു എന്നുള്ളതു തെളിയിക്കേണ്ട ചുമതല സർ ഒലിവർ ലോഡ്ജിനുണ്ടായി. അതിന് അദ്ദേഹം യുക്തി തേടാൻ തുടങ്ങി. യുക്തിയും വിശ്വാസവും കൂട്ടിക്കുഴച്ച ഒരു മറുപടി അദ്ദേഹം പറഞ്ഞു. ഇത്തരം ഒരു ഉത്തരം ഫിസിക്സിന്റെ കാര്യത്തിൽ അദ്ദേഹം സമ്മതിക്കുകയില്ല. അവിടെ മുഴുവൻ തെളിവും ആവശ്യമാണ്. യുക്തീകരണത്തിന് ഒരു ദൃഷ്ടാന്തമാണിത്. ഇങ്ങനെ യുക്തിതേടി പോകുന്നവർ ധാരാളമുണ്ട്.

ശാസ്ത്രജ്ഞന്മാർ ആസ്തിക്യബോധത്തിലേക്കു തിരിച്ചുവന്നുകൊണ്ടിരിക്കുന്നു എന്ന് മുമ്പു യുക്തിവാദസംഘം ട്രഷറർകൂടിയായിരുന്ന പനമ്പിള്ളി ഒരു പ്രസംഗത്തിൽ പറഞ്ഞതായി കാണുന്നു. മതവിശ്വാസികളുടെ പ്രചാരണവൈദഗ്ദ്ധ്യത്തിൽ അദ്ദേഹം പെട്ടുപോയി എന്നാണ് ഇതു കാണിക്കുന്നത്. ഇങ്ങനെയൊക്കെ പറയുന്നവർ കണക്കാക്കാത്ത ഒരു കാര്യമുണ്ട്. ലോകത്തിൽ എത്ര ശാസ്ത്രജ്ഞന്മാരുണ്ട്. അവരിൽ എത്ര ശതമാനം അങ്ങനെ പറഞ്ഞു, പറഞ്ഞതിനെല്ലാം ഒരർത്ഥമാണോ എന്നൊന്നും പലരും തിരക്കാറില്ല. കോനൺഡോയിലോ എഡിംഗ്ടണോ ജീൻസോ പറഞ്ഞതുകൊണ്ട് എല്ലാ സാഹിത്യകാരന്മാരും ശാസ്ത്രജ്ഞന്മാരും സ്പിരിച്ചലിസ്റ്റുകളാകണമെന്നില്ല; അവർ പറഞ്ഞതുകൊണ്ട് അതു സത്യമാകണമെന്നും നിർബന്ധമില്ല. ശാസ്ത്രജ്ഞൻ ഒരു പ്രത്യേകവിജ്ഞാനശാഖയിൽ പ്രാമാണ്യം നേടുന്നു. മറ്റു പല രംഗത്തും അദ്ദേഹം അജ്ഞനായിരിക്കും. ആരു പറഞ്ഞാലും എന്തുപറഞ്ഞാലും ശരി അതു ശാസ്ത്രീയമാണോ എന്നു ചിന്തിച്ചും നിരീക്ഷണപരീക്ഷണങ്ങൾ നടത്തിയും സ്വീകരിക്കേണ്ടതാണ്.

സ്വതന്ത്രചിന്തയ്ക്കെതിരായി നമ്മുടെ മനസ്സിൽ ഉയർന്നുനില്ക്കുന്ന ഒരു വലിയ പാറക്കെട്ടാണ് സാമൂഹ്യബോധം. ഒരു ഉദാഹരണംകൊണ്ടു ഞാനിതു വ്യക്തമാക്കാം. വിദ്യ അഭ്യസിക്കാൻ എല്ലാ മനുഷ്യർക്കും അവകാശമുണ്ടെന്ന് ഇന്ന് എല്ലാവർക്കും അറിയാം. തത്ത്വചിന്തകനും യുക്തിവാദിയുമായിരുന്ന ശ്രീശങ്കരൻ ശൂദ്രൻ വേദാധികാരിയല്ലെന്നു പറഞ്ഞു. അത് അക്കാലത്തെ സാമൂഹ്യബോധത്തിനു കീഴ്പ്പെടലായിരുന്നു. മറ്റുപല കാര്യങ്ങളിലും അങ്ങേയറ്റം സ്വതന്ത്രമായി ചിന്തിച്ചിരുന്ന അദ്ദേഹത്തിന് അക്കാര്യത്തിൽ ഒരുപക്ഷേ, ചിന്ത വ്യാപരിപ്പിക്കാൻ കഴിഞ്ഞിരുന്നില്ല. ചുറ്റുപാടുകളുടെ ഇത്തരം കുച്ചുവിലങ്ങുകൾക്ക് അദ്ദേഹം വിധേയനായിരുന്നില്ലെങ്കിൽ ശങ്കരാചാര്യർക്ക് ഇന്നുള്ളതിൽ എത്രയോ ഉയർന്ന സ്ഥാനം ലഭിക്കുമായിരുന്നു. ഇതു ശങ്കരാചാര്യരുടെ കാര്യത്തിൽ മാത്രമല്ല, മറ്റനേകം മഹാത്മാക്കളുടെ കാര്യത്തിലും ശരിയാണ്.

മനുഷ്യന്റെ വികാരങ്ങളാണ് സ്വതന്ത്രചിന്തയുടെ മറ്റൊരു ശത്രു. ഒരുക



ണക്കിൽ അവൻ വികാരങ്ങളുടെ ഒരു കെട്ടാണ്. ഇരുന്നൂറുകോടി വർഷങ്ങൾക്കു മുമ്പാണ് ഭൂമിയുണ്ടായതെന്നു കണക്കാക്കപ്പെടുന്നു. അഞ്ചുലക്ഷത്തോളം വർഷങ്ങളായത്രെ മനുഷ്യൻ ഉണ്ടായിട്ടുതന്നെ. ആദ്യമനുഷ്യൻ തികച്ചും വനചരരായ ജന്തുക്കൾതന്നെയായിരുന്നു. അമീബമുതൽ മനുഷ്യൻവരെയുള്ള പരിവർത്തനങ്ങൾക്കിടയിൽ എന്തെല്ലാം അവനു നേരിടേണ്ടിവന്നിരിക്കാം! അതിൽ പലതും ജന്മവാസനയായി അവനിൽ അലിഞ്ഞുചേർന്നിരുന്നു. പ്രാകൃതമനുഷ്യനിൽനിന്നും ആധുനികമനുഷ്യനിലേക്കുള്ള പുരോഗതിയുടെ ചരിത്രത്തിലും ഭാവനാതീതങ്ങളായ പലതും സംഭവിച്ചിരിക്കാം. അതെല്ലാം വാസനകളായി നമ്മുടെ രക്തത്തിൽ അലിഞ്ഞുചേർന്നിട്ടുണ്ട്. പലപ്പോഴും സത്യാന്വേഷണത്തിനെതിരെ ആ ജന്മവാസനകൾ നമ്മിൽ ഉയർന്നുവരും. പറഞ്ഞുകേട്ടും ചെയ്തും ശീലിച്ചിട്ടുള്ളതിനെതിരായി ഒരാൾ പറയുന്നതുകേട്ടാൽ അതിനെതിരെ വികാരംകൊള്ളുന്നത് മനുഷ്യനിലെ മൃഗമാണ്. നിരന്തരമായ അഭ്യാസംകൊണ്ട് സഹിഷ്ണുത ശീലിക്കുകയാണ് ഇതിനുള്ള പോംവഴി. ശാസ്ത്രജ്ഞന് എന്തെങ്കിലും പുതുതായി കണ്ടുപിടിക്കുമ്പോൾ അത്ഭുതമെന്ന വികാരം ഉണ്ടാകാം. പക്ഷേ, കണ്ടുപിടുത്തത്തിന് അയാളെ പ്രേരിപ്പിക്കുന്നത് ആ വികാരമല്ല. പരീക്ഷണശാലയിൽ അയാൾ നിസ്സംഗനാണ്. എന്തിനെയെങ്കിലും നാം സമീപിക്കുമ്പോൾ അത്തരം നിസ്സംഗതയാണാവശ്യം.

പാരമ്പര്യവും പരിതഃസ്ഥിതികളുമാണ് വിശ്വാസത്തേയും മതത്തേയും രൂപപ്പെടുത്തിയത്. അത് യാതൊരുവിധമായ ആലോചനയുടേയും ഫലമല്ല. ഞാൻ ഇന്ത്യയിൽ ജനിച്ചതുകൊണ്ട് ഹിന്ദുവായി. നായർസമുദായത്തിൽപ്പെട്ട ഒരു കുടുംബത്തിൽ ജനിച്ചതുകൊണ്ട് നായരായി. നേരെമറിച്ചു ഞാൻ അറേബ്യയിൽ ജനിച്ചിരുന്നുവെങ്കിൽ ഒരു മുസ്ലിം ആകുമായിരുന്നു. യൂറോപ്പിലോ കേരളത്തിൽത്തന്നെയോ ഒരു ക്രിസ്തീയകുടുംബത്തിൽ ജനിച്ചിരുന്നുവെങ്കിൽ ക്രിസ്ത്യാനിയാകുമായിരുന്നു. വെറും യാദൃച്ഛികത്വമാണ് വ്യക്തിയുടെ വിശ്വസത്തിനും മതത്തിനും അടിസ്ഥാനമെന്ന് ഇതു തെളിയിക്കുന്നു. കാക്ക കായ് കൊത്തി അവിടവിടെ ഇടുന്നു. ആ കായ്കൾക്ക് അക്കാര്യത്തിൽ യാതൊരു ഉത്തരവാദിത്വവുമില്ല. മിക്കവരുടേയും മതവിശ്വാസത്തിന് ഇതുപോലുള്ള ഉത്തരവാദിത്വമേയുള്ളു. എന്നാൽ പഴയതിനോടുള്ള മമത നിത്യസമ്പർക്കംമൂലം മനുഷ്യനിൽ ഉണ്ടാകുന്നു. ഇരുളടഞ്ഞതും ജീർണിച്ചതുമായ ഒരു പഴയവീടു പൊളിച്ച് പുതുതായൊന്നു വയ്ക്കണമെന്നു പറഞ്ഞാൽ മുത്തശ്ശിക്കു വിഷമം തോന്നുന്നു. പുതിയ അഭിപ്രായങ്ങൾ സ്വീകരിക്കുന്ന കാര്യത്തിൽ പലരും മുത്തശ്ശിയുടെ ഈ വീക്ഷണഗതിയാണ് പുലർത്തുന്നത്.

അടുത്തകാലത്തു ജവഹർലാൽ നെഹ്റുവിനെ ചെന്നുകണ്ട ഒരു ശാസ്ത്രി രഘുവംശത്തിലെ ഒരു ശ്ലോകമുദ്ധരിച്ചുകൊണ്ടു പറഞ്ഞു സോഷ്യലിസം എന്ന ആശയം കാളിദാസന്റെ കാലത്തും ഉണ്ടായിരുന്നുവെന്ന്. എന്നിട്ടെന്തേ രഘുവംശവ്യാഖ്യാതാക്കൾ പതിനെട്ടാംശതകത്തിനുമുമ്പ് അതു വിശദമാക്കാതിരുന്നതെന്ന് അദ്ദേഹം ചോദിച്ചു. ശാസ്ത്രിക്ക് മറുപടിയുണ്ടായില്ല. സോഷ്യ

ലിസവും യുക്തിവാദവും റോക്കറ്റും എന്നുവേണ്ട എല്ലാം ഗീതയിലും ബൈബിളിലും ഖുറാനിലും ഉണ്ടെന്നു പറയുന്നവരുണ്ട്. തങ്ങളുടെ കൈവശമുള്ള പഴയവീഞ്ഞു പുതിയകുപ്പിയിൽ നിറച്ചുവെയ്ക്കാനുള്ള അപഹാസ്യമായ ശ്രമത്തിനൊരു ഉദാഹരണമാണിത്.

നമുക്കെല്ലാം അറിയാവുന്നതാണ് എഴുത്തച്ഛന്റെ കഥ. ആർ. നാരായണപ്പണിക്കർ തന്റെ സാഹിത്യചരിത്രത്തിൽ വളരെയേറെ പേജുകൾ എഴുത്തച്ഛനെപ്പറ്റി ഉപന്യസിക്കാൻ ചെലവാക്കിയിട്ടുണ്ട്. അതൊരു നല്ല പുസ്തകമാണെങ്കിലും അദ്ദേഹത്തിന്റെ നായർ സ്പിരിറ്റ് അതിൽ സ്വാധീനം ചെലുത്തിയിരിക്കുന്നതു കാണാം. എഴുത്തച്ഛൻ ഉന്നതകുലജാതനാണെന്നു സ്ഥാപിക്കുന്നതിന് അദ്ദേഹത്തിന്റെ ജനനത്തെപ്പറ്റി പറയാറുള്ള 'നമ്പൂതിരിക്കഥ'—ഐതിഹ്യം ഉദ്ധരിക്കുന്നു. എഴുത്തച്ഛൻ കുറേ മദ്യം സേവിക്കുമായിരുന്നു എന്നും കഥയുണ്ടല്ലോ. അതു കള്ളോ ചാരായമോ ഒന്നുമല്ലെന്നും വേദാന്തമദ്യമാണെന്നുമാണ് ചിലരുടെ വ്യാഖ്യാനം. വേദാന്തമെഴുതിയ എഴുത്തച്ഛൻ കള്ളുകുടിക്കുമോ എന്നാണ് ചിലർ ചോദിക്കുന്നത്. കൃതികളിൽക്കൂടി ഗ്രന്ഥകാരനെ കണ്ടുപിടിക്കാൻ നടത്തുന്ന ഇത്തരം ശ്രമം പരാജയത്തിൽ മാത്രമേ കലാശിക്കുകയുള്ളു. എഴുത്തച്ഛൻ ഏതോ നമ്പൂതിരിയുടെ ജാരസന്താനമാണെന്നു വന്നാലോ, അദ്ദേഹം കുറെ മദ്യം സേവിച്ചു എന്നുവന്നാലോ അദ്ദേഹത്തിന്റെ മഹത്വത്തിനു കുറവില്ല. ലോകത്തിൽ എത്രയോ ജാരസന്താനങ്ങൾ മഹാത്മാക്കളായി ഉയർന്നിട്ടുണ്ട്! നമ്മുടെയെല്ലാം പരിചിതനായിരുന്ന വള്ളത്തോൾ 'വെടികൊണ്ട പക്ഷി' എന്നൊരു കവിത എഴുതിയിട്ടുണ്ടല്ലോ. അതു വായിച്ചാൽ മൂക്കറ്റം മാംസം ഭക്ഷിക്കുന്ന ഒരാളായിരുന്നു വള്ളത്തോൾ എന്ന് ഒരുത്തർക്കും തോന്നുകയില്ല. അദ്ദേഹം കവിതയെഴുതിയ ആ സമയത്തെ ചിന്താഗതിമാത്രമാണത്. ആചാര്യനായ ടോൾസ്റ്റോയിയുടെ ജീവിതം എടുത്തുനോക്കുക. ഭാര്യയുമായി തെറ്റിപ്പിരിഞ്ഞ് വഴിയരുകിൽ കിടന്നാണ് അദ്ദേഹം മരിച്ചത്. ഭാര്യയ്ക്ക് അദ്ദേഹത്തെക്കൊണ്ട് കിടക്കപ്പൊറുതി ഉണ്ടായിട്ടില്ല എന്നാണു പറയുന്നത്. ഇനിയും ഓസ്കാർ വൈൽഡിനെ എടുക്കുക. പെൺകുട്ടികളെ മാത്രമല്ല ആൺകുട്ടികളെപ്പോലും വെറുതെവിടുമായിരുന്നില്ല ആ മനുഷ്യൻ. പാരീസിലെ ഓടയിൽ കിടന്ന് അദ്ദേഹം മരിച്ചു. മഹത്തായ തത്ത്വങ്ങൾ പറഞ്ഞിട്ടുള്ളവരാണ് ഇവരെല്ലാം. പക്ഷേ, അവരെ കണ്ടു പഠിക്കാൻ നമുക്കു പറയാമോ? സ്വതന്ത്രമായ ചിന്തകൊണ്ട് നല്ലതും ചീത്തയും തിരിച്ചറിയാൻ നാം ശ്രമിക്കുകയാണു വേണ്ടത്. അതിനുപകരം ടോൾസ്റ്റോയിയേയും ഓസ്ക്കാർ വൈൽഡിനേയും എഴുത്തച്ഛനേയും ന്യായീകരിക്കുന്നത് അപഹാസ്യമാണ്. ചെളിയിൽനിന്നു താമര പൊന്തുന്നു. താമര ഉണ്ടായ ചെളിയെ നാമാരും എടുത്തുകൊണ്ടു നടക്കാറില്ല. ചെളിയെ ന്യായീകരിക്കാറുമില്ല.

ആരെങ്കിലും പറഞ്ഞത് ഏറ്റുപറയാനും ചെയ്തത് ആവർത്തിക്കാനുമുള്ള വാസനയാണ് അധികമാളുകൾക്കുമുള്ളത്. അവിടെ തെറ്റും ശരിയും വിവേചിച്ചറിയുവാൻ ശ്രമിക്കാറില്ല. പണ്ട് ഒരു സന്യാസിക്കു പറ്റിയ കഥകേട്ടിട്ടില്ലേ?



കുളിക്കാനിറങ്ങിയപ്പോൾ തന്റെ കമണ്ഡലു മണലിൽ കുഴിച്ചുവെച്ച് അതിന്റെ മുകളിൽ ചെറിയ ഒരു മണൽക്കുന കൂട്ടി. കുളികഴിഞ്ഞു വരുമ്പോൾ കമണ്ഡലു വെച്ച സ്ഥലം തിരിച്ചറിയാനാണ് പാവം സ്വാമി അങ്ങനെ ചെയ്തത്. ദിവ്യനായ സന്യാസി മണൽക്കുന കൂട്ടുന്നതു കണ്ട ഭക്തന്മാർ വിട്ടില്ല. അവരും നിരവധി മണൽക്കുനകൾ കൂട്ടി. സ്വാമി മണൽക്കുനകൾ കണ്ട് അമ്പരന്നുപോയി. ഇത്തരം ഗതാനുഗതികത്വസ്വഭാവമാണ് പല ആളുകൾക്കും ഉള്ളത്. ദൈവഭയം ജ്ഞാനത്തിന്റെ ആരംഭമാണെന്ന് പണ്ടാരോ പറഞ്ഞു. അതു ശരിയല്ല. സംശയമാണ് ജ്ഞാനത്തിന്റെ ആരംഭം. എന്തിനെയും ആരു പറഞ്ഞതായാലും ചെയ്തതായാലും സംശയത്തോടെ വീക്ഷിക്കുകയാണു പുരോഗതിയുടെ മാർഗം.

മതങ്ങൾ ഇന്നു ലോകത്തിൽ കാട്ടിക്കൂട്ടുന്ന ഭ്രാന്തുകൾ വർണ്ണനാതീതമാണ്. ഓരോ തത്ത്വചിന്തകന്മാരുടെയും വിപ്ലവകാരികളുടെയും പേരിലാണ് ഇവയെല്ലാം കെട്ടിപ്പടുത്തിരിക്കുന്നതെന്നുള്ളത് അതിലും വിചിത്രമാണ്. ബുദ്ധൻ, ക്രിസ്തു, മാർക്സ് തുടങ്ങിയവരെല്ലാം യുക്തിവാദികളായിരുന്നു. നിരീശ്വരത്വമാണ് ബുദ്ധൻ പ്രസംഗിച്ചത്. കുറേ കഴിഞ്ഞപ്പോൾ അനുയായികൾ അദ്ദേഹത്തെ ആരാധിക്കുകയും അദ്ദേഹത്തിനു ക്ഷേത്രം പണിയുകയും ചെയ്തു. സ്വതന്ത്രചിന്തചെയ്ത ക്രിസ്തുവിനും ഇതുതന്നെ സംഭവിച്ചു. മാർക്സിന്റെ പേരിലും ഇന്നൊരു മതമുണ്ടായിരിക്കുന്നു. ചൈനാക്കാർ ഇന്നു പ്രസംഗിക്കുന്നതും സ്റ്റാലിൻ ഇന്നലെ പ്രസംഗിച്ചിരുന്നതും ആ കമ്യൂണിസ്റ്റ് മതമാണ്. ക്രൂഷ്ചേവ് മാർക്സിസത്തിന്റെ പേരിൽ മതമുണ്ടാക്കുന്നതിന് എതിരാണ്.

സിദ്ധാന്തങ്ങളോടും ഗ്രന്ഥങ്ങളോടും മാത്രമല്ല കല്ലിനോടും മരത്തിനോടുംകൂടി മതം ആദരവു പ്രകടിപ്പിക്കുന്നു; അവയുടെ അടിമത്തം സ്വീകരിക്കുന്നു. മുമ്പ് തിരുനക്കര ക്ഷേത്രത്തിലെ കാളവിഗ്രഹത്തിനു നീരുവന്നു പൊട്ടി തിരുവിതാംകൂർ രാജ്ഞികുടി വന്ന് അതിന്റെ അംശം പട്ടിൽ പൊതിഞ്ഞുകൊണ്ടുപോയി. അതു മാംസത്തിന്റെയോ രക്തത്തിന്റെയോ അംശമാണോ എന്ന് അഞ്ചുനിമിഷംകൊണ്ട് മനസ്സിലാക്കാമായിരുന്നു. കടപ്പാട്ടൂരും തിരുവൻവണ്ടൂരും വിഗ്രഹം കണ്ടെടുത്തു എന്നു പറയുന്നു, തിരുവൻവണ്ടൂർ ഏതോ ഒരുവൻ സ്വപ്നം കണ്ടിടത്ത് കുഴിച്ചപ്പോഴാണത്രെ വിഗ്രഹം കിട്ടിയത്. കുഴിച്ചു കുഴിച്ചു ചെന്നിട്ട് വിഗ്രഹം കാണാതെവന്നപ്പോൾ മറ്റൊരിടത്തുനിന്നു രഹസ്യമായി കൊണ്ടിട്ടതാണ് അതെന്നും ആരോ പറയുന്നതുകേട്ടു. ഈ വിഗ്രഹത്തിന് എന്തു പഴക്കമുണ്ടെന്നും അത് ഇത്രയുംകാലം മണ്ണിൽ കിടന്നതാണോ എന്നും അറിയുവാൻ ഇന്നു ശാസ്ത്രീയപരീക്ഷണങ്ങൾകൊണ്ടു കഴിയും. അങ്ങനെ ഒരു പരീക്ഷണം നടത്താൻ ഈ വിഗ്രഹത്തിന്റെ മേന്മപറയുന്നവർ തയ്യാറാണോ? ഇതു സംബന്ധിച്ചു പത്രങ്ങളിൽ വരുന്ന പല റിപ്പോർട്ടുകളും മനുഷ്യനെ വഴിതെറ്റിക്കുന്നവയാണ്. മനുഷ്യനെ വഴിതെറ്റിക്കുന്ന കൂട്ടഭ്രാന്താണ് മതമെന്നുള്ളതിനു തെളിവാണ് തിരുവൻവണ്ടൂരും മറ്റും കൂടുന്ന ജനതതി

*(യുക്തിവിഹാരം 1963)*

# 34. മരണപ്പട്ടിണി

## പട്ടിണിയുദ്ധം

നാട്ടിൽ പെരുകിവരുന്ന ഒരു മനോരോഗമാണ് മരണപ്പട്ടിണി. എന്തെങ്കിലും കാര്യം സാധിക്കാൻവേണ്ടി മരിക്കുന്നതുവരെ പട്ടിണികിടക്കുക. കേരളത്തിൽ ഈ സുഖക്കേടു പണ്ടും ഉണ്ടായിരുന്നു. പ്രായോപവേശം എന്നൊരു സംസ്കൃതപ്പേരാണ് ഇതിനു പറഞ്ഞുവരുന്നത്. പ്രായശബ്ദത്തിനു മരിക്കാൻ കിടക്കുക എന്നർത്ഥം. കടം കൊടുത്ത പണം തിരിച്ചുകിട്ടാൻവേണ്ടി കടക്കാരന്റെ പടിക്കൽ ചെന്നുകിടന്നു മരണാന്തോപവാസം അനുഷ്ഠിക്കുന്ന സമ്പ്രദായം പ്രാചീനകേരളീയർക്കു സുപരിചിതമായിരുന്നു. പ്രായോപവേശം എന്ന പ്രൗഢനാമത്തിൽ ഇതിന് എങ്ങനെയോ ഹൈന്ദവസമുദായത്തിന്റെ അംഗീകാരവും അന്നു സിദ്ധിച്ചിരുന്നു. കേരളീയരുടെ ഭാഗ്യത്തിനു കാലാന്തരത്തിൽ ഈ ദുർനടപടി നാമാവശേഷമായി. എന്നാൽ, ഭാരതീയരുടെ ദൗർഭാഗ്യമെന്നു പറയട്ടെ, അടുത്തകാലത്തു ഭൂതകാലത്തിന്റെ ശവക്കുഴിയിൽനിന്ന് ഈ ദുരാചാരഭൂതം ഉയിർത്തെഴുന്നേറ്റു. ഇതിപ്പോൾ ആസേതുഹിമാചലം സ്വൈരജീവിതത്തെ ബാധിച്ചുകൊണ്ടിരിക്കുന്നു. ഈ ബാധോപദ്രവം കുറെ രക്തസാക്ഷികളെയും സൃഷ്ടിച്ചുകഴിഞ്ഞു. ഉത്തരേന്ത്യയിൽ ഈയിടെ പട്ടിണികൊണ്ടൊരു യുദ്ധം തന്നെ നടക്കുകയുണ്ടായി. സിക്കുകാരന്റെ പഞ്ചാബിസൂബാപട്ടിണി ഒരു വശത്തും ഹൈന്ദവരുടെ ഹിന്ദിപ്പട്ടിണി മറുവശത്തും! ഇതിനിടയ്ക്ക് കേരളത്തിൽ ഏതോ ഒരു സന്ന്യാസി, സ്വയം കുഴിച്ചുമൂടുവാൻ അനുവദിക്കപ്പെടാത്തതിന്റെ പേരിൽ മരണപ്പട്ടിണി തുടങ്ങിയെന്നും അഞ്ചാറു ദിവസം കഴിഞ്ഞപ്പോൾ പൂർവാധികം ബോധവാനായി അതിൽനിന്നു വിരമിച്ചുവെന്നും പത്രങ്ങളിൽ കണ്ടു.

## പരിവേഷമണിഞ്ഞ വിഡ്ഢിത്തം

ഭക്ഷ്യക്ഷാമവും ജനപ്പെരുപ്പവുമുള്ള നമ്മുടെ നാട്ടിൽ കുറെപ്പേർ മനഃപൂർവം ആഹാരം കഴിക്കാതെ മരിക്കാൻ തുടങ്ങുകയാണെങ്കിൽ അതുകൊണ്ട് ഒരു തരക്കേടും വരാനില്ല. അത്രയും ആളുകൾ ഭക്ഷണരംഗത്തുനിന്നു പിൻവാങ്ങുക എന്നത് ഒരു സാമൂഹ്യസേവനവുമാണ്, പക്ഷേ, ഇക്കൂട്ടരുടെ ലക്ഷ്യം അതല്ലല്ലോ. എതിർകക്ഷിയെ കൊമ്പുകുത്തിക്കണം. താൻ വരച്ചവരയിൽ നിർത്തണം—അതാണ് മരണപ്പട്ടിണിക്കാരന്റെ മർക്കടമുഷ്ടി. ഇതുകൊണ്ടു നാട്ടിൽ പൊതുവെ ഉണ്ടാകാവുന്ന അനിഷ്ടസംഭവങ്ങളെപ്പറ്റിയോ നാശനഷ്ടങ്ങളെപ്പറ്റിയോ അയാൾ ചിന്തിക്കുന്നേയില്ല. മരണപ്പട്ടിണി ഇന്നൊരു ഫാഷനായിത്തീർന്നിരിക്കുന്നു. ദേശീയൈക്യം, നിയമപരിപാലനം, നിർമാണപരിപാടി—ഇവയ്ക്കെല്ലാംതന്നെ ഇതുകൊണ്ടു ഹാനി സംഭവിക്കാറുണ്ട്. ഈ ദുരവസ്ഥയ്ക്ക് ആരാണ് ഉത്തരവാദി? പൗരജീവിതത്തെ ഇത്രമാത്രം അലങ്കോല



പ്പെടുത്തുന്ന ഈ മാനസികവ്യാധി വർദ്ധിച്ചുവരുന്നതെന്തുകൊണ്ട്? ഗൗരവപൂർവ്വം ചിന്തിക്കേണ്ട കാര്യങ്ങളാണിവ. ഈയവസരത്തിൽ മഹാത്മാഗാന്ധിയെ ആരും ഓർമിച്ചുപോകും. ഉത്തരവാദിത്വത്തിൽ ഏറിയപങ്കും അദ്ദേഹത്തിനാണെന്നു പറയാതെ നിവൃത്തിയില്ല. മണ്ണടിഞ്ഞുകിടന്നിരുന്ന ഈ കുചേഷ്ടിതം കുത്തിപ്പൊക്കിയെടുത്ത്, നിരാഹാരസത്യാഗ്രഹം എന്ന പുതിയ പേരിൽ ഒരു ശുദ്ധികർമ്മം നടത്തി വീണ്ടും പ്രദർശിപ്പിച്ചത് അദ്ദേഹമാണല്ലോ. മഹാത്മാവിൽനിന്ന് ഇന്ത്യയ്ക്കു പൈതൃകമായി ലഭിച്ച സ്വത്ത് എത്ര വിലപിടിച്ചതാണെങ്കിലും അതിലെ പ്രസ്തുതാംശം വിനാശകാരിയും സ്വസ്ഥജീവിതധ്വംസിയുമാണെന്ന് അനുഭവം വിളിച്ചുപറയുന്നുണ്ട്. വെളുക്കാൻ തേച്ചതു പാണ്ടായമട്ടിലാണ് ഇപ്പോൾ ഈ രോഗം രാഷ്ട്രഗാത്രത്തിൽ പ്രത്യക്ഷപ്പെടുന്നത്. നിരാഹാരസത്യഗ്രഹത്തിനു മഹാത്മാവു കല്പിച്ച ആത്മീയമൂല്യം അതിന് ഒരന്തസ്സും നിലയുമുണ്ടാക്കിത്തീർത്തു. ആത്മീയക്കസർത്തുക്കളുടെ നാടാണല്ലോ ഇന്ത്യ. എന്തു വിഡ്ഢിത്തവും ആത്മീയതയുടെ പരിവേഷമണിഞ്ഞാൽ ഇവിടെ വിലപ്പോകുകയും ചെയ്യും. മരണപ്പട്ടിണി ജനക്കൂട്ടത്തെ ആകർഷിക്കുന്നതും ഇളക്കിവിടുന്നതും ഈ പരിവേഷം വഴിക്കാണ്.

## സത്യഗ്രഹമല്ല ദുരാഗ്രഹമാണ്

നിരാഹാരസത്യഗ്രഹം എന്ന പേരിൽ നിരാഹാരം മാത്രമേ അർത്ഥവത്തായിട്ടുള്ളു. സത്യഗ്രഹത്തിന് അതിലൊരു സ്ഥാനവുമില്ല. സത്യത്തിലുള്ള പിടിയാണല്ലോ സത്യഗ്രഹം. സത്യം ഏതാണെന്നു സ്ഥാപിച്ചാലേ അതിന്മേൽ കേറിപ്പിടിക്കാനൊക്കൂ? എ യും ബി യും തമ്മിൽ തർക്കമുണ്ടാകുന്നുവെന്നു കരുതുക. രണ്ടുപേരും അവരവർ പറയുന്നത് അഥവാ വിശ്വസിക്കുന്നത്, ശരിയെന്നു വാദിക്കുന്നു. എ യെ മാനസാന്തരപ്പെടുത്താൻ ബിയും ബിയെ മാനസാന്തരപ്പെടുത്താൻ ഏയും സത്യഗ്രഹം തുടങ്ങുമ്പോൾ സത്യം ഏതാണെന്ന് ആര് എങ്ങനെ നിശ്ചയിക്കും? മഹാത്മാഗാന്ധിക്കു സത്യനിർണയത്തിനുള്ള അവസാനമാനദണ്ഡം മനസ്സാക്ഷിയുടെ കല്പനയായിരുന്നു. അത് ഓരോരുത്തനും ഓരോ വിധമായിരിക്കുമല്ലോ. അതിലേതു ശരിയെന്ന് എങ്ങനെ തീർച്ചപ്പെടുത്തും? വാസ്തവത്തിൽ സത്യഗ്രഹമല്ല നിരാഹാരവ്രതത്തിൽ സാധാരണ കാണുന്നത്; ഒരുതരം ദുരാഗ്രഹമാണ്. സ്വന്തം നിലപാട് ഉപേക്ഷിച്ച് എ ബീക്കു വഴങ്ങിക്കൊടുക്കണമെന്നു നിർബന്ധിക്കുന്നതു ദുരാഗ്രഹത്തിന്റെ വകഭേദമല്ലേ?

## ഹിംസാപരമായ മാർഗം?

ഇനി മറ്റൊരു വശം പരിശോധിക്കാം. നിരാഹാരസത്യഗ്രഹം അഹിംസാത്മകമായ സമരമാർഗമാണെന്നു പറയപ്പെടുന്നുണ്ട്. ഇതും എത്രത്തോളം ശരിയാണ്? ഹിംസയില്ലേ ഇതിലും? ബലപ്രയോഗം ഏതു രൂപത്തിലായാലും അതിൽ ഹിംസയുണ്ടെന്നാണല്ലോ ഗാന്ധിസിദ്ധാന്തം. എതിരാളിയെ കീഴ്പ്പെടുത്തുന്നതിനുവേണ്ട ബലപ്രയോഗം ഇതിലുണ്ട്. അതു മാനസികമാണെന്നേയുള്ളു. മനസ്സിന്റെയോ ആത്മാവിന്റെയോ എന്തിന്റെയായാലും ബലം ബലം തന്നെ. അതു കൂടുതലുള്ളവൻ കുറവുള്ള വ്യക്തിയെയോ സമൂഹത്തെയോ

തോല്പിക്കുന്നു. 'സർവം ബലവതഃ പഥ്യം' എന്ന പ്രമാണം ഇവിടെയും പ്രവർത്തിക്കുന്നുണ്ട്. മാത്രമല്ല, ഈ അദൃശ്യശക്തിയുടെ വ്യാപാരം അപഥത്തിലാകുമ്പോൾ ഭൗതികബലപ്രയോഗത്തേക്കാളധികം ആപല്കരമായിത്തീരുകയും ചെയ്യും. അതുകൊണ്ട് അഹിംസയുടെ പേരിലും ഇതു സാധുകരിക്കപ്പെടാവുന്നതല്ല.

### ചൂഷണവിദ്യ

നിരാഹാരവ്രതം ഒരുതരം ചൂഷണവിദ്യയാണെന്നും പറയേണ്ടിയിരിക്കുന്നു. ആത്മീയതയുടെ പരിവേഷത്തിൽ ഭ്രമിച്ചു പട്ടിണിക്കാരന്റെ മുമ്പിൽ ജനങ്ങൾ കൂട്ടംകൂടും. മന്ത്രോച്ചാരണം, മതഗ്രന്ഥപാരായണം, ഭജനപ്പാട്ട് മുതലായ 'തക്കിടി'കൾകൊണ്ട് *അവിടെ മതപരമായ* ഒരന്തരീക്ഷം സംജാതമാകും. *അതോടെ ജനങ്ങളുടെ മതവികാരങ്ങൾ* ഇളകിമറിയും. ഇങ്ങനെ ജനക്കൂട്ടത്തിന്റെ *മാനസികദൗർബല്യത്തെ* ചൂഷണം ചെയ്തിട്ടാണ് പട്ടിണിക്കാരൻ പരിശുദ്ധാത്മാവായ ഒരു 'ഹീറോ' ആയിത്തീരുന്നത്. ഇതു സാമ്പത്തികചൂഷണത്തെക്കാളേറെ നികൃഷ്ടവും ദുഷ്ടവുമാകുന്നു. പണംവെച്ചു പകിടകളിക്കുന്നതു ശിക്ഷാർഹമായ കുറ്റമാണെങ്കിൽ ഇത് അതിനെക്കാളെറെ കടുത്ത കുറ്റമല്ലേ?

### 'മാസോക്കിസം'

പീഡാനുഭവം സ്വയം ഏറ്റെടുത്തു രസിക്കയും അതുവഴി അന്യരെ വിഷമിപ്പിക്കയും ചെയ്യുന്ന ഒരു സ്വഭാവവിശേഷം മനുഷ്യനിൽ ലീനമായിട്ടുണ്ട്. ഇതിനാണ് 'മാസോക്കിസം' എന്നു മനഃശാസ്ത്രകാരന്മാർ പറയുന്നത്. ഇതിനു വിപരീതമായിട്ടുള്ള പരപീഡനരസമാണ് 'സാഡിസം.' ചില മനുഷ്യരിൽ ആദ്യത്തേതു പ്രബലീഭവിച്ചു പ്രവർത്തിക്കുന്നു. മരണപ്പട്ടിണിക്കാർ ഇക്കൂട്ടത്തിൽപ്പെട്ടവരാണ്. മാസോക്കിസത്തിന്റെ ഒരു പ്രകടനമാണ് മരണാന്തോപവാസം. ഗാന്ധിജി വലിയ മാസോക്കിസ്റ്റായിരുന്നുവെന്നു ശാസ്ത്രജ്ഞന്മാർ അഭിപ്രായപ്പെട്ടിട്ടുണ്ട്.

ഏതായാലും ഇത്തരം പട്ടിണിയിൽ ത്യാഗത്തിന്റെയോ ധീരതയുടെയോ യാതൊരു ലക്ഷണവുമില്ല. മൗഢ്യവും ശാഠ്യവും ആഢ്യതാനാട്യവുമാണ് അതിൽ പ്രതിഫലിക്കുന്നത്. പണ്ഡിറ്റ് നെഹ്റുവിന് അതിൽ അറപ്പും വെറുപ്പും തോന്നുന്നതിൽ അത്ഭുതപ്പെടാനില്ല. മാനംകെട്ട ജീവിതത്തേക്കാൾ മാന്യമായ മരണമാണ് താനിഷ്ടപ്പെടുന്നതെന്ന് ഈയിടെ ഒരു പട്ടിണിവീരൻ പറയുകയുണ്ടായി. *അതു നേരെ മറിച്ചു* പറയുന്നവനാണു യഥാർത്ഥസത്യഗ്രഹി. *മാന്യമായ ജീവിതംവിട്ടു* മാനംകെട്ട മരണത്തിലേക്കുള്ള പോക്കാണ് ഇത്തരം *പട്ടിണി.*

ഇതൊരു മനോരോഗമാണെന്ന് ആദ്യമേ പറഞ്ഞതുകൊണ്ടു ചില ചികിത്സകളും നിർദേശിക്കേണ്ടതുണ്ടല്ലോ. ഒന്നാമത് മരണപ്പട്ടിണി തുടങ്ങിയെന്നു കേട്ടാൽ പത്രക്കാരും പൊതുജനങ്ങളും അങ്ങോട്ടു തിരിഞ്ഞുനോക്കാതെ നുറുശതമാനവും മൗനം ദീക്ഷിക്കുക. ഈ ഒറ്റമൂലികൊണ്ടുതന്നെ മുക്കാലേമുണ്ടാണിയും ഭാഗം നാലഞ്ചുനാൾ കഴിയുമ്പോൾ നാരങ്ങാവെള്ളം കുടിച്ച് എഴുന്നേറ്റുപോകും. പോകാത്തവരെ ശാന്തമായി മരിക്കാൻ അനുവദിക്കുക, അല്ലെങ്കിൽ ആത്മഹത്യയ്ക്ക് അവരുടെ പേരിൽ കേസ്സെടുക്കുക. ഇക്കാലസ്ഥിതിക്ക് ആദ്യത്തേതാണ് നല്ലതെന്നു തോന്നുന്നു.

# 35. ജാതിയുടെ അടിവേരുകൾ

ജാതി നശിക്കണമെന്ന് ഇപ്പോൾ ഇന്ത്യാ ഗവണ്മെന്റുപോലും പറഞ്ഞുതുടങ്ങിയിട്ടുണ്ട്. അതു നീക്കം ചെയ്യാനുള്ള ചില ശ്രമങ്ങളും നടക്കുന്നുണ്ട്. പക്ഷേ, ജാതിവൃക്ഷത്തിന്റെ അടിവേരുകൾ ഇപ്പോഴും പഴയമട്ടിൽത്തന്നെ പറ്റിപ്പിടിച്ചുകിടക്കയാണ്. മുകളിലുള്ള കുറെ കൊമ്പും ചില്ലയും മാത്രമേ മുറിഞ്ഞുപോകുന്നുള്ളു. പൂച്ചയെപ്പിടിച്ച് എങ്ങനെയെല്ലാം മേലോട്ടെറിഞ്ഞാലും അതു താഴെവീഴുമ്പോൾ പഴയപടി നാലുകാലും കുത്തിനില്ക്കുമെന്നു പറയുന്നതുപോലെയാണ് ജാതിയുടെയും നില. ഹിന്ദുമതം ഉള്ളിടത്തോളം കാലം ജാതിയും നിലനിൽക്കും. ജാതി നശിക്കണമെങ്കിൽ നിലവിലുള്ള ഹിന്ദുമതവും നശിക്കണം. എന്തെന്നാൽ ഇന്നു ഹിന്ദുമതമെന്നു പറയുന്നതു വാസ്തവത്തിൽ ബ്രാഹ്മണമതമാണ്. ബ്രാഹ്മണമതത്തിന്റെ രക്തവും, മാംസവുമാണ് ജാതി. എല്ലാം ഒന്നാണെന്നും രണ്ടാമതൊന്നില്ലെന്നും ഉദ്ഘോഷിച്ച ശങ്കരാചാര്യർക്കുപോലും ജാതിയുടെ വലയത്തിൽനിന്നു പുറത്തുചാടാൻ കഴിഞ്ഞില്ല. തത്ത്വങ്ങൾ ഏതുതരം വേണമെങ്കിലും എത്രവേണമെങ്കിലും ഹിന്ദുമതത്തിലുണ്ട്. ജാതിയുണ്ടെന്നു സ്ഥാപിക്കാനും ഇല്ലെന്നു സ്ഥാപിക്കാനും അതിൽ പ്രമാണങ്ങൾ കാണും.

'ചാതുർവർണ്യം മയാ സൃഷ്ടം
ഗുണകർമ്മവിഭാഗശഃ
തസ്യ കർത്താരമപി മാം
വിദ്ധ്യകർത്താരമവ്യയം'

എന്ന പ്രസിദ്ധമായ ഗീതാവാക്യംതന്നെ നോക്കുക. ഗുണകർമവിഭാഗമുസരിച്ച് ചാതുർവർണ്യം എന്നാൽ സൃഷ്ടിക്കപ്പെട്ടു. അതിന്റെ കർത്താവാണെങ്കിലും എന്നെ അതിന്റെ അകർത്താവായിട്ടറിയുക എന്നാണല്ലോ ഇതിന്റെ അർത്ഥം. ഏതു കാലത്തേക്കും കൊള്ളിക്കത്തക്കവണ്ണം എങ്ങനെയും വ്യാഖ്യാനിച്ചു ശരിപ്പെടുത്താവുന്നവയാണ് ഇത്തരം ശ്ലോകങ്ങൾ. ജാതിയുടെ തുടക്കം ഗുണകർമ്മവിഭജനത്തിൽനിന്നായാലും ഉണ്ടായ കാലംതൊട്ട് ഇന്നുവരെ അതു നിലനിന്നിട്ടുള്ളത് ജന്മത്തിന്റെ അടിസ്ഥാനത്തിലാണെന്ന സത്യം കുട്ടികൾക്കുപോലുമറിയാം.

ഇനി ഈ ശ്ലോകത്തിന്റെ ഉത്തരാർദ്ധം നോക്കൂ. താൻ ജാതിയുടെ സ്രഷ്ടാവാണെങ്കിലും തന്നെ സ്രഷ്ടാവല്ലെന്നു മനസ്സിലാക്കണംപോൽ. എന്തൊരു ശബ്ദജാലമാണിത്! ജാതിവേണം എന്നാൽ, ജാതിവേണ്ട എന്നു തരംപോലെ പറഞ്ഞുനിൽക്കാനുള്ള ഇമ്മാതിരി തട്ടിപ്പുകൾ ഹിന്ദുമതഗ്രന്ഥങ്ങളുടെ ഒരു പ്രത്യേകതയാണ്. ബ്രാഹ്മണമതത്തിന്റെ ഈ വിരുദ്ധസ്വഭാവമാണ് ജാതിവ്യവസ്ഥയ്ക്കു സംരക്ഷണം നൽകുന്നത്. ആദർശം ഒരു വശത്തും തദ്വിപരീതമായ പ്രയോഗം മറുവശത്തും. അതാണ് ഈ മതത്തിന്റെ സാമാന്യഭാവം. അതിലെ തത്ത്വമണ്ഡലവും സാമൂഹ്യവ്യവസ്ഥിതിയും തമ്മിൽ ധ്രുവങ്ങൾക്കു തമ്മിലുള്ള അകലമുണ്ട്. തർക്കിക്കാൻ വരുന്നവരുടെ നേരെ അത് ആദർശങ്ങൾ അഥവാ പ്രമാണങ്ങൾ പൊക്കിപ്പിടിച്ചു മേന്മ നടിക്കും; അതേസമയം ചാതുർവർണ്യനിയമങ്ങൾമൂലം ബ്രാഹ്മണപ്രാമാണ്യം നിലനിർത്തുകയും ചെയ്യും.



ഹിന്ദുമതഗ്രന്ഥങ്ങളായി ഗണിക്കപ്പെടുന്ന വേദേതിഹാസപുരാണങ്ങളും അവയോടനുബദ്ധമായ തത്ത്വജ്ഞാനകൃതികളും മറ്റും ബ്രാഹ്മണപ്രാമാണ്യത്തിന്റെ പ്രചാരകഗ്രന്ഥങ്ങളാണെന്നു മൊത്തത്തിൽ പറയാം. അവയെല്ലാം ഒളിഞ്ഞും തെളിഞ്ഞും ജാതിയെ താലോലിക്കുന്നു. ചാതുർവർണ്യത്തെ സാധൂകരിക്കാൻ വെമ്പുന്നവരാണു ഗീതയിലെ ഗുണകർമവിഭാഗമെടുത്തുകാണിക്കുന്നത്. എന്നാൽ, ഇന്ത്യയിലെ സാമൂഹ്യജീവിതത്തിൽ ജാതിയെ സംബന്ധിച്ചിടത്തോളം ഗുണകർമ്മങ്ങൾക്ക് യാതൊരു സ്ഥാനവുമില്ലെന്നു നാം കണ്ടു കഴിഞ്ഞു. ശീലത്തിനല്ല കുലത്തിനാണ് ജാതിയിൽ പ്രാധാന്യം. ചില വ്യത്യസ്തങ്ങൾ ഉണ്ടായിട്ടുണ്ടെങ്കിൽത്തന്നെ അതു സാമാന്യനിയമത്തെ ബാധിക്കുന്നില്ല. പഞ്ചമവേദമെന്നു പുകൾപ്പെറ്റ മഹാഭാരതത്തിൽത്തന്നെ, ജാതി ജന്മജന്യമാണെന്നതിന് എത്രയോ പ്രമാണങ്ങളുണ്ട്. അതിലെ അനുശാസനികപർവത്തിൽ, ഭീഷ്മർ ധർമപുത്രർക്കു മതംഗോപാഖ്യാനംവഴി ബ്രാഹ്മണമാഹാത്മ്യം ഉപദേശിക്കുന്ന ഘട്ടത്തിൽ,

'ജന്മംകൊണ്ടേ സാധിക്കാവൂതൽബ്രാഹ്മണ്യം
കർമംകൊണ്ടാർക്കുമേ സാധിക്കരുതല്ലോ'

എന്നു പ്രത്യേകം എടുത്തുപറഞ്ഞിരിക്കുന്നു. കർമ്മശുദ്ധിയിലും ജ്ഞാനമഹിമയിലും ഭാരതത്തിലെ വിദുരരെ അതിശയിക്കാനാരുണ്ട്? ആചാര്യപദവിക്കർഹനായ ആ മഹാത്മാവുപോലും താണജാതിക്കാരനായിട്ടാണു ഗണിക്കപ്പെട്ടിരുന്നത്. സകല യോഗ്യതകളും തികഞ്ഞ മഹാരഥനായ കർണൻ അനുഭവിക്കേണ്ടിവന്ന ജീവിതദുഃഖം മുഴുവൻ അദ്ദേഹം താണകുലത്തിൽപ്പെട്ടവനാണെന്ന ധാരണയിൽനിന്നുണ്ടായതാണ്. ഗുണകർമ്മവൈശിഷ്യം വേണ്ടുവോളമുണ്ടായിട്ടും ഇവർക്കാർക്കും ബ്രാഹ്മണപദവിയിലേക്കോ ക്ഷത്രിയപദവിയിലേക്കോ പ്രമോഷൻ കിട്ടിയില്ല. തപശ്ശക്തിയാൽ സമത്വം നേടിയിട്ടും വസിഷ്ഠനോടൊപ്പമിരിക്കാൻ വിശ്വാമിത്രൻ എത്ര പാടുപെട്ടു! രാമായണത്തിലെ ശൂദ്രനു തപസ്സുകൊണ്ടു ഗുണംകിട്ടിയില്ലെന്നു മാത്രമല്ല ശ്രീരമന്റെ വാളിനു കഴുത്തു കാണിക്കേണ്ടതായും വന്നു! ഇമ്മാതിരി കൊടുംകൊലകൾക്കുപോലും ഭഗവദ്വചനം പ്രമാണമാക്കാനുള്ള സൗകര്യം ഹിന്ദുമതത്തിലുണ്ട്.

'സ്വധർമ്മേ നിധനം ശ്രേയഃ
പരധർമ്മോ ഭയാവഹഃ'

എന്ന ഗീതാവചനമനുസരിച്ച് ഭയങ്കരമായ പരധർമ്മമാണ് ഈ ശൂദ്രൻ അനുഷ്ഠിച്ചത്. അപ്പോൾ അയാൾ ശിക്ഷാർഹനല്ലേ? ശൂദ്രന്റെ ഈ പരധർമ്മാനുഷ്ഠാനം മൂലമാണത്രെ ബ്രാഹ്മണന്റെ കുട്ടി അകാലചരമമടഞ്ഞത്. ബ്രാഹ്മ

ണപ്രാമാണ്യത്തെ ഇതിൽപരം അന്ധവും നിഷ്ഠുരവുമായ രീതിയിൽ പരസ്യപ്പെടുത്തുന്നതെങ്ങനെ? രൂഢവും മൂഢവുമായ ബ്രാഹ്മണഭക്തിയുടെ ലഹരിയിൽ ഇത്തരം മുത്തശ്ശിക്കഥകൾകൂടി ഹിന്ദുക്കൾ വിശ്വസിക്കുന്നു. രാമായണാദികൃതികൾക്ക് സാഹിത്യദൃഷ്ട്യാ എന്തുവിലയുണ്ടായാലും അവ മതഗ്രന്ഥങ്ങളെന്ന നിലയിൽ മാനിക്കപ്പെടുന്ന കാലത്തോളം ഈ ബ്രാഹ്മണപൂജയ്ക്കും അതിന്റെ ദുസ്സന്താനമായ ജാതിക്കും ഇൻഡ്യയിൽ നിലനില്പുണ്ടാകും. ഹൈന്ദവമതവിശ്വാസങ്ങൾക്കു മൗലികമായ പരിവർത്തനം വന്നെങ്കിലേ മാനസികമായ ഈ അടിമത്തം നിശ്ശേഷം നീങ്ങുകയുള്ളൂ. ഹിന്ദുമതത്തിൽനിന്നു ബ്രാഹ്മണപൗരോഹിത്യത്തെ നിഷ്കാസനം ചെയ്യുകയാണ് ഒന്നാമതു വേണ്ടത്. ഗവണ്മെന്റോ സാമൂഹ്യസ്ഥാപനങ്ങളോ ഈ വഴിക്കു പ്രവർത്തിച്ചുകാണുന്നില്ല. അങ്ങനെ പ്രവർത്തിച്ചാൽ മതവികാരങ്ങളെ വ്രണപ്പെടുത്തുന്നുവെന്നു പറഞ്ഞ് യാഥാസ്ഥിതികർ ബഹളം കൂട്ടിയേക്കാം.

മതപരിഷ്കർത്താക്കളായ ഉൽപതിഷ്ണുക്കളും ബ്രാഹ്മണപൗരോഹിത്യത്തിന്റെ മുമ്പിൽ തല കുനിക്കുന്നവരായാൽ പിന്നെയെങ്ങനെ ജാതിവൈഷമ്യം തീരും? 'പരിചര്യാത്മകം കർമ ശൂദ്രസ്യാപി സ്വഭാവജം' എന്ന് ഗീതാകാരൻ ശൂദ്രന് ദാസ്യവൃത്തിയാണു വിധിച്ചിരിക്കുന്നത്. ഇത് ഭഗവാന്റെ വാക്കായി ജനങ്ങൾ വിശ്വസിച്ചാദരിക്കുന്നു. മനുഷ്യത്വത്തെ വെട്ടിമുറിക്കുന്ന ഏതാദൃശവാക്കുകൾ ഭഗവാന്റേതായാലും നിഷേധാർഹങ്ങളാണെന്നു തുറന്നുറപ്പിച്ചു പറയാൻ അധികമാരും ധൈര്യപ്പെടുന്നില്ല. മാത്രമല്ല, പരിചര്യ എന്ന പദത്തിന് സാമൂഹ്യസേവനം എന്നും മറ്റും പുതിയ അർത്ഥം കല്പിച്ച് ഈവകദാസ്യമുദ്രകളെ തേച്ചുമിനുക്കി സൂക്ഷിക്കാനാണ് മതപരിഷ്കർത്താക്കൾ യത്നിക്കുന്നത്. അതോടൊപ്പം ഇക്കൂട്ടർ ജാതി പോകണമെന്നു വാദിക്കുകയും ചെയ്യും! ഇതിൽ വല്ല അർത്ഥമുണ്ടോ? ആത്മാർത്ഥതയുണ്ടോ? ഹിന്ദുമതത്തിന്റെ അടിത്തറയാണ് വേദങ്ങളെന്നു പറയപ്പെടുന്നുണ്ടല്ലോ. അവയുടെ ശാഖകളായ ബ്രാഹ്മണങ്ങളിൽ ശൂദ്രൻ യഥാകാമവധ്യൻ (യഥേഷ്ടം വധിക്കപ്പെടാവുന്നവൻ) എന്നുവരെ എഴുതിവച്ചിട്ടുണ്ട്. അഥർവവേദത്തിൽ ബ്രാഹ്മണരുടെ പ്രത്യേകാവകാശങ്ങൾ വിവരിച്ചിരിക്കുന്നതു വായിച്ചാൽ നാം അമ്പരന്നുപോകും. ഒരു സ്ത്രീക്ക് അബ്രാഹ്മണരായ എത്ര ഭർത്താക്കന്മാരുണ്ടായിരുന്നാലും ഒരു ബ്രാഹ്മണൻ അവളുടെ കൈ കടന്നുപിടിച്ചാൽ അവൾ അയാൾക്ക് അധീനയായിക്കൊള്ളണംപോൽ! ഇതാണ് അതിലെ ഒരു വിശുദ്ധോക്തിയാൽ വിധിച്ചിരിക്കുന്നത്! 'ബ്രാഹ്മണന്റെ പിടിച്ചുപറിക്കുന്ന ദുരാഗ്രഹം ബ്രാഹ്മണങ്ങളിൽ സകല സീമകളെയും അതിക്രമിച്ചിരിക്കുന്നു' (The grasping greed of Brahmin has passed all the bounds in Brahmanas) എന്ന് ഒരു ചരിത്രപണ്ഡിതൻ ഇതിനെപ്പറ്റി ആക്ഷേപിക്കുന്നുണ്ട്. ശൂദ്രന്റെ തൊഴില് ബ്രാഹ്മണസേവയല്ലാതെ മറ്റൊന്നുമല്ല.

'ബ്രാഹ്മണൻ തന്നംഘ്രിജാതനായതു ശൂദ്രനല്ലോ
കർമങ്ങളവനേതുമില്ലല്ലോ നിരൂപിച്ചാൽ
ദാസനായ് ദ്വിജകുലപാദസേവയും ചെയ്തു



വാസനയാലേ തേഷാം വൃത്തിയും കഴിക്കണം.'

എന്ന് എഴുത്തച്ഛൻ നല്ല ഭാഷയിൽ യാതൊരു സംശയവുമില്ലാത്തവിധം ഭാരതത്തിലെ ഈ ദാസ്യാമൃതം കേരളീയർക്കു പാനംചെയ്യാൻ പകർന്നുകൊടുത്തിരിക്കുന്നു. 'അക്ഷരാനഭിജ്ഞത്വമജ്ഞത്വം മൂഢത്വവുമക്ഷരവ്യക്തിവിഹീനാലാപങ്ങളുമെല്ലാ'മാണ് ശൂദ്രന്റെ ലക്ഷണം! ലോകത്തിലെ മറ്റേതെങ്കിലും മതത്തിലോ ഗ്രന്ഥത്തിലോ ഒരു ജനവിഭാഗത്തെ ഇത്രയും ക്രൂരവും ഹീനവുമായ രീതിയിൽ പൗരോഹിത്യം ചവുട്ടിത്താഴ്ത്തിയിട്ടുണ്ടെന്നു തോന്നുന്നില്ല. ആർഷസംസ്കാരത്തിന്റെ കൊടിയടയാളങ്ങളാണിവയെല്ലാം.

'ബ്രാഹ്മണർക്കസാദ്ധ്യമായില്ലൊരു കർമങ്ങളും
സാമ്യമില്ലവരുടെ മാഹാത്മ്യത്തിന്നുമേതും
ബ്രാഹ്മണനൊന്നുകൊണ്ടുമവമന്തവ്യനല്ല
കാർമുകവേദോപദേശങ്ങളുമവർക്കത്രെ.'

ഇങ്ങനെ പാഞ്ചാലീസ്വയംവരത്തിൽക്കാണുന്ന ബ്രാഹ്മണമാഹാത്മ്യോദ് ഘോഷണവും കരുതിക്കൂട്ടിയുള്ള ഒരു പ്രചാരണം മാത്രമാണ്. ഇവിടെയൊക്കെ ബ്രാഹ്മണശബ്ദം പ്രയോഗിച്ചിരിക്കുന്നത് ബ്രഹ്മജ്ഞാനമുള്ളവൻ എന്ന സർവവ്യാപകമായ അർത്ഥത്തിലല്ല. അങ്ങനെയും ചിലർ വാദിക്കാറുണ്ട്. യാഥാർത്ഥ്യത്തിന്റെ നേരെ കണ്ണടച്ചാലേ ഈ വാദത്തിനു നിൽക്കക്കള്ളിയുണ്ടാകൂ. ഈ ജീർണവാക്യങ്ങൾക്കെല്ലാം ഇക്കാലത്ത് എന്തെന്തു വ്യാഖ്യാനഭേദങ്ങൾ കല്പിച്ചാലും അവ നവീനസാമൂഹ്യബോധവുമായി പൊരുത്തപ്പെടുകയില്ലെന്നു പറയേണ്ടതില്ലല്ലോ. ഇങ്ങനെ നോക്കുമ്പോൾ ഹിന്ദുമതത്തിന്റെ നട്ടെല്ലായ ബ്രാഹ്മണപ്രാമാണ്യത്തിലാണ് ജാതിയുടെ അടിവേരുകൾ ചെന്നു തറച്ചുനിൽക്കുന്നതെന്നു കാണാം.

നിരർത്ഥകമായ ജാതിഭേദത്തെ സർവദാ അപലപിച്ചുകൊണ്ടിരിക്കുന്ന ആളാണല്ലോ നമ്മുടെ പ്രധാനമന്ത്രി. അദ്ദേഹത്തിന്റെ ഗവണ്മെന്റിനുപോലും ബ്രാഹ്മണദാസ്യത്തിൽനിന്നു വിട്ടുമാറാൻ കഴിയുന്നില്ലെന്നതാണ് വാസ്തവം. ഹൈന്ദവരായ ജവാന്മാരുടെ ആവശ്യത്തിന് ചില പുരോഹിതന്മാരെ നിയമിക്കാൻവേണ്ടി ഇന്ത്യാഗവണ്മെന്റ് ഈയിടെ ചെയ്ത പരസ്യത്തിൽ അപേക്ഷകർ ബ്രാഹ്മണരായിരിക്കണമെന്നു പ്രത്യേകം നിർദ്ദേശിച്ചിരുന്നു. പൗരോഹിത്യത്തിനുവേണ്ട മന്ത്രതന്ത്രങ്ങൾ പഠിച്ചവരായാലും അബ്രാഹ്മണർക്ക് അവിടെ സ്ഥാനമില്ല. ഇപ്രകാരം സർക്കാർതന്നെ ബ്രാഹ്മണദാസ്യച്ചുമട് തലയിലേറ്റി നടക്കുമ്പോൾ അതിനുള്ളിൽ ചുരുണ്ടുകൂടിക്കിടക്കുന്ന ജാതിവൈകൃതങ്ങൾ എങ്ങനെ നശിക്കും?

ഇനി ക്ഷേത്രങ്ങളുടെ കഥ നോക്കുക. ബ്രാഹ്മണമേധാവിത്വം ഇന്നും അവിടെ കൊടികുത്തി വാഴുന്നില്ലേ? അബ്രാഹ്മണൻ പൂജാവിധികളിൽ വേണ്ടത്ര അറിവും പരിചയവും നേടിയാലും അയാൾക്കവിടെ ശാന്തിക്കാരനായിക്കൂടാ. നേരെമറിച്ച് അജ്ഞനും മൂഢനും ദുർവൃത്തനുമായാൽപ്പോലും ബ്രാഹ്മണന് ജന്മത്തിന്റെ മേന്മകൊണ്ടുമാത്രം ശാന്തികർമം നടത്താം. ഇങ്ങനെ ദൈവത്തിന്റെ മുമ്പിൽ ജാതിക്കൊടിമരം നാട്ടിയിരിക്കുമ്പോൾ അവിടെ തൊഴു

കൈയുമായി തിരക്കിക്കൂടുന്ന ബഹുജനങ്ങളുടെ ഇടയിൽനിന്ന് ഈ ഭേദബുദ്ധി മാഞ്ഞുപോകുമോ? ഇതര ജനങ്ങളുടെ ബ്രാഹ്മണദാസ്യത്തിന്റെ പ്രദർശനശാലകളാണ് വാസ്തവത്തിൽ ക്ഷേത്രങ്ങൾ. മുഖസ്തുതികൊണ്ടും കൈക്കൂലി കൊണ്ടും ദൈവത്തെ പ്രീതിപ്പെടുത്താൻ ഈ ബ്രാഹ്മണദാസ്യമന്ദിരങ്ങളിലേക്കാണല്ലോ ജനക്കൂട്ടം പാഞ്ഞുചെല്ലുന്നത്. ജാതിക്കെതിരായി എഴുതുകയും പ്രസംഗിക്കുകയും ചെയ്യുന്ന പുരോഗമനക്കാരെയും ഇക്കൂട്ടത്തിൽ ധാരാളം കാണാം. ഹൈന്ദവസമുദായം എത്രമാത്രം ജാതിമദിരാന്ധരാണെന്ന് തെളിഞ്ഞുകാണാനുള്ള ഒരവസരം അടുത്തുവരുന്നുണ്ട്. കേരളത്തിലെ ദേവസ്വം ഭരണം പരിഷ്ക്കരിക്കാൻ നിയമിതമായ കുട്ടിക്കൃഷ്ണമേനോൻകമ്മിറ്റിയുടെ റിപ്പോർട്ട് ഈയിടെ പുറത്തു വന്നിട്ടുണ്ടല്ലോ. പൂജാവിധികളിൽ പരിശീലനം സിദ്ധിക്കുന്ന അവർണ്ണരെക്കൂടി ശാന്തിക്കാരായി നിയമിക്കണമെന്നൊരു നിർദ്ദേശം അതിലുണ്ട്. ഇതെത്രത്തോളം ഗവണ്മെന്റിനും സവർണർക്കും സ്വീകാര്യമാകുമെന്നു കണ്ടുതന്നെ അറിയണം. കമ്മിറ്റിയുടെ റിപ്പോർട്ട് അതേപടി സ്വീകരിച്ച് നിർദ്ദേശങ്ങൾ നടപ്പാക്കിയാൽ ക്ഷേത്രങ്ങളിലെ ആദ്ധ്യാത്മികഭാവം നഷ്ടപ്പെടുമെന്ന പരാതി ഇപ്പോഴെ പുറപ്പെട്ടുകഴിഞ്ഞിരിക്കുന്നു. മനം മയക്കുന്ന ബ്രാഹ്മണമതക്കറുപ്പ് നൂറ്റാണ്ടുകളായി തിന്നുശീലിച്ച ഒരു സമുദായത്തിന് ആ മയക്കത്തിൽനിന്നുണരാൻ ഇനിയും കാലം കുറെ വേണ്ടിവന്നേക്കാം.

ജാതി നശിക്കാനുള്ള പ്രധാനമാർഗം മിശ്രവിവാഹപ്രസ്ഥാനം തന്നെയെന്നതിനു സംശയമില്ല. പക്ഷേ, അതോടൊപ്പം മതവിശ്വാസത്തിലും കാലോചിതമായ പരിവർത്തനം വന്നില്ലെങ്കിൽ ആദ്യത്തേതുകൊണ്ടുമാത്രം ലക്ഷ്യത്തിലെത്താൻ കഴിയുമോ എന്നാലോചിക്കേണ്ടതുണ്ട്. ഈ രണ്ടു കാര്യവും സുഖകരമാകണമെങ്കിൽ സാമ്പത്തികരംഗത്ത് സോഷ്യലിസ്റ്റ് വ്യവസ്ഥിതി നടപ്പാകയും വേണം.

(*മനനമണ്ഡലം 1964*)

# 35. ചെക്കോവിന്റെ ദേശാടനം

ലോകപ്രസിദ്ധരായ ചെറുകഥയെഴുത്തുകാരുടെ മുന്നണിയിൽ നിൽക്കുന്ന ആളാണല്ലോ റഷ്യൻ സാഹിത്യകാരനായ ചെക്കോവ്. ചില നിരൂപകർ അദ്ദേഹത്തെ ചെറുകഥാകാരന്മാരിൽ അദ്വിതീയൻ എന്നുപോലും പുകഴ്ത്തുന്നുണ്ട്. മനുഷ്യജീവിതത്തിന്റെ വൈവിധ്യവും വൈചിത്ര്യവും ദേശാടനംകൊണ്ടു നേരിട്ടു കണ്ടു മനസ്സിലാക്കി തന്റെ അനുഭവസമ്പത്തു വർദ്ധിപ്പിക്കാൻ ചെക്കോവ് പ്രത്യേകം ശ്രദ്ധിച്ചിരുന്നു. ദേശസഞ്ചാരം ഒരുതരം വിദ്യാഭ്യാസമാണല്ലൊ. സാഹിത്യകാരന്മാർക്ക് അതാവശ്യവുമാണ്. അവരുടെ പ്രതിഭയ്ക്കു വികാസവും അനുഭൂതിക്കു പരിപുഷ്ടിയും ലോകാവേക്ഷണംമൂലം സിദ്ധിക്കും. അതുകൊണ്ടാണ് നല്ല സാഹിത്യകാരന്മാർ പ്രായേണ സഞ്ചാരകുതുകികളായി കാണപ്പെടുന്നത്. ചെക്കോവിൽ ഈ സഞ്ചാരകൗതുകം അടക്കി നിർത്താൻ വയ്യാത്തവിധം ഉൽക്കടമായിത്തീർന്നു. ആയുഷ്കാലം മുഴുവൻ അദ്ദേഹം ഒരു ക്ഷയരോഗിയായിരുന്നു; ഇതിനും പുറമെ കടുത്ത ദാരിദ്ര്യവും കുടുംബഭാരവും. ക്ലേശങ്ങളോടു മല്ലിട്ട് വൈദ്യശാസ്ത്രം പഠിച്ച് ചെക്കോവ് ഒരു ഡോക്ടറായി. രോഗികളെ ചികിത്സിക്കുക ഒരു സാമൂഹികസേവനം മാത്രമായിരുന്നു അദ്ദേഹത്തിന്. വൈദ്യവൃത്തിയേക്കാൾ സാഹിതീസപര്യയാണ് ചെക്കോവിൽ മുന്നിട്ടുനിന്നിരുന്നത്. മനുഷ്യരുടെ കഥകളെഴുതുന്നതിൽ ആത്മാർത്ഥതയും യാഥാർത്ഥ്യവും പ്രതിഫലിക്കണമെങ്കിൽ ദേശസഞ്ചാരം കൂടിയേ കഴിയു എന്ന ചിന്ത അദ്ദേഹത്തെ സദാപി അലട്ടിക്കൊണ്ടിരുന്നു. കഷ്ടപ്പെടുന്നവരുടെ കൂട്ടത്തിൽ ചേർന്നു ജീവിച്ച് അവരുമായി വൈകാരികൈക്യം പുലർത്താനും അദ്ദേഹം ആഗ്രഹിച്ചു. വമ്പിച്ച റഷ്യൻസാമ്രാജ്യത്തിന്റെ ഒരു കോണിലിരുന്നാൽ ഇതൊക്കെ സാദ്ധ്യമാകുമോ? ആദ്യമായി തന്റെ രാജ്യം മുഴുവൻ ഒന്നു ചുറ്റിക്കാണാനാണ് ചെക്കോവ് നിശ്ചയിച്ചത്. ഇതിൽ ഒരു യാത്ര ഏറ്റവും സാഹസികമായ ഒന്നായിരുന്നു. ചെക്കോവിന്റെ ജീവിതത്തിലെ ഒരു വലിയ സംഭവമാണത്. നിഷ്കളങ്കമായ മനുഷ്യസ്നേഹത്തിനും സ്തുത്യർഹമായ വ്യക്തിമഹത്വത്തിനും അതൊരുദാഹരണമാകുന്നു. ഏതാണ്ട് രണ്ടായിരം മൈൽ ദൂരെ, സൈബീരിയയ്ക്കും അപ്പുറം റഷ്യയുടെ ഒററ്റത്തു തുങ്ങിക്കിടക്കുന്ന ഒരു ദ്വീപാണ് സഖാലിൻ. എന്തുകഷ്ടത സഹിച്ചും അവിടെച്ചെന്നെത്തണമെന്നു ചെക്കോവ് തീർച്ചപ്പെടുത്തി. അതൊരു നരകപ്രദേശമാണെന്ന് അദ്ദേഹം മനസ്സിലാക്കിയിട്ടുണ്ട്. അന്ന് പ്രസ്തുത ദ്വീപ് ക്രിമിനൽപ്പുള്ളികളുടെ ഒരു കോളനിയായിരുന്നു. സാർചക്രവർത്തിയുടെ ദുർഭരണത്തിന്റെ ക്രൂരത കുന്നുകൂടിക്കിടന്നിരുന്നത് അവിടെയാണ്. എന്താണവിടത്തെ യഥാർത്ഥസ്ഥിതിയെന്ന് ജനസാമാന്യത്തിന് അറിഞ്ഞുകൂടായിരുന്നു. ഇന്നത്തെപ്പോലെ ഗതാഗതസൗകര്യങ്ങളുണ്ടായിരുന്നില്ലല്ലോ അന്ന്. സൈബീ

രിയൻ റെയിൽവേ അന്ന് നടപ്പായിരുന്നില്ല.

അപായകരമായ ഈ യാത്രയിൽനിന്നു പിൻതിരിയണമെന്നു പല സ്നേഹിതന്മാരും ചെക്കോവിനെ ഉപദേശിച്ചു; പക്ഷേ, ഫലമുണ്ടായില്ല. ക്ഷയരോഗിയായ ഈ യാത്രികൻ തിരിച്ചുവരുമോ എന്നുപോലും അവർക്കു സംശയമുണ്ടായി. ജീവൻ പണയംവെച്ചുകൊണ്ടുള്ള ഒരു യാത്രയാണതെന്ന് എല്ലാവർക്കും അറിയാമായിരുന്നു. കഷ്ടിച്ച് സൈബീരിയവരെ തീവണ്ടിയിലും കപ്പലിലും സഞ്ചരിക്കാം. പിന്നെയുള്ള ദീർഘയാത്ര കുടുങ്ങിക്കുടുങ്ങിപ്പോകുന്ന തപാൽക്കുതിരവണ്ടികളിൽത്തന്നെവേണം. സൈബീരിയൻ നദികളുടെ തരണമാണ് അതിദുർഘടം. മഞ്ഞുരുകി പെട്ടെന്നുണ്ടാകുന്ന വെള്ളപ്പൊക്കം, തുളച്ചുകയറുന്ന തണുപ്പും കാറ്റും മഴയും. വഴിക്കെല്ലാം പലതരം അഴുക്കിന്റെ കൂമ്പാരം, വിശ്രമത്താവളങ്ങളിലെ അനാഥസ്ഥിതി. ഈവക ഏടാകൂടങ്ങളൊക്കെ കടന്നുപോകാൻ ആരോഗ്യവാനായ ഒരാൾക്കുപോലും വിഷമമാണ്. അപ്പോൾ ചെക്കോവിന്റെ കഥയോ? വരുന്നതു വരട്ടെയെന്നു കരുതി അദ്ദേഹം എല്ലാം സഹിക്കാൻ തയ്യാറായി. 1890 ഏപ്രിൽമാസത്തിലാണ് അദ്ദേഹം യാത്രതിരിച്ചത്. അന്നേക്ക് ചെക്കോവ് വേണ്ടുവോളം സാഹിത്യപ്രശസ്തി നേടിയിരുന്നു. പക്ഷേ, അതുകൊണ്ടുമാത്രം അദ്ദേഹം തൃപ്തിപ്പെട്ടില്ല. മർദിതമായ മനുഷ്യവർഗത്തിനുവേണ്ടി തനിക്കെന്തുചെയ്യാൻ കഴിയുമെന്നായിരുന്നു ഈ സാഹിത്യകാരൻ സ്വയം ചോദിച്ചുകൊണ്ടിരുന്നത്. ഭരണാധികാരികളുടെ നോട്ടമെത്താത്ത സഖാലിൻ ദ്വീപിനെപ്പറ്റി വൈദ്യശാസ്ത്രത്തെ ആസ്പദമാക്കി ഒരു ഗ്രന്ഥമെഴുതുക. അവിടത്തെ മനുഷ്യജീവികളുടെ നരകയാതനകളെ സാഹിത്യത്തിൽ പ്രതിഫലിപ്പിച്ചു പൊതുജനദൃഷ്ടിയിൽ കൊണ്ടുവരിക എന്നീ രണ്ടുദ്ദേശ്യം ചെക്കോവിൽ കുടികൊണ്ടിരുന്നു. ആറുമാസം നീണ്ടുനിന്ന ഈ പര്യടനത്തിൽ അദ്ദേഹം പലതും കണ്ടു, പലതും അനുഭവിച്ചു. സഖാലിനിൽ മാത്രമല്ല, വഴിക്ക് സൈബീരിയായിലും ഹൃദയഭേരിയായ ഒട്ടേറെ കാഴ്ചകൾ അദ്ദേഹത്തിന്റെ കണ്ണിൽപ്പെട്ടു. അന്നത്തെ സൈബീരിയായും ഭീകരതയുടെ ഒരു പര്യായമായിരുന്നല്ലോ. അവിടത്തെ പാവപ്പെട്ട ഒരു കൃഷിക്കാരനുമായുണ്ടായ സംഭാഷണം ചെക്കോവ് വിവരിക്കുന്നുണ്ട്. 'മൊത്തത്തിൽ പറഞ്ഞാൽ സൈബീരിയയിൽ സത്യം എന്നൊന്നില്ല. ഉണ്ടായിരുന്നെങ്കിൽ അത് മഞ്ഞിൽ മരവിച്ചു മരണമടഞ്ഞിട്ടുണ്ടാകണം. സത്യാവസ്ഥ അന്വേഷിച്ചു കണ്ടുപിടിക്കുക എന്നതാണ് മനുഷ്യന്റെ കർത്തവ്യം.' ഇതായിരുന്നു ആ കൃഷിക്കാരൻ പറഞ്ഞത്. ചെക്കോവിന്റെ ഈ സുദീർഘസഞ്ചാരത്തിന്റെ ലക്ഷ്യവും നിരക്ഷരനായ ആ കർഷകൻ ചൂണ്ടിക്കാണിച്ച കർത്തവ്യത്തിന്റെ നിർവഹണംതന്നെയായിരുന്നു. സഖാലിൻ ദ്വീപ് അധഃപതിച്ച മനുഷ്യത്വത്തിന്റെ ഒരു ചിത്രീകരണശാലയാണെന്ന വസ്തുത അദ്ദേഹം അനുഭവിച്ചറിഞ്ഞു. അതുവരെ മറയ്ക്കപ്പെട്ടുകിടന്നിരുന്ന അനവധി സത്യങ്ങൾ അനാവൃതങ്ങളായി. കഠിനതടവിനു ശിക്ഷിക്കപ്പെട്ടവരും നാടുകടത്തപ്പെട്ടവരുമായി ചെക്കോവ് സഹവസിക്കുകയും അവരുടെ ദുഃഖാനുഭവങ്ങളിൽ പങ്കുകൊള്ളുകയും ചെയ്തു. അനന്തരകാലത്തെഴുതപ്പെട്ട പല കഥകളും ഈദൃശാനുഭൂതികളുടെ ഹൃദയത്തുടിപ്പുകൾകൊണ്ട് അനുപ്രാണിതങ്ങളായിട്ടുണ്ട്. ഈ വിദൂരഭൂഭാഗത്തെപ്പറ്റി ഒരു സ്നേഹിതനെഴുതിയ കത്തിൽ ചെക്കോവ് പറകയാണ്: 'പട്ടിണികിടക്കുന്ന കുട്ടികളെ ഞാൻ കണ്ടു; പതിമൂന്നു വയസ്സുള്ള വേശ്യകളെയും. പതിനഞ്ചാം വയസ്സിൽ ഗർഭിണികളാകുന്ന ബാലികമാരുണ്ടിവിടെ. പന്ത്രണ്ടുവയസ്സാകുമ്പോഴേക്കും പെൺകുട്ടികൾ വ്യഭിചാരത്തിലേർപ്പെടുന്നു. പള്ളികളും പള്ളിക്കൂടങ്ങളും കടലാസ്സിൽ മാത്രമേ ഉള്ളു. കുറ്റംചെയ്യാനുള്ള അന്തരീക്ഷം മാത്രമാണ് കുട്ടികൾക്കു കിട്ടുന്ന വിദ്യാഭ്യാസം.'



കഷ്ടത കണ്ടാൽ സഹിക്കാനാവാത്ത ലോലഹൃദയനായിരുന്നു ചെക്കോവ്. ലക്ഷക്കണക്കിന് ആളുകളെ തടവിലിട്ടു മൃഗങ്ങളാക്കുന്ന അവിടത്തെ കിരാതസമ്പ്രദായം അദ്ദേഹത്തെ വളരെയധികം വേദനിപ്പിച്ചു. ഇതിനെല്ലാം ഒരു പരിഹാരമുണ്ടാകത്തക്കവിധം തന്റെ തൂലിക പ്രയോഗിക്കണമെന്നു ദൃഢനിശ്ചയം ചെയ്തുകൊണ്ടാണ് ചെക്കോവ് സഖാലിൻ ദ്വീപിനോടു വിടവാങ്ങിയത്. 1890 ഒക്ടോബറിൽ അദ്ദേഹം സ്ഥലംവിട്ടു. സമുദ്രമാർഗേണയായിരുന്നു മടക്കയാത്ര. പോരുന്നവഴി ഇന്ത്യയും സിലോണും അദ്ദേഹം സന്ദർശിക്കുകയുണ്ടായി. സഖാലിൻ നരകവും സിലോൺ സ്വർഗവുമാണെന്ന് ചെക്കോവ് ഒരു കത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. പോർട്ടുസെഡ്. കാൺസ്റ്റാന്റിനോപ്പിൾ മുതലായ സ്ഥലങ്ങളും കണ്ട് ഒഡീസ്സവഴിയാണ് അദ്ദേഹം തിരച്ചെത്തിയത്. അന്നത്തെ റഷ്യയിലെ സ്ഥിതിവിശേഷങ്ങളും ചെക്കോവിന്റെ രോഗനിലയും പരിഗണിക്കുമ്പോഴേ ഈ സാഹസയാത്രയിൽ നിഴലിക്കുന്ന ധീരതയും ത്യാഗശീലവും ദീനദയാലുതയും വെളിപ്പെടുകയുള്ളു. പ്രസ്തുത യാത്രയ്ക്കുശേഷം ബലോണ, നേപ്പിൾസ്, റോം, പാരീസ്, ഫ്ളോറൻസ്, ജനോവ മുതലായ പാശ്ചാത്യനഗരങ്ങളും ചെക്കോവ് സന്ദർശിച്ചു. ഇങ്ങനെ വിവിധ ദേശപര്യടനംകൊണ്ടു തന്റെ വീക്ഷണചക്രവാളം വിശാലമാക്കിയതിനുശേഷമാണ് അദ്ദേഹം സഖാലിൻ ദ്വീപിനെപ്പറ്റി ഒരു ഗ്രന്ഥമെഴുതിയത്. റഷ്യൻജനതയെ പ്രബുദ്ധവും പ്രവൃത്ത്യുന്മുഖവുമാക്കാൻ അദ്ദേഹത്തിന്റെ ഇതര സാഹിത്യകൃതികളെപ്പോലെ ഇതും പ്രയോജകീഭവിച്ചു.

*(മനനമണ്ഡലം 1964)*

# 37. മാനവസമുദായം അഥവാ ഏകലോകം

സമുദായം എന്ന വാക്കു നമുക്കു നിത്യപരിചയമുള്ളതാണല്ലോ. ഇതു കേൾക്കുമ്പോൾ ആദ്യമായി ഓർമവരുന്നത് ജാതി, മതം, വർഗം ഇവയുടെ അടിസ്ഥാനത്തിലുള്ള സമുദായത്തെപ്പറ്റിയാകാം. ഒരു രാജ്യത്തിൽ വസിക്കുന്നവരെ ഒന്നാകെ കുറിക്കാനും ഈ വാക്ക് ഉപയോഗിക്കാറുണ്ട്. ഈ വേർതിരിവെല്ലാം പരിമിതമായ ഒരർത്ഥത്തിലുള്ളതാണ്. അതു മനുഷ്യന്റെ സങ്കുചിതവും വിഭാഗീയവുമായ മനോഭാവത്തെയാണു കാണിക്കുന്നത്. മനുഷ്യൻ ഇത്രനാളും ജീവിച്ചതും ഇപ്പോൾ ജീവിക്കുന്നതും ഈ സങ്കുചിതവലയങ്ങൾക്കുള്ളിൽത്തന്നെയാണ്. ഇങ്ങനെ വിഭിന്നമായ അടിസ്ഥാനത്തിൽ വേർതിരിഞ്ഞുനിൽക്കുന്ന സാമുദായികജീവിതം അതീതകാലങ്ങളിൽ മനുഷ്യസംസ്കാരപുരോഗതിക്കു കുറെയൊക്കെ സഹായിച്ചിട്ടുണ്ടെന്നു ചിലർ വാദിച്ചേക്കാം. പക്ഷേ, ഇന്നു ഗുണത്തേക്കാൾ അധികം ദോഷം ചെയ്യുന്ന ഒന്നായിട്ടാണ് ഇത് അനുഭവപ്പെടുന്നത്. ഇത്തരം വിഭക്തജീവിതം ഭാവിയിൽ ആപല്ക്കരമാകുമെന്ന നിലയും ഇപ്പോൾ വന്നുചേർന്നിട്ടുണ്ട്. ലോകമൊട്ടാകെ ഒന്നായി വ്യാപിച്ചുകിടക്കുന്ന മാനവജീവിതത്തെ വേലികെട്ടിത്തിരിക്കുന്ന ഘടകങ്ങളാണല്ലോ ജാതി, മതം, വർഗം, രാഷ്ട്രം മുതലായവ. ഈ വേലികളെല്ലാം പൊളിച്ചുകളയേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. ഇവയുടെ ഉന്മൂലനാശം ക്ഷിപ്രസാദ്ധ്യമല്ലായിരിക്കാം. അതുകൊണ്ടുതന്നെ വിശ്വവ്യാപകമായ ഒരു സംഘടിതയത്നം ഇന്ന് ആവശ്യമായിരിക്കുന്നു. ഒരു കുടുംബത്തിൽ പലതരത്തിലുള്ള വസ്ത്രം ധരിക്കുന്നവരും വ്യത്യസ്തമായ ആഹാരം കഴിക്കുന്നവരും ഉണ്ടാകാം. എന്നാൽ, ഈവക വ്യത്യാസങ്ങൾ അവരുടെ കുടുംബൈക്യത്തെ സാധാരണ ബാധിക്കാറില്ലല്ലോ. ബാധിക്കുന്നുവെങ്കിൽ അതെത്ര ബാലിശമായിരിക്കും! ഇതുപോലെ ജാതിമതരാഷ്ട്രാദിഭേദബുദ്ധി മാനവസമുദായമെന്ന വിശാലമായ ഐക്യത്തെ ബാധിക്കാതിരിക്കത്തക്കവണ്ണം നാം അതിനെ അപ്രധാനീകരിച്ചു ശീലിക്കണം. ഭിന്നോപാധികമായ മനോഭാവം നമ്മുടെ ജീവിതത്തിലെ പല രംഗങ്ങളിലും വികാരോഷ്മളതയോടെ മുന്നോട്ടുതന്നെ തള്ളിക്കയറാറുണ്ട്. അത്തരം സന്ദർഭങ്ങളിലെല്ലാം തദ്വിപരീതമായ വികാരസമ്മർദ്ദം വളർത്തി അതിനെ പിന്നോട്ടു പിടിച്ചു തള്ളുവാൻ നാം പരിശീലിക്കണം. പ്രയാസമേറിയ ഒരു മാനസികയത്നമാണിത്. സമത്വം, സാഹോദര്യം, സ്വാതന്ത്ര്യം ഇവയിൽ അധിഷ്ഠിതമായ ഒരു മാനവസമുദായത്തിന്റെ സൃഷ്ടിക്ക് ഒന്നാമതു വേണ്ടതിതാണ്. ഇതെങ്ങനെ സാധിക്കാം?

### വിദ്യാഭ്യാസം

മാനവസമുദായമെന്ന ലക്ഷ്യത്തിലേക്കുള്ള യാത്ര തുടങ്ങേണ്ടതു പ്രാഥ



മിക വിദ്യാലയങ്ങളിൽനിന്നാണ്. ഇതിലേക്കു നമ്മുടെ വിദ്യാഭ്യാസചിന്താഗതിയിൽ സമൂലമായ ഒരു പരിവർത്തനം വരുത്തേണ്ടതുണ്ട്. മുതിർന്ന തലമുറയുടെ മനോഭാവത്തിനു കേവലം ഉപദേശംകൊണ്ടു മാറ്റം വരുത്തുക സാദ്ധ്യമല്ല. ജാതിമതാദികളുടെ കരുവിൽവാർത്തെടുക്കപ്പെട്ടതാണ് ആ മനോഭാവം. അതുകൊണ്ടു ഭാവിതലമുറയിലേ ആശയ്ക്കു വഴിയുള്ളൂ. ഇതിനു കളമൊരുക്കുന്ന പ്രധാനരംഗമാണു വിദ്യാലയം. പ്രൈമറിസ്കൂൾ മുതൽ സർവകലാശാലവരെ പ്രസ്തുത ലക്ഷ്യത്തെ പുരസ്കരിച്ചുള്ള പഠനസമ്പ്രദായം നടപ്പിലാക്കണം. സമുദായം ഒന്നേയുള്ളൂ. അതു മനുഷ്യസമുദായമാണെന്നും ലോകമാകുന്ന കുടുംബത്തിലെ അംഗങ്ങളാണ് തങ്ങളെന്നും ഉള്ള ഭാവന കുട്ടികളിൽ ബാല്യംമുതലേ വളർന്നുവരത്തക്കവണ്ണമുള്ള അന്തരീക്ഷം വിദ്യാലയങ്ങളിൽ സംജാതമാകണം. പ്രസ്തുത ഭാവനയ്ക്കു വിപരീതമായ വിചാരഗതിയും വിശ്വാസങ്ങളും പാഠ്യപുസ്തകങ്ങളിൽനിന്ന് ഒഴിവാക്കണം. മഹാകവി രവീന്ദ്രനാഥടാഗുറാണ് ഇക്കാര്യത്തിൽ നമ്മുടെ മാർഗദർശി. അദ്ദേഹം അനുകരണീയനായ ഒരു വിദ്യാഭ്യാസവിദഗ്ദ്ധൻകൂടിയായിരുന്നു. ആ ദീർഘദർശി സ്ഥാപിച്ച 'വിശ്വഭാരതി' യിൽ ഏകലോകാദർശാധിഷ്ഠിതമായ സാർവദേശീയത്വത്തിനാണ് സർവോപരി പ്രാധാന്യം കല്പിച്ചിരിക്കുന്നത്. 'യത്ര വിശ്വം ഭവത്യേകനീഡം' (പക്ഷിക്കൂടുപോലെ ഇവിടെ ലോകം ഒരു കുടുംബമായി ഭവിക്കുന്നു) എന്ന് ആ കലാശാലയുടെ കവാടത്തിൽ അദ്ദേഹം എഴുതിവച്ചിട്ടുണ്ട്. ജാതിമതരാഷ്ട്രഭേദങ്ങൾക്കു വ്യക്തിപരമായ വസ്ത്രധാരണത്തിനുള്ള സ്ഥാനമേ അവിടെ കല്പിക്കുന്നുള്ളൂ. അവയൊന്നും മനുഷ്യസാഹോദര്യത്തിനു ക്ഷതികരമായിത്തീരുന്നില്ല. 'വസുധൈവകുടുംബകം' എന്ന പ്രാചീന ഭാരതീയാദർശത്തെ സാക്ഷാത്കരിക്കത്തക്കവിധം വിദ്യാർത്ഥികൾ വിശ്വപൗരന്മാരായി വളരണമെന്നതായിരുന്നു അദ്ദേഹത്തിന്റെ സങ്കല്പം. സ്വദേശസ്നേഹംപോലും സാർവ്വദേശീയത്വത്തിനനുഗുണമായി അതിനു കീഴേ നില്ക്കാവു എന്നും അദ്ദേഹം അഭിപ്രായപ്പെട്ടിരുന്നു. മഹാത്മാഗാന്ധിയുടെ വീക്ഷണഗതിയും മറ്റൊന്നായിരുന്നില്ല. വള്ളത്തോൾ പാടിയതുപോലെ 'ലോകമേ തറവാട്' എന്നതായിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യം. ഇതേ ആശയം തന്നെയാണ് ഇന്ന് അന്താരാഷ്ട്രീയരംഗത്തിലും മാറ്റൊലിക്കൊള്ളുന്നത്. ലോകത്തിലെ പല പ്രമുഖചിന്തകരും ഏതദഭിപ്രായം ഉദ്ഘോഷിക്കുന്നവരാണ്. സാധാരണനിലയിൽ ഒരു സദ്ഗുണമായി കരുതപ്പെടുന്ന സ്വദേശസ്നേഹം ഒരളവുകഴിഞ്ഞാൽ മതഭ്രാന്തുപോലെ കൊടുമ്പിരിക്കൊണ്ടു രാഷ്ട്രങ്ങൾ തമ്മിലുള്ള യുദ്ധത്തിനു പ്രേരിപ്പിക്കുമെന്ന് അവർ ചൂണ്ടിക്കാട്ടുന്നു. ഇതു ശരിയാണെന്നു ചരിത്രം തെളിയിക്കുന്നുമുണ്ട്. ഇപ്രകാരം സ്വദേശസ്നേഹംപോലും അത്യുൽക്കടമാകുമ്പോൾ ലോകക്ഷേമധ്വംസിയായിത്തീരുന്ന സ്ഥിതിക്ക് ജാതിമതവർഗാദിസ്ഥാനത്തിലുണ്ടാകുന്ന സീമയറ്റ സാമുദായികാവേശം എത്രമാത്രം വിനാശകാരിയാകുമെന്നു പറയേണ്ടതില്ലല്ലോ.

### ചരിത്രപഠനം

മാനവസമുദായമെന്ന മഹത്തായ ആദർശം മുന്നിൽ കണ്ടുകൊണ്ടുവേണം

വിദ്യാഭ്യാസമാർഗത്തിൽ വിദ്യാർത്ഥികൾ പുരോഗമിക്കേണ്ടതെന്നു പറഞ്ഞു കഴിഞ്ഞു. ഇതിന് മറ്റ് ഏതിനേക്കാളും അധികം സഹായിക്കുന്നത് ചരിത്രപഠനമാണ്. ഇത്രനാളും കുട്ടികൾ പഠിച്ചിരുന്നതു മനുഷ്യന്റെ ചരിത്രമല്ല. രാജാക്കന്മാരുടെയും രാജ്യങ്ങളുടെയും ചരിത്രമാണ്. യുദ്ധങ്ങളും സാമ്രാജ്യമത്സരങ്ങളും മറ്റുമാണ് അതിലെ പ്രധാന പ്രതിപാദ്യം. പ്രതിപാദനരീതിയോ മാത്സര്യവിദ്വേഷാദിദുർഭാവങ്ങൾ വിദ്യാർത്ഥിഹൃദയങ്ങളിൽ അങ്കുരിക്കുന്ന മട്ടിലും. ബാലമനസ്സിൽ സമരാവേശം കുത്തിവയ്ക്കാനാണ് ഇത്തരം ചരിത്രപഠനങ്ങൾ കുടുതൽ ഉപകരിക്കുന്നത്. മനുഷ്യരാശിയുടെ ഏകീകരണത്തിന് ഇതു വിഘാതമായിത്തീരുമെന്നു പറയേണ്ടതില്ലല്ലോ. ഇക്കാരണത്താൽ ചരിത്രനിർമാണത്തിൽ കാലോചിതമായ മാറ്റം വരുത്തുവാൻ ചിന്തകന്മാർ ശ്രമിക്കുന്നുണ്ട്. ആദികാലംമുതല്ക്കേ ലോകത്തിന്റെ നാനാഭാഗങ്ങളിലും മനുഷ്യന്റെ സാമുഹികവും സാംസ്കാരികവുമായ ജീവിതം വികസിച്ചുവന്നതെങ്ങനെയെന്നു സമഗ്രമായി പ്രതിപാദിക്കുന്ന വിശ്വചരിത്രമാണ് വിദ്യാർത്ഥികൾ മുഖ്യമായി പഠിക്കേണ്ടത്. എച്ച്. ജി. വെൽസ് തുടങ്ങിയ പണ്ഡിതന്മാർ എത്രയോ മുമ്പു തന്നെ ഏതദഭിപ്രായം പുറപ്പെടുവിച്ചിട്ടുണ്ട്. അദ്ദേഹത്തിന്റെ ലോകചരിത്ര സംഗ്രഹം ഈ ഉദ്ദേശ്യത്തെ മുൻനിറുത്തി രചിച്ചതാണല്ലോ. ജവഹർലാലിന്റെ വിശ്വചരിത്രാവലോകം (Glimpses of World History) ഏതന്മാർഗത്തിലുള്ള ഒരു വിശിഷ്ടഗ്രന്ഥമാണ്. ഇതുപോലെ വേറെയും പല ചരിത്രഗ്രന്ഥങ്ങൾ ഇപ്പോൾ പുറത്തുവന്നിട്ടുണ്ട്. രാജ്യങ്ങളുടെ പ്രത്യേകചരിത്രത്തിനെക്കാൾ പതിന്മടങ്ങു പ്രാധാന്യം ഏതാദൃശകൃതികൾക്കു നല്കേണ്ടതാണ്. ഇന്ന് ഏകലോകദർശത്തെ ലക്ഷ്യമാക്കി പ്രവർത്തിക്കുന്ന അനേകം അന്താരാഷ്ട്രസംഘടനകളുണ്ട്. ഇവയുടെ പ്രവർത്തനചരിത്രവും വിദ്യാർത്ഥികളുടെ പാഠപദ്ധതിയിലുൾപ്പെടുത്തേണ്ടതാണ്. ജാതി ഒന്നേയുള്ളു; അതു മനുഷ്യജാതിയാണ് എന്ന സമുൽകൃഷ്ടസന്ദേശം പ്രചരിപ്പിച്ച ശ്രീനാരായണഗുരുവിനെപ്പോലുള്ള ആചാര്യന്മാരുടെ ജീവചരിത്രവും തത്ത്വചിന്തയും ഇതുപോലെ പഠനാർഹമാകുന്നു.

## പ്രാചീനാചാര്യൻ

മാനവസമുദായസൃഷ്ടിക്കുതകുന്ന ഒരു തത്ത്വസംഹിത പ്രാചീനകാലത്തു തന്നെ ഉദയം ചെയ്തിട്ടുണ്ടെന്നു വിജ്ഞാനചരിത്രം പരിശോധിച്ചാൽ കാണാം. ഓരോ കാലഘട്ടത്തിലും അതിനു പരിപോഷം നൽകിയിട്ടുള്ള ചിന്തകന്മാരും ഉണ്ടായിട്ടുണ്ട്. ഇവരിൽ പ്രാചീനതകൊണ്ടു പ്രഥമഗണനീയൻ യവനദാർശനികനായ 'പൈത്തഗോറസ്സാ' ണ്. ഒരു ഗണിതവിദഗ്ദ്ധനെന്ന നിലയിൽ അദ്ദേഹത്തിന്റെ നാമധേയം വിദ്യാർത്ഥികൾക്കു സുപരിചിതമാണല്ലോ. വിശ്വപൗരത്വപരിശീലനത്തിനായി അദ്ദേഹം ഒരു സഹോദരസംഘം (Pythagorian Brotherhood) സ്ഥാപിച്ചിരുന്നു. ക്രിസ്തുവിനുമുമ്പുള്ള കാലത്തെ സ്മരണീയനായ മറ്റൊരു ദാർശനികൻ പ്ലേറ്റോവാണ്. അദ്ദേഹവും രാജ്യാതിർത്തികൾക്കും ഉപരിയായി മനുഷ്യത്വത്തെ ഏറ്റവും കൂടുതൽ മാനിച്ചിരുന്നു. നൂറ്റാണ്ടുകൾക്കു ശേഷം കൺഡർസെറ്റ്, കാന്റ്, ഹെഗൽ, വാൾട്ടയർ, ഗിബ്ബൺ എന്നീ വിശ്രുത ചിന്തകരും മാനവസമുദായസൃഷ്ടിയെ ലക്ഷീകരിച്ചുള്ള ആശയങ്ങൾ ലോക



ത്തിനു സംഭാവനചെയ്തിട്ടുണ്ട്. ഇങ്ങനെ നോക്കിയാൽ പഴയകാലം മുതൽ ഇന്നുവരെ നമ്മുടെ വിജ്ഞാനമണ്ഡലത്തിൽ പ്രസ്തുതാശയത്തിനു ക്രമാനുഗതമായ പുരോഗതിയുണ്ടായിട്ടുണ്ടെന്നു കാണാം. ഇപ്പോൾ രാഷ്ട്രീയമേഖലയിലും ഇതു പ്രായോഗികമാക്കാനുള്ള ശ്രമം നടക്കുകയാണ്. കഴിഞ്ഞ ലോകമഹായുദ്ധകാലത്ത് ഒരു വിമാനത്തിൽ ലോകം ചുറ്റിസ്സഞ്ചരിച്ച അമേരിക്കൻ രാജ്യതന്ത്രജ്ഞനായ വെൻഡൽ വിൽകി തന്റെ യാത്രയ്ക്കുശേഷം ഏകലോകം (One World) എന്നൊരു പുസ്തകം എഴുതുകയുണ്ടായി. പ്രസിദ്ധീകരിച്ച് അധികനാൾ കഴിയുന്നതിനുമുമ്പുതന്നെ അതു ലക്ഷക്കണക്കിനു വിറ്റഴിഞ്ഞു. രാഷ്ട്രങ്ങളെല്ലാം ഒരു സംഘടിതാധികാരത്തിൽ ഒന്നിച്ചുചേരണമെന്നും അതിനുപറ്റിയ ഒരു നവ്യവ്യവസ്ഥിതി സർവ്വത്ര നടപ്പാക്കണമെന്നും ഉള്ള ആശയമാണ് പ്രകൃതകൃതിയിലും പ്രതിഫലിക്കുന്നത്. ഇന്നത്തെ സംയുക്തരാഷ്ട്ര സംഘടന ഏകലോകഭാവനയുടെ ഒരു പ്രതീകമാണെന്നു പറയാം. ചുരുക്കത്തിൽ വിഭാഗീയചിന്തകൊണ്ടു ചിന്നിച്ചിതറി പരസ്പരം മത്സരിക്കാത്ത അവിഭക്തമായ ഒരു പുതിയ മനുഷ്യസമുദായത്തെ വാർത്തെടുക്കുകയെന്നതാകണം ഇന്നത്തെ തലമുറയുടെ സർവോൽകൃഷ്ടമായ ലക്ഷ്യം. നമ്മുടെ വിചാരവും വാക്കും പ്രവൃത്തിയും അതിലേക്കു വഴിതെളിക്കാൻ സഹായിക്കുമാറാകട്ടെ.

*(മനനമണ്ഡലം 1965)*

# 38. ദാമ്പത്യജീവിതത്തിലെ സാമ്പത്തികഘടകം

കുചേലവൃത്തം പഠിക്കുന്നവർ കുചേലബ്രാഹ്മണന്റെ ഭക്തിയെപ്പറ്റി പുക ഴ്ത്തിപ്പറയുക പതിവാണ്. എന്നാൽ, ഈ ഭക്തൻ ഒരു ഗൃഹസ്ഥാശ്രമിയായി രുന്നുവെന്നും കുടുംബത്തോട് അയാൾക്കു ചില കടമകളുണ്ടായിരുന്നുവെന്നും ഉള്ള വസ്തുത ആരും ഓർക്കാറില്ല. കുടുംബദ്രോഹത്തിൽ കലാശിച്ച ഭക്തി യാണു കുചേലന്റേത്. അനിയന്ത്രിതമായ സന്തത്യുൽപാദനത്തിൽ അയാൾക്കു ഭക്തി ഒരു പ്രതിബന്ധമായിരുന്നില്ല! യാതൊരു ഉത്തരവാദിത്തബോധവുമി ല്ലാതെ അഞ്ചാറു കുട്ടികളെ ജനിപ്പിച്ചുവിട്ടതിനുശേഷം അവരുടെ ആഹാര കാര്യത്തിൽപ്പോലും അശ്രദ്ധനായി 'ഹരേകൃഷ്ണ' പാടിനടക്കുകയാണു കുചേലൻ ചെയ്തത്. സ്വന്തം കുഞ്ഞുങ്ങളെ വേണ്ടവിധം വളർത്തിക്കൊണ്ടു വരാൻ ധനപരമായ കഴിവുള്ളവർ മാത്രമേ സന്തത്യുൽപാദനത്തിനു തുനി യാവൂ. ഈ കഴിവില്ലാത്തവൻ അച്ഛനാകാൻ പുറപ്പെടുന്നത് കുടുംബത്തോടും സമുദായത്തോടും ചെയ്യുന്ന അക്ഷന്തവ്യമായ തെറ്റും ശിക്ഷാർഹമായ കുറ്റ വുമാകുന്നു. കവി പാടിയതുപോലെ കുചേലൻ 'സുചേഷ്ടിതംകൊണ്ടു ജഗൽപ്രസിദ്ധന'ല്ല. പിന്നെയോ, 'കുചേഷ്ടിതംകൊണ്ടു കുപ്രസിദ്ധനാ'ണ്.

'ഉഴക്കുചോർകൊണ്ടൊരു വാസരാന്തം
കഴിക്കുമഞ്ചാറു ജനങ്ങളിപ്പോൾ
കിഴക്കുദിക്കുംപൊഴുതാത്മജന്മാർ
കഴൽക്കുകെട്ടിക്കരയുന്നു കാന്താ'

എന്നു വിലപിച്ച കുചേലപത്നിയാണ് ഭർത്താവിൽ കർത്തവ്യബോധമുളവാ ക്കിയത്. എന്നിട്ടും ദാരിദ്ര്യത്തെ ശ്ലാഘിക്കുന്ന വേദാന്താഭാസം ഉദ്ഘോഷി ച്ചുകൊണ്ടു തെണ്ടിനടക്കാനേ അയാൾക്കു തോന്നിയുള്ളൂ. ഭാര്യയെയും കുട്ടി കളെയും പെരുവഴിയിൽ തള്ളിക്കൊണ്ടു സ്വന്തം ആത്മാവിന്റെ സുഖംനോക്കി നടക്കുന്നവർ ഇന്നും നമ്മുടെ നാട്ടിൽ ധാരാളമുണ്ട്. അവഹേളനാർഹമായ ഒരുതരം ആദ്ധ്യാത്മികസ്വാർത്ഥതയാണിത്. ഈ സ്വാർത്ഥതയുടെ മൂർത്തിമദ്ഭാ വമായിരുന്നു കുചേലനും. കുടുംബദ്രോഹം പവിത്രീകരിച്ചു കാണിക്കുന്ന ഇത്തരം കഥകൾ ഇക്കാലത്തിനു ചേർന്നതല്ല.

ദാമ്പത്യജീവിതത്തിലെ നട്ടെല്ലായ സാമ്പത്തികഘടകത്തെ അങ്ങേയറ്റം അവഗണിക്കുന്ന ഒരു കഥയായതുകൊണ്ടാണ് കുചേലവൃത്തം ഇവിടെ പരാ മൃഷ്ടമായത്. ധനസ്ഥിതി, ലൈംഗികവാസന, പാരമ്പര്യം എന്നിങ്ങനെ തരം തിരിക്കാവുന്ന അനേകം ഘടകങ്ങളുണ്ട് മനുഷ്യജീവിതത്തെ ഭരിക്കയും നിയ ന്ത്രിക്കയും ചെയ്യുന്നവയായിട്ട്. അവയിൽ പ്രഥമവും ഏറ്റവും പ്രധാനവുമായി ഗണിക്കപ്പെടേണ്ടതു സാമ്പത്തികഘടകമാകുന്നു. വ്യക്തി, കുടുംബം, സമു



ദായം, രാഷ്ട്രം എന്നീ രംഗങ്ങളിലെല്ലാംതന്നെ ധനശക്തിയുടെ പ്രേരണയാണു സർവ്വോപരി പ്രബലമായി പ്രവർത്തിക്കുന്നത്. ഇന്ത്യയിൽ ജനാധിപത്യം അടി യുറയ്ക്കാതെ ഇന്നു കാണുന്നവിധം അലങ്കോലപ്പെടുന്നതെന്തുകൊണ്ടാണ്? ജനസമുദായത്തിനു സാമ്പത്തികമായ സ്വാതന്ത്ര്യവും സുരക്ഷിതത്വവും ലഭി ച്ചിട്ടില്ല എന്നതുതന്നെ പ്രധാനകാരണം. ഈ സ്വാതന്ത്ര്യവും സുരക്ഷിതത്വവും കുടുംബജീവിതത്തിന്റെ ഭദ്രതയ്ക്കും അത്യന്താപേക്ഷിതമാകുന്നു. മറ്റെ ന്തെല്ലാം നന്മകളുണ്ടായാലും ധനസ്ഥിതി തകരാറിലായാൽ അതു ജീവിത ത്തിന്റെ തകർച്ചയ്ക്കും വഴിതുറക്കും. ദാരിദ്ര്യം സ്വഭാവത്തെക്കൂടി കരണ്ടുതി ന്നുന്ന ഒരു പിശാചാണ്. മതത്തിന്റെ പേരിൽ ദാരിദ്ര്യത്തെ കൊണ്ടാടുന്നവർ അന്ധവിശ്വാസികളും അസംപ്രേക്ഷ്യകാരികളുമാകുന്നു.

'ധനമാർജ്ജയ കാകുൽസ്ഥ
ധനമൂലമിദം ജഗത്
അന്തരം നാഭിജാനാതി
നിർദ്ധനസ്യ മൃതസ്യ ച'

എന്നു വസിഷ്ഠൻ ശ്രീരാമനെ ഉപദേശിക്കുന്നതു നോക്കുക. ദരിദ്രനും മൃതനും തമ്മിൽ വ്യത്യാസമില്ലെന്നു പ്രപഞ്ചവിരക്തനായ മാമുനിപോലും എടുത്തുപ റയുന്നു. കാലക്ഷേപത്തിനുള്ള മാർഗം ആലോചിക്കാതെ പരസ്പരപ്രണയം മാത്രം അവലംബമാക്കി ദാമ്പത്യബന്ധത്തിൽച്ചെന്നുചാടുന്ന യുവാക്കൾ അയ വിറക്കേണ്ട ആശയമാണിത്. വീണ്ടുവിചാരമില്ലാതെ ഇത്തരം എടുത്തുചാട്ടം ഭാവിജീവിതത്തിൽ പല അപകടങ്ങളും വരുത്തിവയ്ക്കും. നാലുദിവസം പട്ടി ണികിടക്കുമ്പോൾ ഏതു പരിശുദ്ധപ്രണയവും പമ്പകടക്കുമെന്ന സത്യം ഈ പ്രണയവിവാഹിതർ വിസ്മരിക്കരുത്.

## മിശ്രവിവാഹിതർ

മിശ്രവിവാഹത്തിലേർപ്പെടുന്നവരാണു മേല്പറഞ്ഞ കാര്യങ്ങളിൽ കൂടു തൽ ശ്രദ്ധചെലുത്തേണ്ടവർ. പരസ്പരാനുരാഗമാണല്ലോ മിശ്രവിവാഹങ്ങളിലെ പ്രധാനപ്രേരകം. അതു നല്ലതുതന്നെ. പക്ഷേ, അതുകൊണ്ടുമാത്രം വിവാഹ യോഗ്യത തികയുന്നില്ല. പ്രണയം നിലനിൽക്കണമെങ്കിൽ തദനുഗുണമായ സാമ്പത്തികസാഹചര്യംകൂടിയുണ്ടാകണം. വധൂവരന്മാർ വിവാഹവേദിയി ലേയ്ക്കു കയറുന്നതിനുമുമ്പേ ആലോചിച്ചുറയ്ക്കേണ്ട മർമ്മപ്രധാനമായ കാര്യ മാണിത്. ജാതിയുടെ ശല്യം ഇക്കാലത്തും തരംകിട്ടുമ്പോഴൊക്കെ തലപൊ ക്കാറുണ്ട്. അതുകൊണ്ടു മിശ്രവിവാഹിതർ മിക്കവാറും ഒറ്റപ്പെട്ടു ജീവിക്കേണ്ട കുടുംബങ്ങളായിത്തീരുന്നു. വധുപക്ഷത്തുനിന്നോ വരപക്ഷത്തുനിന്നോ സമു ദായത്തിന്റെ പിന്തുണ അവർക്കു ലഭിച്ചുവെന്നു വരുന്നതല്ല. ബന്ധുക്കളും അവരെ ഉപേക്ഷിച്ചേക്കും. ഇങ്ങനെ അനന്യശരണരായാൽപ്പോലും സ്വാശ്ര യശീലരായി ജീവിക്കാൻ അവർ സന്നദ്ധരായിരിക്കണം. ധനപരമായി സ്വന്തം കാലിൽ നിൽക്കാനുള്ള ശേഷിയുണ്ടെങ്കിൽ ആരുപേക്ഷിച്ചാലും വേണ്ടില്ല, അവർക്കു സൈ്വരമായി, സ്വതന്ത്രമായി ജീവിക്കാം. എന്നാൽ, ആ ശേഷിയി ല്ലെങ്കിലോ മറ്റെല്ലാ ശല്യങ്ങളും ഒന്നിച്ചുകൂടി മിശ്രവിവാഹിതരെ കഷ്ടത

നിറഞ്ഞ ജീവിതച്ചുഴിയിലേക്കു തള്ളിവിടും. ജീവിക്കാനുള്ള ബുദ്ധിമുട്ടു വർദ്ധിക്കുമ്പോൾ, കല്യാണവേളയിൽ വികസിച്ചുനിന്ന പ്രേമകുസുമം കൊഴിഞ്ഞു വീണു കരിഞ്ഞുപോകും. ചിലപ്പോൾ പരസ്പരവിദ്വേഷംതന്നെ തൽസ്ഥാനത്തു സ്ഥലം പിടിച്ചേക്കാം. വിവാഹം എന്ന പദത്തെ വിശേഷപ്പെട്ട വാഹം—ചുമട്—എന്നൊരു സരസൻ നിർവചിച്ചിട്ടുണ്ട്. മുഖ്യമായി സാമ്പത്തികക്ലേശം മൂലമാണ് അതൊരു ചുമടായിത്തീരുന്നത്. ചുമടിനും കനം കൂടുന്നതു മിക്കവാറും സ്ത്രീയെക്കൊണ്ടുമായിരിക്കും. ഈ ദുരവസ്ഥ നേരിടാതിരിക്കാൻ ഭാര്യയും ഭർത്താവും ഒന്നുപോലെ ജീവിതഭാരത്തെ ധനപരമായി താങ്ങാൻ കഴിവുള്ളവരാകണം. അതായത് എന്തെങ്കിലും തൊഴിൽചെയ്തോ ജോലിയിൽ പ്രവേശിച്ചോ രണ്ടുപേരും വരുമാനമുള്ളവരാകണം. പുരുഷന്മാർമാത്രം ജോലിചെയ്തു പണമുണ്ടാക്കുക, സ്ത്രീകൾ കേവലം പ്രസവയന്ത്രങ്ങളും അടുക്കളപ്പണി നടത്തുന്നവരുമാകുക എന്ന പഴയ സമ്പ്രദായം പാടേ മാറണം. ഭർത്താവു തലയിലേറ്റേണ്ട ഒരു ഭാരമാണു ഭാര്യ എന്നു വരുന്നത് ഇരുകൂട്ടർക്കും നന്നല്ല. ഭർത്താവു വലിയ പണക്കാരനായാൽത്തന്നെയും ഭാര്യ ആ പണത്തെ മാത്രം ആശ്രയിക്കുന്നത് അനഭിലഷണീയമാകുന്നു. സമത്വം, സ്വാതന്ത്ര്യം, സ്നേഹം ഈ മൂന്നിനും അതു ഹാനികരമാകും. സ്ത്രീയുടെ പണ്ടത്തെ അടിമത്തം വീണ്ടും പ്രത്യക്ഷപ്പെടും. 'ന സ്ത്രീ സ്വാതന്ത്ര്യമർഹതി' എന്ന നിഷിദ്ധപ്രമാണം പരോക്ഷമായിട്ടെങ്കിലും നടപ്പിൽവരും. ഇരുപക്ഷത്തും സാമ്പത്തികമായ സ്വാതന്ത്ര്യം ഉണ്ടായാലേ അന്യോന്യമുള്ള സ്നേഹാദരങ്ങൾക്കു കുറവു വരാതിരിക്കൂ.

മിശ്രവിവാഹിതരെ നിരുത്സാഹരാക്കാനല്ല ഇത്രയും പറഞ്ഞത്. ജീവിതവൈഷമ്യങ്ങളെ അഭിമുഖീകരിക്കുന്നതിൽ അവർ കൂടുതൽ കരുത്തരും കരുതലുള്ളവരും ആകണമെന്നു മാത്രമേ ഉദ്ദേശിച്ചിട്ടുള്ളൂ.

(*മനനമണ്ഡലം 1965*)

# 39. ഭാവിയിലെ ക്ഷേത്രങ്ങൾ

"തസ്മാച്ഛാസ്ത്രം പ്രമാണം തേ"— അതുകൊണ്ടു ശാസ്ത്രമാണു നിനക്കു പ്രമാണം എന്നു ഗീതാകാരൻ പറയുന്നു. പക്ഷേ, അന്നു ശാസ്ത്രമെന്നു പറഞ്ഞാൽ ശ്രുതിസ്മൃതിപുരാണാദിയെന്നാണ് അർത്ഥം. ഇന്ന് അതൊക്കെ മാറിയിരിക്കുന്നു. സയൻസാണ് ഇന്നത്തെ ശാസ്ത്രം. അതുതന്നെയാണു നമുക്കു പ്രമാണം. അതാണു ജ്ഞാനസാധനമാകേണ്ടതും. മതവും തത്ത്വശാസ്ത്രവും എത്രയോ നൂറ്റാണ്ടുകളോളം മനുഷ്യന്റെ വിജ്ഞാനമാർഗത്തിൽ പ്രവർത്തിച്ചു. എന്നിട്ടും ജീവിതപുരോഗതിക്കാവശ്യമായ വെളിച്ചം അവൻ കണ്ടെത്തിയില്ല. മനുഷ്യൻ സംശയിക്കാനും ചോദ്യം ചെയ്യാനും അന്വേഷിക്കാനും തുടങ്ങിയപ്പോഴാണ് അറിവിന്റെ നുറുങ്ങുകൾ ഓരോന്നായി പുറത്തുവന്നത്. മതം ഈ ചിന്താശീലത്തിനു പ്രതിബന്ധമായിരുന്നു. തത്ത്വശാസ്ത്രത്തിനാകട്ടെ, മതത്തിന്റെ പിണിയാളായിരുന്നതിനാൽ സ്വതന്ത്രചിന്താമാർഗത്തിൽ സ്വച്ഛന്ദസഞ്ചാരംചെയ്യാൻ കഴിഞ്ഞില്ല. സയൻസിന്റെ നിരീക്ഷപരീക്ഷണങ്ങളാണ് പ്രായോഗികവും ഫലവത്തുമായ വിജ്ഞാനത്തിന്റെ കവാടോദ്ഘാടനം നടത്തിയത്. പാസ്ചിയർ ഇൻസ്റ്റിറ്റ്യൂട്ടിലെ വിശ്രുത ശാസ്ത്രജ്ഞനായിരുന്ന മെച്ച്നികാഫ്, മനുഷ്യപ്രകൃതി (The Nature of Man) എന്ന പേരിൽ എഴുതിയിട്ടുള്ള ഒരു പുസ്തകത്തിൽ മതത്തിനും തത്ത്വശാസ്ത്രത്തിനും പറ്റിയ പരാജയത്തെക്കുറിച്ചു തെളിവുസഹിതം പ്രസ്താവിക്കുന്നുണ്ട്. മാനുഷികപ്രശ്നങ്ങൾക്കു പരിഹാരം കാണാൻ ഈ രണ്ടിനും കഴിഞ്ഞിട്ടില്ലെന്നും സയൻസാണ് അതിൽ വിജയിക്കാൻ പോകുന്നതെന്നും അദ്ദേഹം അഭിപ്രായപ്പെടുന്നു. മെച്ച്നികാഫിന്റെ അഭിപ്രായത്തോടു നാം പൂർണമായി യോജിച്ചാലുമില്ലെങ്കിലും മനുഷ്യജീവിതത്തിൽ ശാസ്ത്രജ്ഞാനത്തിനുള്ള മർമപ്രധാനമായ സമുന്നതസ്ഥാനത്തെ ആർക്കും നിഷേധിക്കാവുന്നതല്ല. അജ്ഞാനതിമിരാന്ധമായിരുന്ന ഭൂതകാലത്തിന്റെ പരിമർദനത്തിൽനിന്നു തികച്ചും മോചനം ലഭിക്കാതെ ഇന്നും മാനവസംസ്കാരം സങ്കുചിതജീവിതവൃത്തങ്ങളിൽ ഞെങ്ങിഞെരുങ്ങിക്കിടക്കയാണല്ലോ. ഏകലോകസംസ്കാരമായി വികസിക്കുന്നതിനുള്ള വിശുദ്ധിയും വ്യാപ്തിയും നമ്മുടെ സംസ്കാരത്തിനുണ്ടാകണമെങ്കിൽ സയൻസിന്റെ ഗായത്രിമന്ത്രംതന്നെ ഉരുവിടേണ്ടിവരും. വിശ്വപൗരത്വത്തെ വാർത്തെടുക്കുന്ന ഒരു നവീനവിജ്ഞാനസംസ്കാരം ഇന്നത്തെ ലോകത്തിൽ വേരുറയ്ക്കേണ്ടിയിരിക്കുന്നു. അതിനു സയൻസിന്റെ മാർഗമേ അവലംബമായിട്ടുള്ളൂ. സുപ്രസിദ്ധ ശാസ്ത്രാചാര്യനായ ലൂയി പാസ്ചിയർ, പരീക്ഷണശാലകളെപ്പറ്റി, 'ഇവയാണ് ഭാവിയിലെ ക്ഷേത്രങ്ങൾ—ജീവിതസുസ്ഥിരതയുടെയും സൗഖ്യത്തിന്റെയും ക്ഷേത്രങ്ങൾ. അവിടെയാണ് മർത്ത്യവർഗം കൂടുതൽ മഹത്വത്തിലും ബലത്തിലും നന്മയിലും വളരുന്നത്' (These are the temples of the future—temples

of well-being and happiness. There it is that humanity grows greater, stronger and better) എന്നു പ്രവചിച്ചിട്ടുള്ളത് എത്രയും ശരിയാണ്. ഇതേ ആശയം പണ്ഡിറ്റ് നെഹ്റുവും നിസ്സന്ദേഹം ആവർത്തിച്ചുകൊണ്ടിരുന്നു.

*(യുക്തിവിഹാരം 1965)*

# 40. മനുഷ്യജാതി

ജാതി ഒന്നേയുള്ളു; അത് മനുഷ്യജാതിയാണ് എന്ന് ശ്രീനാരായണഗുരു വിളംബരംചെയ്തിട്ട് കാലം കുറെയായി. സാമൂഹിക ജീവിതവീക്ഷണത്തിന്റെ ഏറ്റവും വിശാലമായ ചക്രവാളമാണത്. മനുഷ്യവർഗം എന്നാണ് അതിൽ എത്തിച്ചേരുക? ജാതിഭേദം ഇന്നും മാഞ്ഞുപോയിട്ടില്ല. എങ്കിലും അതിന്റെ കാഠിന്യം കുറഞ്ഞിട്ടുണ്ടെന്നും കുറഞ്ഞുവരുന്നുണ്ടെന്നും സമ്മതിക്കാം. അതു തീരെ നശിച്ച് മനുഷ്യജാതി എന്നൊന്നു മാത്രമായിത്തീരുമോ? ജാതിവ്യവസ്ഥ നിലനിർത്തുന്നതിൽ സാമ്പത്തികമായ ഉച്ചനീചത്വത്തിനും വലിയൊരു പങ്കുണ്ട്. സാമ്പത്തികസമ്മർദം നീക്കംചെയ്യുന്ന സോഷ്യലിസ്റ്റ് വ്യവസ്ഥിതിയിൽ അതിന് ഒട്ടൊക്കെ നില്ക്കക്കള്ളിയില്ലാതാകും. ഇൻഡ്യയിലെ ജാതിവ്യത്യാസം മറ്റെങ്ങും കാണാത്ത ഒന്നാണ്. ഇതരരാജ്യങ്ങളിൽ വർഗഭേദമാണുള്ളത്. ജാതി വർഗഭേദങ്ങൾ ഇല്ലാതായാൽ അതുവഴി മതഭേദവും നശിച്ചേക്കാം. നശിച്ചില്ലെങ്കിലും, മനുഷ്യസമുദായത്തെ വേലികെട്ടിത്തിരിക്കുന്ന അതിന്റെ സ്വഭാവം ദുർബലമാകുമെന്നതിനു സംശയമില്ല. ജാതി, വർഗം, മതം ഈ മൂന്നും മനുഷ്യന്റെ സാമൂഹികജീവിതത്തിനും കുടുംബജീവിതത്തിനും വിലങ്ങുതടിയാകാത്ത ഒരവസ്ഥ വന്നുചേരണം. അതായത് അവയെ അടിസ്ഥാനമാക്കി പരമ്പരയാ നിലനിന്നു പോരുന്ന ഭേദഭാവന തീരെ അവഗണിക്കപ്പെടണം. അപ്പോൾ അതു നശിച്ച കൂട്ടത്തിലാകും. ഒരു കുടുംബത്തിലെ അംഗങ്ങൾ ഭിന്നരീതിയിൽ വസ്ത്രധാരണം ചെയ്യുന്നില്ലേ? ഉടുപ്പിലുള്ള ആ വ്യത്യാസം അവരുടെ കുടുംബജീവിതത്തിനു പ്രതിബന്ധമാകുന്നില്ലല്ലോ. അതുപോലെ അഗണ്യമാകണം ജാതിമതവർവ്യത്യാസവും. സിലോൺ, ബർമ, മലയ മുതലായ രാജ്യങ്ങളിൽ ഒരു കുടുംബത്തിൽത്തന്നെ ഭിന്നമതസ്ഥരുണ്ടെന്നു പറയപ്പെടുന്നു. മതവിശ്വാസം തീരെ വിട്ടുകളയാൻ വയ്യെങ്കിൽ വസ്ത്രധാരണം പോലെ അതു വ്യക്തിപരമാക്കിയാൽ അതിന്റെ ശല്യം മിക്കവാറും തീരും. എന്നാൽ, ജാതിയും വർഗവും അങ്ങനെ വ്യക്തിപരമാക്കാവുന്നവയല്ല. രണ്ടും സമൂഹനിഷ്ഠമാണ്, വ്യക്തിനിഷ്ഠമല്ല. അതുകൊണ്ട് അത്തരം ഭേദബുദ്ധി നീങ്ങണമെങ്കിൽ സമൂഹം തകരുകതന്നെ വേണം. ഇതിന് ഏറ്റവും പ്രായോഗികമായ മാർഗമാണ് മിശ്രവിവാഹം. ദീർഘദർശിയായ സഹോദരൻ അയ്യപ്പൻ വെറുതെയല്ല എത്രയോ മുമ്പുതന്നെ ഈ പ്രസ്ഥാനത്തിന്റെ വിപ്ലവദ്ധ്വനി മുഴക്കിയത്. മിശ്രവിവാഹത്തിലുണ്ടാകുന്ന സന്തതികളുടെ സംഖ്യ വർദ്ധിക്കുന്തോറും ജാത്യടിസ്ഥാനത്തിലുള്ള സമുദായം ക്ഷയിച്ചുവരും. സോഷ്യലിസ്റ്റ് വ്യവസ്ഥിതിയിൽ എല്ലാവർക്കും ജീവിതസൗകര്യം ലഭിക്കും. സംഖ്യാബലവും ധനശക്തിയും ആണ് ഏതു സമൂഹത്തെയും നിലനിർത്തുന്നത്. ഇന്നു മിശ്രവിവാഹത്തിലേർപ്പെടുന്നവർക്കു പല പ്രയാസങ്ങളും അനുഭവപ്പെടുന്നുണ്ട്.

അതിന്റെ മുഖ്യകാരണം അവർ അല്പപക്ഷക്കാരാണെന്നുള്ളതാണ്. തന്മൂലം സാമൂഹ്യാചാരങ്ങളുടെ സമ്മർദം സഹിക്കാനും അതിനെ എതിർത്തു നിൽക്കാനും അവർക്കു ശക്തിപോരാതെ വരുന്നു. സാമ്പത്തികസ്ഥിതി ഭദ്രമല്ലെങ്കിൽ എത്ര പ്രേമബദ്ധമായ ദാമ്പത്യവും തകർന്നുപോയേക്കും. 'മാംസനിബദ്ധമല്ല രാഗം' എന്നും മറ്റുമുള്ള വേദാന്തം പ്രായോഗികതലത്തിൽ വിലപ്പോകയില്ല. രണ്ടുമൂന്നു ദിവസം പട്ടിണികിടക്കേണ്ടി വന്നാൽ ഏതു ദിവ്യപ്രേമവും പമ്പകടക്കും.

മിശ്രവിവാഹസംഘം ഈവക കാര്യങ്ങൾ പ്രത്യേകം പരിഗണിക്കേണ്ടതുണ്ട്. ഒന്നാമത് സംഘത്തിന്റെ ധനശക്തി വർദ്ധിപ്പിക്കണം. മിശ്രവിവാഹം കൊണ്ട് ബുദ്ധിമുട്ടു നേരിടുന്നവരെ സഹായിക്കുവാൻ ഫണ്ടുണ്ടെങ്കിലേ പറ്റു. ധനശക്തി ഇല്ലാത്ത ഒരു പ്രസ്ഥാനവും ഇക്കാലത്തു മുന്നോട്ടു പോകയില്ല. മനുഷ്യജാതിയെന്ന മഹത്തായ ആദർശത്തെപ്പറ്റി ജനങ്ങളുടെയിടയിൽ ബോധം വളർന്നുവരത്തക്കവിധം തത്സംബന്ധമായ പ്രചാരണം പ്രബലവും സാർവത്രികവുമാക്കണം. കേരളത്തിന് അകത്തും പുറത്തും വിവിധ കേന്ദ്രങ്ങളിൽ സംഘത്തിന്റെ ശാഖകൾ സ്ഥാപിച്ച് പ്രവർത്തനം സംഘടിപ്പിച്ചാലേ ഇതു സുഖകരമാകു. ഇമ്മാതിരി പ്രചാരണത്തിന്റെ മുന്നോടിയായിവേണ്ടത് ജനഹൃദയങ്ങളിൽ സ്വതന്ത്രചിന്താശീലവും ശാസ്ത്രീയബോധവും അങ്കുരിപ്പിക്കുക എന്നതാണ്. അതിനു തക്ക പാഠ്യപുസ്തകങ്ങളുണ്ടാവുകയും അവ ഗവണ്മെന്റ് അംഗീകരിച്ച് പ്രാഥമികവിദ്യാലയംമുതൽ നടപ്പാക്കുകയും വേണം. മനുഷ്യജാതിയെപ്പറ്റി കേവലം ബുദ്ധിപരമായ ബോധം തെളിഞ്ഞാൽപോരാ. ആ ബോധം മനുഷ്യന്റെ വൈകാരികമായ അനുഭൂതിമണ്ഡലത്തിൽ വേരൂന്നണം. എന്നാലേ അതു ഫലവത്താകുകയുള്ളു. അതിലേക്ക് ബാലഹൃദയങ്ങളിലാണ് ഈ നവീനബോധത്തിന്റെ വിത്ത് ആദ്യം വിതയ്ക്കേണ്ടത്. ഇന്ന് ഗവണ്മെന്റ് വൈകാരികസംയോജനത്തിന്റെ പേരിൽ എത്രയോ പണം വെറുതെ ചെലവുചെയ്യുന്നുണ്ട്. അത് ഇത്തരം കാര്യങ്ങൾക്കായി വിനിയോഗിച്ചാൽ ഭാവിയിലെങ്കിലും പ്രയോജനമുണ്ടാകും. ജാതിമതഭേദം കൊടുമ്പിരിക്കൊള്ളുന്ന കാലത്തോളം എത്ര ശ്രമിച്ചാലും വൈകാരികസംയോജനം സാധ്യമാകയില്ലെന്ന് ആർക്കുമറിയാം. ഇപ്പോഴത്തെ സംരംഭങ്ങൾ കതിരിന്മേൽ വളംവയ്ക്കുന്നതിനു തുല്യമാണ്. മനുഷ്യജാതിയുടെ സൃഷ്ടിയിലാകണം ഗവണ്മെന്റിന്റെ നോട്ടം. അതിന് ആദ്യം കൈവെക്കേണ്ടത് വിദ്യാഭ്യാസപദ്ധതിയിന്മേലാണ്. അതോടൊപ്പം മിശ്രവിവാഹപ്രസ്ഥാനത്തിന് സർവവിധമായ പ്രോത്സാഹനവും നൽകുകയും വേണം. ഇപ്പോൾ ഹരിജനങ്ങൾക്ക് ഇക്കാര്യത്തിൽ എന്തോ ധനസഹായം ഏർപ്പെടുത്തിയിട്ടുണ്ടെന്നറിയുന്നു. അതുകൊണ്ടുമാത്രം ഈ പ്രസ്ഥാനം വളരുകയില്ല. ജനങ്ങൾ പൊതുവേ അതിലേക്ക് ആകൃഷ്ടരാകത്തക്കവണ്ണം ധനപരമായും മറ്റുവിധത്തിലും ഉള്ള പ്രതിബന്ധങ്ങളെല്ലാം നീക്കം ചെയ്യണം. ഒന്നു തീർച്ച. ശ്രീനാരായണഗുരുവിന്റെ ഈ ആദർശം രാജ്യവ്യാപകമായി സാക്ഷാൽകരിക്കപ്പെടുന്ന കാലത്തേ ഭാരതത്തിനു രക്ഷകിട്ടു. ഏകലോകസംവിധാനത്തിനും അതു കുടിയേ കഴിയൂ.



പക്ഷേ, ഈ അണുയുഗത്തിലും അന്ധാചാരങ്ങളുടെ ഇരുമുടിക്കെട്ടും ചുമന്നു നടക്കുന്ന നേതാക്കന്മാരുള്ള നമ്മുടെ നാട് ആ സുശോഭനാവസ്ഥയ്ക്കുവേണ്ടി ഇനിയും എത്രകാലം കാത്തിരിക്കണം?

*(യുക്തിവിഹാരം)*

# 41. മനസ്സിന്റെ സ്വസ്ഥത

സൗഖ്യത്തിന്റെ ഉറവിടം ഏതാണെന്നു ചോദിച്ചാൽ മനസ്സ്വസ്ഥതയാണെന്നു പറയാം. വിചാരം, വാക്ക്, പ്രവൃത്തി ഇവയൊക്കെ നേർവഴിക്കാകുന്നതിനും ഈ സ്വസ്ഥത അഥവാ പ്രശാന്തിസ്ഥിതി അത്യാവശ്യമാകുന്നു.

'അശാന്തസ്യ കുതസ്സുഖം'—മനശ്ശാന്തിയില്ലാത്തവനു സുഖമെവിടെ എന്നു ഗീതാകാരൻ ചോദിക്കുന്നു. ലൗകികമായ അർത്ഥത്തിലും ഈ ചോദ്യം ശരിയാണ്. മനസ്സിനു സ്വസ്ഥതയില്ലെങ്കിൽ ഏതുവിധമായ സുഖാനുഭൂതിയും സാദ്ധ്യമല്ല; മനുഷ്യന്റെ ത്രിവിധകരണങ്ങളും വേണ്ടവഴിക്കു വ്യാപരിക്കയുമില്ല. 'ചിന്തിച്ചു ശാന്തിയെത്തന്നെ ഭജിക്ക നീ സന്താപമെന്നാലൊരു ജാതിയും വരാ'—എന്ന് എഴുത്തച്ഛൻ പാടിയിട്ടുള്ളതും മനസ്സിന്റെ സ്വസ്ഥഭാവത്തെ ഉദ്ദേശിച്ചാണ്. പക്ഷേ, ഈ സ്വസ്ഥത എങ്ങനെ ലഭിക്കും? നിരന്തരശ്രമവും നിത്യപരിശീലനവും മറ്റും ഉണ്ടായാൽത്തന്നെയും ഇക്കാര്യം അസാദ്ധ്യമാകുമെന്നു തോന്നുന്ന ഒരു കാലഘട്ടത്തിലാണ് നാം എത്തിയിരിക്കുന്നത്. മനസ്സിനെ അസ്വസ്ഥമാക്കുന്ന പ്രതികൂലസാഹചര്യങ്ങൾ ഇന്ന് എവിടെ നോക്കിയാലും കാണാം. നാനാപ്രകാരേണ സംക്ഷുബ്ധമായിരിക്കയാണ് ഇന്നത്തെ ലോകം. ജീവിതത്തിന്റെ വിവിധരംഗങ്ങളിലെല്ലാം മനുഷ്യന്റെ മനസ്സിനെ പിടിച്ചുകുലുക്കുന്നതും ഇളക്കിമറിക്കുന്നതും വളച്ചൊടിക്കുന്നതുമായ സംഭവങ്ങളാണ് ഉണ്ടായിക്കൊണ്ടിരിക്കുന്നത്. രാഷ്ട്രീയപ്രക്ഷോഭണങ്ങൾ, വിദ്യാർത്ഥിസമരങ്ങൾ, തൊഴിലാളിബഹളങ്ങൾ, മുദ്രാവാക്യമുഖരിതങ്ങളായ ഘോഷയാത്രകൾ, പൊതുമൈതാനങ്ങളിലെ തീപ്പൊരിപ്രസംഗങ്ങൾ ഇങ്ങനെ എത്രയെത്ര മനഃക്ഷോഭകാരികളായ സംഭവങ്ങൾ അനുദിനമെന്നോണം നാട്ടിൽ നടമാടുന്നു! ഇവയുടെ ആഘാതം ഏറ്റേറ്റു ജനസഞ്ചയത്തിന്റെ വിചാരശക്തിയും വിവേകവും ക്രമേണ നശിച്ചുകൊണ്ടിരിക്കയാണ്. ചുരുക്കത്തിൽ, ജീവിതമെന്നാൽ കൂട്ടവും ബഹളവും എന്നു നിർവചിക്കത്തക്കവിധം അത് അത്രമേൽ അസ്വസ്ഥവും ഉച്ഛൃംഖലവുമായിത്തീർന്നിട്ടുണ്ട്. കടിഞ്ഞാണില്ലാത്ത ജീവിതത്തിന്റെ പരക്കംപാച്ചിലാണ് എവിടെയും കാണുന്നത്. മനുഷ്യന്റെ മനസ്സു സ്വതേ ഒരു മർക്കടമാണ്. അതിനു പിന്നെ, പഴമക്കാർ പറയുന്നതുപോലെ, വൃശ്ചികദംശനവും ഭൂതാവേശവും ഉണ്ടായാലോ? ഏതാണ്ടിത്തരത്തിലുള്ളൊരു കാലാവസ്ഥയാണ് ഇന്നുള്ളത്. ഉറക്കത്തിലൊഴികെ, ഒരു നിമിഷവും അടങ്ങിയൊതുങ്ങിയിരിക്കാൻ മനുഷ്യനു കഴിയുന്നില്ല. സദാപി തുള്ളിച്ചാടിക്കൊണ്ടിരിക്കയാണ് അവന്റെ മനസ്സ്. ഈ ദുഃസ്ഥിതി ഏറ്റവും പ്രകടമായി കാണുന്നതു വിദ്യാർത്ഥികളിലാണ്. വിദ്യാലയങ്ങളിലെ അച്ചടക്കവും അധ്യയനവും അലങ്കോലപ്പെട്ടുപോകുന്നതിനുള്ള പ്രധാനകാരണം ആന്തരികമായ ഈ അസ്വസ്ഥതയാകുന്നു.



മറ്റെന്തെല്ലാം ഉണ്ടായാലും മനസ്സിനു സ്വസ്ഥതയില്ലെങ്കിൽ മനുഷ്യത്വം താറുമാറാകയേ ഉള്ളു. മനശ്ശാന്തിയെന്നു പറയുന്നതു മതപരമോ ആധ്യാത്മികമോ ആയ കാര്യങ്ങൾക്കുമാത്രം വേണ്ടിയുള്ള ഒന്നല്ല. ലൗകികജീവിതത്തിന്റെ ഭദ്രതയ്ക്കും അത് അത്യന്താപേക്ഷിതമാകുന്നു. ആധുനികമനുഷ്യൻ ദാഹിച്ചുകൊണ്ടിരിക്കുന്നതും ഇതിനുവേണ്ടിത്തന്നെയാണ്. പക്ഷേ, ദാഹം തീർക്കാനുള്ള വഴി കാണാതെ അവൻ ഉഴലുന്നു. മനുഷ്യന്റെ ശാസ്ത്രബുദ്ധി വിസ്മയകരമാംവിധം വികസിച്ചുവരികയാണ്. പ്രകൃതിശക്തികളെ അവൻ മിക്കവാറും കീഴടക്കിക്കഴിഞ്ഞിരിക്കുന്നു. എന്നാൽ, തന്നെത്താൻ കീഴടക്കുവാൻ—സ്വന്തം മനസ്സിനെ നിയന്ത്രിച്ചു സ്വസ്ഥമാക്കുവാൻ—അവനു കഴിയുന്നില്ല! ഇന്നത്തെ ജീവിതവൈപരീത്യങ്ങളിൽ ഏറ്റവും ശ്രദ്ധേയമായ ഒന്നാണിത്. ജീവിതസമുദ്രത്തിലെ കാറ്റും കോളും ഒന്നിനൊന്നു വർദ്ധിച്ചുവരുന്നതോടൊപ്പം മാനവചിത്തത്തിന്റെ ചാഞ്ചാട്ടവും കൂടിവരുന്നു. മനോമർക്കടത്തിന്റെ ചാടിക്കളിക്കലിനു വളംവെച്ചുകൊടുക്കുന്നതിൽ ഇന്നത്തെ ചലച്ചിത്രങ്ങൾക്കും ഗണ്യമായൊരു പങ്കുണ്ടെന്നു പറയേണ്ടിയിരിക്കുന്നു. സാംസ്കാരികമൂല്യങ്ങളെ അവഗണിച്ചുകൊണ്ടു പണപ്പെട്ടിയുടെ വയറുവീർപ്പിക്കാൻവേണ്ടിമാത്രം പടച്ചുവിടുന്ന ചിത്രങ്ങൾ വിദ്യാർത്ഥികളെ വിശേഷിച്ചും വഴിപിഴപ്പിക്കുന്നവയത്രേ.

'മനുഷ്യന്റെ ശക്തി മറ്റെല്ലാ മേഖലകളിലും വളർന്നിട്ടുണ്ട്; അവന്റെ മേൽമാത്രം ഇല്ല' എന്ന് ചർച്ചിൽ ഒരിക്കൽ പറയുകയുണ്ടായി. ഇതെത്രയും വാസ്തവമാണ്. മനുഷ്യൻ നന്നാകണമെങ്കിൽ അവന്റെ ശക്തി ബഹിർമുഖമായിമാത്രം വികസിച്ചാൽ പോരാ; അന്തർമ്മുഖമായി ഏകാഗ്രതയിൽ അടിയുറച്ചു സ്വയം ഭരിക്കാനും നിയന്ത്രിക്കാനുംകൂടി സമർത്ഥമാകണം. ഇതാണ് ചർച്ചിലിന്റെ വാക്യത്തിലെ ആന്തരാർത്ഥം. മഹാത്മാഗാന്ധിയും ഇതേ ആശയത്തിനു സർവപ്രാധാന്യം നൽകിയിരുന്നു. ഇൻഡ്യയ്ക്കു സ്വയംഭരണം ലഭിക്കണമെങ്കിൽ വ്യക്തിഗതമായ സ്വയംഭരണം ഒന്നാമതായി നടപ്പാകണം എന്ന് അദ്ദേഹം ഊന്നിപ്പറഞ്ഞിരുന്നു. പക്ഷേ, അതുമാത്രമേ ഇന്നത്തെ നേതാക്കന്മാരിൽപ്പോലും കാണാതുള്ളു. പ്രാചീനഭാരതീയർ ആത്മസംയമനം എന്ന പേരിൽ അടക്കം ചെയ്തിട്ടുള്ള ആശയവും ഇതുതന്നെയാണ്. മനശ്ശാന്തിയുടെ വാതിൽ തുറക്കാനുള്ള ഒരു താക്കോലാണത്. കുടുംബപരമോ സാമുദായികമോ രാഷ്ട്രീയമോ മറ്റേതെങ്കിലും തരത്തിലുള്ളതോ ആയ ജീവിതത്തിന്റെ ഉത്കർഷത്തിനും സാഫല്യത്തിനും ആണിക്കല്ലായിട്ടുള്ളത് ആത്മസംയമനമത്രേ. ഇതു മഹർഷിമാരാകാൻവേണ്ടിയുള്ള ഒരേർപ്പാടല്ല; എല്ലാ മനുഷ്യരുടെയും ജീവിതത്തിൽ ശുദ്ധിയും ശാന്തിയും ബോധവും തെളിയാൻവേണ്ടിയുള്ള മുഖ്യമാർഗമാണ്. തുള്ളിച്ചാടുന്ന മനസ്സിനെ പിടച്ചടക്കി ശീലിക്കുകയാണ് ഇതിന്റെ ആദ്യത്തെഘട്ടം. ഈ പരിശീലനം എങ്ങനെ സാധിക്കാം? അതിനു പ്രധാനമായി രണ്ടു പദ്ധതികളുണ്ട്. ഒന്നു മൗനം, രണ്ടു ധ്യാനം. എല്ലാവരുടെയും വിശേഷിച്ചു വിദ്യാർത്ഥികളുടെ നിത്യജീവിതത്തിലെ ദിനചര്യയിൽ ഉൾപ്പെടുത്തേണ്ട കർമ്മപരിപാടിയാണ് രണ്ടും. മൗനത്തെപ്പറ്റി കൂടുതൽ വിശദീകരിക്കേണ്ടതില്ല. ശബ്ദായമാനമായ ഈ ലോകത്തിൽ ദിനംപ്രതി

കുറെനേരമെങ്കിലും മൗനം ദീക്ഷിക്കുന്നതു മനസ്സിന്റെ സ്വസ്ഥതയ്ക്കു വഴി തെളിക്കും. മഹാത്മാഗാന്ധിയുടെ ദിനചര്യയിൽ മൗനത്തിനുണ്ടായിരുന്ന സ്ഥാനം പ്രസിദ്ധമാണല്ലോ. പത്തോ പതിനഞ്ചോ മിനിറ്റു നേരത്തെ മൗനത്തിനുശേഷം വിദ്യാലയങ്ങളിൽ അധ്യയനമാരംഭിക്കയാണെങ്കിൽ അതു വിദ്യാർത്ഥികൾക്കു വളരെ ഉപകരിക്കും. ക്ലാസ്സിൽ കുടുതൽ ശ്രദ്ധാലുക്കളാകാൻ അത് അവരെ സഹായിക്കും. ഇന്നു വിദ്യാഭ്യാസനിലവാരം താണുപോയിട്ടുണ്ടെങ്കിൽ അതിനുള്ള ഒന്നാമത്തെ കാരണം ചഞ്ചലമനസ്കരായ വിദ്യാർത്ഥികൾ ക്ലാസ്സിൽ വേണ്ടത്ര ശ്രദ്ധിക്കുന്നില്ല എന്നതാണ്. അല്പനേരത്തെ മൗനം മാത്രമായാലും പോരാ. കുറേനേരം അവർ ധ്യാനത്തിലും മുഴുകിയിരിക്കണം. ഇവിടെ ധ്യാനം എന്ന വാക്കു തെറ്റിദ്ധരിക്കപ്പെട്ടേക്കാം. ഇതും മതപരമായ ഒരു ചടങ്ങല്ല. വാച്ചിന്റെ സ്പ്രിംഗ് ദിവസവും താക്കോൽ കൊടുത്തു മുറുക്കുന്നതുപോലെ ബഹുവിധ വ്യാപാരങ്ങളിലേർപ്പെട്ടു ചിന്നിച്ചിതറി ശിഥിലമായിത്തീരുന്ന മനസ്സിനെ ഏകാഗ്രമാക്കി ബലപ്പെടുത്താൻ ധ്യാനം ദിനംതോറും ആവശ്യമാണ്. ആരെപ്പറ്റി അഥവാ എന്തിനെപ്പറ്റി ധ്യാനിക്കണം എന്ന ചോദ്യത്തിന് അവനവനെപ്പറ്റിത്തന്നെ എന്നുത്തരം പറയാം. അവനവനെപ്പറ്റി അറിയുന്നതിനുപകരം അന്യരെപ്പറ്റി അറിയാനും അവരുടെ കുറ്റങ്ങളും കുറവുകളും കണ്ടുപിടിക്കാനുമാണ് ഇന്ന് ആളുകൾക്കു കൂടുതൽ കൗതുകം. തന്റെ കഴിവും കഴി വുകേടും അറിഞ്ഞു രണ്ടാമത്തേതു പരിഹരിക്കാൻ പരിശ്രമിക്കാതെ ഒരുവൻ അന്യരെ നിരൂപണംചെയ്യാൻ പുറപ്പെട്ടാൽ അതു പരിഹാസ്യമായിത്തീരും. ദിവസവും ബ്രാഹ്മമുഹൂർത്തത്തിൽ ഉണർന്നു സ്വസ്ഥനായിരുന്നു കുറെനേരം ശരീരസ്ഥിതിയെപ്പറ്റി ചിന്തിക്കുക എന്ന് അഷ്ടാംഗഹൃദയത്തിലെ ദിനചര്യാധ്യായത്തിൽ ഒരു വിധിയുണ്ട്. മനുഷ്യന് അനുദിനം ആവശ്യമായ ആത്മധ്യാനത്തിന്റെ ഒരു ഭാഗമാണിത്.

'കഃ കാലഃ കാനി മിത്രാണി
കോ ദേശഃ കൗ വ്യയാഗമൗ
കശ്ചാഹം കാ ച മേ ശക്തി–
രിതി ചിന്ത്യം മുഹുർമ്മുഹുഃ'

കാലമേത്, മിത്രങ്ങളാരൊക്കെ, ദേശം ഏതാണ്, വരവുചെലവ് എത്ര, ഞാൻ തന്നെ ആരാണ്, എന്റെ ശക്തിയെന്ത് എന്നിങ്ങനെ വീണ്ടും വീണ്ടും ചിന്തിക്കുക എന്നും പ്രാചീനാചാര്യന്മാർ പറഞ്ഞുവെച്ചിരിക്കുന്നു. ഈ ചിന്താപരിപാടിയും നിത്യധ്യാനത്തിൽ ഉൾപ്പെടുത്തേണ്ടതാണ്. ഇതൊരു ശീലമായി അടിയുറച്ചാൽ മനുഷ്യൻ തന്നെപ്പറ്റി കൂടുതൽ ബോധവാനാകയും അവന്റെ മനസ്സ് ആവശ്യം വരുമ്പോൾ സ്വയമേവ സ്വസ്ഥമാകയും ചെയ്യും. മേൽക്കാണിച്ച രീതിയിലുള്ള മൗനവും ധ്യാനവും ഇന്നത്തെ മാനസികമായ അസ്വസ്ഥതകൾക്കെല്ലാം ഒരു പ്രത്യൗഷധമാകുമെന്നതിനു സംശയമില്ല. വിദ്യാർത്ഥികളെങ്കിലും അവരുടെ ദിനചര്യയിൽ ഈ രണ്ടും ഉൾപ്പെടുത്തി ഒന്നു പരീക്ഷിച്ചുനോക്കട്ടെ.

*(ദീപാവലി)*

# 42. വെരിയർ എൽവിന്റെ ആത്മകഥ

ആനിബസന്റ്, സി. എഫ്. ആൻഡ്രൂസ് എന്നിവരോടൊപ്പം ഇന്ത്യയുടെ ഹൃദയത്തിൽ സ്ഥിരപ്രതിഷ്ഠ ലഭിച്ച മഹാത്മാവാണ് വെരിയർ എൽവിൻ. അടുത്ത കാലത്താണ് അദ്ദേഹം അന്തരിച്ചത്. ഗിരിവർഗോദ്ധാരകൻ, നരവംശശാസ്ത്രജ്ഞൻ, ഗവേഷണവിദഗ്ദ്ധൻ, വിഖ്യാതഗ്രന്ഥകാരൻ എന്നീ വിവിധ നിലകളിൽ എൽവിൻ അഖിലലോകപ്രശസ്തിതന്നെ നേടിയിട്ടുണ്ട്. ഇംഗ്ലണ്ടിൽ ജനിച്ചുവളർന്ന് ഓക്സ്ഫോർഡിൽ വിദ്യാഭ്യാസം പൂർത്തിയാക്കിയ ഈ മഹാശയൻ ഭാരതത്തിലെ ഗിരിവർഗക്കാരുടെ സമുദ്ധാരണത്തിനായി സ്വജീവിതം സമർപ്പിച്ചു. അവർക്കുവേണ്ടി നാടും വീടും ഉപേക്ഷിച്ചു. മരണംവരെ അവരുടെ സുഖദുഃഖങ്ങളിൽ പങ്കുകൊണ്ട് അദ്ദേഹം അവരിലൊരുവനായി ജീവിച്ചു. അവരെപ്പറ്റി വിലപ്പെട്ട ഗ്രന്ഥങ്ങളെഴുതി ലോകത്തിന്റെ ശ്രദ്ധയെ ആകർഷിച്ചു. ഗിരിവർഗ്ഗസമുദ്ധാരണം—അതായിരുന്നു എൽവിന്റെ ജീവിതത്തിലെ ഏക ലക്ഷ്യവും ധർമ്മവും. ബഹുമുഖമായ തന്റെ പാണ്ഡിത്യവും കർമശക്തിയും സേവനവ്യഗ്രതയും എല്ലാംതന്നെ അദ്ദേഹം ഏതദ്ധർമനിർവഹണത്തിനായി വിനിയോഗിച്ചു. അതിനുവേണ്ടി നാഗരികതയുടെ സുഖസൗകര്യങ്ങളുപേക്ഷിക്കാൻ അദ്ദേഹം മടിച്ചില്ല. ലണ്ടനിലെയും ഓക്സ്ഫോർഡിലെയും പരിഷ്കൃതഭവനങ്ങളെക്കാളേറെ എൽവിൻ ഇഷ്ടപ്പെട്ടത് ഇന്ത്യയിലെ മലവാസികളുടെ ചെറ്റക്കുടിലുകളായിരുന്നു. അവരുടെ ഇടയിൽ കുടിലുകെട്ടി താമസിച്ചുകൊണ്ടാണ് അദ്ദേഹം തന്റെ സാമൂഹ്യസേവനം ആരംഭിച്ചത്. ഒന്നുരണ്ടല്ല, മുപ്പതുകൊല്ലത്തിലധികം കാലം സ്വസുഖനിരഭിലാഷനായി അദ്ദേഹം ഈ യജ്ഞം തുടർന്നുപോന്നു. മഹത്തായ ത്യാഗത്തിന്റെയും സ്നേഹത്തിന്റെയും ചരിത്രമാണത്. സാർവജനീനമായ സാഹോദര്യത്തിന്റെ ഹൃദയസ്പർശിയായ ഉദാഹരണവും.

ഗിരിവർഗലോകം (Tribal World) എന്നാണ് എൽവിൻ തന്റെ ആത്മകഥയ്ക്കു പേരു കൊടുത്തിരിക്കുന്നത്. രണ്ടിനും തമ്മിൽ വ്യത്യാസമില്ലെന്നും ഗിരിവാസിജീവിതംതന്നെയാണ് തന്റേതെന്നുമാകാം ഈ പേരുകൊണ്ടുള്ള സൂചന. ആ ലോകവുമായി അത്രയ്ക്കു സാത്മ്യം പ്രാപിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞിരുന്നു. 'ഏറ്റവും ഉയർന്നത് ഏറ്റവും താണതുമായി കൈകോർത്തു പിടിച്ചുപോകുന്നു' (The highest goes hand in hand with the lowest) എന്ന ടാഗൂർസൂക്തി സ്വജീവിതംകൊണ്ട് എൽവിൻ ഉദാഹരിച്ചു കാണിച്ചു. സാമൂഹ്യസേവനലക്ഷ്യത്തോടെ ഇന്ത്യയിലേക്കു വന്നിട്ടുള്ള മറ്റൊരു പാശ്ചാത്യനും ഇവിടത്തെ മലവാസികളുമായി ഇത്രത്തോളം മനസാ ഏകീഭവിക്കാൻ കഴിഞ്ഞിട്ടില്ല. ഈ ആത്മകഥയിൽ എൽവിന്റെ കുടുംബജീവിതത്തെപ്പറ്റി വളരെ കുറച്ചേ പറഞ്ഞിട്ടുള്ളു. അധികഭാഗവും ഗിരിവർഗജീവിതത്തെപ്പറ്റി സ്വാനുഭവത്തെ ആസ്പദമാക്കിയുള്ള പണ്ഡിതോചിതമായ വിദഗ്ദ്ധപഠനമാണ്. സാഹി

ത്യത്തിന്റെ രസനീയതയും ശാസ്ത്രത്തിന്റെ പ്രബോധനവും മതപരമായ സ്വതന്ത്രചിന്തയും തത്ത്വജ്ഞാനപരമായ അഭ്യൂഹങ്ങളും ഒത്തുചേർന്ന് ഈ വിശിഷ്ടഗ്രന്ഥത്തെ സമാകർഷകമാക്കിയിരിക്കുന്നു.

1902–ൽ ആണ് എൽവിന്റെ ജനനം. ഒരു ആംഗ്ലിക്കൻ ബിഷപ്പായിരുന്നു അദ്ദേഹത്തിന്റെ അച്ഛൻ. പുത്രൻ ശിശുവായിരിക്കുമ്പോൾത്തന്നെ പിതാവു മഞ്ഞപ്പിത്തംപിടിച്ചു പെട്ടെന്നു മരിച്ചുപോയി. പ്രായമാകുമ്പോൾ പുത്രനും പിതാവിനെപ്പോലെ മിഷനറിപ്രവർത്തനത്തിലേർപ്പെടണമെന്നായിരുന്നു കുടുംബത്തിന്റെ അഭിലാഷം. എന്നാൽ, പഠിക്കുന്നകാലത്തുതന്നെ ഈ യുവാവ് ഒരു സ്വതന്ത്രചിന്തകനായിത്തീർന്നു. 'കോളേജ്‌വിദ്യാഭ്യാസകാലത്തു താൻ എന്തുമാത്രം സമയം മതത്തിന്റെ പേരിൽ പാഴാക്കിക്കളഞ്ഞു.' (What a lot of time I wasted during my undergraduate days on religion) എന്ന് അദ്ദേഹം പരിതപിക്കുന്നു. ജീവിതവൃത്തിയിൽ എങ്ങോട്ടു തിരിയണമെന്നു നിശ്ചയമില്ലാതെ എൽവിൻ കുറെനാൾ കഴിച്ചുകൂട്ടി. ഓക്സ്ഫോർഡിൽ പഠിക്കുമ്പോൾ എം. ആർ. എ. യുടെ സ്ഥാപകനായ ബുക്കുമാനെ കണ്ടുമുട്ടിയ കഥ ഗ്രന്ഥകാരൻ വിവരിക്കുന്നുണ്ട്. തന്റെ പുതിയ മതം പ്രചരിപ്പിക്കാനായിരുന്നു ബുക്കുമാൻ അവിടെ ചെന്നത്. പരസ്യമായി പാപം ഏറ്റുപറയണമെന്നൊരു വ്യവസ്ഥയ്ക്ക് അക്കാലത്ത് എം. ആർ. എ. ക്കാർ പ്രാധാന്യം നൽകിയിരുന്നു. മനുഷ്യൻ സ്വതേ പാപിയാണെന്ന അന്ധവിശ്വാസമാണ് അതിനടിസ്ഥാനം. ബുക്കുമാനുമായി പരിചയപ്പെട്ടമാത്രയിൽ നിങ്ങളുടെ ജീവിതത്തിൽ രഹസ്യമായൊരു പാപം കിടക്കുന്നു എന്നാണുപോൽ ഈ പ്രവാചകമ്മന്യന്റെ അരുളപ്പാടുണ്ടായത്. എൽവിന് ഇതു കേട്ടപ്പോൾ പുച്ഛരസമാണു തോന്നിയത്. പാപം ഏറ്റുപറയാനായിച്ചെന്ന ഒരു വിദ്യാർത്ഥിനി തനിക്കു സന്മാർഗവ്യതിചലനം ഉണ്ടായിട്ടുണ്ടെന്ന് അറിയിച്ചപ്പോൾ 'കുറെക്കൂടി തുറന്നുപറയൂ സഹോദരി' എന്നു ബുക്കുമാൻ അലറിയത്രേ. ലൈംഗികരഹസ്യങ്ങൾ കേൾക്കാനുള്ള കൗതുകം ലോകം നന്നാക്കാൻ പുറപ്പെടുന്നവനെയും പിടികൂടുമല്ലോ! ഈ പെരുമാറ്റം കൂടി കണ്ടതോടെ തന്നിൽ അവശേഷിച്ചിരുന്ന മതിപ്പും ഇല്ലാതായി എന്ന് എൽവിൻ ആത്മകഥയിൽ സൂചിപ്പിക്കുന്നു. ചിന്തകന്മാരുടെ പരിഹാസത്തിന് അന്നേ പാത്രമായിത്തീർന്നിട്ടുള്ള ഒരു പിന്തിരിപ്പൻസംഘടനയാണ് എം. ആർ. എ. എന്നതിന് ഈ സംഭവവും ഒരു തെളിവാണ്.

ഗ്രന്ഥപാരായണത്തിൽ അത്യുത്സുകനായിരുന്നു എൽവിൻ. ഇന്ത്യയെപ്പറ്റി എത്രയോ ഗ്രന്ഥങ്ങൾ അദ്ദേഹം വായിച്ചുതീർത്തു. തത്ഫലമായി ഈ രാജ്യത്തെപ്പറ്റി എന്തോ ഒരു മമതാബന്ധം അന്നുതന്നെ അദ്ദേഹത്തിൽ വേരുറച്ചു—വിശേഷിച്ച് മഹാത്മാഗാന്ധിയെപ്പറ്റിയും അദ്ദേഹത്തിന്റെ സഹനസമരപ്രസ്ഥാനത്തെപ്പറ്റിയും. ജാക്ക്‌വിൻസ്ലോ എന്നൊരു പാതിരി അക്കാലത്ത് പൂനയിൽ ഒരു ക്രൈസ്തവസേവാസംഘം സ്ഥാപിച്ചിരുന്നു. ഭാരതീയസംസ്കാരത്തിന്റെ അടിസ്ഥാനത്തിൽ ക്രൈസ്തവജീവിതം നയിക്കുകയും ക്രിസ്തുമതതത്ത്വങ്ങൾ പ്രചരിപ്പിക്കുകയുമായിരുന്നു പ്രസ്തുതസ്ഥാപനത്തിന്റെ ലക്ഷ്യം. 1927–ൽ ഈ സ്ഥാപനത്തിലെ ഒരംഗമായി ചേർന്നാണ് എൽവിൻ ആദ്യമായി



ഇന്ത്യയിലേക്കു പുറപ്പെടുന്നത്. ഇവിടെ വന്നതിനുശേഷം ക്രിസ്തുമതവിശ്വാസങ്ങളെപ്പറ്റിയും മിഷനറി പ്രവർത്തനങ്ങളെപ്പറ്റിയും അദ്ദേഹം കൂടുതൽ സംശയാലുവായിത്തീർന്നു. ബൈബിളിന്റെ സത്യസ്ഥിതി, കന്യാപ്രസവം, ക്രിസ്തുവിന്റെ ഉയിർത്തെഴുന്നേല്പ് (Resurrection) ഇവയിൽ വിശ്വസിക്കാൻ തനിക്കു പ്രയാസം തോന്നുന്നുവെന്നും ബിഷപ്പ് ഗോറിനോടും പറഞ്ഞപ്പോൾ മൂപ്പർ കൊടുത്ത മറുപടി രസാവഹമായിട്ടുണ്ട്. 'ഇതൊന്നും സാരമില്ല, എന്റെ പ്രിയപ്പെട്ട കുട്ടി. ക്രിസ്തുമതത്തിൽ മാത്രമല്ല, ഏതു മതത്തിലും കുഴപ്പം കിടക്കുന്നത് ദൈവം ഉണ്ട് എന്ന വിശ്വാസത്തിലാണ്. നിങ്ങൾക്കു ദൈവത്തെ വിഴുങ്ങാൻ കഴിയുമെങ്കിൽ പിന്നെ എന്തും വിഴുങ്ങാം' (All this, my dear boy, is nothing. The real snag in the Christian or any religion is the belief in God. If you can swallow God, you can swallow anything). ഒരു പ്രത്യേകവിശ്വാസത്തിൽനിന്നു മുക്തനാകാൻ ഈവക അനുഭവങ്ങൾ എൽവിനെ സഹായിച്ചു.

1927 മുതൽ 1931 വരെയുള്ള കാലഘട്ടം കഥാനായകന്റെ ജീവിതത്തിലെ ഒരു വഴിത്തിരിവാകുന്നു. അക്കാലത്താണ് മഹാത്മാഗാന്ധിയുമായി അദ്ദേഹം അടുത്ത സമ്പർക്കം പുലർത്തിയത്. സബർമതി ആശ്രമത്തിൽ എൽവിനുണ്ടായ അനുഭവങ്ങളുടെ മധുരസ്മരണകൾ ഈ ഗ്രന്ഥത്തിൽ ധാരാളം പൊന്തിവരുന്നുണ്ട്. പട്ടേൽ, ബജാജ് തുടങ്ങിയ പ്രമുഖ കോൺഗ്രസ് നേതാക്കന്മാരുമായിട്ടും അദ്ദേഹം വളരെ അടുത്തു. അന്നത്തെ സ്വാതന്ത്ര്യസമരപരിപാടികളിലും എൽവിൻ യഥാശക്തി പങ്കുകൊണ്ടു. ബ്രിട്ടീഷ്ഗവണ്മെന്റിന്റെ പ്രതിപക്ഷകക്ഷിയിൽ ബ്രിട്ടീഷുകാരനായ ഒരു മിഷനറി ചേർന്നുനിൽക്കുന്നതുകണ്ടപ്പോൾ സർക്കാരും മതാധ്യക്ഷന്മാരും കലിതുള്ളിത്തുടങ്ങി. ഈ ധിക്കാരിയെ അറസ്റ്റ്ചെയ്യണമെന്നും നാടുകടത്തണമെന്നും മറ്റും പലതവണ ആലോചന നടന്നു. ഇന്ത്യയിൽ മിഷനറിപ്രവർത്തനം നടത്തുന്ന മതപുരോഹിതന്മാരുടെ തനിനിറം ഈ സന്ദർഭത്തിലാണ് എൽവിൻ നേരിട്ടു കണ്ടത്. ഇവിടത്തെ അപരിഷ്കൃതജാതിക്കാരുടെ ഇടയിൽ അവർ അനുഷ്ഠിക്കുന്ന സേവനത്തിന്നു പല നല്ല വശങ്ങളുണ്ടെന്ന് അദ്ദേഹം സമ്മതിക്കുന്നു. പക്ഷേ, അതോടൊപ്പം അതിനൊരു കറുത്ത വശമുണ്ടെന്നും ക്രിസ്തുവിന്റെ നാമത്തിൽ അത് ഒരിക്കലും നീതീകരിക്കാവുന്നതല്ലെന്നുമുള്ള സത്യം അദ്ദേഹം ദർശിച്ചു. ജനമർദ്ദനത്തിലും സാമ്പത്തികചൂഷണത്തിലും അധിഷ്ഠിതമായിരിക്കുന്ന ബ്രിട്ടീഷ് സാമ്രാജ്യത്വത്തെ നിലനിർത്തുന്നതിന് ഈ മിഷനറിമാർ കൂട്ടുനിൽക്കുന്നു. ഇന്ത്യ ഒരു സ്വതന്ത്രരാഷ്ട്രമാകാതിരിക്കുന്നതിനുവേണ്ടിയുള്ള പ്രതിപ്രസ്ഥാനങ്ങൾ സംഘടിപ്പിക്കാൻ മതത്തിന്റെ മറ പിടിച്ചുകൊണ്ട് അവർ ഗൂഢപ്രവർത്തനങ്ങളിലേർപ്പെടുന്നു. നാഗവർഗക്കാരുടെയും മിസ്സോലഹളക്കാരുടെയും പിന്നണിയിൽ ഇന്നും ഇന്ത്യക്കെതിരായി മിഷനറിമാർ പ്രവർത്തിക്കുന്നതു നാം കാണുന്നുണ്ടല്ലോ. മതക്കുപ്പായമണിഞ്ഞുവരുന്ന ഈ വെള്ളക്കാരുടെ കറുത്ത ജീവിതം എൽവിന്റെ ഹൃദയം വേദനിപ്പിച്ചു. ഈ മനോവ്യഥ പ്രതിഫലിക്കുന്ന ആത്മകഥയിലെ ഒരു അദ്ധ്യായത്തിനു 'ബിഷപ്പന്മാരും ബയണറ്റുകളും' എന്നാണ് അദ്ദേഹം പേരു കൊടുത്തിരിക്കുന്നത്—'ബൈബിൾ, ബയണറ്റ്,

ബ്രാൻഡി എന്നീ മൂന്നുബകാരംകൊണ്ടാണ് ആംഗ്ലേയനാഗരികത വിരചിതമായിരിക്കുന്നത്' (The English Civilisation is composed of three Bs. Bible, Bayonet and Brandy) എന്ന് വിവേകാനന്ദൻ ഒരിക്കൽ പറഞ്ഞ അഭിപ്രായത്തെ പ്രസ്തുതാധ്യായം അനുസ്മരിപ്പിക്കുന്നു. ക്രിസ്തുമതത്തെ ഇങ്ങനെയൊരു ചൂഷണോപകരണമാക്കുന്ന പുരോഹിതരുടെ ഉള്ളുകള്ളികൾ മനസ്സിലായതോടെ എൽവിൻ മതസംഘടനകളുമായുള്ള സകല ബന്ധങ്ങളും വേർപ്പെടുത്തി; ബന്ധപ്പെട്ട മതാധ്യക്ഷനു തന്റെ രാജി എഴുതി അയയ്ക്കുകയുംചെയ്തു. ബ്രിട്ടീഷ് ഗവണ്മെന്റിന്റെ ദൃഷ്ടിയിൽ അദ്ദേഹം അപ്പോഴും ഒരു നോട്ടപ്പുള്ളിയായിരുന്നു. നാടു കടത്തപ്പെട്ടാൽ താൻ അങ്ങേയറ്റം സ്നേഹിക്കുന്ന ഇന്ത്യ വിട്ടുപോകേണ്ടിവരുമല്ലോ എന്നു ഭയപ്പെട്ട് എൽവിൻ രാഷ്ട്രീയ പ്രക്ഷോഭണങ്ങളിൽനിന്നു തീരെ പിൻവാങ്ങി. അനന്തരകാലം മുഴുവൻ ഗിരിവർഗോദ്ധാരണത്തിനുവേണ്ടി ചെലവാക്കാനാണ് അദ്ദേഹം നിശ്ചയിച്ചത്. ഗാന്ധിയും മറ്റു നേതാക്കളും ഈ നിശ്ചയത്തിനു സന്തോഷപൂർവ്വം അനുമതി നൽകുകയും ചെയ്തു. മദ്ധ്യേന്ത്യയിലെയും ആസ്സാമിലെയും ഗിരിവർഗക്കാരുടെ നടുവിൽ പാർത്തുകൊണ്ടു ദശാബ്ദങ്ങളായി അനുഷ്ഠിച്ചുപോന്ന സമാരാധ്യമായ സാമൂഹ്യസേവനമാണ് ഈ കർമയോഗിയുടെ ജീവിതത്തിലെ ഏറ്റവും വലിയ നേട്ടം. ഭാരതീയർക്കെല്ലാം അതു സുവിദിതമാകയാൽ ഇവിടെ വിവരിക്കണമെന്നില്ല. അതിന്റെയൊരു സംക്ഷിപ്തചരിത്രമാണ് ഈ ആത്മകഥയിലെ പ്രധാന പ്രതിപാദ്യം.

ഇന്ത്യയ്ക്കു സ്വാതന്ത്ര്യം ലഭിച്ചതിനുശേഷം എൽവിന്റെ സേവനപദ്ധതികൾ പൂർവാധികം സുകരവും ഫലവത്തുമായിത്തീർന്നു. ഗവണ്മെന്റിൽനിന്ന് അദ്ദേഹത്തിനു വേണ്ടത്ര പ്രോത്സാഹനവും സ്ഥാനമാനങ്ങളും ലഭിച്ചു. കഥാനായകന്റെ ഏറ്റവും അടുത്ത സുഹൃത്തായിരുന്നു നെഹ്റു. ഗാന്ധിയോടു തോന്നിയിരുന്ന ഭക്ത്യാദരങ്ങൾക്ക് ഇളക്കം തട്ടിയിരുന്നില്ലെങ്കിലും അദ്ദേഹത്തിന്റെ 'പ്യൂരിട്ടാനിസം' തനിക്കിഷ്ടമായിരുന്നില്ലെന്നു ഗ്രന്ഥകാരൻ ഒരിടത്തു പറയുന്നുണ്ട്. എന്നാൽ, നെഹ്റുവുമായുള്ള സമ്പർക്കത്തിൽ മാനസികമായ ഐക്യം തികച്ചും അനുഭവപ്പെട്ടിരുന്നുവെന്നും.

ഗിരിവർഗത്തിൽനിന്നുതന്നെയാണ് എൽവിൻ വിവാഹം കഴിച്ചത്. പക്ഷേ, ആദ്യവിവാഹം അത്ര ക്ഷേമകരമായിരുന്നില്ല. സങ്കടത്തോടുകൂടിയാണെങ്കിലും അതിൽനിന്ന് അദ്ദേഹത്തിനു മോചനം നേടേണ്ടിവന്നു. അനന്തരം മലയരുടെ വേറൊരു വിഭാഗത്തിൽനിന്ന് അദ്ദേഹം ഒരു പെൺകുട്ടിയെ ഭാര്യയായി സ്വീകരിച്ചു. അവളാണ് ഈ ആത്മകഥയിലെ നായികയായ ലീല. രണ്ടാം കല്യാണം എല്ലാംകൊണ്ടും പരിപൂർണ്ണവിജയമായിരുന്നു. ലീല തനിക്കു പ്രാണാധികപ്രിയയാണെന്നു ഗ്രന്ഥകാരൻ പലയിടത്തും പ്രസ്താവിച്ചിട്ടുണ്ട്. അവരുടെ മൂന്നു പുത്രന്മാരും ഇപ്പോൾ നല്ല നിലയിലെത്തിയിരിക്കുന്നു. ഈ കുടുംബം ഷില്ലോങ്ങിൽ സസുഖം താമസിച്ചുകൊണ്ടിരിക്കുമ്പോഴാണ് എൽവിൻ മൃതിയടഞ്ഞത്. 1961 വരെയുള്ള ജീവിതചരിത്രം ഈ ആത്മകഥയിലുണ്ട്. ഭാരതീയർക്ക് ഇതു പാരായണയോഗ്യമായ ഒരു പരിശുദ്ധഗ്രന്ഥമാകുന്നു.

*(ദീപാവലി)*

# 43. ആഴിയിലാണ്ട അതലാന്തികലോകം

അനാദിയും അവ്യക്തവുമായ ഭൂതകാലക്കടലിന്റെ ആഴംകൂടിയ ഭാഗങ്ങൾ പരിശോധിച്ച് അടിത്തട്ടിലേക്കു പോകുംതോറും ആശ്ചര്യകരങ്ങളായ അനവധി പഴയ രഹസ്യങ്ങൾ നാം കണ്ടെത്തുന്നു. ശാസ്ത്രജ്ഞാനത്തിന്റെ വികാസമനുസരിച്ചു ചരിത്രകാരനു കാലത്തിന്റെ പഴയ ഏടുകൾ വായിക്കുന്നതിനുള്ള പാടവം കൂടിവരുന്നുണ്ട്. പുരാതനവസ്തുശാസ്ത്രം (Archaeology) ഭൂഗർഭശാസ്ത്രം (Geology) മുതലായവയിൽ മനുഷ്യന്റെ പരിവേക്ഷണക്രിയ (Research work) പ്രബലപ്പെട്ടുവരുമ്പോൾ ഇതിഹാസങ്ങളിലും പുരാണങ്ങളിലും മറ്റും കേവലം സങ്കല്പവേഷംപൂണ്ടു മങ്ങിമയങ്ങിക്കിടന്നിരുന്ന സ്ഥലങ്ങളും സംഭവങ്ങളും യഥാർത്ഥസ്ഥിതി കൈക്കൊണ്ട് അവിശ്വാസികളായ മനുഷ്യരെ അത്ഭുതഭരിതരാക്കുവാൻ തുടങ്ങുന്നു. തക്കതായ തെളിവും യുക്തിയും ഇല്ലെങ്കിൽ യാതൊന്നും വിശ്വസിക്കുന്നതല്ലെന്നു ശപഥംചെയ്തിരിക്കുന്ന ഇന്നത്തെ മനുഷ്യൻ അവന്റെ ഈ പുതിയ ലോകം പഴയതിനെക്കാൾ നന്മയും മേന്മയും കൂടിയതാണെന്ന് അഭിമാനിക്കുന്നുണ്ട്. പക്ഷേ, കാലഗണനയ്ക്കുള്ള അവന്റെ അളവുകോലായ 'എ. ഡി.' ക്കും 'ബി. സി.' ക്കും അപ്പുറം കടന്നു പിന്നെയും പുറകോട്ടു പോകാൻ കഴിയുമെങ്കിൽ ഈ അഭിമാനം ചില സംഗതികളിൽ അന്ധവും അടിസ്ഥാനരഹിതവും ആണെന്നു തെളിയുന്നതാണ്. കാലച്ചുരുളിന്റെ മറവിൽ കിടക്കുന്നതെല്ലാം വെളിയിൽ വരുമ്പോൾ അതു നമുക്ക് ഒരു പുതിയ അറിവായിത്തീരുന്നു. അമേരിക്കയ്ക്കു വാസ്തവത്തിൽ ഇതരദേശങ്ങളോടൊപ്പം പഴക്കമുണ്ടെങ്കിലും കൊളമ്പസ്സിന്റെ കപ്പലടുത്തപ്പോൾ അത് ഇന്നുള്ളവർക്ക് 'ഒരു പുതിയ ലോകം' ആയിത്തീർന്നുപോയി. ആ ഭൂഖണ്ഡത്തെച്ചുറ്റി അതിനുമുമ്പ് ആർക്കും അറിവുണ്ടായിരുന്നില്ലെന്നു നിസ്സംശയം വിളിച്ചുപറവാനും പക്ഷേ, നാം ഒരുമ്പെട്ടേക്കാം. അതേ ദേശം തന്നെ മറ്റൊരു നാമത്തിൽ ഏതെങ്കിലും പ്രാചീനഗ്രന്ഥത്തിൽ പ്രതിപാദിതമായിക്കണ്ടാലും നാം വിശ്വസിച്ചുപോയെന്നു വരുന്നതല്ല. പണ്ട് ആരെല്ലാം എന്തെല്ലാം അറിഞ്ഞിരുന്നു എന്നു തീർത്തു പറയാൻ ആർക്കു കഴിയും?

ഇന്ന് അറ്റലാന്റിക്ക് മഹാസമുദ്രം തിരതല്ലിത്തകർത്ത് മറിയുന്ന ഭാഗങ്ങൾ മുഴുവൻ എട്ടുലക്ഷം വർഷങ്ങൾക്കുമുമ്പ് ഒരു വലിയ ഭൂഖണ്ഡമായിരുന്നു എന്നും, ഇന്നത്തെ സകല പരിഷ്കാരങ്ങൾക്കും മൂലസ്ഥാനം അവിടമായിരുന്നു എന്നും കേൾക്കുമ്പോൾ ആരാണ് അമ്പരന്നുപോകാത്തത്! ഇതിനെപ്പറ്റി ഒരു അമേരിക്കൻ മാസികയിൽ കണ്ട ലേഖനത്തിൽ വിശ്വാസയോഗ്യങ്ങളായ പല തെളിവുകളും ശേഖരിച്ചു കാണിച്ചിരിക്കുന്നു. 'അറ്റലാന്റീസ്' (Atlantis) എന്നു വിളിക്കപ്പെടുന്ന ഈ ഭൂഖണ്ഡം ജലപ്രളയത്തിനു മുമ്പുണ്ടായിരുന്ന ഒരു വമ്പിച്ചസാമ്രാജ്യമായിരുന്നുഎന്നും (Antediluvian world) പ്രളയാനന്തരം

അതു സമുദ്രാന്തർഗതമായിത്തീർന്നുവെന്നുമാണ് ഊഹിക്കപ്പെട്ടിരിക്കുന്നത്. ഓരോ ഭൂഭാഗവും അതിന്റെ ഒരു നിശ്ചിതകാലത്തെ സ്ഥിതിക്കുശേഷം ഭൂഗർഭത്തിലുണ്ടാകുന്ന അഗ്നിപ്രവർത്തനം (Subterranean fires) മൂലമോ ജലപ്രളയത്താലോ നശിച്ചുപോകുന്നതാണ്. അറ്റലാന്റിസ്സും ഈ പ്രകൃതിനിയമത്തിനു വിധേയമായിത്തീർന്നുപോയി. ഇന്ന് ഹിമാലയമഹാചലം അഞ്ചരമൈൽ പൊക്കത്തിൽ പൊന്തിനിൽക്കുന്ന പ്രദേശം അമ്പതിനായിരം കൊല്ലങ്ങൾക്കു മുമ്പു സമുദ്രഗർഭത്തിലായിരുന്നു എന്ന് ശാസ്ത്രജ്ഞന്മാർ അഭിപ്രായപ്പെടുന്നുണ്ട്. എട്ടുലക്ഷം കൊല്ലങ്ങൾക്കുമുമ്പാണ് ഒന്നാമത്തെ വമ്പിച്ച ജലപ്രളയം (The first great deluge) ഉണ്ടായത്. അതിൽ അറ്റലാന്റിസ്സിന്റെ അധികഭാഗവും നഷ്ടപ്പെട്ടു. പിന്നീട് ഏകദേശം 2 ലക്ഷം ബി. സി. യിൽ ഉണ്ടായ ഒരു ചെറിയ പ്രളയവും പ്രസ്തുത ഖണ്ഡത്തിന്റെ ഏതാനും ഭാഗത്തെ ഗ്രസിച്ചുകളഞ്ഞു. പിന്നെ 30000 വർഷങ്ങൾക്കുമുമ്പു മൂന്നാമതായി നടന്ന അതിഭയങ്കരമായ പ്രളയത്തിൽ അറ്റലാന്റിസ്സിന്റെ അവശിഷ്ടമായി 'പാസിഡോണിസ്' (Posedonis) എന്ന ഒരു ദ്വീപ് മാത്രമേ ശേഷിച്ചുള്ളു. ഈ ദ്വീപിന്റെ സ്ഥാനം സ്പെയിനിനും സംയുക്തരാജ്യങ്ങൾക്കും (United States) ഇടയിലുള്ള അതലാന്തികാബ്ധിയുടെ മധ്യമായിരുന്നു എന്നു കണക്കാക്കപ്പെട്ടിരിക്കുന്നു. വിശ്രുതനായ പ്ലേറ്റോ ഈ സ്ഥലത്തെപ്പറ്റി പ്രസ്താവിച്ചിട്ടുണ്ട്. ബി. സി. 9564–ആണ് ഇതും നാമാവശേഷമായിത്തീർന്നത്.

പുരാണപ്രസിദ്ധമായ 'സിറ്റി ഓഫ് ദി ഗോൾഡൻ ഗേറ്റ്സ്' (City of the golden gates) ഈ ഭൂഖണ്ഡത്തിൽ ഉൾപ്പെട്ടതായിരുന്നു എന്നു പറയപ്പെടുന്നു. ആകൃതിയിൽ അറ്റലാന്റിസ്സ് ഇപ്പോഴത്തെ വടക്കേ അമേരിക്കയെപ്പോലെ ആയിരുന്നു. ഇത് ആഫ്രിക്കവരെ നീണ്ടുകിടന്നിരുന്നു എന്നുള്ളതിനു മതിയായ തെളിവുകൾ ഉണ്ട്. ഐക്യനാടുകൾ, മെക്സിക്കോ (Mexico), കാലിഫോർണ്ണിയാ (California) ഇവയുടെ പൂർവഭാഗങ്ങളും സെൻട്രൽ അമേരിക്ക (Central America), വെസ്റ്റ് ഇൻഡീസ് (West Indies), തെക്കെ അമേരിക്കയുടെ വടക്കുഭാഗം ഇവയും ഈ ഭൂഖണ്ഡത്തിൽ ഉൾപ്പെട്ടിരുന്നവയാണ്.

പ്രാചീന ഗ്രന്ഥകാരന്മാരിൽ ഹോമർ തന്റെ ഒഡിസ്സി (Odyssey) എന്ന ഇതിഹാസത്തിൽ 'അറ്റ്ലാന്റിസ്സി'നെപ്പറ്റി സൂചിപ്പിച്ചിട്ടുണ്ടെങ്കിലും പ്ലേറ്റോവിന്റെ തത്സംബന്ധമായ ദീർഘപ്രസ്താവനയാണ് ജിജ്ഞാസുക്കൾക്ക് അധികം ഉപകരിക്കുന്നത്. ഏകദേശം ബി. സി. 400 നോട് അടുത്താണ് പ്ലേറ്റോവിന്റെ ജീവിതകാലം. പാസിഡോണിസ് ദ്വീപിലുള്ള പുരാതനനഗരത്തിലെ ജനങ്ങളുടെ ചരിത്രവും കലാകുശലതയും ആചാരങ്ങളും സ്വഭാവങ്ങളും അവിടത്തെ ഗോപുരങ്ങളും മണിമേടകളും മതിൽക്കെട്ടുകളും മറ്റും അദ്ദേഹം സവിസ്തരമായി വർണിച്ചിട്ടുണ്ട്. പ്ലേറ്റോവിന് ഈ വിവരങ്ങളെല്ലാം കിട്ടിയത് ബി. സി. 600–ൽ ജീവിച്ചിരുന്ന അദ്ദേഹത്തിന്റെ പൂർവികനായ സോളണിൽ (Solon) നിന്നത്രെ. ഈ അത്ഭുതദേശത്തെപ്പറ്റി അദ്ദേഹം പദ്യത്തിൽ വർണിച്ചിട്ടുള്ള മുഴുമിക്കാത്ത ഒരു കൈയെഴുത്തുപ്രതി പ്ലേറ്റോവിനു ലഭിക്കുകയും അദ്ദേഹം അതു പിന്നീട് പൂർത്തിയാക്കുകയും ചെയ്തു. അലക്സാണ്ട്റിയായ്ക്കും (Alexandria) റോസറ്റായ്ക്കും (Rosetta) അടുത്ത് 'സെയിസ്' (Sais) എന്ന പട്ടണത്തിലെ പുരോഹിതന്മാരിൽനിന്നാണ് സോളൻ ഈ വിവരങ്ങൾ സമ്പാദിച്ചതെന്നു പറയപ്പെടുന്നു. പ്ലൂട്ടാർക്കിന്റെ (Plutarch) അഭിപ്രായത്തിൽ സോളൻ ഏതൻസ് (Athens) നഗരം വിട്ടു പത്തുവർഷത്തോളം ആഫ്രിക്കയിലെ നൈൽ (Nile) നദീതീരത്തു താമസിച്ചതായി കണുന്നു. ഗ്രീക്കുകാർക്കു നിശ്ചയമില്ലാതിരുന്ന പല ചരിത്രരഹസ്യങ്ങളും അക്കാലത്ത് നൈൽനദീതീരവാസികളായ ഈ പുരോഹിതന്മാർക്ക് അറിയാമായിരുന്നുവത്രെ. അവരുടെ പുരാതനചരിത്രം അറ്റ്ലാന്റിസ്സ് നിവാസികളുടേതിനോളം തന്നെ പഴക്കമുള്ളതാണെന്നും ഏതദ്വിഷയത്തിൽ ഗ്രീക്കുകാർ കേവലം ബാലന്മാരാണെന്നും മറ്റും അവർ സോളനോടു പറയുകയുണ്ടായി.



ഡാണല്ലി (Donnelly) എന്ന ഗ്രന്ഥകാരൻ എഴുതിയിട്ടുള്ള 'അറ്റ്ലാന്റിസ്' എന്ന പുസ്തകത്തിൽനിന്നാണ് ഈ പ്രാചീനമഹാരാജ്യത്തെപ്പറ്റി നമുക്കു പലതും പഠിക്കുവാനുള്ളത്. പാസിഡോണിസ് ദ്വീപിനെപ്പറ്റിയുള്ള പ്ലേറ്റോവിന്റെ വിവരണം വെറും ഒരു കെട്ടുകഥയല്ലെന്നും അതു ശരിയായ ഒരു ചരിത്രം തന്നെയാണെന്നും ഡാണല്ലി ദൃഢമായി വിശ്വസിക്കുന്നു. പാസിഡോണിസ് അറ്റ്ലാന്റിസിന്റെ ഒരു ഭാഗമാണെന്നും മനുഷ്യൻ ആദ്യമായി അപരിഷ്കൃതാവസ്ഥയിൽനിന്നും പരിഷ്കാരദശയിലെത്തിയത് അവിടെവെച്ചാണെന്നുമത്രെ അദ്ദേഹത്തിന്റെ അഭിപ്രായം. അറ്റ്ലാന്റിസിന്റെ അതുല്യമായ രാഷ്ട്രീയശക്തി കാലാന്തരത്തിൽ പെരുകിപ്പെരുകി മെക്സിക്കോ ഉൾക്കടൽ (Gulf of Mexico), മിസ്സിസ്സിപ്പി നദി (Mississippi), അമെസാൺ നദി (Amazon), മദ്ധ്യധരണ്യാഴി (Mediterranean Sea) ഇവയുടെ തീരങ്ങളിലും യൂറോപ്പിന്റെയും ആഫ്രിക്കയുടെയും പശ്ചിമഭാഗങ്ങളിലും എന്നു മാത്രമല്ല, കാസ്പിയൻകടൽ (Caspian Sea), കരിങ്കടൽ (Black Sea) ഇവയുടെ പരിസരങ്ങളിലുംകൂടി വ്യാപിച്ചിരുന്നുപോൽ. ഈ പ്രദേശങ്ങളിലെ മതങ്ങൾ, ആചാരങ്ങൾ, പക്ഷിമൃഗാദികൾ, വൃക്ഷലതാദികൾ മുതലായവയുടെ ശാസ്ത്രീയമായ പരീക്ഷണംകൊണ്ടുതന്നെ ഈ ചരിത്രരഹസ്യം സാധുവാണെന്നു തെളിയിക്കാമെന്നും ഡാണല്ലി സിദ്ധാന്തിക്കുന്നുണ്ട്. പ്രളയകാലത്തിനുമുമ്പുള്ള ലോകമെന്നും (Antediluvian World) ഈഡനിലെ തോട്ടമെന്നും (Garden of Eden) അദ്ദേഹം പ്രസ്തുതദേശത്തിനു പേരുകൾ കല്പിച്ചിരിക്കുന്നു. ബൈബിളിൽ കാണുന്ന പ്രളയവൃത്താന്തത്തെ അറ്റലാന്റിസിന്റെ നാശഘട്ടത്തോടു ഘടിപ്പിച്ച് രണ്ടും ഒന്നാണെന്നു സമർത്ഥിക്കുവാനും ഗ്രന്ഥകാരൻ ഉത്സാഹിച്ചിട്ടുണ്ട്. ഏതായാലും മേല്പറഞ്ഞ രീതിയിലുള്ള ഒരു മഹാസാമ്രാജ്യം ഇത്ര വിദൂരമായ ഒരു ഭൂതദശയിൽ സ്ഥിതിചെയ്തിരുന്നു എന്നുള്ളത് വിസ്മയനീയമായിരിക്കുന്നു.

*(നവദർശനം)*

# 44. ബർനാഡ്ഷാ

ഇംഗ്ലീഷ് സാഹിത്യത്തിൽ ഷേക്സ്പിയരുടെ കാലത്തിനുശേഷം നാടക നിർമാണംകൊണ്ട് ആ മഹാകവിയോടു മത്സരിക്കുവാൻ ഒരാൾക്കേ ഇതുവരെ സാധിച്ചിട്ടുള്ളൂ; അദ്ദേഹമാണ് ബർനാഡ്ഷാ. ഷേക്സ്പിയറെപ്പോലെ ഷായും ഇംഗ്ലീഷുകാരുടെ മാത്രമല്ല, സർവലോകരുടെയും ആരാധ്യപുരുഷനായി ത്തീർന്നിരിക്കുന്നു. എന്നാൽ, ബർനാഡ്ഷായെ കേവലം ഒരു സാഹിത്യകാര നായിട്ടു മാത്രമല്ല നാം അറിയുന്നത്. സാഹിത്യനിരൂപണംകൊണ്ടു മാത്രം അദ്ദേഹത്തിന്റെ യോഗ്യതകളെ ശരിയായി വെളിപ്പെടുത്തുവാനും സാധ്യമല്ല.

ശരീരംകൊണ്ട് എഴുപതിൽപരം വയസ്സുചെന്ന ഒരു വൃദ്ധൻ, മനസ്സുകൊണ്ടു താരുണ്യത്തിളപ്പു കാണിക്കുന്ന ഒരു നവോന്മേഷശാലി, യാതൊരു നിയന്ത്ര ണവും നിയമവും ഇല്ലാത്ത ഒരു പുതിയ സാഹിത്യസാമ്രാജ്യത്തിലെ സ്വേച്ഛാ ധികാരി, മനുഷ്യത്വത്തിന്റെ സങ്കുചിതപരിധികളെ വലിച്ചു കീറിക്കളഞ്ഞ് ഒരു നവയുഗത്തിലേക്കു കുതിച്ചുകൊണ്ടിരിക്കുന്ന സർവതന്ത്രസ്വതന്ത്രൻ, നല്ലത് നല്ലതെന്നും ചീത്ത ചീത്തയെന്നും ആരോടും മുഖംനോക്കാതെ വിളിച്ചുപറ യുന്ന പച്ചപ്പരമാർത്ഥി—ഇങ്ങനെയൊക്കെയാണ്, ഷാ ആരാണെന്നു ചോദി ച്ചാൽ ഉത്തരം പറയാൻ തോന്നുക. ഏതു രാജ്യത്തിലെ ഏതു പത്രത്തിലും ഷായുടെ വിചിത്രചിത്രം ഇടയ്ക്കിടയ്ക്കു കണ്ടേക്കാം. ഉന്മേഷത്തിന്റെ വെണ്മ വീശുന്ന ആ നരച്ച താടി ലോകത്തിന്റെ ഒരറ്റം മുതൽ മറ്റേ അറ്റംവരെ അതി പ്രസിദ്ധമായിത്തീർന്നിരിക്കുന്നു. അതിന്റെ പിറകിൽ ഒന്നിനും വഴിപ്പെടാതെ ഒരു യുവഹൃദയം തത്തിക്കളിക്കുന്നതു കണ്ടു ലോകർ അത്ഭുതപ്പെടുന്നു.

എല്ലാംകൊണ്ടും ഒരു വിചിത്രസൃഷ്ടിയാണ് ബർനാഡ്ഷാ. അദ്ദേഹത്തിന്റെ അഭിപ്രായങ്ങളും കൃതികളും പോലെതന്നെ അദ്ദേഹവും മറ്റുള്ളവർക്ക് ഒരു 'പുതുമ'യായിത്തീർന്നിരിക്കുന്നു. ഷായെപ്പറ്റി നേരംപോക്കുള്ള പല കഥകളും ജനതാമദ്ധ്യത്തിൽ പ്രചരിച്ചിട്ടുണ്ട്. അവയിലെ സത്യാസത്യങ്ങൾ വേർതിരി ച്ചറിവാൻ അദ്ദേഹത്തോടു നേരിട്ടു ചോദിക്കാനും പ്രയാസമായിരിക്കുന്നു. ഓരോരുത്തർക്കും കിട്ടുന്ന ഉത്തരം ഓരോ തരത്തിലായിരിക്കും. പരസ്പരവി രുദ്ധങ്ങളായ പല അഭിപ്രായങ്ങളും അദ്ദേഹം തട്ടിമൂളിക്കാറുണ്ട്. ഷാ 'എസ്' (yes) എന്നു പറഞ്ഞാൽ അതിന്റെ അർത്ഥം 'നൊ' (no) എന്നാണെന്ന് ഈയിടെ ഒരു നിരൂപകൻ അഭിപ്രായപ്പെടുകയുണ്ടായി.

ഷായുടെ സാഹിത്യത്തെയും അദ്ദേഹത്തിന്റെ ജീവചരിത്രത്തെയും പറ്റി യുള്ള പല ഗ്രന്ഥങ്ങളും പുറത്തുവന്നിട്ടുണ്ട്. ഒരു വിഖ്യാതവിമർശകനായി രുന്ന ഫ്രാങ്ക് ഹാരിസ് (Frank Harris) എഴുതിയിട്ടുള്ള ഗ്രന്ഥമാണ് ഇവയിൽ ഏറ്റവും നവീനമായിട്ടുള്ളത്. 1931-ൽ അന്തരിച്ചുപോയ പ്രസ്തുത ഗ്രന്ഥകാ രൻ ഷായുടെ സ്നേഹിതനും ദീർഘകാലം അദ്ദേഹവുമായി അടുത്തു പരിച



യിച്ച ഒരു പത്രപ്രവർത്തകനും ആയിരുന്നു. രണ്ടുപേരും ഏകദേശം ഒരേകാ ലത്താണ് ജനിച്ചത്. ഇരുകൂട്ടരും ജന്മംകൊണ്ടു ഐറിഷുകാരാണ്. ഹാരിസ് കാലേകൂട്ടി പത്രപ്രവർത്തനത്തിലേർപ്പെട്ടു. ഷാ വളരെക്കാലം പത്രലേഖക നായിരുന്നിട്ടുണ്ട്. അദ്ദേഹത്തെ പത്രരംഗങ്ങളിൽ പ്രവേശിപ്പിച്ചു പ്രതിഫലം കൊടുത്തു പ്രോത്സാഹിപ്പിച്ചുകൊണ്ടിരുന്നത് ഹാരിസ് ആയിരുന്നു. ഇങ്ങനെ ബാല്യകാലം മുതൽക്ക് അടുത്തു പരിചയിക്കുവാൻ ഇടവന്നിട്ടുള്ളതുകൊണ്ട് ഹാരിസ് രേഖപ്പെടുത്തിയിട്ടുള്ള വിവരങ്ങൾ കൂടുതൽ വിശ്വാസയോഗ്യങ്ങളാ ണെന്നു വിചാരിക്കേണ്ടിയിരിക്കുന്നു.

ഒരാൾ ജീവിച്ചിരിക്കുമ്പോൾത്തന്നെ അദ്ദേഹത്തെപ്പറ്റിയുള്ള പല സംഗതി കളും തർക്കവിഷയങ്ങളാകുകയെന്നത് വലിയ നേരംപോക്കായി പലർക്കും തോന്നാം. എന്നാൽ, ഷായെ സംബന്ധിച്ച് ഇങ്ങനെയൊരവസ്ഥയാണ് വന്നു കൂടിയിരിക്കുന്നത്. അദ്ദേഹത്തിന്റെ പിതാവ് ആരാണെന്നുള്ള സംഗതികൂടി സംശയഗ്രസ്തമായിരിക്കുന്നുപോൽ. അമ്മ നിയമപ്രകാരം വിവാഹംചെയ്ത ആളുതന്നെയാണ് തന്റെ പിതാവെന്ന് ഷാതന്നെ ലോകത്തോടു വിളിച്ചുപറ ഞ്ഞിട്ടും പലരും വിശ്വസിക്കുന്നില്ല! ഷായുടെ മാതാവ് കുറെക്കാലം ഭർത്താ വിനെവിട്ടു ദൂരസ്ഥലത്ത് ഒരു സ്നേഹിതനൊടൊന്നിച്ചു താമസിച്ചിട്ടുണ്ടെന്നും അപ്പോഴാണ് ഷായുടെ ജനനമെന്നും പുത്രന്റെ വിദ്യാഭ്യാസത്തിനും മറ്റും ഈ സ്നേഹിതൻ ധാരാളം സഹായിച്ചിട്ടുണ്ടെന്നും മറ്റുമുള്ള ചില തെളിവുകളാണ് എതിർവാദത്തിൽ കാണുന്നത്. ഏതായാലും ഇത്തരം പ്രസ്താവനകൾകൊണ്ട് ഷായ്ക്ക് ഒരു അസുഖവും തോന്നുന്നില്ലെന്നുള്ളതു തീർച്ചയാണ്. ഈ മാതിരി കാര്യങ്ങളെ സംബന്ധിച്ച് തനിക്കു കിട്ടുന്ന കത്തുകൾക്ക് അദ്ദേഹം കൊടു ക്കുന്ന മറുപടി സ്വതസ്സിദ്ധമായ ഫലിതം കൊണ്ടു നിറഞ്ഞതായിരിക്കും. തന്റെ പിതാവ് ഒരിക്കലും 'ബോധ'മില്ലാതിരുന്ന ഭയങ്കരനായ ഒരു കുടിയനായിരുന്നു എന്ന് ഷാതന്നെ സമ്മതിക്കുന്നുണ്ട്.

പള്ളിവക സ്കൂളിൽപോയി പഴയ മട്ടിലുള്ള പഠിപ്പുകൊണ്ട് 'ശ്വാസംമു ട്ടുന്ന' കുട്ടികളുടെ കൂട്ടത്തിൽ കുറെനാൾ ബർനാഡ്ഷായും കഴിച്ചുകൂട്ടിയി ട്ടുണ്ട്. അന്ന് അദ്ധ്യാപകന്മാരോടു തോന്നിയിട്ടുള്ള കഠിനമായ വെറുപ്പ് അന ന്തരകാലത്തും അദ്ദേഹത്തെ വിട്ടുപിരിഞ്ഞിട്ടില്ല. നിയമശൃംഖലിതമായ വിദ്യാ ലയജീവിതത്തെ ഇപ്പോഴും അദ്ദേഹം അധിക്ഷേപിച്ചുകൊണ്ടിരിക്കുന്നു. പ്രാപ്തിയുള്ളവർ എന്തെങ്കിലും പ്രവർത്തിക്കുന്നു; ഒന്നിനും കൊള്ളാത്തവ നാണ് പഠിപ്പിക്കാൻ പുറപ്പെടുന്നത് (He who can, does, he who cannot teaches) എന്ന് ഒരിക്കൽ അദ്ദേഹം അഭിപ്രായപ്പെട്ടിട്ടുണ്ട്.

ഷായുടെ വിവാഹത്തെപ്പറ്റിയും രസകരമായ ചില പ്രസ്താവനകൾ ഇല്ലാ തില്ല. അദ്ദേഹത്തിന്റെ പത്നി ആ സ്ഥാനത്ത് കയറിക്കൂടിയതെങ്ങനെ എന്ന ന്വേഷിക്കുവാനും ചില നിരൂപകന്മാർ കുതുകികളായി കാണപ്പെടുന്നു. പണ്ടൊ രിക്കൽ ദേശസഞ്ചാരത്തിനിടയിൽ ഇറ്റലിയിൽ വെച്ച് ഷാ രോഗശയ്യയിൽ വീണ പ്പോൾ കൂടെയുണ്ടായിരുന്നവരിൽ ഈ സ്ത്രീമാത്രം അദ്ദേഹത്തെ വിട്ടുപോ കാതെ അവിടെ താമസിച്ചു ശുശ്രൂഷിക്കുകയും രണ്ടുപേരുംകൂടിയുള്ള ഈ

താമസം ഒടുവിൽ ജനാപവാദത്തിനു വഴികൊടുക്കുകയാൽ തന്നിവാരണത്തിനായി അവർ വിവാഹബന്ധത്തിലേർപ്പെടുകയും ചെയ്തു എന്നാണ് ഒരു കഥ. പ്രസ്തുത സഞ്ചാരത്തിനു മുമ്പുതന്നെ നാട്ടിൽവെച്ച് ഈ മദാമ്മത്തരുണിയെ കണ്ട് ഷാ ഭ്രമിച്ചിട്ടുണ്ടെന്നും ഒരു ദിവസം അവരുടെ വസതിക്കടുത്തുവെച്ച് മോട്ടോർസൈക്കിളിൽനിന്നും മറിഞ്ഞുവീണ് കാലിൽ പരുക്കേറ്റ ഷാ കുറച്ചു ദിവസം അവരുടെ ശുശ്രൂഷയേറ്റു സുഖിച്ചുകൊണ്ട് ആ ഗൃഹത്തിൽ താമസിച്ചുവെന്നും അതുവഴി ഉറച്ച പ്രണയം ദാമ്പത്യബന്ധത്തിൽ കലാശിക്കുകയാണ് ചെയ്തിട്ടുള്ളതെന്നും ചിലർ പറയുന്നു. ഇതിലേതാണു ശരിയെന്ന് ഷായുടെ ഏറ്റവും അടുത്ത സ്നേഹിതന്മാർക്കുപോലും അറിഞ്ഞുകൂടാ. ഈ വസിഷ്ഠനും അരുന്ധതിക്കും ഇതുവരെ ഒരു കുട്ടിയും ഉണ്ടാകാതെ പോയത് മറ്റൊരു വൃഥാപവാദത്തിനും വഴികൊടുത്തിരിക്കുന്നു. അതായത് ഷാ ഒരു ഷണ്ഡനാ (impotent) യിരിക്കാമെന്ന് ചില കുസൃതിക്കാർ സംശയിക്കുന്നു. അദ്ദേഹം ഇരുപത്തൊമ്പതു വയസ്സുവരെ തീവ്രബ്രഹ്മചര്യം പാലിച്ചിരുന്നു എന്നു പറയപ്പെടുന്നതും ഈ സംശയത്തെ ബലപ്പെടുത്തുവാൻ അവർ ഉപയോഗിക്കുന്നുണ്ട്. ഈ അപവാദം കേട്ട് ക്രുദ്ധനായിത്തീർന്ന് ഷാ അതിനെ ശക്തിയായി പ്രതിഷേധിക്കുവാനും മടിച്ചിട്ടില്ല. യൗവനകാലത്ത് സ്ത്രീകളുമായിട്ടുള്ള 'ഇടപാടുകൾ' എല്ലാം ഷാ ജിജ്ഞാസുക്കളായ തന്റെ സ്നേഹിതന്മാരോട് പരസ്യമായി പറഞ്ഞിട്ടുണ്ട്.

അഭിപ്രായങ്ങളിലെന്നപോലെ ജീവിതരീതിയിലും ഷാ ഇതരന്മാരിൽനിന്നും അത്യന്തം ഭിന്നനാണ്. മാംസഭുക്കുകളായ ഇംഗ്ലീഷുകാരുടെ ഇടയ്ക്ക് ഒരു ബ്രാഹ്മണനെപ്പോലെ സസ്യാഹാരനിഷ്ഠയോടുകൂടിയാണ് ഷാ ജീവിക്കുന്നത്. അഹിംസാവ്രതത്തിൽ അദ്ദേഹത്തിന് ഗാന്ധിയുടെ ശിഷ്യനാകാനുള്ള യോഗ്യതയുണ്ട്. ഗാന്ധിയും താനും ആളുകളെ കൊന്നിട്ടില്ല; അതുകൊണ്ടാണ് ലോകം തങ്ങളെ വേണ്ടുവോളം ബഹുമാനിക്കാത്തത് എന്ന് ഷാ അടുത്തകാലത്ത് ബോംബെയിൽവന്നപ്പോൾ പറയുകയുണ്ടായി. എല്ലാവർക്കും ശരിയെന്നു തോന്നുന്നതായിരിക്കും ചിലപ്പോൾ ഷാ തെറ്റായി കണ്ടുപിടിക്കുന്നത്. തന്റെ അഭിപ്രായത്തോട് എത്രപേർ യോജിക്കുന്നുണ്ടെന്ന് അദ്ദേഹത്തിനു നോട്ടമില്ല. യോജിക്കാത്തവരെ വലിയ മണ്ടന്മാരാണെന്നു വിധി കല്പിക്കുവാനും അദ്ദേഹത്തിനു കൂസലില്ല. നമുക്കെല്ലാവർക്കും ജന്മഭൂമിയോട് ഒരു പ്രത്യേക ആദരവും സ്നേഹവും തോന്നാറുണ്ടല്ലോ. എന്നാൽ, ഷായുടെ ജന്മഭൂമിയായ ഐർലണ്ടിനോട് അദ്ദേഹത്തിനു വലിയ പുച്ഛമാണ്. ഐറിഷുകാരെ കളിയാക്കുകയാണ് അദ്ദേഹത്തിനിഷ്ടം. സന്ദർഭം വരുമ്പോൾ ഒരാളെയെന്നതുപോലെതന്നെ ഒരു രാജ്യക്കാരെ മുഴുവനും അധിക്ഷേപിക്കുവാനും ഷാ മടിക്കാറില്ല. അമേരിക്കക്കാരെ അടച്ചു മുഢന്മാരെന്ന് അദ്ദേഹം വിളിച്ചത് ഈയിടെയാണ്. അഭിപ്രായപ്രകടനത്തിൽ ഇങ്ങനെ ഇന്ദ്രനെയും ചന്ദ്രനെയും കൂസാത്ത മറ്റൊരാൾ ഇപ്പോൾ ഉണ്ടെന്നു തോന്നുന്നില്ല. തന്റെ അഭിപ്രായം ഏതു മതത്തിന്റെ മസ്തകം പിളർക്കുന്നതായാലും വേണ്ടില്ല. ഏതു രാജ്യക്കാരുടെ അഭിമാനം മുറിപ്പെടുത്തുന്നതായാലും വേണ്ടില്ല. ഷാ അതു തുറന്നു



പറയുകതന്നെ ചെയ്യും. അരുചിപ്രദമാണെങ്കിലും അതു കേൾക്കാൻ ലോകം മുഴുവൻ ചെവി വട്ടംപിടിച്ചു സകൗതുകം കാത്തിരിക്കുന്നുണ്ടെന്ന് ഷായുടെ വചനങ്ങൾക്ക് വൃത്താന്തപത്രങ്ങൾ കൊടുക്കുന്ന സ്ഥാനംകൊണ്ടുതന്നെ നിശ്ചയിക്കാം. ഇന്ന് ഏതെല്ലാം നേതാക്കന്മാർ എന്തെല്ലാം അഭിപ്രായങ്ങൾ വിളംബരംചെയ്തുകൊണ്ടിരിക്കുന്നുണ്ട്? അവയ്ക്കൊന്നിനും ഇത്രത്തോളം പ്രചാരവും പ്രസിദ്ധിയും ലഭിക്കുന്നുണ്ടോ എന്ന് സംശയമാണ്. എന്താണ് ഇതിനു കാരണം? ഈ അനുഗൃഹീത സാഹിത്യകാരനിൽ വിളയാടുന്ന അന്യാദൃശ്യമായ സരസ്വതീവിലാസംതന്നെ. ഷാ എന്തു പറഞ്ഞാലും അതിനൊരു ചമൽക്കാരമുണ്ട്. അതു മാത്രമല്ല, അതിനൊരു നൂതനത്വവും കാണും. ഷാ പറയുന്നത് മറ്റുള്ളവർ പലപ്പോഴും പറഞ്ഞു 'പഴഞ്ചനായി' ത്തീർന്ന അഭിപ്രായമല്ല. അത് ഷായുടെ സ്വന്തമായിരിക്കും. അത് മറ്റാർക്കും ആലോചിച്ചാൽ എളുപ്പം ലഭിക്കുന്നതുമല്ല. ആർക്കും ആദരണീയമായിത്തോന്നുന്ന ഒരു പരമാർത്ഥത അതിനകത്തു സജീവമായി കാണും. വസ്തുസ്ഥിതിയറിയാതെ അന്ധമായി ഉഴലുന്നവരെ അതു പെട്ടെന്നു കണ്ണു തുറപ്പിക്കുകയും ചെയ്യും.

ഷായിൽ കാണുന്ന മറ്റൊരു ഗുണം അദ്ദേഹത്തിന്റെ അത്ഭുതാവഹമായ പ്രത്യുല്പന്നമതിത്വമാണ്. ഏതു ചോദ്യത്തിനും പെട്ടെന്നു പറ്റിയ ഉത്തരം കൊടുക്കുവാൻ അദ്ദേഹം അതിസമർത്ഥനത്രെ. ഇക്കാര്യത്തിൽ ഷായെ ജയിക്കുവാൻ അധികം പേരുണ്ടെന്നു തോന്നുന്നില്ല. ഷായുടെ ബുദ്ധിശക്തിയും തന്റെ സൗന്ദര്യവും കൂടിക്കലർന്ന ഒരൊന്നാംതരം കുട്ടിയെ ഉല്പാദിപ്പിക്കുന്നതിൽ ഭാഗഭാക്കാകാമോ എന്നു ചോദിച്ചുകൊണ്ട് സൗന്ദര്യഗർവം നടിച്ച് അടുത്തുചെന്ന ഒരു സുപ്രസിദ്ധ നടിയോടു പ്രത്യുത്തരമായി തന്റെ സൗന്ദര്യവും അവളുടെ ബുദ്ധിശക്തിയും കൂടിക്കലർന്ന ഒരു കുട്ടിയായാലെന്താ എന്നു ചോദിച്ച് ഷാ അവളെ മടക്കിയയച്ചതായി കേട്ടിട്ടുണ്ട്.

ഒരു യുക്തിവാദിയും നിരൂപകനും എന്ന നിലയിൽ ഷായ്ക്കുള്ള സ്ഥാനം അത്യുന്നതമാകുന്നു. യുക്തിവിചാരം (Reasoning) ആണ് അദ്ദേഹത്തിന്റെ പ്രധാന മാനദണ്ഡം. ലോകത്തിലെ ഏതു കാര്യവും അതുകൊണ്ട് അളന്നുനോക്കി നിശിതമായ നിരൂപണത്തിനു വിഷയമാക്കുന്നതിൽ ഷാ പ്രകടിപ്പിക്കുന്ന വൈദഗ്ധ്യം അനിതരസാധാരണമാകുന്നു. മനുഷ്യസമുദായത്തെ കരതലാമലകംപോലെ പരിശോധിച്ചുനോക്കുകയും അപ്പോൾ കാണുന്ന കുറ്റങ്ങളും കുറവുകളും ശക്തിയേറിയ ഭാഷയിൽ വിളിച്ചുപറയുകയും ചെയ്യുന്നതിലാണ് അദ്ദേഹത്തിന് അധികം രസം.

ഷായുടെ യുക്തിവാദവും നിരൂപണദൃഷ്ടിയും പ്രധാനമായി പ്രതിഫലിപ്പിക്കുന്നത് അദ്ദേഹത്തിന്റെ ഭുവനപ്രഥിതങ്ങളായ നാടകകൃതികൾ തന്നെയാകുന്നു. പ്രധാനപ്പെട്ട മുപ്പതു നാടകങ്ങൾ അദ്ദേഹം എഴുതിയിട്ടുണ്ട്. ഷായുടെ നാടകത്തിനുള്ള വിശേഷം അതിൽ ആ നാടകഭാഗത്തേക്കാൾ വലിപ്പമുള്ള ഓരോ പ്രബന്ധംകൂടെ മുഖവുരയായി ഉണ്ടായിരിക്കുമെന്നുള്ളതാണ്. നാടകകഥാമാർഗേണ ഷാ പ്രകടിപ്പിക്കുന്ന സിദ്ധാന്തങ്ങളുടെ (Views) ഒരു നിരൂപണമായിരിക്കും ആ മുഖവുരരൂപത്തിലുള്ള ഉപന്യാസത്തിൽ കാണുന്നത്. മതം,

സമുദായം, രാജ്യതന്ത്രം മുതലായ വിവിധ വിഷയങ്ങളെപ്പറ്റിയും ഈ സാഹിത്യകൃതികൾവഴിയായി അദ്ദേഹം നിരുപണംചെയ്യുകയും തത്സംബന്ധമായി സരസസിദ്ധാന്തങ്ങൾ സ്ഥാപിക്കുകയുംചെയ്തിട്ടുണ്ട്. നാടകങ്ങളെഴുതുന്നതിനുമുമ്പ് ഷാ കുറെ നോവലുകളെഴുതിനോക്കിയെങ്കിലും ആ ഉദ്യമം പരാജയത്തിൽ കലാശിച്ചതേയുള്ളു. എങ്കിലും അദ്ദേഹം ഒരു നോവൽകാരനായും ഗണിക്കപ്പെടുന്നുണ്ട്. ചുരുക്കത്തിൽ നോവൽകാരൻ, നാടകകൃത്ത് (Dramatist), സമുദായതന്ത്രജ്ഞൻ (Sociologist), രാജ്യതന്ത്രജ്ഞൻ (Statesman), നിരുപകൻ (Critic) എന്നീ നിലകളിൽ ഷായ്ക്കു പ്രത്യേകമായി ഓരോ ഗണ്യമായ സ്ഥാനമുണ്ടെന്നു പറയേണ്ടിയിരിക്കുന്നു.

ഷാ ഒരു തികഞ്ഞ സമത്വവാദി (Socialist) ആകുന്നു. കാറൽമാർക്സിന്റെ സിദ്ധാന്തങ്ങളനുസരിച്ചു മനുഷ്യസമുദായം പുനസ്സംഘടിക്കണമെന്നത്രേ അദ്ദേഹത്തിന്റെയും അഭിപ്രായം. ഇന്നത്തെ രാജ്യഭരണസമ്പ്രദായങ്ങളിൽ റഷ്യയിലേതുമാത്രമേ അദ്ദേഹത്തിന്റെ പ്രശംസയ്ക്കു പാത്രീഭവിച്ചിട്ടുള്ളു. ഷായുടെ നാടകീയകഥകളിൽ പലതും സമത്വവാദസിദ്ധാന്തങ്ങളെ ഭംഗ്യന്തരേണ വിളംബരം ചെയ്യുന്നവയാണ്. 'ഡിമോക്രസി' എന്ന പേരും പറഞ്ഞു മുതലാളിത്തത്തെ പുലർത്തിക്കൊണ്ടുപോരുന്ന ഭരണരീതികളെ അധിക്ഷേപിക്കുവാനാണ് ഷാ ആപ്പിൾ കാർട്ട് (Apple cart) എന്ന നാടകം എഴുതിയത്. നിലവിലിരിക്കുന്ന വ്യവസ്ഥകളെയും ചട്ടങ്ങളെയും മറ്റും കളിയാക്കുന്നതിൽ ഷാ പ്രദർശിപ്പിക്കുന്ന ശബ്ദശക്തി അനന്യലഭ്യമായിട്ടുള്ളതാകുന്നു. ഷാ സാഹിത്യരംഗത്തിൽ പ്രവേശിച്ചകാലംമുതൽ ഇന്നുവരെ നിരുപണവിഷയത്തിൽ അദ്ദേഹത്തിനോളം ശബ്ദശക്തി പ്രദർശിപ്പിച്ചിട്ടുള്ള മറ്റൊരു നിരൂപകനും ഉണ്ടായിട്ടില്ലെന്നു പറയാം. 'ഡാക്ടേഴ്സ് ഡയലമ്മ' (Doctor's Dilemma) എന്ന നാടകം ഷായുടെ പരിഹാസപാടവത്തിന് ഒന്നാമത്തെ ഉദാഹരണമാകുന്നു. പരിണാമവാദപ്രകാരം നോക്കുമ്പോൾ മനുഷ്യൻ ഭാവിയിൽ അവന്റെ സങ്കുചിതമായ മനുഷ്യത്വത്തെ അതിക്രമിച്ചു സകല കുറവും തീർന്ന ഒരു അതിമാനുഷൻ (Superman) ആയിത്തീരുമെന്നാണ് ഷാ വിശ്വസിക്കുന്നത്. ഇതിനെ അടിസ്ഥാനപ്പെടുത്തിയാണ് 'മാൻ ആൻഡ് സൂപ്പർമാൻ' (Man and superman) എന്ന നാടകം അദ്ദേഹം എഴുതിയിട്ടുള്ളത്. ഷായുടെ നാടകങ്ങളിൽ വ്യാകീർണ്ണങ്ങളായിരിക്കുന്ന ഏതാദൃശങ്ങളായ നവീനാശയങ്ങളും തത്ത്വചിന്തകളും ആണ് ആ കൃതികളിലേക്ക് ആധുനികലോകത്തെ അത്യധികം ആകർഷിച്ചിട്ടുള്ളത്.

ജാതി, മതം, സമുദായം, രാജ്യം എന്നിവയെക്കൊണ്ടു വളരെക്കാലമായി മനുഷ്യൻ കെട്ടിപ്പടുത്തുകൊണ്ടിരിക്കുന്ന അതിർത്തിക്കോട്ടകളെ പാടെ ധ്വംസിക്കേണ്ടത് ലോകക്ഷേമത്തിന് അത്യാവശ്യമെന്ന് ഉച്ചൈസ്തരം ഉദ്ഘോഷിക്കുന്ന ആളാകുന്നു ബർനാഡ്ഷാ. ഇന്നത്തെ ലോകം പുരോഗമനം ചെയ്യുന്നതും അദ്ദേഹം ചൂണ്ടിക്കാണിക്കുന്ന ലക്ഷ്യത്തിലേക്കുതന്നെയാകുന്നു. ക്രിസ്തുമതപ്രചരണത്തേയും അന്ധമായ ദൈവവിശ്വാസത്തേയും അപഹസിച്ചുകൊണ്ട് ഷാ ഈയിടെ എഴുതിയ ഒരു കഥ മതത്തിനോടുള്ള അദ്ദേഹത്തിന്റെ മനോഭാവം പ്രസ്പഷ്ടമാക്കുന്നുണ്ട്. 'ദൈവത്തെ അന്വേഷിച്ചു പുറപ്പെട്ട ഒരു കറുമ്പിപ്പെണ്ണിന്റെ വീരകർമ്മങ്ങൾ' (The adventures of the black girl in her search for God) എന്നാണ് ആ പുസ്തകത്തിന് ഷാ നൽകിയിരിക്കുന്ന പേർ. പ്രസ്തുത പുസ്തകം പുറത്തുവന്നപ്പോൾ മതഭ്രാന്തന്മാർ അത്യധികം ക്ഷോഭിച്ചു എന്ന സംഗതിതന്നെ അത് അവരുടെ അടിയുറച്ച ആന്ധ്യത്തിനൊരു ഇളക്കമുണ്ടാക്കുവാൻ പര്യാപ്തമായെന്നു തെളിയിക്കുന്നു.



ഓരോന്നിനും വാസ്തവത്തിൽ ഉള്ള വിലമാത്രം വകവച്ചുകൊടുക്കുകയും ഓരോന്നിന്റേയും യഥാർത്ഥരൂപത്തെ അതേ മാതിരി നോക്കിക്കാണുകയും ചെയ്യുന്നതിലുള്ള ഒരു ശാസ്ത്രീയമനഃസ്ഥിതി (Scientific mind) യാണ് ഷായുടെ സ്വഭാവത്തിൽ സർവോപരി പ്രശംസനീയമായി കാണുന്നത്. സംഗതികളെ വീക്ഷണം ചെയ്യുമ്പോൾ ഈ രീതിയിൽ ഒരു മനോഭാവം പരിപാലിക്കുന്നതിനു നിരൂപകന്മാരിൽ അധികംപേർക്കും സാധിക്കുന്നില്ല. 'ഷായ്ക്ക് ഈ ലോകത്തിൽ ഒരു ശത്രുവുമില്ല; എന്നാൽ സ്നേഹിതന്മാരിൽ ആരുംതന്നെ അദ്ദേഹത്തെ ഇഷ്ടപ്പെടുന്നുമില്ല' എന്ന് ഓസ്കാർ വൈൽഡ് (Oscar Wilde) ഇദ്ദേഹത്തെപ്പറ്റി പ്രശംസിച്ചെഴുതിയിട്ടുള്ളത് മേല്പറഞ്ഞ ഗുണത്തെ അടിസ്ഥാനമാക്കിയാണ്. ഓരോന്നിനും വിലകല്പിക്കുവാനുള്ള പ്രാപ്തിയാണ് ജ്ഞാനം (Wisdom consists in the power of valuation) എന്ന് ഷാതന്നെ ഒരിടത്ത് ഉപദേശിക്കുന്നു. വിദ്യാർത്ഥിലോകം മാത്രമല്ല ജ്ഞാനാർത്ഥികളായി പുറപ്പെടുന്ന എല്ലാവരുംതന്നെ പ്രത്യേകം ശ്രദ്ധിക്കേണ്ട ഒരു വാക്യമാണിത്. എന്തെന്നാൽ, ഈ പ്രാപ്തി സമ്പാദിക്കാത്തതുമൂലം വളരെപേർ പണ്ഡിതന്മാരുടെയും ഗ്രന്ഥങ്ങളുടെയും അടിമകളായിത്തീർന്നിട്ടുണ്ട്.

പരിവർത്തനോന്മുഖമായ ആധുനികലോകത്തെ നാനാപ്രകാരേണ ഉത്തേജിപ്പിക്കുന്നവയാണ് ബർനാഡ്ഷായുടെ കൃതികൾ. അതുകൊണ്ടായിരിക്കാം ഇതര സാഹിത്യകാരന്മാർക്ക് സാധിക്കാത്തവിധം ജീവിച്ചിരിക്കുമ്പോൾതന്നെ ഇത്രമാത്രം പ്രശസ്തി അദ്ദേഹത്തിനു നേടുവാൻ കഴിഞ്ഞത്. ഭാവിയിലെ തലമുറയിക്കേ വർത്തമാനകാലത്തിലെ കവികളെ ശരിക്കും അളക്കുവാൻ സാധിക്കുകയുള്ളു. ഷേക്സ്പിയർ ഇന്നത്തെ ഷേക്സ്പിയർ ആയത് അദ്ദേഹത്തിന്റെ കാലശേഷമാണല്ലൊ. എന്നാൽ, ഷായുടെ സ്ഥിതി ഇക്കാര്യത്തിലും വ്യത്യസ്തമാണ്. അദ്ദേഹത്തിനു കിട്ടാനുള്ളതെല്ലാം ഇപ്പോൾതന്നെ കിട്ടിക്കഴിഞ്ഞിരിക്കുന്നു.

*(നവദർശനം)*

# 45. ഹ്യൂയൻസാങ്

ഇന്ത്യയുടെ ആദിമചരിത്രം ഇന്നും പ്രായേണ അജ്ഞാതമായിട്ടിരിക്കുന്നു. പ്രാചീനഭാരതീയർ ചരിത്രമെഴുതുന്നതിൽ പരാങ്മുഖന്മാരായിരുന്നതുകൊണ്ട് അവരുടെ അന്നത്തെ സ്ഥിതിഗതികൾ ശരിയായി അറിയുന്നതിനു ചരിത്രകാരന്മാർ വളരെ വിഷമിക്കുന്നുണ്ട്. ദുർലഭങ്ങളായ ഏതാനും ലക്ഷ്യഖണ്ഡങ്ങളിന്മേൽ കെട്ടിപ്പടുത്തിട്ടുള്ള കുറെ ഊഹങ്ങളുടെയും ന്യായങ്ങളുടെയും അസ്പഷ്ടരൂപങ്ങളാണ് ഇന്ത്യാചരിത്രസൗധത്തിന്റെ പ്രവേശനദ്വാരത്തിൽ പ്രതിഷ്ഠാപിതങ്ങളായിരിക്കുന്നത്. അവിടെനിന്നും അകത്തേക്കു കടന്നാൽ ആദ്യം കാണുന്ന ഹിന്ദുസാമ്രാജ്യചിത്രങ്ങൾക്കു കുറെക്കൂടി സ്ഫുടതയും പ്രകാശവും ഉണ്ടെന്നു സമ്മതിക്കാം. ഇരുട്ടിൽപ്പെട്ടു പോകേണ്ട ഈ ഭാഗത്ത് ഇത്രത്തോളം വെളിച്ചം കിട്ടിയത്, അക്കാലത്തു ഭാഗ്യവശാൽ ഇന്ത്യയിൽ വന്നു താമസിക്കുവാനിടയായ മൂന്നു വിദേശിയ വിദ്വാന്മാരുടെ സഹായത്താലാണെന്നു നാം നന്ദിപൂർവ്വം സ്മരിക്കേണ്ടിയിരിക്കുന്നു. മെഗസ്തനീസ്, ഫാഹിയാൻ, ഹ്യൂയൻസാങ് എന്നീ പേരുകളിൽ ചരിത്രപ്രസിദ്ധന്മാരായിത്തീർന്നിരിക്കുന്ന ഈ പണ്ഡിതന്മാർ അന്ന് എഴുതിയിട്ട 'സർക്കീട്ട് ഡയറി' ഇന്നു ചരിത്രകാരദൃഷ്ട്യാ ഒരു അനർഘസമ്പത്തായിത്തീർന്നിരിക്കയാണ്. മെഗസ്തനീസ് മൗര്യവംശസ്ഥാപകനായ ചന്ദ്രഗുപ്തചക്രവർത്തിയുടെ രാജധാനിയിൽ പാർത്തിരുന്ന ഒരു യവനസ്ഥാനപതി ആയിരുന്നു. അദ്ദേഹത്തിന്റെ കുറിപ്പുകളിൽനിന്നാണ് ചന്ദ്രഗുപ്തന്റെ ഭരണകാലത്തെ പ്രധാന വിവരങ്ങൾ നാം അറിയുന്നത്. ഒരു ബുദ്ധഭിക്ഷുവായിരുന്ന ഫാഹിയാൻ ചൈനയിൽനിന്നും തീർത്ഥയാത്രപുറപ്പെട്ട് ഇന്ത്യയെ സന്ദർശിച്ചതുമൂലം അന്നത്തെ ചക്രവർത്തി ആയിരുന്ന ചന്ദ്രഗുപ്തവിക്രമാദിത്യന്റെ ഭരണചരിത്രത്തിനും വിശ്വസനീയങ്ങളായ പല രേഖകളും ഉണ്ടായി.

ഫാഹിയാനെ അനുകരിച്ചു സ്വദേശമായ ചൈനയിൽനിന്നു പുറപ്പെട്ടു നിരവധി ദേശങ്ങൾ ചുറ്റിസ്സഞ്ചരിച്ച് ഇന്ത്യയിൽവന്ന് അവിടെ 14 വർഷം താമസിച്ച സുപ്രസിദ്ധ സഞ്ചാരിയാണ് ഹ്യൂയൻസാങ്. ഇന്ത്യാ സന്ദർശനറിപ്പോർട്ട് തയ്യാറാക്കിയതിൽ മറ്റു രണ്ടുപേരെക്കാൾ കൂടുതൽ പ്രാമാണ്യവും പ്രാധാന്യവും ഇദ്ദേഹത്തിനാണ് സിദ്ധിച്ചിട്ടുള്ളത്. ഹ്യൂയൻസാങ്ങിന്റെ വിജ്ഞേയങ്ങളായ യാത്രാവിവരണങ്ങൾക്ക് ഇന്ത്യമാത്രമല്ല, മറ്റുപല പൗരസ്ത്യരാജ്യങ്ങളും വിഷയീഭവിച്ചിട്ടുണ്ട്. ഏഷ്യയുടെ പഴയ ചരിത്രത്തിൽ അത്യുന്നതമായ ഒരു സ്ഥാനമാണ് ഇദ്ദേഹത്തിനുള്ളത്. ചരിത്രകാരന്മാർ ഹ്യൂയൻസാങ്ങിന്റെ ദേശസഞ്ചാരത്തെപ്പറ്റി ആദരപൂർവ്വം സ്തുതിച്ചിട്ടുണ്ട്. എന്നാൽ, പല ഇന്ത്യാചരിത്രങ്ങളിലും ഇദ്ദേഹത്തിനെപ്പറ്റിയുള്ള പ്രസ്താവന തുലോം ഹ്രസ്വമാകയാൽ വിദ്യാർത്ഥികളുടെ ജിജ്ഞാസമുഴുവനും തീർക്കുന്നതിന് അതു



പര്യാപ്തമാകുന്നില്ല. ഏഷ്യയുടെ പ്രാചീനചരിത്രത്തിൽ ഹ്യൂയൻസാങ്ങിനുള്ള സ്ഥാനം എത്രത്തോളം പ്രധാനപ്പെട്ടതാണെന്ന് എച്ച്. ജി. വെത്സ് എഴുതിയിട്ടുള്ള വിശ്രുതമായ ഭൂലോകചരിത്രത്തിൽ അദ്ദേഹത്തെപ്പറ്റി പറയുന്ന ഭാഗം തെളിയിക്കുന്നുണ്ട്.

ഫാഹിയാനെപ്പോലെ ഹ്യൂയൻസാങ്ങും ഒരു ബുദ്ധമതസന്ന്യാസിയായിരുന്നു. അതുകൊണ്ടു മതചരിത്രാന്വേഷണത്തിലായിരുന്നു അദ്ദേഹത്തിന് അധികം ശ്രദ്ധയുണ്ടായിരുന്നത്. ആദ്യത്തെ ഗ്രീക്ക് ചരിത്രകാരനായ ഹെറൊഡോട്ടസിനെപ്പോലെ സഞ്ചാരത്തിലും അന്വേഷണത്തിലും അത്യുത്സുകനായിരുന്നെങ്കിലും അദ്ദേഹത്തിന്റെ ചരിത്രകാരദൃഷ്ടി ഹ്യൂയൻസങ്ങിന് ഉണ്ടായിരുന്നില്ലെന്നുവേണം പറയുവാൻ. ഓരോ ദേശത്തെപ്പറ്റിയും കിട്ടുന്നിടത്തോളം പഴയ കഥകളും ഐതിഹ്യങ്ങളും ശേഖരിച്ചുകൊണ്ടായിരുന്നു അദ്ദേഹത്തിന്റെ പുറപ്പാട്. അവ എത്രത്തോളം വിശ്വസനീയങ്ങളാണെന്ന് ഒരു ചിത്രകാരന്റെ നിലയിൽ അദ്ദേഹം പരിശോധിച്ചിട്ടില്ല.

എ. ഡി. 629-ൽ ആണ് ഹ്യൂയൻസാങ് ചൈനയുടെ തലസ്ഥാനമായിരുന്ന സയാൻഫിവിൽനിന്നും യാത്ര തിരിച്ചത്. 16 കൊല്ലം വിദേശവാസം ചെയ്തതിനു ശേഷം 645-ൽ മാത്രമേ അദ്ദേഹം നാട്ടിലേക്കു മടങ്ങിയുള്ളു. ഇന്നത്തെപ്പോലെ പരിഷ്കൃതവാഹനങ്ങളോ മറ്റ് സൗകര്യങ്ങളോ ഇല്ലാതിരുന്ന അക്കാലത്തെ വിദേശയാത്ര എത്രമാത്രം ദുഷ്ക്കരമാണെന്ന് ഊഹനീയമാണല്ലോ. ധീരനായ ഹ്യൂയൻസാങ്ങ് സകല ക്ലേശങ്ങളും സഹിച്ചു. അതിദീർഘവും അത്യന്തദുർഘടവും ആയ ഒരു യാത്രയാണ് അദ്ദേഹം ചെയ്തത്. തലസ്ഥാനനഗരിയിൽനിന്നും വടക്കൻവഴി യാത്രചെയ്ത് ആദ്യംതന്നെ അദ്ദേഹം ദുർഗമമായ ഗോബി മണലാരണ്യം കടന്നു. അവിടെനിന്നും തിയൻഷൻ താഴ്‌വരകളിൽക്കൂടി ഇസ്സിക്ക്കൾ തടാകത്തിലെത്തി. അതും തരണംചെയ്ത് സമർക്കണ്ടിൽ വന്നുചേർന്നു. അലക്സാണ്ടർ ഇന്ത്യയിൽ പ്രവേശിച്ച മാർഗത്തിൽക്കൂടിയായിരുന്നു ശേഷിച്ച യാത്ര. ഇന്ത്യയുടെ വടക്കുപടിഞ്ഞാറൻ പടിവാതിലായ കൈബർപാസ്തന്നെയാണ് ഹ്യൂയൻസാങ്ങിനും സ്വാഗതം പറഞ്ഞത്.

ഈ രണ്ടുപേരും എത്ര ഭിന്നിച്ച ഉദ്ദേശ്യത്തോടുകൂടിയാണ് ഇന്ത്യയിലേക്കു കടന്നതെന്ന് ആലോചിക്കുക. ഒരാൾ ജയശ്രീലാളിതനായ ചക്രവർത്തി; മറ്റേയാൾ പ്രജകളിൽപ്പെട്ട ജ്ഞാനസമ്പാദനോത്സുകനായ ഒരു ഭിക്ഷു; ചക്രവർത്തിയിൽ ധനതൃഷ്ണയും ഭിക്ഷുവിൽ ജ്ഞാനതൃഷ്ണയും മുന്നിട്ടുനിൽക്കുന്നു. ഒരാളുടെ കൈയിൽ വാള്; മറ്റേ ആളുടെ കൈയിൽ പേന; അലക്സാണ്ടർ ധ്വംസനത്തിനും ഹ്യൂയൻസാങ് നിർമാണത്തിനും ഒരുമ്പെട്ടു. ഒന്നിൽ രക്തപ്രവാഹം, മറ്റേതിൽ ശാന്തിപ്രസരം! ആദ്യത്തേതിൽ ഭോഗൈശ്വര്യപ്രസക്തി. രണ്ടാമത്തേതിൽ ത്യാഗൈകചിന്ത. അലക്സാണ്ടർ ഇന്ത്യയെ ആക്രമിച്ചു പടവെട്ടി പല ദേശങ്ങളും പിടിച്ചടക്കി തിരിയെപ്പോയി. അതുകൊണ്ട് ഭാവിയിലെ ജനതയ്ക്ക് എന്തു പ്രയോജനമുണ്ടായി? ഹ്യൂയൻസാങ് ഇന്ത്യയിൽ വന്നു. നാടു മുഴുവൻ സഞ്ചരിച്ച്, പലതും കണ്ടുപഠിച്ച് അന്വേഷിച്ചറിഞ്ഞ് അതെല്ലാം

രേഖപ്പെടുത്തി. അത് അനന്തരകാലത്തിലെ ചരിത്രകാരന്മാർക്കു വിലയേറിയ ഒരു സമ്പാദ്യമായിത്തീർന്നു. മനുഷ്യന്റെ ചിത്തവൃത്തിയുടെ രണ്ടു വിരുദ്ധപ്രവാഹങ്ങളാണ് ഇവിടെ കാണുന്നത്.

ഹ്യൂയൻസാങ്ങ് ഇന്ത്യയിൽ എവിടെയെല്ലാം സഞ്ചരിച്ചു എന്നുള്ളതിനു ശരിയായ തെളിവുകൾ ഇല്ല. എങ്കിലും അദ്ദേഹം നേപ്പാളം മുതൽ സിലോൺവരെ ചുറ്റിനടന്നതായി പറയപ്പെടുന്നു. ഫാഹിയാനെപ്പോലെ ബുദ്ധനെപ്പറ്റി കൂടുതൽ വിവരങ്ങൾ അറിയുകയും ബുദ്ധമതഗ്രന്ഥങ്ങൾ ശേഖരിക്കുകയും ആയിരുന്നു അദ്ദേഹത്തിന്റെ പ്രധാനജോലി. ഉത്തരേന്ത്യയിൽ അന്നത്തെ ചക്രവർത്തി ഹർഷനായിരുന്നു എന്നുള്ളതു ചരിത്രപ്രസിദ്ധമാണല്ലോ. തന്റെ യാത്രാവിവരണത്തിൽ ഹർഷചക്രവർത്തിയുടെ ഭരണത്തെപ്പറ്റി ഹ്യൂയൻസാങ്ങ് പ്രത്യേകം വിമർശിച്ചിട്ടുണ്ട്. ഹർഷന്റെ മതസഹിഷ്ണുത, ബുദ്ധമതത്തിന്റെ അന്നത്തെ നില മുതലായ സംഗതികൾ ഇദ്ദേഹത്തിന്റെ ദൃഷ്ടിക്കു സവിശേഷം വിഷയീഭവിച്ചിട്ടുള്ളവയാണ്. പക്ഷേ, ഹ്യൂയൻസാങ്ങിന്റെ ഇന്ത്യാവിവരണത്തിന് ഒരു ദോഷം പറ്റിപ്പോയി. അത് അദ്ദേഹത്തിന്റെ ക്രമാതീതമായ മതാസക്തിയിൽനിന്നും ഉണ്ടായതത്രെ. ബുദ്ധമാഹാത്മ്യസൂചകങ്ങളായ ഐതിഹ്യങ്ങളും കെട്ടുകഥകളും ദിവ്യകർമ്മങ്ങളുംകൊണ്ട് അദ്ദേഹം തന്റെ വിവരണത്തിൽ അധികഭാഗവും നിറച്ചുകളഞ്ഞു. തന്മൂലം അന്നത്തെ പരമാർത്ഥസ്ഥിതിഗതികൾ അവയിൽ വേണ്ടുവോളം തെളിഞ്ഞു കാണുന്നില്ല. ജനങ്ങളുടെ ജീവിതസമ്പ്രദായങ്ങളും സാമുഹ്യാവസ്ഥയും മറ്റും കണ്ടറിഞ്ഞു മെച്ചപ്പെടുത്തുന്നതിനേക്കാൾ മേല്പറഞ്ഞ തരത്തിലുള്ള കഥകളും പുരാണങ്ങളും ശേഖരിക്കുന്നതിനായിരുന്നു അദ്ദേഹം അധികം ഉത്സാഹം പ്രദർശിപ്പിച്ചത്. എങ്കിലും ചരിത്രത്തിന് ഉപകരിക്കുന്ന പ്രധാന സംഗതികളും അദ്ദേഹം തീരെ വിട്ടുകളഞ്ഞിട്ടില്ല. അന്നത്തെ ഭവനനിർമാണം, വിദ്യാഭ്യാസം, വസ്ത്രധാരണം, ജാതിനിയമം, ബ്രാഹ്മണപ്രാമാണ്യം മുതലായവയെപ്പറ്റിയും ഹ്യൂയൻസാങ്ങ് പ്രതിപാദിച്ചിട്ടുണ്ട്. വിശ്വവിശ്രുതമായിരുന്ന 'നളന്ദ'യിലെ ബുദ്ധമതസർവ്വകലാശാലയെപ്പറ്റി അതിൽ രസകരമായ ഒരു വിവരണം കൊടുത്തിരിക്കുന്നു. ജാതിവ്യത്യാസം തീരെ നിഷേധിക്കുന്ന ബുദ്ധമതം നടപ്പിലായിരുന്നിട്ടും അന്നു ചാതുർവർണ്ണ്യം പ്രബലപ്പെട്ടിരുന്നതായിട്ടാണ് അദ്ദേഹം പറയുന്നത്. ഇവിടെ ഒരു വ്യത്യാസം കാണുന്നുണ്ട്. അത് ബ്രാഹ്മണ–ക്ഷത്രിയാദിവർണങ്ങളുടെ തൊഴിലുകളെ സംബന്ധിച്ചാണ്. ശൂദ്രന്റെ ധർമം ഇതരവർണങ്ങളുടെ പരിചര്യയാണെന്നാണല്ലോ പ്രസിദ്ധമായ ഭാരതീയവിധി. എന്നാൽ, അന്ന് ശൂദ്രരുടെ തൊഴിൽ കൃഷിയായിരുന്നു എന്നാണ് ഹ്യൂയൻസാങ്ങിന്റെ വിവരണത്തിൽ കാണുന്നത്. ഇതു വാസ്തവമാണെങ്കിൽ ശൂദ്രന്റെ പരിചാരകവേഷം പിന്നീട് അവന്റെ ശേഷിക്കുറവുമൂലം വന്നുചേർന്നതാണെന്ന് ഊഹിക്കേണ്ടിയിരിക്കുന്നു. ഹർഷചക്രവർത്തിയുടെ കാലത്ത് ബുദ്ധമതം ക്ഷയോന്മുഖമാകുകയും ബ്രാഹ്മണമതം പ്രബലപ്പെട്ടുതുടങ്ങുകയും ചെയ്തിരുന്നു. ഹ്യൂയൻസാങ്ങ് ഈ കഷ്ടസ്ഥിതി സങ്കടത്തോടുകൂടി ചൂണ്ടിക്കാണിച്ചിട്ടുണ്ട്. ജീർണിച്ച നഗരങ്ങൾ, ദുഷ്ടമൃഗങ്ങൾ നിറഞ്ഞ ഘോരവനങ്ങൾ,



കവർച്ചക്കാരുടെ ശല്യമുള്ള മാർഗങ്ങൾ മുതലായവയെപ്പറ്റിയും അദ്ദേഹം പരാമർശിക്കാതിരുന്നിട്ടില്ല.

ചൈനയുടെ പ്രാചീനപരിഷ്കാരം പരമകാഷ്ഠയെ പ്രാപിച്ചിരുന്ന ഒരു കാലമായിരുന്നു അത്. വമ്പിച്ച ഒരു സാമ്രാജ്യം അന്ന് ചൈനക്കാർക്കുണ്ടായിരുന്നു. ടെയിറ്റ് സാങ് എന്ന വിഖ്യാതനായ ചക്രവർത്തിയായിരുന്നു ഭരണം നടത്തിയിരുന്നത്. അന്നത്തെ തുർക്കിരാജാക്കന്മാരിൽ പലരും ചൈനയുടെ മേൽകോയ്മ സ്വീകരിച്ചവരായിരുന്നു. ഇവരിൽനിന്ന് ഹ്യൂയൻസാങ്ങിനു പല സൽക്കാരങ്ങളും ലഭിക്കുകയുണ്ടായി. ഇതിനെപ്പറ്റി അദ്ദേഹം പ്രത്യേകം വർണിച്ചിട്ടുണ്ട്.

ഹ്യൂയൻസാങ്ങിന് യാത്രയിൽ നേരിട്ട ക്ലേശങ്ങളും കഷ്ടനഷ്ടങ്ങളും അവർണനീയങ്ങളാണ്. ഗോബിമണൽക്കാടു കടന്നപ്പോൾ അദ്ദേഹത്തിനു വഴി തെറ്റി ജലപാനത്തിനുപോലും നിവൃത്തിയില്ലാതെ പല ദിവസവും നട്ടം തിരിയേണ്ടിവന്നു. കൂടെ സഹായത്തിനുണ്ടായിരുന്നവരിൽ പന്ത്രണ്ടുപേർ ഒരു പർവതത്തിന്റെ താഴ്‌വരയിൽവെച്ചു ഹിമബാധയേറ്റു മരിച്ചുപോയി. അന്ന് ചൈനയിൽ വിദേശസഞ്ചാരത്തെ നിരോധിച്ചുകൊണ്ടുള്ള ഒരു രാജകീയശാസന നിലവിലിരുന്നു. അതുകൊണ്ട് ഹ്യൂയൻസാങ്ങിനു രാജധാനിയിൽനിന്നും ഒരു കുറ്റക്കാരനെപ്പോലെ ഒളിച്ചുപുറപ്പെടേണ്ടിവന്നു. നോക്കുക! ആ ബുദ്ധഭിക്ഷുവിന്റെ ദേശാടനാശയും അന്വേഷണാസക്തിയും എത്ര തീവ്രം! ഇക്കാലത്തുപോലും ഒരു മണൽക്കാടും മറ്റും കടക്കുന്നതു വലിയ ഒരു അപദാനമായി ലോകം കൊണ്ടാടുന്ന സ്ഥിതിക്ക് അന്ന് ഹ്യൂയൻസാങ്ങ് ഈ ദീർഘയാത്രയിൽ കാണിച്ച അസാമാന്യമായ സാമർത്ഥ്യവും ധീരതയും സ്ഥിരനിഷ്ഠയും പ്രശംസാതീതമാണെന്നുതന്നെ പറയേണ്ടതല്ലേ? അദ്ദേഹം ഇന്ത്യയിൽ നിന്നും മടങ്ങിയത് പാമീർ ഉന്നതതടം വഴിക്കായിരുന്നു. അപ്പോഴും കഷ്ടതകൾ അദ്ദേഹത്തെ വിട്ടുമാറിയിരുന്നില്ല. കള്ളന്മാർ ആ പുണ്യപുരുഷനെ പലതരത്തിലും ഉപദ്രവിച്ചു. ഇന്ത്യയിൽനിന്നും ശേഖരിച്ച നിരവധി പുസ്തകങ്ങളും മറ്റു സാമാനങ്ങളും വഹിച്ചിരുന്ന അദ്ദേഹത്തിന്റെ ആന വഴിക്കു മുങ്ങിച്ചാകാനും ഇടയായി.

ദീർഘകാലം ക്ലേശങ്ങൾ സഹിച്ച് അനശ്വരമായ ഒരു ജ്ഞാനഭണ്ഡാഗാരത്തോടുകൂടി വിജയധ്വനി മുഴക്കി മടങ്ങിച്ചെന്ന ഈ ഭിക്ഷുശ്രേഷ്ഠനെ ചൈനയിലെ ചക്രവർത്തിതിരുമനസ്സുകൊണ്ടുതന്നെ നേരിട്ടു സ്വാഗതം പറഞ്ഞു തന്റെ സ്നേഹിതനായി സ്വീകരിച്ചു സല്ക്കരിച്ചു ബഹുമാനിച്ചതിൽനിന്നും അദ്ദേഹത്തിന് അവിടെ ലഭിച്ച വിലയും നിലയും വെളിവാകുന്നുണ്ടല്ലോ. പോരെങ്കിൽ അന്ന് ഒരു പബ്ലിക് ഒഴിവുദിവസമായി ഗണിക്കുകയും നഗരം മുഴുവൻ അലങ്കരിച്ച് അദ്ദേഹത്തെ ഘോഷയാത്രയായി കൊണ്ടുനടക്കുകയും ചെയ്തു. ഭാരതഖണ്ഡത്തിൽനിന്നും ശേഖരിച്ച സംസ്കൃതത്തിലുള്ള ബുദ്ധമതഗ്രന്ഥങ്ങൾ സ്വഭാഷയിൽ തർജമ ചെയ്യുന്നതിലാണ് ഹ്യൂയൻസാങ്ങ് ബാക്കി ജീവിതകാലം വിനിയോഗിച്ചത്. അദ്ദേഹത്തിന്റെ പാണ്ഡിത്യഫലങ്ങൾ ചൈനാസാഹിത്യത്തിലെ അമൂല്യനിക്ഷേപങ്ങളായി ഗണിക്കപ്പെട്ടുവരുന്നു. ഇങ്ങനെയാണ് ആ മനുഷ്യൻ ജീവിതം സഫലമാക്കുന്നത്. ഒരു പുരുഷായുസ്സുകൊണ്ടു

സാധിക്കാവുന്നതിലധികം ഹ്യുയൻസാങ്ങ് സ്വജീവിതകാലത്തിൽ ചെയ്തുതീർത്തു. ചൈനാസാമ്രാജ്യത്തിന്റെ പ്രാചീനസംസ്കാരം ലോകരംഗത്തുനിന്നു മാഞ്ഞുപോകാതിരിക്കുന്നതിനുള്ള പരിശ്രമങ്ങളായിരുന്നു അദ്ദേഹം ചെയ്തത്. അതു പരിപൂർണമായ വിജയത്തിൽ അവസാനിപ്പിച്ച് അദ്ദേഹം കൃതാർത്ഥത നേടി. അപദാനോത്സുകരായ പാശ്ചാത്യരെക്കൂടി അത്ഭുതഭരിതരാക്കുന്ന ഈ പൗരസ്ത്യസഞ്ചാരിയുടെ അന്യാദൃശമായ ജിഗമിഷയും ജിജ്ഞാസയും പുളകോൽഗമകാരികളത്രെ.

*(നവദർശനം)*

# 46. സാമൂതിരിയുടെ നാവികസൈന്യം

## പരാക്രമികളായ മാപ്പിളവീരന്മാരുടെ ചരിത്രം

### 1

പലതുകൊണ്ടും പ്രശസ്തി നേടിയതാണ് പ്രാചീനകേരളം. ഇന്ത്യാചരിത്രത്തിന്റെ പരിവർത്തനഘട്ടം ആരംഭിച്ചത് ഈ രാജ്യത്തുനിന്നാണല്ലോ. ഒരു കാലത്ത് റോം മുതലായ വിദൂരനഗരങ്ങളിൽപോലും കേരളപ്രശസ്തി മാറ്റൊലിക്കൊണ്ടിരുന്നു. കേരളീയർക്കു മാത്രമല്ല, ഭാരതീയർക്കു പൊതുവേയും സാഭിമാനം സ്മരിക്കാവുന്ന ഒരു ചരിത്രമാണ് നമ്മുടെ രാജ്യത്തിനുള്ളത്. എങ്കിലും ഇതിലെ വിലപിടിച്ച പല ഏടുകളും നമ്മുടെ ശ്രദ്ധയെ ആകർഷിക്കാതെ ഇപ്പോഴും മറഞ്ഞുകിടക്കുന്നു. പാശ്ചാത്യരാണല്ലോ ആദ്യമായി ചരിത്രമെഴുതുവാൻ പുറപ്പെട്ടവർ. അവർ പൗരസ്ത്യരാജ്യങ്ങളെപ്പറ്റി എഴുതിയിട്ടുള്ള ചരിത്രഗ്രന്ഥങ്ങളിൽ അസത്യവും അതിശയോക്തിയും അന്യഥാബോധവും ധാരാളമായി കലർന്നിട്ടുണ്ടെന്ന് ഇപ്പോൾ തെളിഞ്ഞുതുടങ്ങിയിട്ടുണ്ട്. പ്രാചീനകേരളചരിത്രവും ഇതിനൊരു ഉദാഹരണമാകുന്നു. 'മലബാറും പറങ്കികളും' (Malabar and the Portuguese) എന്ന പേരിൽ ശ്രീമാൻ കെ. എം. പണിക്കർ എഴുതിയിട്ടുള്ള ചരിത്രഗ്രന്ഥം ഏതദ്വിഷയത്തിൽ അദ്ദേഹം നടത്തിയ നാനാമുഖമായ ഗവേഷണത്തിന്റെ അമൂല്യഫലങ്ങളിലൊന്നാണ്. കേരള ചരിത്രസൂചികളായ അനേകം പഴയ പോർത്തുഗീസ് രേഖകളെ ഇതിൽ സരസമായി നിരൂപണം ചെയ്തിട്ടുണ്ട്. അക്കാലത്ത് ഏതെല്ലാം സംഗതികളിൽ കേരളീയർ ഔന്നത്യം നേടിയിരുന്നുവെന്നും ഇതിൽനിന്നു മനസ്സിലാക്കാം. ഇവയിൽ ഏറ്റവും പ്രധാനമായി നമ്മുടെ ശ്രദ്ധയെ ആകർഷിക്കുന്നതു പ്രാചീനകേരളത്തിലെ നാവികസൈന്യമാകുന്നു.

ബ്രിട്ടീഷ് കൊടിക്കീഴിൽ കഴിയുന്ന ഇന്ത്യക്കാർക്ക് ഇന്ന് ഇതരരാജ്യങ്ങളിൽ നാവികശക്തി നടനംചെയ്യുന്നതു കണ്ടു 'കൊതിച്ചു' കൊണ്ടിരിക്കുവാനേ നിവൃത്തിയുള്ളു. എന്നാൽ, അന്ന് ഇന്ത്യയുടെ അഭിമാനസ്തംഭമായി ഗണിക്കത്തക്കവിധമുള്ള ഒരു നാവികസേന അതിന്റെ ഒരു കോണിൽതന്നെ ഉണ്ടായിരുന്നു എന്നുള്ളത് ചരിത്രസംബന്ധമായ ഒരു സത്യമാകുന്നു. വമ്പിച്ച കപ്പൽസമൂഹവുമായി വൻകടൽ കടന്ന് കേരളക്കരയിലെത്തിക്കൊണ്ടിരുന്ന വെള്ളപ്പടയോടു വളരെക്കാലം പൊരുതിനിൽക്കുവാൻതക്കവണ്ണം ശക്തിയേറിയ നാവികബലമായിരുന്നു കേരളീയരണാങ്കണമായ അറേബ്യൻ സമുദ്രത്തിൽ അക്കാലത്തു കളിയാടിക്കൊണ്ടിരുന്നത്. ഇന്ത്യയെ ലക്ഷ്യമാക്കി സമുദ്രലംഘനംചെയ്ത പാശ്ചാത്യരിൽ ഒന്നാമത്തെകൂട്ടർ പറങ്കികളാണല്ലോ. അവർ

ആദ്യമായി കോഴിക്കോട്ടെത്തിയപ്പോൾ കേരളത്തിലെ അധിനായകൻ എന്ന നിലയിൽ കണ്ടത് സാമുതിരി രാജാവിനെയായിരുന്നു. കോലത്തിരി, കൊച്ചി തുടങ്ങിയ ചെറിയ രാജ്യവിഭാഗങ്ങൾ അന്ന് ഉണ്ടായിരുന്നെങ്കിലും പ്രതാപം കൊണ്ടും പ്രാബല്യംകൊണ്ടും സാമുതിരി പ്രാമുഖ്യം നേടിയിരുന്നു എന്നു ചരിത്രം തെളിയിക്കുന്നുണ്ട്.

കേരളത്തിൽ ഒരു നാവികശക്തി സ്ഥാപിച്ചതും സാമുതിരിയാകുന്നു. ഇദ്ദേഹത്തിന്റെ പ്രജകളിൽ നായന്മാരെപ്പോലെതന്നെ പ്രാമുഖ്യം അർഹിക്കുന്നവരാണ് മലബാറിലെ മാപ്പിളമാർ. കേരളത്തിലെ സാമുദ്രികന്മാർ (സമുദ്രം തരണംചെയ്യുന്നവർ) എന്നു വിളിക്കപ്പെടേണ്ടവർ ഈ മാപ്പിളമാരാകുന്നു. സമുദ്രസഞ്ചാരം കുലക്രമാഗതമായ ഒരു തൊഴിലായി ഇവർ സ്വീകരിച്ചിരുന്നു. അക്കാലത്തു കടൽമാർഗമായ കച്ചവടം മുഴുവൻ ഇവരുടെ കൈവശത്തിലായിരുന്നു. മമ്മാലിമാരും കോജാമുസാമാരും അക്കാലത്തെ വണിഗ്വരരാജാക്കന്മാരെന്ന നിലയിൽ പ്രസിദ്ധന്മാരായിട്ടുള്ളവരാണ്. മാപ്പിളവർഗം കച്ചവടത്തിൽ മാത്രമല്ല മുന്നിട്ടുനിന്നിരുന്നത്. യുദ്ധരംഗത്തിലും അവർ അതിവിദഗ്ദ്ധന്മാരായിരുന്നു. പ്രായേണ യുയുൽസുക്കളും സുധീരന്മാരുമായ ഇവരെക്കൊണ്ടാണ് സാമുതിരി വിശ്രുതമായ ഒരു കപ്പൽപ്പട സംഘടിപ്പിച്ചത്.

സാമൂതിരിയുടെ നാവികസൈന്യത്തിന്റെ ചരിത്രം മറ്റൊരു പ്രകാരത്തിൽ നോക്കുകയാണെങ്കിൽ വീരാത്മാക്കളായ മാപ്പിളമാരുടെ ചരിത്രംതന്നെയാകുന്നു. കപടതന്ത്രങ്ങൾകൊണ്ടും ഭീഷണികൊണ്ടും കേരളരാജാക്കളെ കീഴടക്കി ഒരു സാമ്രാജ്യം സ്ഥാപിക്കുവാൻ ഉദ്യമിച്ചവരാണ് പോർത്തുഗീസുകാർ. പ്രബലന്മാരായി രണ്ടു ശത്രുക്കളെ മാത്രമേ അവർ അറേബ്യൻകടലിൽ കണ്ടെത്തിയുള്ളു. ഒന്ന്, സാമൂതിരിയും മറ്റേത് അദ്ദേഹത്തിന്റെ ആനുകൂല്യത്തോടുകൂടി കേരളവുമായി കച്ചവടം നടത്തിയിരുന്ന അറബികളുമായിരുന്നു. കൊച്ചിരാജാവ് തുടങ്ങിയ ഭരണാധികാരികൾ നിഷ്പ്രയാസം പോർത്തുഗീസുകാരുടെ തന്ത്രങ്ങളിലകപ്പെട്ട് അവർക്ക് അധീനരായി. കച്ചവടത്തിനായി വന്ന വിദേശീയർ നാട്ടിൽ കാലുറപ്പിക്കുവാൻ നോക്കുന്നതു കാലേകൂട്ടി കണ്ടുപിടിച്ചു തടയാൻ തക്ക ദീർഘദർശിത്വം അന്ന് സാമൂതിരി രാജാക്കന്മാർക്കുമാത്രമേ ഉണ്ടായിരുന്നുള്ളു. ആരംഭത്തിൽത്തന്നെ ഈ സമുദ്രശത്രുവിനെ പലായനം ചെയ്യിക്കുന്നതിനുവേണ്ട സർവ ശക്തികളും സംഭരിക്കുവാൻ സാമൂതിരി ശ്രമിച്ചുതുടങ്ങി. ഒരു ശതവർഷത്തിലധികം കാലം പോർത്തുഗീസുകാരുമായി സാമൂതിരിക്കു പോരാടേണ്ടിവന്നിട്ടുണ്ട്. ഇതിലേക്ക് അദ്ദേഹം ഉപയോഗിച്ച ഒന്നാമത്തെ ആയുധമാണ് കേരളത്തിലെ കടൽപ്പട. ഈ പടയുടെ അധിനായകന്മാരായി (Admirals) ഒരു നൂറ്റാണ്ടുകാലം സാമൂതിരിയെ സേവിച്ചു മാതൃഭൂമിക്കുവേണ്ടി ജീവത്യാഗംചെയ്ത ഏതാനും മാപ്പിളവീരന്മാരുടെ പട്ടികയിൽ കുഞ്ഞാലിമരയ്ക്കാർ എന്ന നാമധേയമാണ് സർവോപരിയായി പ്രതിധ്വനിച്ചു കേൾക്കുന്നത്. ഇത് ഒരു സാമാന്യ നാമമായി അനേകം നാവികസേനാധിപന്മാർ സ്വീകരിച്ചുകാണുന്നുണ്ട്. കുഞ്ഞാലിമരയ്ക്കാരെ കൂടാതെ കോജാ കാസിം, മമ്മാലി എന്ന രണ്ടുപേർകൂടി സാമൂതിരിയുടെ നാവികനേതാക്കളായി പ്രത്യക്ഷപ്പെടു



ന്നു. പോർത്തുഗീസ് ചരിത്രത്തിലെ ആരംഭഘട്ടത്തിലാണ് ഇവർ രംഗപ്രവേശംചെയ്യുന്നത്.

വാസ്കോഡിഗാമയുടെ അനന്തരഗാമിയായി കേരളത്തിൽ വന്നുചേർന്ന കെബ്രാളിന്റെ (Cabral) കാലത്തായിരുന്നു സാമൂതിരി നടത്തിയ ആദ്യത്തെ കടൽയുദ്ധം. കെബ്രാൾ അധികാരപ്രമത്തനും ദുരഭിമാനിയും ആയിരുന്നു. കച്ചവടക്കാരായ അറബികളെ നാട്ടിൽനിന്നു ബഹിഷ്ക്കരിക്കണമെന്നും സമുദ്രാധിപത്യം തങ്ങൾക്കു മാത്രമായി സിദ്ധിക്കണമെന്നും മറ്റും അന്യായമായി അയാൾ സാമൂതിരിയോടാവശ്യപ്പെട്ടു. തന്മൂലം അവർ തമ്മിലുള്ള കൂടിക്കാഴ്ച അസുഖകരമായി കലാശിക്കുകയും അത് ഒരു കടൽയുദ്ധത്തിനു വഴിയുണ്ടാക്കുകയും ചെയ്തു. പതിന്നാലു ദിവസംകൊണ്ടാണ് സാമൂതിരി യുദ്ധത്തിനു തയ്യാറായത്. എൺപതു പടക്കപ്പലുകളോടും ആയിരത്തിഅഞ്ഞൂറു ഭടന്മാരോടുംകൂടി അദ്ദേഹത്തിന്റെ നാവികസൈന്യം കെബ്രാളിനെ കൊച്ചിക്കു സമീപംവെച്ച് എതിർത്തു. നേരിട്ടു നിൽക്കുവാൻ തൽക്കാലം നിവൃത്തിയില്ലെന്നു കണ്ട് പോർത്തുഗീസ് പട രാത്രിയിൽ ഗൂഢമായി പലായനംചെയ്തു.

ഈ യുദ്ധത്തോടു സംബന്ധിച്ചു രസകരമായ മറ്റൊരു സംഭവംകൂടി ഉണ്ടായി. അന്ന് കെബ്രാളിന്റെ കൂടെ കപ്പലിൽ ഉണ്ടായിരുന്ന ഒരു നായർപ്രമാണിയെ (കൊച്ചി രാജാവിന്റെ ഒരു ബന്ധു) പറങ്കികൾ സ്വരാജ്യത്തു കൊണ്ടുപോയി അന്നത്തെ രാജാവായിരുന്ന ഡാംമാനുവലിനു കാഴ്ചവയ്ക്കുകയും അദ്ദേഹം അയാൾക്കു പ്രഭുസ്ഥാനംകൊടുത്ത് പറങ്കിഭാഷയിൽ വിദ്യാഭ്യാസം ചെയ്യിച്ച് മതം മാറ്റി മാനുവൽ എന്ന പേരും കൊടുത്തു കൊട്ടാരത്തിൽ ഒരു ഉദ്യോഗസ്ഥനായി നിയമിക്കുകയും ചെയ്തു. അവിടെനിന്നും മലബാർ രാജാക്കന്മാർക്ക് അയയ്ക്കുന്ന എഴുത്തുകൾ ഡ്രാഫ്റ്റ് (Draft) ചെയ്യുന്ന ജോലിയായിരുന്നു ഈ നായർമാനുവലിനു കൊടുത്തിരുന്നതെന്നും കാണുന്നു. ഇങ്ങനെ പറങ്കിപ്രഭുവായിത്തീർന്ന ഈ മലയാളിയുടെ ശവകുടീരം എവോറാ (Evora) എന്ന സ്ഥലത്തെ പള്ളിയിൽ ഇപ്പോഴും സ്ഥിതിചെയ്യുന്നുണ്ടത്രെ. പ്രസിദ്ധപ്പെട്ട ലിസ്ബൺ സർവകലാശാലയുടെ സ്ഥാപകൻ ഒരു മലയാളിയാണെന്നു പറയപ്പെടുന്നത് ഇദ്ദേഹത്തെ ഉദ്ദേശിച്ചായിരിക്കാം.

സാമൂതിരിയുമായുള്ള ആദ്യത്തെ സംഘട്ടനത്തിൽ പറങ്കിപ്പടയ്ക്കു പിന്തിരിയേണ്ടിവന്നെങ്കിലും അവർ പൂർവാധികം ഉത്സാഹികളായി വീണ്ടും യുദ്ധസന്നദ്ധരാകുകയാണ് ചെയ്ത്. പറങ്കികൾ കൊണ്ടുവന്നതുപോലുള്ള പരിഷ്കരിച്ച പടക്കപ്പലുകളും നവീനായുധങ്ങളും സാമൂതിരിക്കു കുറവായിരുന്നതിനാൽ പലപ്പോഴും അദ്ദേഹത്തിനു പരാജയം നേരിട്ടുകൊണ്ടിരുന്നു. എങ്കിലും കുഞ്ഞാലിമരയ്ക്കാരുടെ യുദ്ധവൈദഗ്ദ്ധ്യംകൊണ്ടും നയവിശേഷങ്ങൾ കൊണ്ടും ശത്രുശക്തിക്കു കേരളം കീഴടങ്ങാതെതന്നെ കഴിച്ചുകൂട്ടി.

കെബ്രാൾ തിരിച്ചുപോയതിനുശേഷം ഉണ്ടായ ഗാമയുടെ രണ്ടാമത്തെ പുറപ്പാടിലാണ് കടൽയുദ്ധം വീണ്ടും ഉൽക്കടമായത്. ഇത്തവണ സാമൂതിരി ശേഖരിച്ച നാവികസേനയുടെ നായകൻ കോജാ കാസിം ആയിരുന്നു. പറങ്കികളെ മാത്രമല്ല, അവരെ സഹായിച്ചുകൊണ്ടിരുന്ന കൊച്ചിരാജാവിനെക്കൂടി ഒരു പാഠം

പഠിപ്പിക്കുവാനായിരുന്നു സാമൂതിരിസൈന്യം പുറപ്പെട്ടത്. എന്നാൽ, ഈ പ്രാവശ്യം പറങ്കികൾ സുത്രത്തിൽ ഒഴിഞ്ഞുകളഞ്ഞു. കൊള്ളയും കവർച്ചയുംകൊണ്ടു താൻ ശേഖരിച്ച സമ്പത്തുമായി വല്ലവിധേനയും ലിസ്ബണിലേക്കു തിരിക്കണമെന്നായിരുന്നു ഗാമയുടെ മോഹം. കാസിമിന്റെ നേതൃത്വത്തിൽ കോഴിക്കോടൻപട കൊച്ചിയോടടുത്തപ്പോൾ ഗാമ കൊച്ചിരാജാവിനെ നിസ്സഹായനായി വിട്ടുംവെച്ച് അവിടെനിന്നും രക്ഷപ്പെട്ടു. ഒരു കള്ളനെപ്പോലെ അയാൾ ഒളിച്ചോടി എന്നാണ് ചരിത്രകാരൻ പറയുന്നത് (He escaped from Cochin like a thief at night, on the 9 th of December leaving the Cochin Rajah to his fate).

മൂന്നാമത്തെ പ്രസിദ്ധമായ കടൽയുദ്ധം നടന്നത് 'ലോപ്പോസോർസ്' (Lopo Soars) എന്ന പറങ്കിപ്പടനായകന്റെ ഭരണകാലത്തായിരുന്നു. സാമൂതിരിയുടെ അഡ്മിറൽ (Admiral) ആയിരുന്ന മമ്മാലിയാണ് ഈ രംഗത്തിലെ പ്രധാന നായകൻ. കൊടുങ്ങല്ലൂർ തന്റെ സൈന്യകേന്ദ്രമാക്കിക്കൊണ്ട് മമ്മാലി തരം നോക്കി കൊച്ചിയെയും പറങ്കികളേയും ആക്രമിച്ചുകൊണ്ടിരുന്നു. ലോപ്പോസോർസ് രഹസ്യമായി സൈന്യസന്നാഹംചെയ്തു പെട്ടെന്ന് മമ്മാലിയുടെ കേന്ദ്രസ്ഥാനം ആക്രമിച്ചു. യാദൃച്ഛികമായി നടന്ന ഈ യുദ്ധത്തിൽ പറങ്കികളാണ് വിജയം നേടിയത്. മമ്മാലിയും അദ്ദേഹത്തിന്റെ രണ്ടുപുത്രന്മാരും ധീരധീരം പോരാടി മൃതിയടഞ്ഞു. കൊടുങ്ങല്ലൂർ നഗരം മുഴുവൻ കൊള്ളചെയ്യുന്നതിനും പറങ്കികൾക്കു ധൈര്യമുണ്ടായി.

ഇതിനുശേഷം അൽമീഡാ (Almeida) എന്നു പേരായ മറ്റൊരു പോർത്തുഗീസ് ഗവർണർ വലിയ സന്നാഹത്തോടുകൂടി കേരളക്കരയിലെത്തി. അറബികളുടെ വ്യാപാരം അമർച്ചചെയ്യണമെന്നും സാമൂതിരിയുടെ സമുദ്രശക്തി (Sea power) സംഹരിക്കണമെന്നും ഉള്ളതായിരുന്നു അയാളുടെ പ്രധാനലക്ഷ്യം. അൽമീഡയുടെ വമ്പിച്ച കപ്പൽപ്പടയുമായി സാമൂതിരി രണ്ടുദിവസം മുഴുവൻ ഘോരമായി പൊരുതിയെങ്കിലും ജയം കരസ്ഥമായില്ല. സാമൂതിരിയുടെ വകയായി ഇരുനൂറ് ചെറിയ പടക്കപ്പലുകൾ ഈ യുദ്ധത്തിൽ ഏർപ്പെട്ടിരുന്നതായി പറയുന്നു.

ആൽമീഡ വിജയം കൈക്കലാക്കിയെങ്കിലും അയാൾക്ക് കേരളീയ കടൽസൈന്യത്തെ ഛിന്നഭിന്നമാക്കുന്നതിനു കഴിഞ്ഞില്ല. യുദ്ധാനന്തരം തുടർച്ചയായി കോഴിക്കോടൻ കപ്പലുകൾ പറങ്കികളെ പല പ്രകാരത്തിലും ഉപദ്രവിച്ചുകൊണ്ടിരുന്നു. എന്നു മാത്രമല്ല, മഹമ്മദീയവ്യാപാരികൾ മുഖേന സാമൂതിരി ഈജിപ്തിലെ സുൽത്താന്റെ സഹായം അഭ്യർത്ഥിക്കുകയും അതുവഴി പറങ്കികളുടെ രണ്ടാമത്തെ ആക്രമണത്തെ നിഷ്ഫലമാക്കുകയുംചെയ്തു. പിന്നീടു കുറെ നാളത്തേക്കു പറയത്തക്ക കടൽയുദ്ധമൊന്നും നടന്നില്ല. ഈ കാലത്ത് പറങ്കികളുടെ നേതാവായി ഭരണം നടത്തിയിരുന്നത് ആൽബുക്കർക്ക് ആയിരുന്നു. അയാളുടെ തന്ത്രനൈപുണികൊണ്ട് അന്നത്തെ സാമൂതിരിയുമായി ഒരു സഖ്യമുണ്ടായി. എങ്കിലും അത് അധികകാലം നീണ്ടുനിന്നില്ല.



## 2

1524-ൽ വീണ്ടും യുദ്ധം ആരംഭിച്ചു. ഇതിനെ തുടർന്നുണ്ടായ കടൽയുദ്ധങ്ങളെല്ലാംതന്നെ കുഞ്ഞാലിമാരുടെ അത്ഭുതപരാക്രമങ്ങളെ വിളംബരംചെയ്യുന്നവയാണ്. സാമൂതിരിയുടെ നാവികസേനാനായകസ്ഥാനം കുഞ്ഞാലി മരയ്ക്കാർമാർക്കു പരമ്പരയാ സിദ്ധിച്ചുവന്നതത്രെ. 1507 വരെ ഇവരുടെ തലസ്ഥാനം പൊന്നാനിയായിരുന്നു. സാമൂതിരിയുടെ ഒരു നാവികസ്റ്റേഷനായിരുന്നു ഈ സ്ഥലം. 1507-ൽ പറങ്കികൾ ആക്രമിച്ച് നാശം ചെയ്തപ്പോൾ മരയ്ക്കാർമാർ അവരുടെ തലസ്ഥാനം കോട്ടയ്ക്കലേയ്ക്കുമാറ്റി. 1524-ൽ യുദ്ധമാരംഭിച്ചപ്പോൾ ഇവിടെനിന്നും കുട്ടിആലി എന്നൊരു വീരനേതാവിന്റെ നേതൃത്വത്തിൽ ഒരു കപ്പൽപ്പട പറങ്കികളോട് എതിരിടാനായി പുറപ്പെട്ടു. പലതവണ കുട്ടിമുട്ടിയിട്ടും കുട്ടിആലിയെ ജയിക്കാൻ പറങ്കിപ്പടയ്ക്കു സാധിച്ചില്ല. അയാളുടെ അജയ്യമായ നാവികശക്തി ശത്രുക്കളെ ഭയഭരിതരാക്കി. ഇങ്ങനെ തുടർച്ചയായി രണ്ടു വർഷക്കാലം, സമുദ്രാധിപത്യം സ്ഥാപിക്കത്തക്കവണ്ണം കുട്ടിആലി സ്വഭുജവീര്യം പ്രദർശിപ്പിച്ചുകൊണ്ടിരുന്നു. തന്മൂലം കൊച്ചിയും ഗോവയുമായി ഉണ്ടായിരുന്ന പറങ്കികളുടെ ഗതാഗതംതന്നെ നിലച്ചുപോയി. ഗത്യന്തരമില്ലെന്നുകണ്ട് പറങ്കികൾ അവസാനമായി തങ്ങളുടെ സകല ശക്തികളും സംഘടിപ്പിച്ച് ആലിയെ എതിർക്കുവാൻ ഉദ്യുക്തരായി. ഒടുവിൽ 1528-ൽ നടന്ന ഒരു യുദ്ധത്തിൽ കുട്ടിആലി തടവുകാരനായി പിടിക്കപ്പെട്ടു.

കുട്ടിആലിക്ക് പറ്റിയ തോൽവികൊണ്ടും സാമൂതിരിയുടെ സമുദ്രശക്തിക്കു വാട്ടം തട്ടിയില്ല. എന്തെന്നാൽ, അയാളുടെ പുത്രനായ കുഞ്ഞാലി രണ്ടാമൻ (Kunjali II) പിതാവിനെപ്പോലും അതിശയിക്കത്തക്കവണ്ണം സമരവീര്യത്തോടുകൂടി സമുദ്രരണാങ്കണത്തിൽ പ്രത്യക്ഷപ്പെട്ടു. അച്ഛന്റെ കാലടികളെത്തന്നെ അയാളും പിന്തുടർന്നുകൊണ്ടിരുന്നു. സാമൂതിരിയും മൗനം ദീക്ഷിച്ചില്ല. പറങ്കികളോട് പകരം വീട്ടാനായി ഒരു വലിയ പടകൂട്ടുവാൻ വേണ്ട ശ്രമങ്ങൾ അദ്ദേഹവും ചെയ്തു. കുട്ടിആലിയുടെ ഒരു ബന്ധുവായ പച്ചാച്ചിമരയ്ക്കാരുടെ നേതൃത്വത്തിൽ സാമൂതിരി ഒരു കപ്പൽ സമൂഹം സജ്ജമാക്കി. കുഞ്ഞാലി രണ്ടാമനും പടയും മരയ്ക്കാരുടെ സഹായത്തിനായി അയയ്ക്കപ്പെട്ടു. ആലി ഇബ്രാഹിം എന്നൊരു നായകൻകൂടി ഇക്കൂട്ടത്തിലുണ്ടായിരുന്നു. ഇങ്ങനെ സംഘടിതമായ മലബാർസേന നേരെപോയത് സിലോണിലേക്കായിരുന്നു. അവിടെയുള്ള പറങ്കികളുടെ അധിവാസസ്ഥാനങ്ങളെ ആക്രമിക്കണമെന്നാണ് സാമൂതിരി തീർച്ചപ്പെടുത്തിയത്. 1535 വരെ ഇരുകൂട്ടരും തമ്മിൽ സിലോൺ തീരങ്ങളിൽവെച്ചു യുദ്ധം നടന്നുകൊണ്ടിരുന്നു. അപ്പോഴേക്കും ഒരു വമ്പിച്ച തുർക്കിപ്പട അറേബ്യൻകടലിൽ വന്നുചേർന്നതിനാൽ പറങ്കികൾക്കു ശത്രുഭയം വർദ്ധിച്ചു. അവർ രണരംഗത്തിൽനിന്നും പിന്മാറിക്കളഞ്ഞു. ഇതിനിടയിൽ കുഞ്ഞാലി രണ്ടാമന്റെ അപാദനങ്ങൾ ദിനംപ്രതി കുടിക്കൂടിവന്നു. സാമൂതിരിയുടെ പടനായകന്മാരിൽ അദ്വിതീയനായിട്ടാണ് ചരിത്രത്തിൽ അയാൾ കീർത്തിതനായിരിക്കുന്നത്. ഈ യുദ്ധവീരന്റെ പൗരുഷവും പരാക്രമവും പറങ്കികളുടെ പ്രശംസയ്ക്കുകൂടി പാത്രീഭവിച്ചു. ചുരുക്കത്തിൽ കുഞ്ഞാലിയുടെ

സമരയശസ്സ് ദിഗന്തങ്ങളിലും വ്യാപിച്ച് കേരളമഹിമയെ പ്രകാശമാനമാക്കി. 1531 മുതൽ 1569 വരെയുള്ള കാലം കുഞ്ഞാലിയുടെ ഒരു പരാക്രമഘട്ടമായിട്ടു കണക്കാക്കാം. ഇക്കാലമത്രയും കുഞ്ഞാലിയുടെ ആക്രമണങ്ങൾമൂലം പറങ്കിക്കച്ചവടത്തിനു നേരിട്ട നഷ്ടനാശങ്ങൾക്ക് അളവില്ലായിരുന്നു. നേരിട്ടു നിൽക്കാതെ സൂത്രത്തിൽ ഒളിച്ചുകളിക്കുകയും തരം കിട്ടുമ്പോഴെല്ലാം പറങ്കിക്കപ്പലുകൾ പിടിച്ചടക്കുകയും ചെയ്യുന്ന ഒരുതരം ഗോറില്ലാ യുദ്ധസമ്പ്രദായം (Guerilla warfare) ആയിരുന്നു കുഞ്ഞാലി ഇടയ്ക്കിടയ്ക്കു കൈക്കൊണ്ടിരുന്നത്. തന്മൂലം അയാളെ പിടികൂടാൻ പറങ്കികൾ ചെയ്ത ശ്രമങ്ങളെല്ലാം നിഷ്ഫലമായതേയുള്ളു. അവർ അത്രയും കാലം കേരളക്കരയിൽ നടത്തിയ ക്രൂരകർമ്മങ്ങൾക്കെല്ലാം ഈ കേരളപുത്രൻ പകരംവീട്ടി. തന്റെ വലയിൽ വീഴുന്ന കപ്പലുകളിലുള്ള പറങ്കികളെ അപ്പോൾത്തന്നെ ഒന്നാകെ കൊന്നുകളയാനും കുഞ്ഞാലി മടിച്ചില്ല. ഒരു കൊല്ലംകൊണ്ട് അമ്പതു കപ്പലുകൾ കുഞ്ഞാലി പിടിച്ചടക്കിയതായി കാണുന്നു. ഈ കണക്കുകൊണ്ടുതന്നെ ശത്രുക്കൾക്കു നേരിട്ട നഷ്ടം ഏതാണ്ട് ഊഹിക്കാവുന്നതാണല്ലോ. ചുരുക്കത്തിൽ പറങ്കികളുടെ ഒരു അന്തകനായിട്ടായിരുന്നു കുഞ്ഞാലി പടിഞ്ഞാറൻ കടലിൽ കളിച്ചുകൊണ്ടിരുന്നത്. ഇതിനിടയിൽ ഘോരങ്ങളായ യുദ്ധങ്ങളിലും ഈ പടനായകൻ ഏർപ്പെട്ടിരുന്നു. സാമൂതിരിയെ തോല്പിക്കുവാൻവേണ്ടി അദ്ദേഹത്തിന്റെ കീഴിൽ വർത്തിച്ചിരുന്ന ഇടപ്പള്ളി രാജാവിനെ പറങ്കികൾ ആക്രമിച്ചപ്പോൾ കുഞ്ഞാലിയുടെ കപ്പൽപ്പടയായിരുന്നു അവരെ അവിടെനിന്നും ഓടിച്ചത്. ഇക്കാലത്ത് സാമൂതിരിയുടെ നയം പറങ്കികളുടെ വാസസ്ഥാനങ്ങളെ അങ്ങോട്ടുചെന്ന് ആക്രമിക്കുക (Offensive) എന്നുള്ളതായിരുന്നു. ഇതനുസരിച്ച് കുഞ്ഞാലി അനേകം പോർത്തുഗീസ് സ്ഥലങ്ങൾ ആക്രമിച്ചു നശിപ്പിച്ചിട്ടുണ്ട്. ഇക്കൂട്ടത്തിൽ ഒരു തവണ കന്യാകുമാരിയെ ചുറ്റി യാത്രചെയ്ത് നാഗപട്ടണത്തുചെന്ന് അവിടെയുള്ള പറങ്കിസ്ഥാപനങ്ങളെ ഈ കേരളവീരൻ ആക്രമിക്കുകയുണ്ടായി. എന്നാൽ, അവിടെവെച്ചു നടന്ന യുദ്ധത്തിൽ തോൽവിപറ്റിയതിനാൽ കുഞ്ഞാലിക്ക് വേഷപ്രച്ഛന്നനായി രക്ഷപ്പെടേണ്ടിവന്നു. പിന്നീടു നടന്ന പ്രധാനയുദ്ധം 1538-ൽ ഫെബ്രുവരി 20-ാം തീയതിയാണ്. ഇതിലും പറങ്കികൾക്ക് കുഞ്ഞാലിയെ പിടിക്കുവാൻ കഴിഞ്ഞില്ല. ഇങ്ങനെ ശത്രുശല്യം അതിദുസ്സഹമായിത്തീർന്നപ്പോൾ പറങ്കികൾ സാമൂതിരിയുമായി ഒരു ഉടമ്പടി ചെയ്വാൻ നിശ്ചയിച്ചു. തൽഫലമായി പത്തുവർഷക്കാലം സമാധാനം നിലനിന്നു.

കുഞ്ഞാലിയുടെ ശക്തി ക്ഷയിക്കാതിരിക്കുന്ന കാലത്തോളം തങ്ങൾക്ക് അറേബ്യൻ കടലിൽ യാതൊരു രക്ഷയും ഉണ്ടാകുന്നതല്ലെന്ന് പറങ്കികൾക്ക് അറിയാമായിരുന്നു. അതുകൊണ്ട് അവർ പിന്നെയും അയളുടെ അധഃപതനത്തെ ലാക്കാക്കി യുദ്ധം തുടർന്നു. 1558-ൽ ലൂയിമെല്ലോ എന്ന പറങ്കിക്കപ്പിത്താൻ പ്രത്യേക സന്നാഹങ്ങളോടുകൂടി കുഞ്ഞാലിയെ എതിർത്തു. കണ്ണൂരിനടുത്തുവെച്ചാണു യുദ്ധം നടന്നത്. ഇത്തവണ പറങ്കികൾക്കു ഗണ്യമായ വിജയം ലഭിച്ചു. കുഞ്ഞാലിയുടെ കൊടിക്കപ്പൽ (Flag ship) ഈ യുദ്ധത്തിൽ



മുക്കപ്പെട്ടതായി പറയുന്നു. സാമൂതിരിയുടെ വക മൂന്നു കപ്പലുകൾകൂടി പറങ്കികൾ പിടിച്ചെടുത്തു.

മെല്ലോ നേടിയ ഈ വിജയംകൊണ്ട് വലിയ ഫലമുണ്ടായില്ല. കോഴിക്കോടൻ കപ്പലുകളിൽ പതിമൂന്നിൽ ഒമ്പതെണ്ണത്തിനും യാതൊരു ഉടവും തട്ടാതെ മടങ്ങിപ്പോകാൻ കഴിഞ്ഞു. എന്നു മാത്രമല്ല, കുഞ്ഞാലി വീണ്ടും അമിതപരാക്രമനായി സമരരംഗത്ത് പ്രത്യക്ഷപ്പെട്ടുതുടങ്ങി. ഈ അത്ഭുതവിക്രമനെ അനുധാവനം ചെയ്യുന്നതിൽ പറങ്കികൾ പിന്നെയും ഉദ്യുക്തരായി. 1569-ൽ മിറാൻഡാ (Miranda) എന്ന പോർത്തുഗീസ് നായകൻ 36 പടക്കപ്പലോടുകൂടി കുഞ്ഞാലിയുടെ വധത്തിനായി പുറപ്പെട്ടെങ്കിലും നൈരാശ്യത്തോടെ മടങ്ങേണ്ടിവന്നു. ഒരു കൊല്ലം മുഴുവൻ ഉറ്റു ശ്രമിച്ചിട്ടും അവർക്ക് കുഞ്ഞാലിയെ പിടികിട്ടിയില്ല. അതേസമയം അയാളുടെ ഗോറില്ലാസമരം വർദ്ധമാനമായിക്കൊണ്ടിരുന്നു. ഇങ്ങനെ ശത്രുക്കൾക്കു കീഴടങ്ങാതെ വീരോചിതമായ രീതിയിൽ അന്ത്യകാലംവരെ കുഞ്ഞാലി കേരളീയാഭിമാനം പുലർത്തി.

കുഞ്ഞാലി കുടുംബത്തിന്റെ അന്ത്യചരിത്രമാണ് ഇനി പറയേണ്ടത്. അതിദയനീയമായ ഒരു ചരിത്രമാണത്. 'സ്വന്തവാളാൽ സ്വയം വെട്ടി മരിപ്പൂ മർത്ത്യൻ' എന്ന കവിവാക്യത്തെ അനുസ്മരിപ്പിക്കുന്ന ഒരു അധഃപതനമാണ് ഈ കുടുംബത്തിനു നേരിട്ടത്. കുഞ്ഞാലി രണ്ടാമനെപ്പോലെ മൂന്നാമനും പ്രതാപനും പ്രബലനും ആയിരുന്നു. പറങ്കികളുമായി വിജയപൂർവം പോരാടി സാമൂതിരിയുടെ പക്കൽനിന്നു പ്രഭുത്വവും മറ്റു സ്ഥാനമാനങ്ങളും ലഭിക്കുവാൻ ഈ പടയാളിക്കു ഭാഗ്യമുണ്ടായി. ഇങ്ങനെ പ്രതാപനായി കഴിയുമ്പോൾ സാമൂതിരിയുടെ അനുവാദം വാങ്ങിക്കൊണ്ട് കുഞ്ഞാലി (Kunjali III) പുതുപ്പട്ടണത്ത് സ്വന്തമായി ഒരു കോട്ടകെട്ടി 'മരക്കാർ കോട്ട' എന്ന പേരിൽ. ഇത് ചരിത്രപ്രസിദ്ധമായിത്തീർന്നിട്ടുണ്ട്. പുതുപ്പട്ടണം കുഞ്ഞാലിമാരുടെ ഒരു സൈന്യകേന്ദ്രവുമായിരുന്നു. അവിടെ കോട്ടയുറപ്പിച്ചതോടുകൂടി അന്നത്തെ നായർ പ്രഭുക്കന്മാരെപ്പോലെ കുഞ്ഞാലിയും ചുറ്റുപാടും ചില അധികാരങ്ങൾ നടത്തുവാൻ തുടങ്ങി. മൂന്നാമന്റെ കാലം ഇങ്ങനെ കഴിഞ്ഞു. 1595-ൽ കുഞ്ഞാലി നാലാമൻ അധികാരസ്ഥാനത്ത് അധിഷ്ഠിതനായി. അയാൾ അല്പം പ്രതാപപ്രമത്തനായി സ്വന്തം കോട്ടകൊത്തളങ്ങളെ പൂർവാധികം ബലപ്പെടുത്തുവാനും ഒരു നാടുവാഴി എന്ന നിലയിൽ അധികാരം നടത്തുവാനും തുടങ്ങി. ഈ വ്യാമോഹത്തിൽ തന്റെ സ്വാമിയായ സാമൂതിരിയെക്കൂടി ധിക്കരിച്ചു പ്രവർത്തിക്കുന്നതിന് അയാൾ മടിച്ചില്ല. വിജയലഹരിയിൽ മതിമറന്നുപോയ ഈ മാപ്പിള പ്രഭു സാമൂതിരിക്കോവിലകം വക ഒരു ആനയുടെ വാൽ വെട്ടിമുറിച്ചതായും ഒരു നായരെ അപമാനിച്ചതായും പറയപ്പെടുന്നു. ഇങ്ങനെ പെട്ടെന്നുണ്ടായ സ്ഥിതിവ്യത്യാസങ്ങൾ സാമൂതിരിയെയും നായന്മാരെയും ക്രുദ്ധരാക്കി. കുഞ്ഞാലികുടുംബത്തെ സംഹരിക്കുവാൻ തക്കംനോക്കിയിരുന്ന പറങ്കികൾ ഈ സുവർണ്ണാവസരം പാഴാക്കിയില്ല. ഇതുതന്നെ തരമെന്നുകണ്ട് അവർ സാമൂതിരിയുമായി സഖ്യംചെയ്തു.

പിന്നത്തെ പുറപ്പാടു ദുർന്നിവാരമായ നിയതിഗതിക്ക് ഒരു ഉദാഹരണമാ

ണ്. 'മരയ്ക്കാർ കോട്ട' ആക്രമിക്കുവാൻ സാമൂതിരിയും പറങ്കികളും ഒരുമിച്ചു സന്നദ്ധരായി! ഏതൊരു രാജാവിനുവേണ്ടി കുഞ്ഞാലിക്കുടുംബം ഒരു നൂറ്റാണ്ടുകാലം ആത്മബലി നടത്തിയോ ആ രാജാവുതന്നെ തന്റെ പരമശത്രുക്കളുമായി കൈകോർത്തുപിടിച്ച് ഇതാ സ്വകുടുംബമായി കരുതപ്പെടേണ്ട ആസ്ഥാനത്തെ സംഹരിക്കുവാൻ പുറപ്പെടുന്നു! 'മരയ്ക്കാർ കോട്ട' യിൽ നടന്ന യുദ്ധം അതിഭയങ്കരമായിരുന്നു. കുഞ്ഞാലി അവസാനംവരെ സാമൂതിരിയോടും പറങ്കികളോടും ഒന്നുപോലെ പടപൊരുതി. ഒടുവിൽ നിവൃത്തിയില്ലാതായപ്പോൾ ആ വീരപുരുഷൻ കീഴടങ്ങി. ആർക്കാണ് കീഴടങ്ങിയത്? പറങ്കികൾക്കോ? അല്ല—ഒരു വിദേശശത്രുവിന്റെ മുമ്പിൽ കുഞ്ഞാലിക്കുടുംബക്കാർ ഒരിക്കലും തല കുനിച്ചിട്ടില്ല. കുഞ്ഞാലി തന്റെ സ്വാമിക്കു കീഴടങ്ങി. തന്നെ രക്ഷിക്കണമെന്ന പ്രാർത്ഥനയോടുകൂടി കരധൃതമായ ഖഡ്ഗം സാമൂതിരിക്കു കൊടുത്തു കീഴ്‌വണങ്ങുകയാണ് അയാൾ ചെയ്തത്. പക്ഷേ, ആ അഭയപ്രാർത്ഥന കഷ്ടകാലത്താൽ ഫലിച്ചില്ല. നിർദയനായ സാമൂതിരി ഈ പുരുഷസിംഹത്തെ പറങ്കികൾക്കു വിട്ടുകൊടുത്തു. പക വീട്ടാൻ എരിപൊരികൊണ്ടിരുന്ന പറങ്കികൾ അവരുടെ ഭയങ്കരശത്രുവിനെ കൈയിൽ കിട്ടിയമാത്രയിൽ സംഹരിക്കുകയും ചെയ്തു. ഇങ്ങനെ കുഞ്ഞാലികുടുംബചരിത്രം ഒരു ദുരന്തനാടകമായി പരിണമിച്ചു. ഇതോടുകൂടി സാമൂതിരിയുടെ നാവികശക്തിയും ക്ഷയോന്മുഖമായി.

ഈ മഹാവീരന്മാരെ കേവലം കടൽക്കള്ളന്മാരാക്കി (Pirates) ചിത്രീകരിച്ചിട്ടുള്ള ചില പോർത്തുഗീസ് ചരിത്രകാരന്മാർ ഉണ്ടെന്നുള്ള വസ്തുതയും കേരളീയർ അറിഞ്ഞിരിക്കേണ്ടതാകുന്നു.

*(നവദർശനം)*

## 47. മാറാത്ത മനോരോഗം

സ്വതേ ക്ഷിപ്രവിശ്വാസിയാണ് മനുഷ്യൻ. എന്തും എളുപ്പം വിശ്വസിക്കാനുള്ള ഒരു പ്രവണത ഭൂരിപക്ഷം ജനങ്ങളിലും വേരൂന്നിക്കിടക്കുന്നുണ്ട്. ഇതൊരു മാറാത്ത മാനസികരോഗമാണെന്നുവരെ പറയേണ്ടിയിരിക്കുന്നു. ജീവിതപുരോഗതിയെ തടഞ്ഞുനിർത്തുന്ന ഈ പ്രാകൃതവാസനയിൽനിന്ന് അഭ്യസ്തവിദ്യർക്കുപോലും മോചനം ലഭിക്കുന്നില്ല. യുക്തിപൂർവം ചിന്തിക്കാനുള്ള വൈമുഖ്യമാണ് ഇതിന്റെ പ്രധാനകാരണം. 'കഠിനവും കാമ്പുറ്റതുമായ ചിന്തയിൽ സ്വമനസാ ഏർപ്പെടുന്ന മനുഷ്യരെ ചുരുക്കമായിട്ടേ നാം കാണുന്നുള്ളു. ചിന്തിച്ചുനോക്കേണ്ടിവരുക എന്നതിൽക്കവിഞ്ഞു ചിലരെ അസുഖപ്പെടുത്തുന്ന മറ്റൊന്നില്ല' (Rarely do we find men who willingly engage in hard, robust thinking. Nothing pains some people more than having to think) എന്ന് ഈയിടെ വധിക്കപ്പെട്ട നീഗ്രോനേതാവ് മാർട്ടിൻ ലൂതർ കിംങ് ഒരു പള്ളിപ്രസംഗത്തിൽ പറയുകയുണ്ടായി. അദ്ദേഹം ഒരു മതവിശ്വാസിയായിരുന്നെങ്കിലും ബുദ്ധിമാനായ ചിന്തകനായിരുന്നു. അല്പപക്ഷം ചിന്തിക്കുക ഭൂരിപക്ഷം അതിന്റെ പിന്നാലെ പോകുക ഇതാണല്ലോ ലോകഗതി. വിശേഷിച്ചും മതകാര്യങ്ങളിൽ പത്തിരുപതു നൂറ്റാണ്ടു മുമ്പേ ജീവിച്ചിരുന്ന മനുഷ്യർ അജ്ഞതമൂലം എന്തെല്ലാം അന്ധമായി വിശ്വസിച്ചിരുന്നു! അന്നത്തെ മതസ്ഥാപകരും ആചാര്യന്മാരും പ്രപഞ്ചവിജ്ഞാനത്തിൽ കേവലം ശിശുക്കളായിരുന്നില്ലേ? സർവ്വോൽകൃഷ്ടമായ ആത്മജ്ഞാനം അവർക്കുണ്ടായിരുന്നു എന്നതാകാം ഇതിനു ചിലരുടെ പ്രത്യുത്തരം. പക്ഷേ, ആത്മാവുണ്ടായിട്ടു വേണ്ടേ അതിനെപ്പറ്റി ജ്ഞാനമുണ്ടാകാൻ? മരണാനന്തരം അവശേഷിക്കുന്നതായി വിശ്വസിക്കപ്പെടുന്ന ശരീരനിരപേക്ഷമായൊരു ആത്മാവ് മാനവമനസ്സിന്റെ സങ്കല്പസൃഷ്ടിമാത്രമാണെന്നു ജീവശാസ്ത്രം ഇപ്പോൾ കൂടുതൽ കൂടുതൽ തെളിയിച്ചുകൊണ്ടിരിക്കയാണല്ലോ. അപ്പോൾ പിന്നെ വെറും വിശ്വാസമല്ലാതെ ആത്മജ്ഞാനത്തിനെന്തടിസ്ഥാനം? പണ്ടത്തെ ദിവ്യന്മാരും ഇന്നത്തെ സാധാരണനേക്കാളേറെ അജ്ഞരും അന്ധവിശ്വാസികളുമായിരുന്നുവെന്നതാണു ചരിത്രസത്യം. അവരുടെ തിരുവചനങ്ങൾതന്നെ ഈ വസ്തുതയ്ക്കു തെളിവാണ്. അവയിൽ ഇന്നും കൊള്ളാവുന്ന പലതും കണ്ടേക്കാം. പക്ഷേ, കൊള്ളരുതാത്തവയാണ് ഏറിയകൂറും. എന്നിട്ടും അവയൊക്കെ വിവേചനം കൂടാതെ അപ്പടി കണ്ണടച്ചുവിശ്വസിച്ചു മനസ്സിനെ ഒരു ചവറ്റുകൊട്ടയാക്കിക്കൊണ്ടു നടക്കാൻ ഇന്നു പഠിപ്പുള്ളവർപോലും നിർലജ്ജം മുതിരുന്നതാണത്ഭുതം. അഞ്ചാംവയസ്സിൽ തുന്നിച്ച ഉടുപ്പ് അമ്പതാംവയസ്സിലും ഇട്ടുനോക്കാൻ പാടുപെട്ടാൽ എന്തുചെയ്യും!

മനസ്സിനെ ബാധിക്കുന്ന ഒരുതരം വാതരോഗമാണ് ഈ ക്ഷിപ്രവിശ്വാസ

ശീലം. സയൻസ് പഠിച്ചവരുടെ ബുദ്ധിയെയും അതു തളർത്തിക്കളയുന്നു. പക്ഷവാതം പിടിച്ചു ശരീരത്തിന്റെ ഒരു ഭാഗം തളർന്നു മരവിക്കുന്നതുപോലെ ബുദ്ധിക്കും സംഭവിച്ചാൽ പിന്നെ രക്ഷയില്ല. ചിന്താലോകത്തിൽ പലരും മന്ദന്മാരും മുടന്തന്മാരുമായിത്തീരുന്നതിങ്ങനെയാണ്. ബുദ്ധിയുടെ ഒരുവശം മതകാര്യങ്ങളിൽ തളർന്നും മറുവശം ശാസ്ത്രപഠനത്തിൽ ഉണർന്നും ഇരുന്നാൽ ഭാഗികമായി ആ ഉണർവുകൊണ്ടു പ്രയോജനമുണ്ടാകയില്ല. ഇന്ത്യയിൽ ഒന്നാംകിടശാസ്ത്രജ്ഞന്മാർ ചുരുക്കമായിപ്പോകുന്നതിനുള്ള കാരണം ഇതാണെന്ന് ഈയിടെ ഒരു പണ്ഡിതൻ ഒരു പത്രലേഖനത്തിൽ ചൂണ്ടിക്കാണിച്ചിരുന്നു. മുഖസ്തുതിയും കൈക്കൂലിയുംകൊണ്ടു ദൈവത്തെ തൃപ്തിപ്പെടുത്തി ഭക്തിപ്രകടനം നടത്തുന്ന എത്രയോ സയൻസ് പ്രൊഫസർമാരില്ലേ നമ്മുടെ നാട്ടിൽ? അന്ധവിശ്വാസങ്ങളുടെ വിഴുപ്പുഭാണ്ഡം ചുമന്നുകൊണ്ടാണ് ഇക്കൂട്ടർ ശാസ്ത്രപരിഷത്തിലും ഗവേഷണശാലയിലും ഹാജരാകുന്നത്. ഇവരുടെ ബുദ്ധി എങ്ങനെ സ്വതന്ത്രമായി പ്രവർത്തിക്കും?

'വിശ്വാസം നിന്നെ രക്ഷിക്കും. അജ്ഞാനികൾക്കു ബുദ്ധിഭേദം ജനിപ്പിക്കരുത്' എന്നും മറ്റും മതാചാര്യന്മാർ പണ്ടേ പറഞ്ഞുറപ്പിച്ചുവച്ചിരിക്കയാണ്. ജനതതി മതമൂഢതയിൽനിന്ന് ഉണരാതിരിക്കാൻവേണ്ടി അവർ പുറപ്പെടുവിച്ചിട്ടുള്ള അനർത്ഥകാരികളായ ജീർണവാക്യങ്ങളാണിവ. മതവിശ്വാസം രക്ഷയല്ല, മനുഷ്യജീവിതത്തിനൊരു ശിക്ഷയാണ്. പോരാ അതൊരു ശാപവും ഭാരവുമാണ്. ഒരു ചൂഷണോപകരണംകൂടിയാണ്. അതിന്റെ ബീഭത്സരൂപങ്ങൾ ഇന്ത്യയുടെ രാഷ്ട്രീയ-സാമൂഹ്യപുരോഗതിക്കു വിലങ്ങുതടികളായിത്തീർന്ന് ഇന്നും ഭീകരതാണ്ഡവം നടത്തുന്നുണ്ട്. ഏതൊരു വിശ്വാസവും സ്വതന്ത്രമായ യുക്തിവിചാരംകൊണ്ടു നവീനവിജ്ഞാനത്തിന്റെ വെളിച്ചത്തിൽ പരിശോധിച്ചുനോക്കിയിട്ടുവേണം സ്വീകരിക്കാനെന്ന പ്രാഥമികപാഠംപോലും നാം മറന്നുപോകുന്നു. ആദ്യംതന്നെ വിശ്വാസം അകത്തു കടന്നു കുടിപാർപ്പുതുടങ്ങുകയാണ്. പിന്നെ ആ വിശ്വാസത്തെ എങ്ങനെയെങ്കിലും സാധൂകരിക്കാനുള്ള മുട്ടുയുക്തി കണ്ടുപിടിക്കലായി. പണ്ഡിതമൂഢന്മാരിൽ സാധാരണ കണ്ടുവരുന്ന ചിന്താപരമായ തകിടം മറിച്ചിലാണിത്. 'ഗംഭീരാശയരായ വളരെ പണ്ഡിതന്മാരെ ഞാൻ കണ്ടിട്ടുണ്ട്. അവർ ഗംഭീരമൂഢന്മാരുമായിരുന്നു' (I have seen many profound scholars who were also profound simpletons) എന്ന് ബർക്കൻഹെഡ്പ്രഭു ഒരിക്കൽ പറയുകയുണ്ടായി. ഏതു രാജ്യത്തും കാണാം ഇമ്മാതിരി വൈരുദ്ധ്യം.

വിശ്വാസത്തിന്റെ ബീഭത്സരൂപങ്ങൾ നമ്മുടെ നാട്ടിൽ ഈ ശാസ്ത്രയുഗത്തിലും വർദ്ധിച്ചുവരികയാണ്. അടുത്തകാലത്ത് ആളുകളുടെ കണ്ണുമൂടിയ ഒരു വിചിത്രസംഭവമാണല്ലോ തൃശൂരിനടുത്തുള്ള ഒരു ക്ഷേത്രത്തിൽ ആലിൻകൊമ്പത്ത് ശ്രീകൃഷ്ണൻ പ്രത്യക്ഷപ്പെട്ടത്. എന്തൊരു ജനപ്രവാഹമായിരുന്നു അങ്ങോട്ട്! ഡോക്ടർമാരും മന്ത്രിമാരും വക്കീലന്മാരും മറ്റും ദർശനത്തിനു തിരക്കു കൂട്ടിയപ്പോൾ പിന്നെ മറ്റുള്ളവരുടെ കഥ പറയാനുണ്ടോ? ഭ്രമിതമതികളായ പല യോഗ്യന്മാരും ഇതിലെന്തോ ഉണ്ടെന്നു സമർത്ഥിക്കാനും



ശ്രമിച്ചു. വിലപ്പെട്ട ചില പത്രങ്ങൾ ഈ ഭ്രാന്തൻവാർത്തയ്ക്കു പ്രാധാന്യംകൊടുത്തു സ്ഥലം പാഴാക്കിയതാണ് പരിതാപകരം. വാസ്തവത്തിൽ അതൊരു ജനദ്രോഹമായിരുന്നു. ഒടുവിലെന്തുണ്ടായി? ക്ഷേത്രത്തിലേക്കു കുറെ പണം പിരിഞ്ഞുകിട്ടി. ക്രമേണ പൊതുജനങ്ങളുടെ മതിഭ്രമം നീങ്ങി. ആലിൻകൊമ്പത്ത് ശ്രീകൃഷ്ണനുപകരം കുറെ ഇലകൾ മാത്രം ശേഷിച്ചു. ഇപ്പോൾ ജനക്കൂട്ടത്തിന്റെ പൊടിപോലും അവിടെ കാണുന്നില്ല. വിശ്വാസികളുടെ കുട്ടഭ്രാന്തു കേന്ദ്രീകരിച്ചിരിക്കുന്ന മറ്റൊരിടമാണ് മുടിക്കിരീടമണിഞ്ഞ് അവതാരമൂർത്തിയുടെ വേഷംകെട്ടിയിരിക്കുന്ന ഒരു 'ഭഗവാന്റെ' മഹനീയസന്നിധി. ആകാശത്തുനിന്നു ഭസ്മം ഇറക്കുമതിചെയ്ത് ഈ ഭഗവാൻ ഭക്തജനങ്ങളെ വശീകരിക്കുന്നു. 'ദാസദാസോഹം' പാടി ദണ്ഡനമസ്കാരം ചെയ്യാൻ അവിടെയും ഓടിക്കൂടുന്നുണ്ട് പ്രൊഫസർമാരും ഡോക്ടർമാരും ജഡ്ജിമാരും മറ്റും. വിശ്വാസാന്ധ്യം മൂർച്ഛിച്ചാൽ മാനംകെട്ട ഏതുപ്രവൃത്തിക്കും ആളുകൾ തയ്യാറാകും. ആത്മീയത്തട്ടിപ്പുകാരെ ജയിലിലടയ്ക്കാൻ നാട്ടിൽ നിയമമില്ലാത്തതാണ് മഹാകഷ്ടം. തല്ക്കാലവിനോദത്തിനായി കാശുവെച്ചു പകിട കളിക്കുന്നവരെ പോലീസുകാർ പിടികൂടും; അതേസമയം ആദ്ധ്യാത്മികതയുടെ പേരിൽ ജനക്കൂട്ടത്തെ ചൂഷണംചെയ്തു ലക്ഷക്കണക്കിനു സമ്പാദിക്കുന്നവരെ ദിവ്യന്മാരായി വിലസാൻ സർക്കാർ അനുവദിക്കുകയുംചെയ്യുന്നു! ഇക്കണ്ടതൊന്നും പോരാഞ്ഞിട്ടെന്നപോലെ ഇപ്പോളിതാ ഒരു ദിനപത്രത്തിന്റെ വാരാന്ത്യപ്പതിപ്പിൽ മറ്റൊരു പ്രതിഭാസം പൊന്തിവന്നിരിക്കുന്നു—മലർന്നുകിടന്ന് ഊരുപ്രദേശത്തിലൊരു ഭാഗം അനാവൃതമാക്കിക്കൊണ്ട് അപാരതയിലേക്കു തുറിച്ചുനോക്കി 'പരബ്രഹ്മം കണ്ടരുളുന്ന' ഒരു തപസ്വിനി! ഫോട്ടോസഹിതം വിസ്തരിച്ചൊരു ലേഖനവും. ദർശനമാത്രയിൽ പുളകിതഗാത്രനായി സാഷ്ടാംഗം നമസ്കരിച്ചു കൃതാർത്ഥത നേടിയ ഒരു ഭക്തനാണു ലേഖകൻ. ഏഴെട്ടു കൊല്ലമായി ഭക്ഷണമോ മലമൂത്രവിസർജനമോ കൂടാതെയാണത്രെ ഈ അത്ഭുതജീവി പ്രാണധാരണംചെയ്യുന്നത്! ദിവ്യത്വത്തിന് ഇതിൽക്കൂടുതൽ തെളിവെന്തു വേണം?

പഴച്ചക്ക മുറിക്കുമ്പോൾ ഈച്ചകൾ കൂട്ടംകൂടുന്നതുപോലെ ഇനി അങ്ങോട്ടാകും ജനസമൂഹത്തിന്റെ തള്ളിക്കയറ്റം. ഈവക ഞരമ്പുരോഗപ്രകടനങ്ങൾക്കു പത്രസ്ഥലം മുടക്കുന്നതിനുമുമ്പായി ഉത്തരവാദപ്പെട്ട പത്രാധിപന്മാർ അവയെപ്പറ്റി ശാസ്ത്രീയമായി അന്വേഷണം നടത്തിയിരുന്നെങ്കിൽ എത്ര നന്നായിരുന്നു. 'മുക്കാലും മൂഢരാണിജ്ജഗതി ബുധജനം ദുർല്ലഭം' എന്നു വെറുതെയല്ല കവി പാടിയത്.

*(യുക്തിവിഹാരം 1968)*

# 48. മനുഷ്യരായി ജീവിക്കുക

മനുഷ്യരായി ജീവിക്കുക എന്നു പറഞ്ഞാൽ പരമോന്നതമായ ഒരാദർശത്തെ ലക്ഷ്യമാക്കി പ്രവർത്തിക്കുക എന്നാണ് വിവക്ഷിതം. ഇന്നു നമ്മൾ ജീവിക്കുന്നത് മനുഷ്യരായിട്ടല്ല; ഓരോ പ്രത്യേകജാതിക്കാരും, മതക്കാരും, വർഗക്കാരും, പോരാ രാജ്യക്കാരും മറ്റുമായിട്ടാണ്. ഇരുട്ടടഞ്ഞ ഈ അറകളുടെ ഉള്ളിൽനിന്നു പുറത്തുകടന്നു ലോകമാകുന്ന കുടുംബത്തിലെ അംഗങ്ങളായി ജീവിക്കാൻ വേണ്ട ഹൃദയവിശാലതയോ ബുദ്ധിസംസ്കരണമോ നമുക്ക് ഇനിയും ഉണ്ടായിട്ടില്ല. ഇന്നു രാഷ്ട്രങ്ങൾപോലും ആപൽക്കാരിയായ കാലവിരോധമായിത്തീർന്നിരിക്കുന്നു (Nations have become a dangerous anachronism) എന്ന് ബർട്രാൻഡ് റസ്സൽ പറയുന്നു. ഇതെത്രയും അർത്ഥവത്താണ്. സർവസംഹാരകമായ രണ്ടു ലോകമഹായുദ്ധങ്ങളുണ്ടായത് എന്തിനുവേണ്ടിയാണ്? രാജ്യാതിർത്തികളുടെ വികസനത്തിനുവേണ്ടിയല്ലേ? ബഹിരാകാശത്തുനിന്നു കീഴോട്ടു നോക്കിയാൽ O വട്ടത്തിൽ കാണുന്ന ഭൂമിയിൽ മനുഷ്യരെ വേർതിരിച്ചുനിർത്തുന്ന ഏതെല്ലാം തരത്തിലുള്ള മതിൽക്കെട്ടുകളാണു പൊന്തിവന്നിരിക്കുന്നതെന്നാലോചിക്കുക! ഇവയെല്ലാം തട്ടിനിരത്തി 'വസുധൈവകുടുംബകം' എന്ന വിശാലാദർശത്തിൽ ജീവിക്കുവാൻ ബുദ്ധിമാനായ മനുഷ്യനു സാധ്യമല്ലെന്നോ? നവീന ശാസ്ത്രവിജ്ഞാനം ഈ ലോകത്തെ ഒന്നാക്കിക്കാണിച്ച് അനുഭവപ്പെടുത്തിത്തന്നിട്ടും അന്ധമാനസരായ മനുഷ്യർ അതിനെ പലതാക്കി പങ്കുവെച്ചു പരസ്പരം കലഹിച്ചു നശിക്കുന്നു! എന്തൊരു വൈരുദ്ധ്യമാണിത്! എല്ലാം ഒന്നാണെന്ന് മതഗ്രന്ഥങ്ങൾ നൂറ്റാണ്ടുകളായി ഉദ്ഘോഷിക്കുന്നുണ്ട്. പക്ഷേ, പ്രായോഗികജീവിതത്തെ ഭരിക്കുന്നത് ഇത്തരം ഉപദേശമൊന്നുമല്ല. ജാതി, മതം, വർഗം, സംസ്ഥാനം, രാഷ്ട്രം ഇത്യാദി മൂഢസങ്കല്പങ്ങളാണ് ജീവിതത്തിന്റെ കടിഞ്ഞാൺ പിടിക്കുന്നത്. ഇവയെല്ലാം തന്നെ മനുഷ്യത്വത്തെ വെട്ടിമുറിക്കുന്ന മാരകായുധങ്ങളാകുന്നു. ഇവയുടെ നിശ്ശേഷനാശംകൊണ്ടേ മനുഷ്യരാശിക്കു മോക്ഷം കിട്ടുകയുള്ളു. ഈ മൂഢസങ്കല്പങ്ങൾ മനുഷ്യത്വത്തെ മൂടിക്കളയുന്ന ഒരു കൊടുങ്കാടായി വളർന്നുവന്നിരിക്കയാണ്. ഇവയെല്ലാം തീയിട്ടു ചുട്ടുകരിക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. ലോകംമുഴുവൻ പടർന്നുപിടിക്കുന്ന ഒരു സോഷ്യലിസ്റ്റ് വിപ്ലവാഗ്നികൊണ്ടേ ഇതു സാധിതപ്രായമാകയുള്ളു. എല്ലാം ഒന്നാണെന്ന് ഏട്ടിലെഴുതിവെച്ചതുകൊണ്ട് പ്രയോജനമില്ല. അങ്ങനെ ഒന്നായിക്കാണാൻ മനുഷ്യരെ പ്രേരിപ്പിക്കുന്ന സാഹചര്യങ്ങൾ ഉണ്ടാകണം. ഒരു യഥാർത്ഥസോഷ്യലിസ്റ്റ് സംവിധാനത്തിലല്ലാതെ ഈ സാഹചര്യങ്ങൾ നിലവിൽ വരുന്നതല്ലെന്നു ചരിത്രം പരിശോധിച്ചാലറിയാം. ഭിന്നഭിന്ന രാഷ്ട്രങ്ങൾ സ്വയം വഴങ്ങിക്കൊടുത്ത് ഒരു ഏകലോകഗവണ്മെന്റിന്റെ കീഴിൽ സംഘടിക്കുക എന്നത് ഇന്നത്തെ



ഏറ്റവും വലിയ ആവശ്യമാകുന്നു. മേൽപ്പറഞ്ഞ വിപ്ലവംകൊണ്ടേ ഇതിനും വഴി തെളിഞ്ഞുകിട്ടുകയുള്ളു. ഇങ്ങനെ ഭരണസംബന്ധമായ ഒരു ലോകസംഘടന നടപ്പിലായാൽ അതിന്റെ നിയന്ത്രണംമൂലം രാഷ്ട്രങ്ങളുടെ സമരമനോഭാവം മന്ദീഭവിച്ചു കാലാന്തരത്തിൽ സുസ്ഥിരമായ വിശ്വശാന്തിതന്നെ ഉണ്ടായേക്കാം. ഇപ്രകാരം രാഷ്ട്രീയാതിർത്തികളുടെ പ്രാധാന്യം കുറയുമ്പോൾ രാഷ്ട്രങ്ങൾക്കുള്ളിലുള്ള ഇതര ഭേദഭാവനകളുടെ തീവ്രതയും ഒട്ടൊക്കെ മന്ദീഭവിക്കും. പക്ഷേ, ഈ പരമാദർശത്തിലെത്താൻ ഇനിയും എത്രകാലം വേണ്ടിവരും?

ഇതര രാജ്യങ്ങളെ അപേക്ഷിച്ച് ഇന്ന് ഇന്ത്യയിലെ സ്ഥിതി തുലോം ദുഃഖകരമായിരിക്കുന്നു. നെഹ്റുവിന്റെ കാലത്തിനുശേഷം ഈ രാജ്യത്തെ അധഃപതനത്തിന്റെ പാതാളത്തിലേക്കു തള്ളിയിടാൻ സകല പിന്തിരിപ്പൻശക്തികളും ഒത്തൊരുമിച്ചു പ്രവർത്തിക്കുകയാണ്. ജാതീയവും മതപരവുമായ ഭേദഭാവനകൾ, പ്രാദേശികവും ഭാഷാപരവുമായ വിഭാഗീയചിന്തകൾ എന്നിവയുടെയെല്ലാം ദുർഭൂതങ്ങൾ ഉണർന്നെഴുന്നേറ്റു നാലുപാടും നടമാടിത്തുടങ്ങിയിരിക്കുന്നു. ഭാരതത്തെ ഏകമായി കാണാൻപോലും സാധ്യമല്ലാത്തവിധം അതിനെ ഛിന്നഭിന്നമാക്കാനുള്ള ഗൂഢശ്രമങ്ങളാണ് ഇപ്പോൾ നടക്കുന്നത്. അഖണ്ഡഹിന്ദുസ്ഥാൻ അഥവാ ഹിന്ദുരാഷ്ട്രം എന്ന വിനാശകാരിയായ ബീഭത്സാശയവും ഇപ്പോൾ പ്രചരിച്ചുതുടങ്ങിയിരിക്കുന്നു. ഹിന്ദുമതധർമത്തിന്റെയും ആത്മീയമൂല്യങ്ങളുടെയും പേരിൽ ക്ഷിപ്രവിശ്വാസികളായ ജനങ്ങളുടെ മതവികാരങ്ങളെ ചൂഷണംചെയ്തു ജീവിക്കുന്ന ഒരുതരം ആനന്ദന്മാരും ബാബാമാരും യോഗിനീയോഗിമാരും ഈയിടെ ധാരാളം രംഗത്തിറങ്ങിയിട്ടുണ്ട്. സ്ഥാപിതതാൽപര്യങ്ങൾക്കുവേണ്ടി ഇക്കൂട്ടരെ കരുക്കളാക്കി ഉപയോഗിച്ച് മതസംഘടനകളുണ്ടാക്കി വർഗ്ഗീയവിദ്വേഷം വളർത്താൻ ചില രാഷ്ട്രീയകക്ഷികളും ഇപ്പോൾ മുന്നിട്ടുവന്നിരിക്കയാണ്. ദേശീയൈക്യത്തിന് അത്യന്താപേക്ഷിതമായ മതസഹിഷ്ണുതയുടേയും സമുദായസൗഹാർദ്ദത്തിന്റെയും കണ്ഠകുഠാരങ്ങളായ പല പ്രസ്ഥാനങ്ങളും ഇന്നു ബഹുവിധപ്രക്ഷോഭണങ്ങൾക്കു സന്നാഹം കൂട്ടുന്നു. ഇവയിൽനിന്നു പുറപ്പെടുന്ന വർഗീയവിഷജ്വാലകൾ കലാശാലകളിലെ പരിശുദ്ധാന്തരീക്ഷത്തെപ്പോലും മലിനമാക്കുന്നുവെന്നതാണ് കഷ്ടാൽ കഷ്ടതരമായിട്ടുള്ളത്. മതം കേവലം വ്യക്തിപരമായ ഒരു കാര്യമാണെങ്കിൽ—അതായത് ഒരുവന്റെ സങ്കല്പത്തിലുള്ള ഈശ്വരനും അയാളും തമ്മിലുള്ള ഒരു രഹസ്യബന്ധമാണെങ്കിൽ—അതിൽ ആർക്കും പരാതിയുണ്ടാകയില്ല. പക്ഷേ, മതത്തെ കേന്ദ്രീകരിച്ചു സംഘടനയുണ്ടാകുമ്പോൾ അതു സമൂഹക്ഷേമത്തിന് ആപത്തായിത്തീരും. സംഘടിതമതത്തിന്റെ വെടിയുണ്ടയാണല്ലോ മഹാത്മാഗാന്ധിയുടെ മാറിടം പിളർന്നത്. ഈ ഭയങ്കരസത്യം മറന്നുകൊണ്ട് ഭാവിപൗരന്മാരായ കലാശാലാവിദ്യാർത്ഥികളെപ്പോലും ഹിന്ദു–ക്രിസ്ത്യൻ–മുസ്ലിം മതാനുയായികളാക്കി വേർതിരിച്ച് അവരുടെ ഇളംമനസ്സിൽ പരമതവിദ്വേഷം കുത്തിവെയ്ക്കാൻ ശ്രമിക്കുന്നവർ ശിക്ഷാർഹമായ മഹാപരാധമാണു ചെയ്യുന്നതെന്നു പറയേണ്ടിയിരിക്കുന്നു. ഇതിൽപ്പരമൊരു രാജ്യ

ദ്രോഹം അഥവാ മനുഷ്യദ്രോഹം വേറെയില്ലെന്ന് കണ്ണുള്ളവർക്കു കാണാം. സ്വതന്ത്രചിന്തകരും യുക്തിവാദികളുമായ വിദ്യാർത്ഥികളെങ്കിലും സംഘടിച്ച് ഈ മഹാവിപത്തു തടയാൻ നോക്കണം. ഭാരതീയർക്കു ഭാരതീയരായി ജീവി
ക്കണമെങ്കിൽ അവർ ഒന്നാമതായി ചെയ്യേണ്ടത് ജാതിയുടെയും മതത്തിന്റെയും പ്രാദേശികമനോഭാവത്തിന്റെയും ജീർണിച്ച കുപ്പായങ്ങൾ ഊരിക്കളഞ്ഞ് എല്ലാ
ക്കാര്യങ്ങളിലും ഒരു ശാസ്ത്രീയവീക്ഷണം കൈക്കൊള്ളുക എന്നതാണ്. അവർക്കു മനുഷ്യരായി ജീവിക്കാനുള്ള മാർഗവും അതു മാത്രമാകുന്നു. അവിടെ നിന്നുകൊണ്ടേ ഏകലോകാദർശത്തിലേക്ക് എത്തിനോക്കാനെങ്കിലും കഴിയുകയുള്ളു.

*(യുക്തിവിഹാരം 1969)*

# 49. ഭയം

മനുഷ്യന്റെ കൂടപ്പിറപ്പാണ് ഭയം. അത് ഒരു കടുത്ത മനോരോഗമാകുന്നു. മനസ്സിനേല്ക്കുന്ന വൈകാരികാഭിഘാതമെന്നും അതിനെ വ്യാഖ്യാനിക്കാം. പ്രപഞ്ചപരിണാമഗതിയിൽ, ലക്ഷം ലക്ഷം കൊല്ലങ്ങൾക്കു മുമ്പ് മർത്ത്യവർഗം ഉരുത്തിരിഞ്ഞകാലംമുതൽ ഈ രോഗം മാനവമനസ്സിൽ കുടികൊണ്ടിരുന്നു. അജ്ഞതയാണ് ഭയത്തിന്റെ മൂലകാരണം. പ്രകൃതിരഹസ്യങ്ങളെപ്പറ്റി യാതൊരു ബോധവുമില്ലാതെ കേവലം വികാരജീവിയായി വെറും കാടത്ത
ത്തിൽ ജീവിച്ചിരുന്ന കാലത്ത് മനുഷ്യൻ ഇടിമിന്നൽ, കൊടുങ്കാറ്റ്, കാട്ടുതീ, പേമാരി തുടങ്ങിയ പ്രകൃതിവിക്ഷോഭങ്ങൾ കണ്ട് അവയുടെ കാരണം അറി
യാതെ പേടിച്ചുവിറച്ചിരുന്നു. വെയിലത്ത് സ്വന്തം നിഴൽ കണ്ടു കാട്ടാറുകളിൽ സ്വശരീരത്തിന്റെ പ്രതിച്ഛായ കണ്ടും അവൻ ഭയപ്പെട്ടു. ആകാശം മുട്ടിനിൽക്കുന്ന വമ്പിച്ച വൃക്ഷങ്ങളും കൂറ്റൻ പാറക്കൂട്ടങ്ങളും അവനെ ഭയപ്പെടുത്തി.

ഇത്തരം ഭയത്തിൽനിന്നാണ് പ്രാകൃതദേവതാസങ്കല്പങ്ങളും അന്ധാചാ
രവിശ്വാസങ്ങളും മറ്റും രൂപംപൂണ്ടത്. കാട്ടുമൃഗങ്ങളെ വേട്ടയാടിയും പച്ചമാംസം ഭക്ഷിച്ചും ജീവിച്ചിരുന്നപ്പോൾ ഹിംസ്രജന്തുക്കളും ഇന്നത്തേക്കാൾ കൂടുതൽ മനുഷ്യർക്ക് ഭീകരങ്ങളായിരുന്നു. ഒറ്റതിരിഞ്ഞുള്ള ഈ കിരാതജീവിതം കാല
ന്തരത്തിൽ സമൂഹജീവിതമായിപ്പരിണമിച്ചു. അങ്ങനെ ഭിന്നവർഗ്ഗങ്ങളും ഗോത്ര
ങ്ങളും നിലവിൽവന്നു. ഇവയെല്ലാം പരസ്പരം കലഹിക്കാനും പടവെട്ടാനു
തുടങ്ങി. തൽഫലമായി ശത്രുഭയം പൂർവാധികം വർദ്ധിച്ചു. ഇക്കാലമത്രയു
ഇരുട്ടടഞ്ഞു കിടന്നിരുന്ന മനുഷ്യന്റെ ബോധതലത്തിൽ ക്രമേണ അല്പാല്പം വെളിച്ചം വീണതോടെ ഈവക ഭീതികളുടെ ഉൽക്കടതയ്ക്കു കുറേ കുറവു
ണ്ടായി. എങ്കിലും ഈ ശാസ്ത്രയുഗത്തിൽപ്പോലും ഭയത്തിൽനിന്നു തീരെ മുക്തനാകാൻ മനുഷ്യനു കഴിവുണ്ടായിട്ടില്ല. കഴിവുണ്ടാകുമോ എന്നുതന്നെ സംശയിക്കേണ്ടിയിരിക്കുന്നു. ശാസ്ത്രവിജ്ഞാനം ഏറിവരുംന്തോറും ഭയ
ത്തിന്റെ ചില മുഖങ്ങൾ മാഞ്ഞുപോകുന്നുണ്ടെങ്കിലും തൽസ്ഥാനത്ത് മറ്റു
ചിലതു തലപൊക്കിയിട്ടുണ്ട്.

എന്നും വിട്ടുമാറാതെ മനുഷ്യനെ പിടികുടിയിരിക്കുന്നത് മരണഭീതിയ
ണല്ലോ. സർവജീവികളിലും കാണുന്ന ആത്മസംരക്ഷണവ്യഗ്രത മനുഷ്യ
രിലും ഉണ്ട്. നിസർഗസിദ്ധമായ ഈ ശീലത്തിൽനിന്നാണ് മരണഭീതിയുണ്ടാ
കുന്നത്. ജീവിക്കാനാഗ്രഹിക്കാത്തവൻ മരണത്തെ ഭയപ്പെടുകയില്ലല്ലോ. മര
ണഭയത്തിൽനിന്ന് താൽക്കാലികമായിട്ടെങ്കിലും ഒരാശ്വാസം നേടാൻവേണ്ടി
യാണ് മനുഷ്യൻ പുനർജന്മം, ഈശ്വരൻ, ആത്മാവ് മുതലായ അന്ധസങ്ക
ല്പങ്ങളിൽച്ചെന്നു ചാടിയത്. മതവും തത്ത്വചിന്തയും നിലവിൽവന്നതും ഈ
വഴിക്കത്രെ. പക്ഷേ, ഇതുകൊണ്ടൊന്നും ഫലമുണ്ടായില്ല. മനുഷ്യന്റെ കർമ

ശക്തിയും ജീവിതവും പാഴാക്കാനേ ഇപ്പോൾ ഇവ ഉപകരിക്കുന്നുള്ളു.

ഈ പിരിഷ്കൃതയുഗത്തിലും നമ്മെ അലട്ടിക്കൊണ്ടിരിക്കുന്ന വേറെ രണ്ടു തരം ഭീതികളെപ്പറ്റി പറയേണ്ടതുണ്ട്. ഒന്ന്, സാമ്പത്തികഭീതി; മറ്റേത്, യുദ്ധഭീതി. മുതലാളിത്തവ്യവസ്ഥിതിയുടേയും സാമ്രാജ്യദുർമോഹത്തിന്റേയും ദുഷ്ഫലങ്ങളാണ് ഈ രണ്ടും. മുതലാളിത്തരാജ്യങ്ങളിൽ കുബേരനും കുചേലനും ഒന്നുപോലെ സാമ്പത്തികഭീതിക്ക് ഇരയായിത്തീരുന്നു. അവിടെ ഇന്നത്തെ കോടീശ്വരൻ നാളെ പാപ്പരായിപ്പോകുമോ എന്നു ഭയപ്പെടുന്നു. സാമ്പത്തികശക്തികൾ അവിടെ അനിയന്ത്രിതമായി വ്യാപരിക്കുന്നതുമൂലമാണ് ഇങ്ങനെ സംഭവിക്കുന്നത്. ഭരണകേന്ദ്രത്തിനുപോലും ഈ അദൃശ്യശക്തികളെ നിയന്ത്രിക്കാൻ സാധിക്കുന്നില്ല. നേരേമറിച്ച് സോഷ്യലിസ്റ്റ് വ്യവസ്ഥിതിയിൽ സമ്പദ്ഘടന ഭരണാധികാരികളുടെ പരിപൂർണനിയന്ത്രണത്തിലായതുകൊണ്ടും എല്ലാവർക്കും തുല്യമായി ജീവിതസൗകര്യം ലഭിക്കുന്നതുകൊണ്ടും ഈ ഭയം മന്ദീഭവിക്കുക മാത്രമല്ല മിക്കവാറും ഇല്ലാതാകുകതന്നെചെയ്യും. മനുഷ്യവർഗത്തിന് നാനാപ്രകാരേണ വിനാശകാരിയായിത്തീരുന്ന ഒന്നാണ് സാമ്പത്തികഭീതി. എത്ര നല്ല മനുഷ്യന്റെയും സ്വഭാവത്തെ അത് അധഃപതിപ്പിക്കുന്നു. കരിഞ്ചന്തയും മായംചേർക്കലും മറ്റു ചൂഷണതന്ത്രങ്ങളുമെല്ലാം അതുകൊണ്ടുണ്ടാകുന്നവയാണ്. 'സ്വന്തം ജാതിയെചൂഷണം ചെയ്യുക എന്നത് ഒരു പതിവാക്കിത്തീർക്കുന്ന ഏകജന്തു മനുഷ്യനാണ്' (The only beast that makes a regular practice of exploiting his own kind is man) എന്ന് അപ്ടൺ സിങ്ക്ളയർ പറഞ്ഞിട്ടുള്ളതു വെറുതെയല്ല.

യുദ്ധഭീതിയെപ്പറ്റി ഇവിടെ വിസ്തരിക്കേണ്ടതില്ല. ഇന്ന് എല്ലാ രാഷ്ട്രങ്ങളേയും ബാധിച്ചിരിക്കുന്ന ഒന്നാണ് അത്. വിശേഷിച്ച് വമ്പിച്ച രാഷ്ട്രങ്ങൾ പരസ്പരം ശങ്കിക്കുകയും ഭയപ്പെടുകയും ചെയ്തുകൊണ്ടിരിക്കുന്നു. മനുഷ്യവംശത്തിന്റെ ഉന്മൂലനാശത്തിനുപോലും ഉതകുന്ന ഭീകരായുധങ്ങളുടെ സംഭരണത്തിൽ ഇന്നു നടക്കുന്ന ബീഭത്സമത്സരങ്ങളുടെ പിന്നിൽ കാണുന്നത് ഈ ഭയാശങ്കകളല്ലേ? ചുരുക്കത്തിൽ ഭയം ഏതു രൂപത്തിലും മനുഷ്യനെ കെടുത്തിക്കളയുന്നു. അതിന്റെ മൂർച്ഛയിൽ മനുഷ്യൻ പിശാചായി മാറുന്നു. അവന്റെ വിചാരശക്തിയും വിവേകവും നശിക്കുന്നു. അന്ധത നിറഞ്ഞ കാട്ടാളയുഗത്തിലേക്ക് അതു നമ്മെ തിരിച്ചുകൊണ്ടുപോകുന്നു. 'ഭയത്തെപ്പോലെ മനസ്സിന്റെ സകല പ്രവർത്തനശക്തിയേയും യുക്തിവിചാരക്ഷമതയേയും ഇത്ര സമർത്ഥമായി മറ്റൊരു വികാരവും അപഹരിക്കുന്നില്ല.' (No passion so effectively robs the mind of all its powers of acting and reasoning as fear) എന്ന ബർക്കിന്റെ അഭിപ്രായത്തിന് ഇതുവരെയുള്ള മനുഷ്യചരിത്രം സാക്ഷിയായി നിൽക്കുന്നില്ലേ?

ഉപനിഷത്തുകളിൽ മോക്ഷത്തിനു തുല്യമായോ അതിൽ കൂടുതലായോ പ്രാധാന്യം കല്പിച്ചിട്ടുള്ളത് അഭയത്തിനാണ്. വാസ്തവത്തിൽ സാക്ഷാൽ മോക്ഷം പരിപൂർണ്ണമായ ഭയവിമുക്തിതന്നെയാകുന്നു. ജീവിതസിദ്ധികളിൽ ഏറ്റവും മുഖ്യവും എന്നാൽ ദുസ്സാധ്യവുമായിട്ടുള്ളതും ഇതുതന്നെയത്രെ. വ്യക്തിയിലും സമൂഹത്തിലും അഭയം രൂഢമൂലമായെങ്കിൽ മാത്രമേ ഇന്നത്തെ ലോകത്തിന് സ്ഥിരമായ ശാന്തിയും സമാധാനവും കൈവരികയുള്ളു.



*(യുക്തിവിഹാരം 1970)*

## 50. മാർക്സിന്റെ സഹധർമ്മിണി

വായനക്കാരെ ആവേശംകൊള്ളിക്കുന്ന ഒന്നാണ് വിപ്ലവാചാര്യനായ കാറൽ മാർക്സിന്റെ ജീവിതകഥ. ത്യാഗോജ്ജ്വലമായ ആ കഥയുടെ ജീവനാഡിയായി പ്രശോഭിക്കുന്നത് അദ്ദേഹത്തിന്റെ ധർമപത്നിയായ ജന്നി മാർക്സ് ആകുന്നു. അനിതരവനിതാസാധാരണമായ ഗുണവിശേഷങ്ങളുടെ വിളനിലമായിരുന്നു ആ സാധ്വീരത്നം. ക്ലേശസഹിഷ്ണുത, ത്യാഗസന്നദ്ധത, നിശ്ചയദാർഢ്യം, സുധീരത, സൗശീല്യം, സൗന്ദര്യം ഇങ്ങനെ എന്തെന്തു ഗുണങ്ങൾ ആ ജീവിതമഹിമയ്ക്ക് മാറ്റുകൂട്ടിയില്ല! പിതൃകുടുംബത്തിലെ സർവസുഖങ്ങളും സ്വമനസാ ഉപേക്ഷിച്ച് എന്തു ക്ലേശവും സഹിക്കാൻ സന്നദ്ധയായി, നിസ്സ്വനായ ഭർത്താവിന്റെ കാലടികളെ പിന്തുടരാൻ ഇറങ്ങിപ്പുറപ്പെട്ട ഈ വീരനായിക രാമായണത്തിലെ സീതയെ അനുസ്മരിപ്പിക്കുന്നു.

മാർക്സിന്റെ ബാല്യകാലസഖിയായിരുന്നു ജന്നി. 1843-ലാണ് അവരുടെ വിവാഹംനടന്നത്. അതൊരു ഗാന്ധർവ്വവിവാഹമായിരുന്നു. ബന്ധുജനവിരോധം അവർ തീരെ വകവെച്ചില്ല. മാർക്സ് അക്കാലത്ത് വ്യക്തമായൊരു ലക്ഷ്യബോധമോ, സ്ഥിരമായ വരുമാനമോ ഇല്ലാതെ ദിനവൃത്തി കഴിച്ചുകൂട്ടുകയായിരുന്നു. തത്ത്വാദൃശനായ ഒരു ദരിദ്രനെ പ്രഭുകുടുംബജാതയായ ജന്നി വരനായി സ്വീകരിച്ചത് ബന്ധുജനങ്ങൾക്ക് എങ്ങനെ സഹ്യമാകും? എങ്കിലും ഒടുവിൽ വധുവിന്റെ ദൃഢനിശ്ചയംതന്നെ വിജയിച്ചു. ഐശ്വര്യസമൃദ്ധിയുടെ മടിത്തട്ടിൽനിന്ന് ക്ലേശസഹസ്രങ്ങളുടെ പടുകുഴിയിലേക്കാണ് ആ ധീരവനിത ഇറങ്ങിച്ചെന്നതെങ്കിലും അവിടെ പരസ്പരപ്രണയത്തിന്റെ മാധുര്യവും അഭിപ്രായൈക്യത്തിന്റെ സുഖശീതളതയും നിറഞ്ഞുതുളുമ്പിയിരുന്നു. പത്രപ്രവർത്തനംവഴി തൊഴിലാളികളുടെയിടയിൽ വിപ്ലവസാഹിത്യം പ്രചരിപ്പിക്കാൻ ശ്രമിച്ചിരുന്ന മാർക്സിന് അന്ന് ഒരു രാജ്യത്തും സ്ഥിരമായി താമസിക്കുവാൻ നിവൃത്തിയില്ലാതെവന്നു. ഏതൊരു സർക്കാരിനും ഭയമുളവാക്കുന്ന രീതിയിലായിരുന്നു അദ്ദേഹത്തിന്റെ തൂലിക ചലിച്ചിരുന്നത്. സ്വരാജ്യമായ ജർമനിയിൽനിന്ന് ഫ്രാൻസിലേക്ക്, അവിടെനിന്ന് ബൽജിയത്തിലേക്ക്, അനന്തരം ഇംഗ്ലണ്ടിലേക്ക്—ഇങ്ങനെ മാറിമാറിത്താമസിച്ച് ആ ദരിദ്രകുടുംബം ഒട്ടേറെ കഷ്ടതയനുഭവിച്ചു. പാരീസിലേയും ബൽജിയത്തിലേയും അനുഭവങ്ങളെപ്പറ്റി ജന്നിതന്നെ ഒരു സുഹൃത്തിനുള്ള കത്തിൽ രേഖപ്പെടുത്തിയിരിക്കുന്നതു നോക്കുക:

'കാറൽ മാർക്സ് ഇരുപത്തിനാലു മണിക്കൂറിനുള്ളിൽ പാരീസ് വിടണം—ഇതായിരുന്നു ഒരു ദിവസം പോലീസ്കമ്മീഷണർ കൊണ്ടുവന്ന കല്പന. എനിക്കു കുറേ നാൾകൂടി താമസിക്കാനുള്ള അനുമതി കിട്ടി. ഈയവസരം കുറെ വീട്ടുസാമാനങ്ങളും വസ്ത്രങ്ങളും വിൽക്കാനായി ഞാൻ ഉപയോഗ



പ്പെടുത്തി. ഹെർവികുടുംബത്തിന്റെ ഔദാര്യവും ആതിഥേയത്വവും രണ്ടു ദിവസത്തേക്ക് എനിക്കു രക്ഷനൽകി. ബ്രസ്സൽസിൽച്ചെന്നു പറ്റിയിരുന്ന മാർക്സിന്റെ അടുത്തേക്ക് അനന്തരം ഞാനും യാത്രയായി. കടുത്ത ശൈത്യവും ശരീരാസ്വാസ്ഥ്യവും സഹിച്ചുകൊണ്ടായിരുന്നു എന്റെ യാത്ര. അവിടെ ഒരു ചെറിയവീട് വാടകയ്ക്കെടുത്തു ഞങ്ങൾ വാസം തുടർന്നു. എന്നെ സഹായിക്കാൻ അമ്മ ഒരു വേലക്കാരിയെ അയച്ചുതന്നു. പതിന്നാലു മാസംമാത്രം പ്രായമായ എന്റെ കൊച്ചുജന്നിയേയുംകൊണ്ട് വേലക്കാരിയുമൊത്തു ഞാൻ അമ്മയെ കാണാൻ പോയി. ആറാഴ്ച അമ്മയുടെ കൂടെ താമസിച്ചു. ലാറ (രണ്ടാമത്തെ കുട്ടി) ജനിക്കുന്നതിനു രണ്ടാഴ്ചമുമ്പ് അമ്മയുടെ അടുത്തുനിന്നു ഞങ്ങളുടെ ചെറിയ കോളനിയിലേക്കു ഞാൻ തിരിച്ചുപോന്നു. അപ്പോഴേക്കും ബൽജിയൻ അന്തരീക്ഷത്തിൽ വിപ്ലവക്കാർമേഘങ്ങൾ ഉരുണ്ടുകൂടിയിരുന്നു. ഒരു ദിവസം രാത്രി പോലീസുകാർ വന്ന് അറസ്റ്റ് വാറണ്ടുണ്ടെന്നു പറഞ്ഞ് മാർക്സിനെ പിടിച്ചുകൊണ്ടുപോയി. എന്താണു സംഗതിയെന്നറിവാൻ ഞാൻ അദ്ദേഹത്തിന്റെ പിന്നാലെ പരിഭ്രമിച്ചോടി. ഇരുട്ടത്ത് പല വീടുകളിലും കയറി ഞാൻ അന്വേഷിച്ചു. പെട്ടെന്ന് ഒരു ഗാർഡ് പ്രത്യക്ഷപ്പെട്ട് എന്നെ അറസ്റ്റ്ചെയ്ത് ഇരുട്ടടഞ്ഞ ഒരു തടവുമുറിയിലാക്കി. അലഞ്ഞുനടക്കുന്നവരെയും വീടില്ലാത്ത യാചകരെയും വേശ്യകളെയും തടങ്കലിൽ പാർപ്പിച്ചിരുന്ന ഒരു സ്ഥലമായിരുന്നു അത്. കരഞ്ഞുകൊണ്ട് അങ്ങോട്ടു കയറിച്ചെന്ന എനിക്ക് തുല്യദുഃഖിതയായ ഒരു കൂട്ടുകാരി അവളുടെ കിടപ്പിടം പകുത്തുതന്നു. പരുക്കൻ മരപ്പലകകൊണ്ടുള്ള ഒരു കട്ടില്! ഞാൻ അതിൽക്കിടന്നു രാത്രി കഴിച്ചുകൂട്ടി. നേരം വെളുത്തു ഞാൻ ജനലിൽക്കൂടി പുറത്തേക്കു നോക്കിക്കൊണ്ടുനിന്നപ്പോൾ മാർക്സിനെ പട്ടാളക്കാരുടെ അകമ്പടിയോടെ എങ്ങോട്ടോ കൊണ്ടുപോകുന്നതു കണ്ടു. ഒരു മണിക്കൂർ കഴിഞ്ഞപ്പോൾ പോലീസുകാർ വന്ന് എന്നെ മജിസ്ട്രേറ്റിന്റെ മുമ്പാകെ ഹാജരാക്കി. രണ്ടു മണിക്കൂർ നേരത്തെ ചോദ്യംചെയ്യലിനുശേഷം അധികാരികൾ എന്നെ വിട്ടയച്ചു. വൈകുന്നേരമായപ്പോഴേക്കും ഞാൻ എന്റെ മൂന്നു കൊച്ചുകുട്ടികളുടെ അടുത്തെത്തി. ഈ സംഭവം അന്നു പത്രങ്ങളിൽ ഒട്ടധികം ഒച്ചപ്പാടുണ്ടാക്കി. കുറെക്കഴിഞ്ഞ് മാർക്സും വിടുതൽചെയ്യപ്പെട്ടു. പക്ഷേ, ഉടൻ ബ്രസ്സൽസ് വിടണമെന്നൊരു കല്പനയും ഈ വിമോചനത്തോടൊപ്പം പുറപ്പെട്ടിരുന്നു.'

ഇതുപോലെ എത്രയെത്ര ദുസ്സഹാനുഭവങ്ങൾ! ഒടുവിൽ ഈ ദമ്പതിമാർ വാസമുറപ്പിച്ചത് ലണ്ടൻനഗരത്തിലാണ്. മഹത്തും മാതൃകാപരവുമായ ആ ദാമ്പത്യജീവിതം അവിടെ മുപ്പതിലധികം വർഷം നീണ്ടുനിന്നു. ഈ അന്ത്യഘട്ടത്തിലാണ് മാർക്സ് ഗ്രന്ഥനിർമിതികൊണ്ടും കമ്യൂണിസ്റ്റ് നേതൃത്വംകൊണ്ടും വിശ്വവിശ്രുതനായത്. പക്ഷേ, ലണ്ടനിലും കഷ്ടത അവരെ വിട്ടുമാറിയിരുന്നില്ല. ദാരിദ്ര്യം, രോഗം, ബഹുവിധമനഃക്ലേശങ്ങൾ എന്നീ ബാധകളെല്ലാം അപ്പോഴും അവരെ അലട്ടിക്കൊണ്ടിരുന്നു. പിതൃഗൃഹം വിട്ടിറങ്ങിയപ്പോൾ കൂടെ കൊണ്ടുപോന്നിരുന്ന കുറെ വെള്ളിപ്പാത്രങ്ങൾപോലും ജന്നിക്ക് ഒരിക്കൽ പണയംവെക്കേണ്ടിവന്നു. ഒരു കുട്ടി മരിച്ചപ്പോൾ ശവസംസ്കാര

ത്തിനു പണമില്ലാതെ വിഷമിക്കുന്നതു കണ്ട് അയൽവാസിയായ ഒരു ദയാലു അവർക്ക് ഒരു പവൻ കടംകൊടുക്കുകയുണ്ടായി. കടക്കാരുടെ ശല്യം, വാടകക്കുടിശ്ശികമൂലം പെട്ടെന്ന് വീട്ടിൽനിന്നിറങ്ങിപ്പോകേണ്ടിവരിക. വീട്ടുസാമാനങ്ങൾ ജപ്തിചെയ്യപ്പെടുക, രോഗചികിത്സക്കും കുട്ടികളുടെ വിദ്യാഭ്യാസത്തിനും പ്രയാസം നേരിടുക എന്നുവേണ്ട സർവ്വവിധ ജീവിതദുഃഖങ്ങളും ആ കുടുംബത്തിന് അനുഭവിക്കേണ്ടിവന്നിട്ടുണ്ട്. ജന്നിയുടെ ആത്മധൈര്യവും അചഞ്ചലമായ ശുഭപ്രതീക്ഷയും ഭർത്തൃശുശ്രൂഷയും ആണ് ഈ ദുർഘടഘട്ടങ്ങളിലെല്ലാം മാർക്സിന് ആശ്വാസം നൽകിയിരുന്നത്. ലോകത്തെ കിടിലംകൊള്ളിക്കുന്ന ഒരു വിപ്ലവതത്ത്വശാസ്ത്രമാണ് തന്റെ ഭർത്താവ് ലണ്ടൻ മ്യൂസിയത്തിലിരുന്നെഴുതിക്കൊണ്ടിരിക്കുന്നതെന്നും ആ മഹാഗ്രന്ഥം പൂർത്തിയാകുമ്പോൾ ആഗോളവ്യാപകമായ ഫലമുളവാക്കുമെന്നും അവർ ധരിച്ചിരുന്നു. മറ്റു കാര്യങ്ങളിലെന്നപോലെ ഗ്രന്ഥരചനയിലും മാർക്സിനെ സഹായിക്കുന്നതിനുള്ള കഴിവും തന്റേടവും ബുദ്ധിശക്തിയും അവർക്കുണ്ടായിരുന്നു. തന്റെ ഭർത്തൃപരിചരണം മഹത്തായ ലോകസേവനമായി വികസിക്കുമെന്ന് അവർ കണ്ടു. ഇങ്ങനെ ജീവിതവൈഷമ്യങ്ങളോടു പടപൊരുതിക്കൊണ്ടിരുന്ന ആ വീരപത്നി ക്രമേണ രോഗഗ്രസ്തയായി. നിരന്തരമായ പ്രസവവും അതിനൊരു കാരണമായിരുന്നുവെന്നു പറയേണ്ടിയിരിക്കുന്നു. രോഗം മാരകമായ ക്യാൻസറാണെന്നറിഞ്ഞപ്പോഴും അവർ അസാധാരണമായ മനശ്ശക്തിയും സഹിഷ്ണുതയും പ്രദർശിപ്പിച്ചു. 1883 ഡിസംബർ രണ്ടാം തിയതി ജന്നി മാർക്സ് മൃതിയടഞ്ഞു. അപരിഹാര്യമായ ഈ നഷ്ടം മാർക്സിനു താങ്ങാൻ വയ്യാത്ത ഒരാഘാതമായിരുന്നു. അദ്ദേഹം പിന്നെ അധികംനാൾ ജീവിച്ചില്ല. രണ്ടു വർഷം കഴിഞ്ഞപ്പോൾ ആ മഹാപുരുഷന്റെ മരണവും സംഭവിച്ചു.

*(വിമർശനവും വീക്ഷണവും)*

## 51. അലസതാവിലസിതം

കുട്ടികൾക്കും മുതിർന്നവർക്കും കൊള്ളാവുന്ന കൊച്ചുകഥയുണ്ട് മഹാഭാരതം ശാന്തിപർവത്തിൽ. ഉഷ്ട്രഗ്രീവോപാഖ്യാനം എന്നാണ് പേര്—ഒരൊട്ടകക്കഴുത്തിന്റെ കഥ. മടിയേറിയാൽ വരാവുന്ന മഹാദോഷം ഉദാഹരിച്ചു കാണിക്കാൻ ഭീഷ്മർ ഒരു പഴങ്കഥ പറയുന്നു. ജിജ്ഞാസുവായ ധർമപുത്രരാണ് ശ്രോതാവ്. മെയ്യനങ്ങാതെ നിത്യവും തീറ്റി നേടാനൊരു വഴി കണ്ടുപിടിക്കണമെന്നു പണ്ടൊരൊട്ടകത്തിനു തോന്നി. അവൻ ബ്രഹ്മാവിനെ തപസ്സു ചെയ്തു പ്രത്യക്ഷപ്പെടുത്തി ഒരു വരം വാങ്ങി. വരമെന്താണെന്നോ? സ്വന്തം കഴുത്ത് ഒരു നൂറുയോജന നീണ്ടുകിട്ടണമെന്ന്. അന്നുമുതൽ അവനു ബഹുസുഖം; സാപ്പാടിനുവേണ്ടി ഒരടിപോലും നടക്കേണ്ടതില്ല. ഒരിടത്തു കിടന്നുകൊണ്ടുതന്നെ നൂറുയോജന ചുറ്റളവിൽ എവിടെനിന്നെങ്കിലും തീറ്റി നേടാം. ആവശ്യംപോലെ കഴുത്തൊന്നു നീട്ടിയാൽ മതിയല്ലോ. ഇങ്ങനെ സുഖവാസം തുടങ്ങിയതോടെ മുപ്പർ കുഴിമടിയനായി. ദേഹമൊന്നനക്കുന്നതുപോലും അവന് ഇഷ്ടമല്ല. ഒരിക്കൽ ഒരു കൊടുങ്കാറ്റുണ്ടായി; തുടർന്നു പേമാരിയും. എന്നിട്ടും ഒട്ടകത്തിനു ദേഹമനക്കാൻ മടി. അവൻ എന്തു ചെയ്തുവെന്നോ? തലയ്ക്കാണല്ലോ കാറ്റും മഴയുംകൊണ്ടു കൂടുതൽ അസുഖമുണ്ടാകുക. അവൻ കഴുത്തങ്ങു നീട്ടി നീട്ടി ദൂരത്തുള്ള ഒരു മലയിലെ ഗുഹയിൽ തല കടത്തിവെച്ചു. ഇതേസമയം ഒരു കുറുക്കനും മിസ്സിസ് കുറുക്കനും ഭക്ഷണം കിട്ടാതെ വിശന്നു വലയുകയായിരുന്നു. വിശപ്പിനു പുറമേ, കാറ്റും മഴയും കൂടിയായപ്പോൾ ദമ്പതിമാർക്കു നിൽക്കക്കള്ളിയില്ലാതായി. രണ്ടുപേരുംകൂടി ഓടിപ്പാഞ്ഞ് ഒട്ടകശിരസ്സിന്റെ വിശ്രമസ്ഥാനമായ ഗുഹയ്ക്കകത്തു ചെന്നുകയറി. എന്തൊരു ഭാഗ്യം! തങ്ങളുടെ ഡിന്നറിന് ഒരുക്കിവെച്ചിരിക്കുന്നതുപോലെ മാംസളമായ ഒരു ശിരസ്സ് അനക്കമില്ലാതിരിക്കുന്നു; അതിന്റെ ഉടമസ്ഥനെ അടുത്തെങ്ങും കാണുന്നുമില്ല. ക്ഷണനേരംകൊണ്ടു വേണ്ടതൊക്കെ കടിച്ചുപറിച്ചെടുത്തു കുറുക്കനും ഭാര്യയും വയറു നിറച്ചു. അങ്ങനെ മടിയനായ ഒട്ടകത്തിന്റെ കഥ കഴിഞ്ഞു. ആ കഴുത്തിന്റെ വഴിനോക്കി ബഹുദൂരം സഞ്ചരിക്കുമ്പോൾ ഉഷ്ട്രമാംസംകൊണ്ട് ഒരു സദ്യ നടത്താനുള്ള വകയും ജംബുകദ്വന്ദ്വം കണ്ടെത്തുമല്ലോ. അലസത ജീവനാശത്തിനുപോലും വഴിതെളിക്കുമെന്നു പഠിപ്പിക്കുന്ന സരസലളിതമായ ഒരു കഥയാണിത്.

'ആലസ്യം ഹി മനുഷ്യാണാം ശരീരസ്ഥോ മഹാരിപുഃ' എന്നൊരു ചൊല്ലുണ്ട്. മടി മനുഷ്യന്റെ ഏറ്റവും വലിയ ശത്രുവാണെന്നതിനു സംശയമില്ല. നമ്മിൽ വാസനാരൂപേണ ലയിച്ചുകിടക്കുന്ന ഈ ദുശ്ശീലം പരിതഃസ്ഥിതികൾ അനുകൂലമാകുമ്പോൾ, വളർന്നുവന്നു ജീവിതത്തെ കരണ്ടുതിന്നുന്നു. അദ്ധ്വാനശീലത്തെയും ഉത്സാഹഭാവത്തെയും തല്ലിക്കെടുത്തുന്ന ഈ ശത്രു

വിനെ കീഴടക്കുന്നവർക്കു മാത്രമേ ജീവിതവിജയം കൈവരികയുള്ളു. പണക്കാരുടെ മക്കളിൽ പലരും മടിയുടെ മടിത്തട്ടിൽ വളർന്ന് ഒരു പണിയും ചെയ്യാതെ ജീവിതരംഗത്തു പരാജയമടയുന്ന കാഴ്ച നമ്മുടെ നാട്ടിൽ സർവസാധാരണമാണ്. പുർവാർജിതസ്വത്തുകൊണ്ടു സസുഖം കഴിഞ്ഞുകുടാമെങ്കിൽ പിന്നെ ദേഹാദ്ധ്വാനമെന്തിനാണെന്ന് ഒരു തോന്നലാണ് ഇക്കുട്ടരെ അലസന്മാരാക്കുന്നത്.

'ഉത്സാഹിനം പുരുഷസിംഹമുപൈതി ലക്ഷ്മീഃ
ദൈവം പ്രമാണമിതി കാപുരുഷാ വദന്തി'

ഇത്യാദി സദുപദേശവാക്യങ്ങൾക്കു സംസ്കൃതസാഹിത്യത്തിൽ ഒരു കുറവുമില്ലെങ്കിലും കഷ്ടകാലത്തിനു ഭാരതീയവിശ്വാസം കുടുതൽ പ്രമാണമാക്കുന്നത് ദൈവത്തെ അഥവാ, വിധിയെത്തന്നെയാണ്. തന്മൂലം മനുഷ്യപ്രയത്നത്തിന് ഇന്ത്യയിൽ വലിയ വിലയില്ലാതായി. മാത്രമല്ല, ആദ്ധ്യാത്മികപരിവേഷമണിഞ്ഞ അലസജീവിതം ആരാധ്യവുമായി. ദേഹാദ്ധ്വാനംകുടാതെ പരാന്നഭുക്കുകളായി ജീവിക്കുന്നത് ഒരു മാന്യവൃത്തിയാണെന്ന നിലവരെ വന്നു. ദുഷിച്ചുപോയ ഭാരതീയപാരമ്പര്യത്തിന്റെ മുഖ്യലക്ഷണമാണിത്. സ്വയം അദ്ധ്വാനിക്കാതെ അന്യരുടെ പ്രയത്നത്തെ ചൂഷണംചെയ്തു ജീവിക്കുന്നവരാണല്ലോ ജന്മി-മുതലാളിമാരും പുരോഹിതന്മാരും. ഇവരിൽ ആദ്യത്തെ രണ്ടു കുട്ടരുടെ മാന്യപദവിക്ക് ഇപ്പോൾ ഊനം തട്ടിവരുന്നുണ്ടെങ്കിലും സമുദായവൃക്ഷത്തിലെ ഇത്തിക്കണ്ണികളായ പുരോഹിതർ ഇന്നും ഇന്ത്യയിൽ ബഹുമാനിതരായി കഴിയുന്നു. ചാതുർവർണ്യത്തിന്റെ തലപ്പത്തിരിക്കുന്ന ഈ വർഗത്തിന് അതിലെ വ്യവസ്ഥപ്രകാരം കർഷകവൃത്തി നിഷിദ്ധമാണല്ലോ. മതനേതൃത്വം വഹിക്കുന്ന പുരോഹിതന്മാരെ മാതൃകയാക്കി ജീവിക്കാനാണു ബോധമില്ലാത്ത മറ്റു ജാതികളും ശ്രമിച്ചത്. അപ്പോൾ അവർ ചെയ്യാത്ത കൃഷിപ്പണി തുടങ്ങിയ തൊഴിലുകളൊക്കെ മതമൂഢരായ ഇതര ജാതികളുടെ ദൃഷ്ടിയിലും തരംതാണതായിത്തീർന്നു. കൃഷി കുലത്തൊഴിലാക്കിയിട്ടുള്ള പുലയന്റെ കുട്ടിപോലും ഇന്ന് എസ്. എസ്. എൽ. സി. പാസ്സായാൽ പാടത്തിറങ്ങി കലപ്പ പിടിക്കാൻ മടിക്കുന്നതെന്തുകൊണ്ടാണെന്ന് ആലോചിച്ചുനോക്കുക. ചില ചില തൊഴിലുകളെ സംബന്ധിച്ചും ദേഹാദ്ധ്വാനത്തെ സംബന്ധിച്ചും നൂറ്റാണ്ടുകൾക്കുമുമ്പേ ജനതതിയിൽ വേരുറച്ചുപോയ അപകർഷതാബോധത്തിന്റെ ഒരു പ്രതിഫലനമല്ലേ ഇത്? അലസത വ്യക്തിജീവിതത്തിനും സമൂഹക്ഷേമത്തിനും വിനാശകാരിയാണെന്ന ബോധം ജനഹൃദയങ്ങളിൽ ഉറപ്പിക്കാൻ മഹാത്മജി ആയുഷ്ക്കാലം മുഴുവൻ പരിശ്രമിച്ചുനോക്കി. ആ ശ്രമം വേണ്ടത്ര ഫലിച്ചിട്ടില്ലെന്നുള്ളതിന് ഇപ്പോഴും ധാരാളം ഉദാഹരണങ്ങൾ കാണാം. അനാഥമന്ദിരങ്ങളും തൊഴിൽസൗകര്യങ്ങളും ഉണ്ടാക്കിക്കൊടുത്താലും അവിടെ പാർക്കാൻ ഇഷ്ടപ്പെടാതെ തരംകിട്ടുമ്പോൾ പുറത്തുചാടി പണ്ടേപ്പോലെ തെണ്ടിനടക്കാനുള്ള ദുർവാസനയാണ് ഈ രാജ്യത്തെ യാചകരിൽ മുന്നിട്ടുനിൽക്കുന്നത്. ഇന്ത്യയെപ്പോലെ ലക്ഷക്കണക്കിനു 'ഭിക്ഷാം ദേഹി'കളെ പോറ്റിവളർത്തിയും പൂജിച്ചുംവരുന്ന ഒരു രാജ്യം വേറെയുണ്ടോ?



വേദാന്തത്തിന്റെയും കർമസന്ന്യാസത്തിന്റെയും പേരിൽ എന്തുമാത്രം മനുഷ്യപ്രയത്നം ഇവിടെ പാഴായിപ്പോകുന്നു.

ഈയിടെ 'ഹിന്ദു' പത്രത്തിൽ ഒരു വാർത്ത കാണുകയുണ്ടായി—ഒരു സവർണഹിന്ദു തൂപ്പുകാരന്റെ ജോലിക്ക് അപേക്ഷിച്ചിരിക്കുന്നുവത്രേ. ചാതുർവർണ്യപാരമ്പര്യമുള്ള ഈ രാജ്യത്തുമാത്രമേ ഇത്തരം സംഭവം ഒരു 'ന്യൂസാ'യിത്തീരുകയുള്ളു. പാശ്ചാത്യരും ജപ്പാൻകാരും മറ്റും ഇതിലെ വാർത്താമൂല്യം മനസ്സിലാക്കാൻ വിഷമിച്ചേക്കും. അവരുടെ നാടുകളിൽ ആർക്കും ഏതു ജോലിയും ചെയ്യാമല്ലോ—തൊഴിലിന്റെ മഹിമയറിയുന്നവർക്ക് ഒരു ജോലിയും നികൃഷ്ടമല്ല. ഉപരിപഠനത്തിന് അമേരിക്കയിൽ പോയ ഒരു സുഹൃത്തിനുണ്ടായ അനുഭവം ഇപ്പോൾ ഓർമ്മവരുന്നു. അദ്ദേഹം അവിടത്തെ ഒരു കോടീശ്വരന്റെ വസതിയിൽ കുറേ ദിവസം താമസിക്കുകയുണ്ടായി. ആ കോടീശ്വരന്റെ പുത്രൻ—കോളേജ് വിദ്യാർത്ഥി—നിത്യവും പ്രഭാതത്തിൽ തിരക്കിട്ടു കാറിൽ കയറിപ്പോകുന്നതു കണ്ട് ഒരു ദിവസം അതിനെപ്പറ്റി സുഹൃത്തു ചോദിച്ചു. അപ്പോഴാണു കാര്യം മനസ്സിലായത്. ആ വിദ്യാർത്ഥി ഒരു പത്രവിതരണക്കാരൻ കൂടിയായിരുന്നുവത്രെ. നമ്മുടെ സുഹൃത്ത് അമ്പരന്നുപോയി. സ്വാശ്രയശീലനായ ആ വിദ്യാർത്ഥി, പിതാവിനെ ആശ്രയിക്കാതെ സ്വന്തം ചെലവിനുള്ള പണം സമ്പാദിക്കാൻ ഒരു ജോലി കണ്ടുപിടിച്ചിരിക്കുന്നു. ഇതുപോലെ എത്രയോ ധനികവിദ്യാർത്ഥികളുണ്ട് അമേരിക്കയിൽ. നമ്മുടെ നാട്ടിലെ കുബേരപുത്രന്മാരോ? ഇങ്ങനെ ഏതു ജോലിയും ചെയ്യാൻ അവരിലെത്രപേർ സന്നദ്ധരാകും? ഇനി വേറൊരു സംഭവത്തെപ്പറ്റി പറയാം. അടുത്ത കാലത്തു കുറെ ജപ്പാൻകാർ ചേർത്തല റോഡിലൂടെ സഞ്ചരിക്കുകയായിരുന്നു. വഴിക്കു പലയിടത്തും ചെറുപ്പക്കാർ വൃക്ഷച്ചുവട്ടിൽ വട്ടമിട്ടിരുന്നു ചീട്ടുകളിക്കുന്നതു കണ്ടിട്ട് അവർ അത്ഭുതപ്പെട്ടുപോയി. കൂടെ സഞ്ചരിച്ചിരുന്ന ഒരു കേരളീയ സുഹൃത്തിനോട് അവർ പറഞ്ഞതിതാണ്. അവരുടെ നാട്ടിൽ ഇതൊരു പുതുമയുള്ള കാഴ്ചയാകും. എന്തെന്നാൽ ഇങ്ങനെ ഒരു പണിയുംചെയ്യാതെ സമയം പാഴാക്കുന്ന ഒരൊറ്റ യുവാവിനെയും അവിടെ കാണുകയില്ല. ശരിയാണ് ഇപ്പറഞ്ഞത്. കഴിഞ്ഞ ലോകമഹായുദ്ധത്തിൽ തകർന്നുപോയ ജപ്പാൻ വീണ്ടും ഉയിർക്കൊണ്ടു സമ്പുഷ്ടമായതുതന്നെ ഇതിനൊരു തെളിവല്ലേ?

ജാതീയവും മതപരവുമായ ദുഷ്ടപാരമ്പര്യത്തെ തച്ചുടച്ച് അദ്ധ്വാനശീലം വളർത്തിക്കൊണ്ടുവരുക എന്നതുമാത്രമാണു നമ്മുടെ നാട്ടിലെ വ്യാപകമായ അലസതാവിലസിതത്തിനൊരു പ്രത്യൗഷധം. ഉഷ്ട്രക്രീവോപാഖ്യാനം വായിച്ചപ്പോൾ ഇങ്ങനെയൊരു വിചാരധാരയാണു മനസ്സിൽ പൊന്തിവന്നത്. അതും ഇവിടെ കൂട്ടിച്ചേർത്തുവെന്നേയുള്ളു.

*(മംഗളോദയം-വിമർശനവും വീക്ഷണവും 1968)*

□□

# പദസൂചി